നിമിത്തവും, കർത്താക്കളെയും കണ്ടകന്മാരെയും ഉപായങ്ങളെയും ശോധ്യരെയും ഭേദിച്ചു കാട്ടുവാനായ്. കണ്ടകശോധനത്തിൽ പ്രദേഷ്ടൃപ്രഭൃതികൾ കർത്താക്കൾ. ഇതിനിൽ ഗൂഢപുരുഷരോടു കൂടി ഇരുന്ന രാജാവു കർത്താവു. കണ്ടകശോധനത്തിൽ കാരുക വൈദേഹാദി കണ്ടകന്മാർ. ഇതിനിൽ കണ്ടകന്മാരാവോർ രാജാവിനെ അധികരിച്ചുപജീവിക്കിൻറ മുഖ്യാദികൾ. കണ്ടകശോധനത്തിൽ ശങ്കാരൂപകർമ്മാഭിഗ്രഹങ്ങളും ഗൂഢചിത്രവധാദികളും ഉപായങ്ങൾ. ഇവിടത്തെ ഉപാംശുദണ്ഡങ്ങളാവോ. കീഴെയതിനിൽ ദുർഗ്ഗവും രാഷ്ട്രവും സംശോധ്യർ. ഇതിനിൽ രാജാവും അമാത്യാദികളും സംശോധ്യന്മാരാവോർ."

(ഭാ. കൗ. പേ. 144-46)

"യദ്യപീദം ദാണ്ഡകാർമ്മികപ്രകരണാത്മനാ പശ്ചാദസ്യതി, തഥാപ്യാസമാപ്തേർ യോഗവൃത്തസ്യ പ്രതിപാദനാത് തത്പ്രധാന്യാ ദസ്യാധികരണസ്യ ഹസ്തിവനവദ് യോഗവൃത്തത്വ ഭേദഃ. ദണ്ഡകർമ്മപ്രതിപാദകത്വസാമാന്യേപി ച [illegible] ധികരണേ പ്രവേശിതഃ; കിന്തു തസ്മാത് പൃഥക്കൃതം. കർത്തൃഭേദാത് കണ്ടകഭേദാദുപായഭേദാ[illegible]ച്ഛോധനീയഭേദാച്ച. കണ്ടകശോധനേ ഹി പ്രദേഷ്ടൃപ്രഭൃതയഃ കർത്താരഃ, കാരുവൈദേഹകാദയഃ കണ്ടകാഃ, ശങ്കാരൂപകർമ്മാഭിഗ്രഹഗൂഢചിത്രവധാദയ ഉപായാഃ, ദുർഗ്ഗരാഷ്ട്രേ ച ശോധനീയേ. അത്ര തു ഗൂഢപുരുഷസഹിതോ രാജാ കർത്താ, രാജാനുഗ്രഹോപജീവിനഃ രാഷ്ട്രമുഖ്യാദയഃ കണ്ടകാഃ, ഉപാംശുദണ്ഡ ഉപായഃ, നൃപതിരമാത്യാദയശ്ച ശോധനീയാ ഇതി."

ഗണ. അർത്ഥ. II. പേ. 183.

ഒരു ഉദാഹരണം കൂടി:—

"വിനയാധികാരം തുടങ്ങി യോഗവൃത്തപര്യന്തങ്ങളായിരുന്ന അധികരണങ്ങളെയുംകൊണ്ടു തന്ത്രഭാഗം ചൊല്ലി ഇപ്പൊഴുതു ആവാപം ചൊല്ലിൻറതു. തന്ത്രമൂലമാകിൻറിതു സിദ്ധി. ആകിൻറമയാൽ തന്ത്രമെൻറു സ്വവിഷയാനുഷ്ഠാനത്തിന്നു സംജ്ഞ. ആവാപ

മെൻറു പരവിഷയഗതമായുള്ള അനുഷ്ഠാനത്തിനു സംജ്ഞ. തന്ത്ര നിർവ്വചനമാവിതു—'തന്ത്ര്യന്തേ വിസ്താര്യന്തേ ദുർഗ്ഗസേതുകർമ്മ വണിക്പഥശൂന്യനിവേശാഃ, ഖനിദ്രവ്യഹസ്തിവനകർമ്മാണി, ശക്തിസിദ്ധയോ ധർമ്മാർത്ഥകാമാ വാ വിജിഗീഷുണാ അസ്മിന്നിതി തന്ത്രം. ആവാപമാവിതു പരവിഷയത്തിൽ സന്ധ്യാദികൾ. അതു പ്രയോഗിക്കുമാറു. അതു അനേകാധികരണസമുദായം."

(ഭാ. കൗ. പേ. 250-51)

"ഇത്ഥം വൈനയികാദിഭിർയ്യോഗവൃത്താന്തപര്യന്തൈഃ പഞ്ചദശഭി രധികരണൈസ്തന്ത്രയോഗോ ഭിഹിതഃ. ആവാപമിദാനീമാരഭ്യതേ. തന്ത്രമിതി സ്വരാഷ്ട്രാനുഷ്ഠാനസ്യ സംജ്ഞാ, ആവാപ ഇതി പര രാഷ്ട്രാനുഷ്ഠാനസ്യ. തന്ത്ര്യന്തേ വിസ്താര്യന്തേ ദുർഗ്ഗസേതുകർമ്മവണിക് പഥശൂന്യനിവേശാഃ ഖനിദ്രവ്യഹസ്തിവനകർമ്മാണി ശക്തി [illegible]ധയോ [illegible]ർമ്മാർത്ഥകാമാശ്ച വിജിഗീഷുണാസ്മിന്നിതി തന്ത്ര [illegible]ിഃ. അത്ര സാമന്താൻ പരരാഷ്ട്രേഷു ഉപ്യന്തേ പ്രയുജ്യന്തേ ഇ[illegible]ഃ സന്ധ്യാദയഃ തദനുഷ്ഠാനമപി തദ്വിഷയത്വാദാവാപ ഇത്യാവാപവ്യുത്പത്തിഃ. അഥവാ [illegible] സാമന്താൻ പരരാഷ്ട്ര പ്രയോജ്യാഃ സന്ധ്യാദയഃ ഉപ്യന്തേ പ്രതിപാദ്യന്തേഽത്രേത്യാവാ പോ മണ്ഡലയോന്യാദി സപ്താധികരണസമുദായ ഉച്യതേ."

(ഗണ. അർത്ഥ. II. പേ. 224)

ആവാപപദത്തെ സ്വപ്രതിഭകൊണ്ടു ശാസ്ത്രികൾ ഊതി വീർപ്പിച്ചിട്ടുണ്ടെങ്കിലും വ്യാഖ്യാനത്തിൻെറ അടിസ്ഥാനം ഭാഷാ കൗടലീയഭാഗമാണെന്നു സ്പഷ്ടം. ഈ വിചിന്തനം ഇവിടെ നില്ക്കട്ടെ.

ഭാഷാകൗടലീയം സംസ്കൃതത്തിൽ അവഗാഹം സിദ്ധിച്ച വൎക്കു മാർഗ്ഗനിർദ്ദേശം നൽകാൻ മാത്രം രചിച്ചിട്ടുള്ളതുകൊണ്ടാണ് അവിടവിടെ ഒഴുക്കൻമട്ടിലായിട്ടുള്ളതെന്നു തോന്നുന്നു. പല പദ്യ വും 'സുബോധം' എന്നു പറഞ്ഞു തള്ളിക്കാണും. വേണ്ടതു വിട്ട

കയും വേണ്ടാത്തതു വിസ്തരിക്കുകയും ചെയ്യും. മൂലത്തിന്റെയോ ഭട്ടസ്വാമിയുടേതിന്റെയോ വെറും പരാവർത്തനംപോലെ തോന്നും ചില ഭാഗങ്ങൾ. ചിലേടത്തു മൂലമാണ് വ്യാഖ്യാനത്തേക്കാൾ സുഗമം[46]. നിഷ്കർഷക്കുറവ് സുലഭമാണ്. എന്നാൽ ഇതൊന്നും ഗ്രന്ഥത്തിന്റെ വില കുറയ്ക്കുന്നില്ല. വ്യാഖ്യാതാവ് ഇതു മുഴുവൻ ആക്കിയോ എന്നറിഞ്ഞുകൂടെങ്കിലും മുഴുവനാക്കാൻ ഉദ്ദേശിച്ചിരുന്നുവെന്നതു നിസ്സംശയമാണ്.

**ശാമശാസ്ത്രിയും ഭാഷാകൗടലീയവും.**

ഡോ. ശാമശാസ്ത്രി അർത്ഥശാസ്ത്രം ഇംഗ്ലീഷ് വിവർത്തനത്തിന്റെ അവതാരികയിൽ നമ്മുടെ വ്യാഖ്യാനത്തെപ്പററി ചിലതെല്ലാം പറയുന്നുണ്ട്. ഗ്രന്ഥം മിക്കവാറും ഒരു പരാവർത്തനമാണെന്നും ദുർഘടസ്ഥലങ്ങൾ വ്യാഖ്യാനിച്ചിട്ടില്ലെന്നും പറഞ്ഞു അദ്ദേഹം തുടരുന്നു:—'ഇതു ഒരു മിശ്രകൃതിയാകയാൽ (Mixture of dialects) മനസ്സിലാകാൻ എളുപ്പമല്ല. അടുത്ത കാലത്തെഴുതിയതാണെന്നാണ് തോന്നുന്നത്. ചില പദങ്ങൾ തെററി വ്യാഖ്യാനിച്ചിട്ടുണ്ട്. ഉദാഹരണമായി, പ്രവഹണത്തിനു പാനോത്സവം എന്നർത്ഥം പറയുന്നു. കപ്പൽകമ്പനിയെന്നാണ് ശരിയ്യർത്ഥം.'[47] ഡോ. ശാസ്ത്രിക്കു ഇട കിട്ടാത്തതുകൊണ്ട് 'തമിൾ-മലയാളം' വ്യാഖ്യാനത്തെ തന്റെ ഇംഗ്ലീഷ് തർജ്ജമയിൽ ഉപയോഗപ്പെടുത്താൻ സാധിച്ചില്ലെങ്കിലും മുകളിൽ പ്രസ്താവിച്ച അഭിപ്രായം വെച്ചു നോക്കിയാൽ അതിൽ അദ്ദേഹം അത്ര വ്യസനിച്ചിരുന്നില്ലെന്നു കരുതാം.

---

46. *cf.* 'പ്രപാതാസനഫലകയുക്തം'—ഉ. II. പേ. 220. വ്യാ:—'വാതിൽക്ക ഇരുവശത്തും കാലാററിരിക്കുമ്പോൾ ചാരിയിരിപ്പാൻ തക്കവണ്ണമുണ്ടായിരിപ്പിതു.' വാസ്തുശില്പത്തിൽ പലക, മഞ്ചം ഇത്യാദി പലതും പര്യായമുള്ള ഒരു സാങ്കേതികപദമാണ് കക്ഷ്യാസനം. (മാനസാരം XVI. 19 നോക്കുക). Cabin എന്ന അർത്ഥത്തിലും പദം ഉപയോഗിച്ചുകണ്ടിട്ടുണ്ട്.

47. Shama Sastri, Arth. 2nd Edn. Preface. P. xxv.

മലയാളവ്യാഖ്യാനത്തിലെ ഭാഷയെപ്പററിയ ഡാ. ശാസ്ത്രിയുടെ അഭിപ്രായം ആർ സംഭരിച്ചുകൊടുത്തതായാലും ശരി, തികച്ചും അബദ്ധമാണെന്നു സ്പഷ്ടമാണ്. അദ്ദേഹം പറയുന്ന പ്രവഹണത്തിന്റെ കാര്യത്തിൽ, പ്രഹവണം വർണ്ണവ്യത്യയം (Metathesis) വരുത്തി പകർപ്പിൽ എഴുതിക്കണ്ടതാകാം (മരകതെ മകരതമാക്കിയ പോലെ. *cf.* ഭാ. കൗ. പേ. 32) തെററിദ്ധാരണ വരുത്തിയതു്. 'പ്രച്ഛയന്തേസ്മിൻ സ്വജനമിത്രാണിതി പ്രഹവണം ഉദ്ഭാഹരാദിത്സവം' എന്ന ജയമംഗള (പേ. 33) വ്യാഖ്യാനിച്ചിരുന്നതു നോക്കുക. പ്രവഹണം കപ്പൽ ആണെങ്കിലും അതു സന്ദർഭത്തിനു യോജിക്കുന്നുണ്ടോ എന്നുകൂടി നോക്കേണ്ടതായിരുന്നു. ശരിയായ പാഠം പ്രഹവണം ആയിരിക്കുമെന്നും[48] അതിന്നു മലയാളവ്യാഖ്യാതാവിന്റെ 'ഉദ്യാനഭോജന'മായിരിക്കുമെന്നും വ്യക്തമാണ് (*cf.* കൗ. വാ. I. പേ. 59; ഭാ. കൗ. പേ. 54).

ഇങ്ങനെയൊക്കെ ആണെങ്കിലും മലയാളവ്യാഖ്യാതാവിന്റെ പേരിൽ ഡാ. ശാമശാസ്ത്രി അനവധാനത മൂലം ഉണ്ടാക്കിത്തീർത്ത അപഖ്യാതി ഇപ്പോഴും അതേ നിലയിൽ ഇരിക്കുകയാണ്. അദ്ദേഹത്തിന്റെ 'വിദേശാഭിപ്രായങ്ങൾ' ലോകത്തിലെ എല്ലാ പണ്ഡിതന്മാരും നിസ്സംശയം പകർത്തിക്കൊണ്ടിരിക്കുന്നു!

**വ്യാഖ്യാതാവും കാലവും.**

മുമ്പൊരിടത്തു പറഞ്ഞതുപോലെ ഭാഷാവ്യാഖ്യാതാവിനെപ്പററി വിശേഷിച്ചൊന്നും അറിഞ്ഞുകൂടാ[49]. കൊല്ലത്തും മററും

48. ശ്രീ. ഗണപതിശാസ്ത്രി (അർത്ഥ. I. പേ. 49) പ്രഹവണം എന്ന പാഠം സ്വീകരിച്ചു ശോധ്യകരങ്ങൾക്കും എന്നതിന്റെയർത്ഥമാക്കാൻ വളരെ ശ്രമിക്കുന്നു. *cf.* 'പ്രഹവണം നൗവിശേഷഃ, ക്രീഡാഭോജ്യം, തത്ര ജലസ്ഥലക്രീഡാപ്രവൃത്തമായ ജനസമൂഹം ഗോഷ്ഠികളുടെ ലക്ഷ്യത.'

49. ഉള്ളൂർ (കേ. സാ. ച. I. 268-9) ഈ ഗ്രന്ഥത്തിന്റെ നിർമ്മിതി ചേരരാജാക്കന്മാർക്ക് പ്രാബല്യമുണ്ടായിരുന്ന ക്രി. പി. 9-10 ശതകങ്ങളിലായിരിക്കാമെന്നൂഹിക്കുന്നു. മാത്രമല്ല ഈ ഊഹം തീരെ ശരിയാവാൻ വഴിയില്ല. ഭാഷാകൗടില്യ

ത്തെ സംബന്ധിച്ചു അല്പം ഉറപ്പായിപ്പറയാം. എന്നാൽ അതിന്നും ഭാഷാപരമായ തെളിവുകളേ ഉള്ളു. പഴയ ശാസനങ്ങളും സാഹിത്യകൃതികളും ഇക്കാര്യത്തിൽ ഒട്ടേറെ സഹായം നല്കുന്നുണ്ട്. ഏതാണ്ട് ക്രി. പി. 9-ാം ശതകത്തോടുകൂടി തമിഴിൽനിന്നു അല്പാല്പം വ്യത്യാസപ്പെട്ട രൂപത്തിൽ മലയാളം ഉരുത്തിരിഞ്ഞുവരുന്നതായി ശാസനങ്ങളിൽനിന്നറിയാം. മലയാളം തെലുങ്കുകന്നടങ്ങളെപ്പോലെ ദ്രാവിഡത്തിൽനിന്നു ആദ്യമേ പിരിഞ്ഞുപോന്നതാണെന്നും, തമിഴുമായി അതിന്നുള്ള ബന്ധം ജീവസ്പർശിയല്ല, ഉപരിപ്ലവമാണെന്നും ഉള്ള ഒരു വാദം അടുത്ത കാലത്തുയർന്നുവന്നിട്ടുണ്ട്[52]. മലയാളത്തിലെ പഴയ ശാസനങ്ങൾ, സാഹിത്യകൃതികൾ ഇവയെയെല്ലാം വിഗണിച്ചാലേ ഈ വാദം നിലനിർത്തിപ്പോകാൻ കഴിയൂ. അങ്ങനെ വിഗണിക്കുന്നതു അശാസ്ത്രീയവുമാണ്. ശാസനങ്ങൾ എല്ലാം തമിഴിൽ ആകയാൽ ഭാഷാപഠനത്തിനു തീരെ കൊള്ളുകയില്ലെന്ന വാദം ശരിയല്ല[53]. ശ്രദ്ധാപൂർവ്വം തിരഞ്ഞെടുത്താൽ ഭാഷയുടെ വളർച്ച കാണിക്കുവാൻ പററിയ ഭാഗങ്ങൾ അവയിലുണ്ടെന്നതാണ് വാസ്തവം. അവയെ സാഹിത്യകൃതികളോടു തട്ടിച്ചു നോക്കിയാൽ യുക്തിപൂർവ്വമായ ചില അഭിപ്രായങ്ങൾ ഉണ്ടാകാം. ക്രി. പി. 844നു മുമ്പു എഴുതിയതായിരിക്കണമെന്ന രാജശേഖരന്റെ വാഴപ്പള്ളി

---

52. ആറ്റൂർ (ഭാഷയും സാഹിത്യവും I), ഡോ. ഗോദവർമ്മ (കേരളഭാഷാവിജ്ഞാനീയം), ഡോ. ഗ്രോർജ്ജ് (Ramacharitam and the Study of Early Malayalam) തുടങ്ങിയവർ മലയാളം ദ്രാവിഡത്തിന്റെ സ്വതന്ത്രശാഖയാണെന്നു വാദിക്കുന്നു. രാജരാജവർമ്മ (കേരളപാണിനീയം), എൽ. വി. രാമസ്വാമി അയ്യർ (The Evolution of Malayalam Morphology) തുടങ്ങിയവർ തമിഴുമായുള്ള ജന്യജനകബന്ധത്തിൽ വിശ്വസിക്കുന്നവരാണ്. കാൾഡ്വെൽ പ്രഭൃതികളും [illegible] കാരനും ഈ കൂട്ടത്തിൽ പെടും. വിസ്തരവാദങ്ങളിലേയ്ക്കു ഇവിടെ ഇറങ്ങുന്നില്ല.

53. അങ്ങനെ വാദിക്കുന്നവരും ഭാഷയുടെ വികാസചരിത്രം നോക്കാതെ തമിഴ് മലയാളവ്യത്യാസങ്ങളെ പ്രമാണമായി ഉദ്ധരിച്ചുകാണുന്നു. ആറ്റൂർ ശാസനവും (TAS IV 86-89), ഗോവിന്ദപ്പിള്ളയുടെ 'കോഴിക്കോടൻ താലി'യും (മലയാളഭാഷാചരിത്രം 2nd Edn. പേ. 185) അവിശ്വാസ്യങ്ങളാണെന്ന് ഇളംകുളം തെളിയിച്ചിട്ടുണ്ട്. ഇളംകുളം കുഞ്ഞൻ പിള്ളയുടെ (16-1-1959-ാംനത്തെ) മാതൃഭൂമി ആഴ്ചപ്പതിപ്പ് ലേഖനം (പേ. 12 ff) നോക്കുക.

ശാസനമാണ് നമുക്കു കിട്ടിയിട്ടുള്ള ആദ്യമലയാളരേഖ. ഭാഷയുടെ ചില സ്വാതന്ത്ര്യപ്രകടനശ്രമങ്ങൾ അതിൽ തന്നെ കാണാം. തരിസാപ്പള്ളി ശാസനം (c. എ. ഡി. 849), തൃക്കാക്കര ശാസനങ്ങൾ (c. 954, 960), മാമ്പള്ളിശാസനം (എ. ഡി. 974), ജൂതശാസനം (c. 1000), കിളിമാനൂർ ശാസനം (എ. ഡി. 1168), കൊല്ലൂർമഠം ശാസനം (എ. ഡി. 1189), വീരരാഘവപട്ടയം (എ. ഡി. 1225) തുടങ്ങിയവ ക്രമാനുപൂർവ്വം വായിക്കുന്ന ഒരാൾക്കു ഭാഷയുടെ ക്രമികമായ വളർച്ചയുടെ ഒരു ചിത്രം കിട്ടും[54]. മലയാളം നാടോടിത്തമിഴിന്റെ രൂപാന്തരമായിട്ടാണ് വളർന്നുവന്നത്. ഇതാണ് അതിന്റെ പല പ്രത്യേകതകൾക്കും കാരണമെന്നൂഹിപ്പാൻ വഴിയുണ്ട്[55]. ഭാഷകൾ ക്രമത്തിൽ രൂപം മാറിക്കൊണ്ടിരിക്കുന്നു; മലയാളവും ഈ നിയമത്തിനു വിധേയമാണ്. താലവ്യാദേശം, സ്വരസംവരണം തുടങ്ങിയ വസ്തുകാര്യങ്ങൾക്കും, ക്രിയാപ്രത്യയം, വിഭക്തിപ്രത്യയം തുടങ്ങിയവയിലെ രൂപമാറ്റങ്ങൾക്കും ചരിത്രമുണ്ട്. ഉദാഹരണമായി, ലീലാതിലകത്തിൽ സംബന്ധികാപ്രത്യയമായി അംഗീകരിക്കുന്ന 'ന്റെ', 12, 13 ശതകങ്ങളിൽ കാണുന്നതേ ഇല്ല. ഉടയ, ഉടെ എന്നീ രൂപങ്ങളാണ് കാണുന്നത്. പതുക്കെയാണെങ്കിലും ഭാഷയിൽ ഇങ്ങനെ വന്നുചേരുന്ന മാറ്റങ്ങൾ ഒരു ഗ്രന്ഥത്തിന്റെ കാലം കണക്കാക്കാൻ ഏറെക്കുറെ

---

54. ഇളംകുളം കുഞ്ഞൻപിള്ളയുടേയും (കേരളഭാഷയുടെ വികാസപരിണാമങ്ങൾ), ഡോ. എ. സി. ശേഖറിന്റെയും (The Evolution of Malayalam) ഗവേഷണപഠനങ്ങൾ ഈ വിഷയത്തിൽ ശ്രദ്ധേയങ്ങളാണ്.

55. *cf.* Setu Pillai, Tamil Literary and colloquial, AOR II, (1937-38), Pp. 5-24; III (1939-40), Pp. 25-33. Kamil Zvelebil, Dialects of Tamil I, Archiv Orientalni, Prague, 1959 (Pp. 272-317). Also, Gordon Mathews, The Vulgar Pronunciation of Tamil, BSOS X (1939-42), Pp. 992-97.

മലയാളത്തിന്റെ വ്യാകരണം തമിഴ് വ്യാകരണത്തോട് പ്രധാനകാര്യങ്ങളിൽ യോജിക്കുന്നു. എന്നാൽ സംഘ തമിഴിന്റെ പ്രത്യക്ഷസംബന്ധമില്ല. സുഗമമായ നാടോടിത്തമിഴിനോടാണ് ഭാഷയ്ക്കു അടുപ്പം. താലവ്യാദേശാദിവസ്തുകാര്യങ്ങൾ, ക്രിയകളിലെ പുരുഷപ്രത്യയനിരാസം തുടങ്ങിയവയുടെ കാരണങ്ങൾ ഇവിടെയാണ് അന്വേഷിക്കേണ്ടതെന്നു തോന്നുന്നു.

സഹായിക്കും. മുൻകാണിച്ച പഴയ ശാസനങ്ങളുടേയും സാഹിത്യകൃതികളുടേയും വെളിച്ചത്തിൽ ഭാഷാകൗടലീയത്തെ എ. ഡി. 12-ാം ശതകത്തിലെ കൃതിയായിട്ടാണ് പണ്ഡിതന്മാർ ഗണിക്കുന്നതു്[55a]. എ. ഡി. 1150 നും 1250 നും ഇടക്കാണെന്നു കല്പിക്കാൻ വിരോധമില്ലെന്നു തോന്നുന്നു. ആദാനങ്ങൾ സാഹിത്യത്തിൽകൂടി പതുക്കെ മാത്രമേ നീങ്ങുന്നുള്ളു. വാമൊഴിയിലെ രൂപങ്ങൾ സാഹിത്യത്തിൽ വരാനും വന്നാൽ പോകാനും കൂടുതൽ കാലം പിടിക്കും; സംസാരഭാഷയിൽ മാറ്റങ്ങൾ ആദ്യം വരുന്നതുകൊണ്ടു സാഹിത്യകൃതികൾ ഭാഷയുടെ അതാതുകാലത്തെ ശരിക്കുള്ള കണ്ണാടിയല്ല—ഇത്യാദിവസ്തുതകൾകൂടി ഓർമ്മിക്കേണ്ടതുണ്ടു്.

## III

## ഭാഷാകൗടലീയത്തിലെ ഭാഷ.

ഇപ്പോൾ പ്രസിദ്ധപ്പെടുത്തുന്ന ഈ ഗ്രന്ഥവും ആദ്യഭാഗങ്ങളും (തിരു. പ്രസിദ്ധീകരണങ്ങൾ) കൂട്ടിച്ചേർത്തു വിസ്തൃതമായ ഒരു പഠനം വരെ നടത്തുന്നതാണുത്തമം. എന്നാൽ ശിഷ്ടവാക്കും പദങ്ങളും പ്രയോഗവിശേഷങ്ങളും ഈ പുസ്തകത്തിൽതന്നെ വന്നിരിക്കുമെന്നതിനാൽ ഭാഷയുടെ സാമാന്യസമ്പ്രദായങ്ങൾ മനസ്സിലാക്കാൻ ഇതു തന്നെ പോരായ്കയില്ല. ഭാഷാദൃഷ്ടി വെച്ചു പ്രസാധനം ചെയ്തിട്ടുള്ള ഗ്രന്ഥമാകയാൽ ഇതിനെപ്പറ്റി ഒരു ചുരുങ്ങിയ നിരൂപണം നടത്താം[56]. "വാസ്തവത്തിൽ ഭാഷാചരിത്രവിദ്യാർത്ഥികൾക്കു ഒരു

---

55a. പ്രൊ. ഇളംകുളം, ഗ്രന്ഥനിർമ്മിതി എ. ഡി. 1150നും 1200നും ഇടയ്ക്കാണെന്നു കരുതുന്നു. (കേ. വി. പ., പേ. 94). ഇതു സ്വീകരിച്ചുകൊണ്ടു ഉദയമാർത്താണ്ഡവർമ്മയുടെ കാലത്തായിരിക്കാമെന്നു പ്രൊ. ആന്റണി (സാ. ച. പ്ര., പേ. 702).

56. കൗടലീയത്തിലെ ഭാഷയെപ്പറ്റി രണ്ടു പഠനങ്ങൾ ഉണ്ടായിക്കഴിഞ്ഞിട്ടുള്ളു: സി. എൽ. ആന്റണിയുടേതും (സാ. ച. പ്ര. 1958, പേ. 688 ff) പ്രൊ: ഇളംകുളം കുഞ്ഞൻപിള്ളയുടേതും (കേ. വി. പ. 2nd Edn , 1959. P. 108-175). ആദ്യത്തേതു ശാസ്ത്രീയമായി ഉള്ള ഒരു സാമാന്യനിരീക്ഷണമാണു്. ശാസനങ്ങളുടെ വെളിച്ചത്തിലുള്ള പ്രത്യേകപഠനമാണു് ശ്രീ. ഇളംകുളത്തിന്റേതു്. അതിലെ അദ്ധ്യായവിഭജനപട്ടിക (പേ. 151-176) പരിഷ്കരിക്കേണ്ടതുണ്ടു്.

അനർഘമായ വ്യുല്പത്തി നല്കുന്ന ഭാഷാകൌടലീയം" എന്ന ഉള്ളൂരിന്റെ അഭിപ്രായത്തിന് [57] ഒരു ഭാഷ്യവ്യാഖ്യാനം കൊടുക്കുകയേ ഇവിടെ ചെയ്യുന്നുള്ളൂ.

**അപൂർവപദങ്ങളും ശൈലികളും.**

പുലം (വയൽ, പേ. 263), മൻറിൽ (മുറ്റം, 176), ആയകൻ (അലങ്കാരൻ, 6), അത്തനൈ (അത്ര, 17), അൻറിയെ (കൂടാതെ, 6), അണകൻ (സമീപസ്ഥൻ, 228), ആരാൾച്ച (അന്വേഷണം, 374), ആണ്ടും (കൊല്ലന്തോറും, 407), ഇന്നത്തിന (ഇത്രയിത്ര, 3), ഇളമതു (ഗുണം കുറഞ്ഞതു്, 11), ഇറ (നികുതി, 304), ഇതവം (ഇതവോം—നാം രണ്ടുപേർ, 309), ഉലണ്ട് (പട്ട്, 170), ഉരൈക്ക (അധികം, 8), പോതരവ് (വർത്തമാനം, 335), ഊക്കം (ഊക്ക്, 25), ഒരുത്തിലി (ഒരു ദിക്കിൽ, 176), ഒരൊത്തർ (ഒരൊരുത്തർ, 142), കൂഴ് (ചോറ്, 379), കൂത്തർ (നൃത്തക്കാർ, 34) കന്നം (ചുമർ തുളയ്ക്കുന്ന കൂർത്ത ആയുധം, 80), കവറു (ചൂതു, 109), ചാത്ത് (കച്ചവടസംഘം, 53) ഒപ്പനം (അലങ്കാരം, 211), കരുവി (ഉപകരണം. 57), പാൽ (ഭാഗം, 81), പടവാർത്ത (സംഭാഷണം, 220), പുണ (ജാമ്യം, 447), പതവാരം (പത്തിലൊന്ന്, 173), ചെറുമി (ദാസി, 103), ചിറ (തടവ്, 102) ഇത്യാദി പദങ്ങൾ അനവധിയാണ്.

നല്ല ശൈലികളുടെ എണ്ണത്തിനും കുറവില്ല. പെരുക്കച്ചുരുക്കം (ഏറ്റക്കുറവ്, 11), കണ്ണുറ്റുക (കണ്ണുവെയ്ക്കുക, 114), പുറപ്പട്ടിരിക്കുക (പുറത്തു കാണുക, 74), പുറപ്പടുത്തുകളയുക (ആട്ടിക്കളയുക, 46), പന്തിപിടിക്കുക, (ഭാഗം പിടിക്കുക, 115), തലനില്ക്കുക (ആശ്രയിക്കുക, 248)[58], കടയായ്...തലയായ് (തുടങ്ങി-വരെ 93), കുറവറുക്കുക (സംഭരിച്ചു കൊടുക്കുക, 116), ചെയ്ന്നൻറി

57. ഉള്ളൂർ, കേ. സാ. ച. I, പേ. 270.

58. *cf.* 'തലൈയായിന യോകത്തൈ തലൈമൈനിൻറാളുകം തലൈയ്'— പട്ടനാർ, ഭഗവൽഗീത (തമിഴ്) VI. 10.

കൊൾക (കൃതജ്ഞത പ്രദർശിപ്പിക്കുക, 254), പട പാറുക (എതിർക്കുക, 425), കരയേററിക്കളക (ആട്ടിക്കളയുക, 287), വലിയപ്പിടിക്കുക (ബലാൽക്കാരമായി പിടിക്കുക, 95), വഴക്കാട്ടുക (വഴക്കു കൂട്ടുക, 180), ചത്ത ചാവ് (215), പെണ്ണും പിള്ളയും (216) ഇങ്ങനെ പോകുന്ന പട്ടിക വളരെ നീണ്ടതായിക്കാണാം.

ക്രിയാരൂപങ്ങളിൽ, അമയുക (നിശ്ചയിക്കുക), അകഴുക (കഴിക്കുക), അടുക്കുക (അർഹിക്കുക), ആശ്രിക്കുക (<ആശ്രയിക്കുക), അട്ടുക (പാകം ചെയ്യുക), ഒട്ടുക (നിശ്ചയിക്കുക), കല്ലുക (കഴിക്കുക), കറുക്കുക (അടുക്കുക), കൗവുക (കടിക്കുക), കെല്ലുക (സാധിക്കുക), ചെലാവിക്കുക (<ശ്രാവ്. കേൾപ്പിക്കുക), തടവുക (തലോടുക), ഉവക്കുക (സ്നേഹിക്കുക), വിചാരിക്കുക (ചോദിക്കുക), വാസിക്കുക (ഇഷ്ടപ്പെടുക), വേണ്ടുക (ആവശ്യപ്പെടുക), തോൻറുക (ഉദിക്കുക), പുരിക്കുക (പിരിക്കുക), താക്കുക (അടിക്കുക) ഇങ്ങനെ പലതും വരുന്നുണ്ട്.[59]

പല പദങ്ങളും തമിഴിൽ കാണാമെങ്കിലും തനി മലയാളപദങ്ങൾ ധാരാളമാണ്. ചിലതു പരിചിതമാണെങ്കിലും വിഭിന്നാർത്ഥത്തിൽ ഉപയോഗിച്ചിരിക്കുന്നു. ക്ഷമിക്കുക, വിവേകിക്കുക തുടങ്ങി സംസ്കൃതത്തിൽനിന്നുണ്ടാക്കിയ ക്രിയകളും കാണും.

## വർണ്ണപരിണാമങ്ങൾ.

വർണ്ണപരിണാമങ്ങളിൽ പലതും ശ്രദ്ധേയമായിട്ടുണ്ടെങ്കിലും പകർപ്പുകളെ ഈ വിഷയത്തിൽ തികച്ചും വിശ്വസിച്ചുകൂടാ. അതാതു കാലത്തെ എഴുത്തുകാർ പല മാററവും വരുത്തിയേക്കും. ഈ വിഷയത്തിൽ കല്ലിലും ചെമ്പിലും എഴുതിയവയെ മാത്രമേ കുറെയെങ്കിലും വിശ്വസിച്ചുകൂടൂ. എങ്കിലും കാലത്തേയും, മററു തെളിവുകളെയും കണക്കിലെടുത്തു പാഠത്തിന്റെ ഒരു സാമാന്യസ്വരൂപം നിർണ്ണയിക്കാം. മാതൃകയിലുള്ളതു 'പരിഷ്കരിച്ചു'കൂടെന്നു മാത്രം.

ചില്ലുകൾ ലോപിപ്പിച്ചെഴുതുന്ന സമ്പ്രദായം സാധാരണമായിരുന്നു പണ്ട്. നാ, തോൻപാ, ഇരാ ഇങ്ങനെയാണ് ന

59. അനുബന്ധം 'സി' നോക്കുക.

കൗ. വിൽ കാണുക. ഉടയരാ ഇരുന്ന, ഒരോ ഇരിപ്പിതു. നാഴിയാ കല്പിപ്പിതു ഈ വിധമാണ് എഴുത്ത്. പണ്ഡിതകൾ, അമാത്യകൾ, സാമന്തകൾ ഇങ്ങനെ 'ർ' നടുക്ക ലോപിച്ചുകാണും. അവരൾ (<അവർകൾ) 9-ാം ശതകത്തിലെ വാഴപ്പള്ളിശാസനത്തിൽതന്നെ വരുന്നു. നമ്മുടെ ഗ്രന്ഥത്തിൽ ഈ രൂപമാണ് സാധാരണം.

തമിഴ്മട്ടിൽ ഐകാരമധ്യങ്ങളോ, ഐകാരാന്തങ്ങളോ ആയ പദങ്ങൾ സുലഭമായികാണുന്നു. വാമൊഴിയിൽനിന്നു തിരോധാനം ചെയ്തുകൊണ്ടിരുന്നുവെങ്കിലും വരമൊഴിയിൽ 'ഐ' സാധാരണമായിരുന്നുവെന്നു കരുതണം. ഉടൈയവർ, വിലൈക്കു, ആനൈ, ചുടലൈ, ഹിംസൈ, അവിടൈ, ചിറൈ, കരൈച, നനൈച്ചു, ഒരൈച്ചു ഇങ്ങനെ 'ഐ' ചേർന്ന രൂപം ധാരാളമാണ്. അതു ചേരാത്ത രൂപവും സുലഭം. (ഹിംസ, വ്യവസ്ഥ ഇങ്ങനെ). പദമധ്യത്തിൽനിന്നു ആദ്യവും പദാവസാനത്തിൽനിന്നു പിന്നെയും 'ഐ' തിരോധാനം ചെയ്തുവെന്നൂഹിക്കപ്പെടുന്നു.[60]

രാമചരിതാദികളിൽ കാണുന്നതും ലീലാതിലകം സമ്മതിക്കുന്നതുമായ 'വൻറാൻ' തുടങ്ങിയ കൃത്രിമരൂപങ്ങൾ പകർപ്പുകളിലില്ലെന്ന്. 'ഇരുൻറു' (=ഇരുന്ന്, ഇരുന്ന്) ചിലേടത്ത് കാണുന്നു. പഴയ ശാസനങ്ങൾ കൂടി ഉദ്ദേശികയുടെ 'ന്ന്' എന്നതിനെ 'ൻറു' എന്നെഴുതുന്നതു് ദുർല്ലഭമായിരുന്നില്ല.[61] ഇത്തരം കാര്യങ്ങളിൽ കാണുന്ന എഴുത്തുകാരുടെ സ്വേച്ഛാചാരിതയെ ആസ്പദമാക്കി ഭാഷാസ്വരൂപം നിർണ്ണയിച്ചുകൂടാ[61a]. എങ്കിലും 'ൻറ' രൂപം നിലനില്ക്കുന്ന കാലത്താണ് ഭാഷാകൗടലീയം എഴുതിയതെന്നു തീർച്ചയാണ്. പണ്ണിൻറ, പെറിൻറ, നിൻറു, കൊൻറു, തോൻറുക ഇത്യാദി രൂപമാണ് സാധാരണം. ഇൻറു>ഇന്നു>ഉന്നു (പോകിൻറിതു പോകിന്നിതു>പോകുന്നിതു) എന്ന പ്രക്രിയയിൽ 'ഇൻറു'വാണ് ഗ്രന്ഥത്തിൽ എല്ലാടത്തും.

---

60. ഈ 'ഐ' ഇന്നത്തെ ഭാഷയിലില്ലെന്നതിനെ ആസ്പദമാക്കി മലയാളത്തിന്റെ സ്വാതന്ത്ര്യം സ്ഥാപിക്കാൻ പുറപ്പെടുന്നതു കഠിന സാഹസമാണ്.

61. *cf.* ഒൻറിൻറു, ചിലവിൻറു—TAS V, 78 ff. 22; 24.

61a. 'ൻറ' രൂപം തീരെയില്ലാത്ത ഒരു രാമചരിതം വട്ടെഴുത്തിലുണ്ടത്രേ

ഇന്നത്തെ ചില വർണ്ണങ്ങൾ താഴെ ചേർത്ത വിധം ഗ്രന്ഥത്തിൽ വ്യത്യസ്തമായിത്തീരുന്നു:—

അ > ഉ—കതുൾ, തെതുളുക.

അ > ഇ—വയിറു, കയിറ്, ഉടയിതു.

ഇ > അ—കൊള്ളുമടം, പോമടം, വാതൽ, മുറാൻ.

ഇ > ഉ—പുറാവ്.

ഉ > ഇ—ഇരിപതു, പോകിന്നതായി, തിറന്നു.

ഉ > ഒ—ഒള്ളിതു, ഒള്ളത.

എ > അ—പതിമാറിൻറ, അവതക, കൊണ്ടാടപ്പെട്ട്.

എ > ഇ—കിട്ടും (കെട്ടും. ഇത് ഹ്രസ്വത്തിലെ വൈകൃതവുമാകാം).

ഒ > ഉ—പട്ടുകല.

ക > യ—ഇട്ടിയ.

ഖ > ക—മുകം.

ജ > ച—ചട, ചാലകം.

വ > ബ—നാബെദിയാതെ.

ശ > ച—പൂചി.

സ > ച—ചേവകൻ.

ൾ > ൺ—ഇപ്പോൺ.

കൾക്കക (> കക്കക). പുൺക് (പുത്—ഉണ്ട്). അല്ലാഴിക (അല്ലാഴ്ച) ഇങ്ങനെയാണെഴുതിക്കാണുന്നത്. പൽരുവ്, ഭാര്യാവു, ദയാവ് ഇങ്ങനെ 'വ്' ചേർത്ത രൂപം ധാരാളമുണ്ട്. ഒരുക്കാൽ (> ഒരിക്കൽ) ആണ് സാധാരണം. 'പണ്ടത്തളുവും ചെല്ല്' ഇങ്ങനെ 'ഓള'ത്തിന്റെ പൂർവ്വരൂപമായ 'അളവ്' ഗ്രന്ഥത്തിൽ നിലനില്ക്കുന്നു. ഒള്ള, ഒള്ളിതു, നല്ലിതു ഇത്യാദി രൂപം സുലഭം.

## സന്ധി.

ഗദ്യകൃതിയാകയാൽ സന്ധി അധികം കാണുകയില്ല. എന്നാൽ ഉള്ളവ കാലത്തെ ചിത്രീകരിക്കുന്നു: അവാംഗം (അ+അംഗം). അല്ലാത്തവർത്ഥം, പോകവെൻറു, അവാന (അ+ആന)[62]. പൊ

62. *cf.* L. V. Ramaswami Iyer, "Dravidic Glides", G. V. Rama Murthy 70th Birth-day Comm. Vol, Madras, 1934. Pp. 33 ff. (Mal. Section, Pp. 39–45).

ല്ലണി. എണ്മർ, നാന്നൂറ് ഇത്യാദി പ്രയോഗമുണ്ട്; പന്ത്രണ്ടുവം. വിള്ളോർ ഇത്യാദികളും. 'ഇ കാലത്തു', 'അയനം'—രണ്ടും കാണും.

സ്വരസംവരണംപോലെ അനുനാസികാതിപ്രസരം പ്രവർത്തിച്ചും പ്രവർത്തിക്കാതെയും ഗ്രന്ഥത്തിൽ കാണുന്നുണ്ട്. *cf.* പാണ്ടു, ഞാങ്ങൾ, നിങ്കൾ, പ്രസിദ്ധങ്കൾ, മരുന്തിൽ, പഞ്ചി. തമിഴ്മട്ടിലുള്ള രൂപങ്ങൾ വാമൊഴിയിൽ ധാരാളം നിലവിലുണ്ടായിരുന്നുവെന്നൂഹിക്കാം.[63] വെച്ചു, ഇടിച്ചു, അമച്ചു, ഉരൈച്ചു ഇങ്ങനെ താലവ്യാദേശം നിത്യമായിത്തന്നെ ഗ്രന്ഥത്തിൽ കാണുന്നു.

**സമാസം.**

ചാരചക്ഷു, പ്രജ്ഞാചക്ഷു, അവരർവചനം, രാജകുലവർ മുതലായ സമാസങ്ങൾ സുലഭമാണ് ഗ്രന്ഥത്തിൽ. മുതലൈപ്രകൃതികൾ, കതിരപ്പുഷ്പം, പരൈവ്യായാമം, കൈച്ചിറകമാരൻ ഇടങ്ങിയ വിചിത്രസമാസങ്ങളും ദുർല്ലഭമായുണ്ട്.

**സർവ്വനാമങ്ങൾ.**

സർവ്വനാമങ്ങൾ ഇന്നത്തെ രൂപം പ്രാപിച്ചിരുന്നെങ്കിലും ചില വിശേഷതകൾ പ്രദർശിപ്പിയ്ക്കുന്നു. ഞാൻ, ഞാങ്ങൾ, എങ്ങൾ, നാം; നീ, നിങ്കൾ, നിങ്ങൾ; താൻ, താം, തങ്ങൾ ഇവ കാണുന്നുണ്ട്. അവൻ, അവൾ, അതു; അവ്വ്, ഇവ്വ്, എവ്വ് (ബ. വ.) അവർ, അവർകൾ, അവരൾ—ഇതെല്ലാം സാധാരണം. തത്താനാം, തത്താന്തങ്ങൾ, തനക്ക, തമക്ക, എനക്ക, ഒരോതർ, ഒൻറൊരോത്തർ, എല്ലീർ (മ. പു). ആരെനും ഇത്യാദി രൂപങ്ങളും ശ്രദ്ധേയമാണ്.

**സംഖ്യാപദങ്ങൾ.**

സംഖ്യാനാമങ്ങൾ ഇന്നത്തേപ്പോലെ തന്നെ. ഇരണ്ടു, രണ്ടു എന്നീ രണ്ടു രൂപവും കാണുന്നു. 'പന്നിരണ്ടും' 'പന്ത്രണ്ടും' ഉണ്ട്.

---

63. *cf.* Dr. A. C. Sekhar, Evolution of Malayalam. ഓരോ ശതകങ്ങളിലും വർദ്ധിച്ചുവരുന്ന ഇത്തരം വ്യത്യാസങ്ങളുടെ ചിത്രം ഇതിൽ നോക്കിയാൽ കാണാം. എന്നാൽ ഇത്തരം കണക്കിനു കവിഞ്ഞ പ്രാധാന്യം കൊടുത്തുകൂടാ.

ചതിന്മൂളും, ഐമ്പലം, പതിനൊരു പലം—ഇങ്ങനെ സംഖ്യാവിശേഷണം ചേർത്ത രൂപങ്ങൾ. നാലൊൻറു, അഞ്ചൊൻറു (നാലിലൊന്നു്, അഞ്ചിലൊന്നു്) എന്നാണ് ശൈലി. എന്നാൽ ഐമ്പതിലൊൻറു, മുപ്പതിലൊൻറു—ഇങ്ങനെയാണ് വലിയ സംഖ്യകളിൽ. നാം രണ്ടുപേരും എന്നർത്ഥത്തിൽ പുരുഷപ്രത്യയം ചേർത്ത ഉതവം (വോം) പല ദിക്കിലുമുണ്ട്.

**ലിംഗവചനങ്ങൾ.**

ലിംഗവചനങ്ങളിൽ പറയത്തക്ക വ്യത്യാസമില്ല. ക്രൗഞ്ചൻ, മിത്രൻ (ഇപ്പോൾ മിത്രം) ഇങ്ങനെ പ്രയോഗമുണ്ട്. ഇവൈ, ഇവ്വ എന്ന രണ്ടു രൂപവും കാണുന്നു. അവിററ, ഇവിററ(വൈററ) എന്നിവയുമുണ്ട്. ദാസീദാസങ്ങൾ, ആർകൾ ഇത്യാദി രൂപങ്ങൾ ശ്രദ്ധേയം. ഭൃത്യകൾ, സാമന്തകൾ ഇവിടങ്ങളിൽ 'ർ' ലോപിച്ചതാകണം.

**വിഭക്തി.**

പ്രധാനാംശങ്ങളിൽ വിഭക്തികാര്യം ഇന്നത്തേപ്പോലെ തന്നെ[64]. കാരകങ്ങൾ, ഉപപദവിഭക്തികൾ ഇവയെ സംബന്ധിച്ചു മാത്രം വിശേഷം കാണും. പ്രതിഗ്രാഹികാപ്രത്യയം 'എ'ക്കു പുറമെ, 'ഐ' സുലഭം—വണികരൈ, പാണരൈ, ഫലവത്തയിനൈ ഇങ്ങനെ. തിരിയുമവനയും, ദ്രവ്യങ്ങളയും എന്ന മട്ടിൽ 'എ' ചേർക്കാതെ എഴുതുകയും പതിവാണ്. പ്രതിഗ്രാഹികാപ്രത്യയം നപുംസകത്തിൽ വിടുക പതിവുണ്ട്. ഉദാ: പൂച്ചയും കിളിയും വിടുക, എലി ഇടുക, പുലി കൊൻറവൻ, പാമ്പു ചമച്ചുവച്ചു.

---

64. *cf.* തമിഴിലെ സാധാരണ വിഭക്തിപ്രത്യയങ്ങൾ (പ്രഥമ മുതൽ):— ഐ; ആൽ; ഓടു; കു (ക്കാക, ഉക്കു, ഉക്കാക. *cf.* അവനുക്കു, അവനുക്കാക); ഇൽ, ഇലിരുന്തു, ഇനിന്റു (*cf.* അതിൽനിന്ന—മ.); ഇൻ, ഉടൈയ, അതു, അതിൻ, അതിനുടെയ, തനതു—മ.); ഇൽ, ഇടത്തിൽ; ഏ (സംബോ.).
Arden, A Progressive Grammar of Common Tamil, P. 75.

*cf.* ലീ. വിധിച്ചിട്ടുള്ള പഴയ മലയാളപ്രത്യയങ്ങൾ:— ഒൾ; ഒ(കൊണ്ടു); കു (അന്ന്, ഇന്ന്); നിർവ്വ; ന (കു, ഉടെ, എടെ, മെ മേൽ, കൽ, പക്കൽ).

സംയോജികാപ്രത്യയം 'ഒട്' ഇന്നത്തെപ്പോലെ തന്നെ ('സഖിയൊടു കൂടെ'); പ്രയോജികയുടെ 'ആല്' (ഊരാൽ, തലയാൽ), പ്രയോഗവിശേഷങ്ങൾ താഴെ കാണിക്കും.

ഉദ്ദേശികയുടെ ക്ക്, ന്—രണ്ടും കാണുന്നു. അതുക്ക്, അവനുക്ക്, ജ്യായാനുക്ക്, തനക്കു: അതോടൊപ്പം അതിനു, നലത്തിനു, രാജാവിനു, മാതവ്യനു് എന്നും. 'ക്ക' ചേർന്ന രൂപമാണധികം. മാററം നടന്നുകൊണ്ടിരിക്കുന്ന കാലത്താണ് ഗ്രന്ഥനിർമ്മിതിയെന്നൂഹിക്കാം. 'നു്' ശാസനഭാഷയിൽ 10-ാം ശതകത്തിൽതന്നെ പ്രത്യക്ഷപ്പെടുന്നുണ്ട്. (*cf.* 'വിത്തിനു' TAS I. P. 295. 24).

സംബന്ധികയുടെ 'ന്റെ' ഗ്രന്ഥത്തിലില്ല. ഉടയ, ഉടെ ഈ രൂപമേ ഉള്ളൂ. ചരക്കിനുടയ, ഒള്ളവനുടയ; കള്ളനുടെ, അവനുടെ. 'ന്റെ' അന്നു രൂപപ്പെട്ടുകഴിഞ്ഞിരുന്നില്ലെന്നു സ്പഷ്ടം. 'തങ്ങളിട കയ്യിൽ' ഇങ്ങനെ 'ഉടെ', 'ഇട'യാകലും കാണാം.

ആധാരികയുടെ കൽ, ഇൽ ഇവ രണ്ടും ഭാഷാകൗടലീയത്തിലുണ്ട്: വിഷത്തിങ്കൽ, രാത്രിയിങ്കൽ, തലയിൽ, അതിൽ, അതിനിൽ. 'ഉൾ' ദുർല്ലഭമായുണ്ട്. 'വായ്' ('യോജനയിൽ വായ്') കാണാറുമില്ല. 'ഇടെ' ധാരാളം (ഹീനനിടെ കൊടുപ്പിക്കു).[64a]

പഞ്ചമിയുടെ അർത്ഥത്തിൽ ഇടൈ, ഇടെ, ഇട്ടൈ, അട്ടൈ, നട്ടൈ ഇത്യാദി ചേർത്തുണ്ടാകുന്ന വിഭക്തിരൂപങ്ങൾ ശ്രദ്ധേയമാണ്. ഉടയവരുട്ടൈ, രാജാവിനിട്ടൈ—ഇവയിൽ കാണുന്ന അട്ടൈ, ഇട്ടൈ എന്നിവ ഇടൈ എന്ന ആധാരികാദ്യോതകത്തിന്റെ രൂപാന്തരമാണെന്നു തോന്നുന്നു. ശത്രുവിനിട്ടൈപ്പറിച്ചു (ശത്രുവിൽനിന്നു തട്ടിപ്പറിച്ചു), അവനിട്ടൈപ്പെറു (അവനിൽനിന്നു വാങ്ങി) ഇത്യാദി പ്രയോഗങ്ങൾ ഇതിനു ഉപോൽബലക

1. നന്നൂൽ (സൂ. 302) ആധാരികയ്ക്കു രൂപങ്ങളോടൊപ്പം 'പ്രത്യയ'ങ്ങൾ വിധിക്കുന്നു ഇം സ്ഥലാർത്ഥകരായ സാമാന്യരൂപങ്ങളാണ്. *cf.* കൺ, കാൽ, കടൈ, ഇടം, ഉഴി, ഉൾ, പക്കൽ, ആദി. നമ്മുടെ 'കൽ', 'കാലി'ന്റെ 'കണം'.

മാണ്. ശാസനങ്ങളിൽ ഉടെ, ഈടെ, ആടെ എന്നെല്ലാം കാണുന്നുണ്ട്[65]. കൗടലീയത്തിലും 'ഉടെ' ദുർല്ലഭം കാണുന്നു. ഇതു ഷഷ്ഠിയുടെ അർത്ഥത്തിൽ പഞ്ചമി പ്രയോഗിച്ചതാണെന്നു പറയുന്നതിനേക്കാൾ 'ഇടൈ' ഉച്ചാരണവിശേഷത്താൽ മാറിയതാണെന്നു പറയുകയായിരിക്കും ഭേദം. (*cf.* ലി. ഈടെ, എടെ). ആട്ടെ, ഇട്ടെ എന്നിവയിൽ കാണുന്ന ടകാരത്തിന്റെ ഇരട്ടിപ്പ് എഴുത്തിലെ വൈകൃതമായിരിക്കാം. പകർപ്പുകളിൽ ഇതുപോലെ കകാരം പലയിടത്തും അനാവശ്യമായി ഇരട്ടിച്ചു കാണുന്നുണ്ട് (*cf.* ശ്ലോക്കിൽ); വേണ്ട ദിക്കിൽ ഇരട്ടിക്കാതെയും. സമീപാർത്ഥകമായ തമിഴിലെ 'കിട്ടെ'യോടു (*cf.* നാടോടിത്തമിൾ, അവൻകിട്ടെ ഇരുക്ക്) 'ഇട്ടെ'ക്കു ബന്ധമുണ്ടോ എന്നും അറിഞ്ഞുകൂടാ. കുളത്തിൽനിന്റു ഇങ്ങനെ 'നിന്റു' ചേർത്ത പഞ്ചമിയും സുലഭമാണ് ഭാഷാകൗടലീയത്തിൽ.

'ഇന്നു' (ദൃഷ്ടത്തിന്ന്), 'ഇൽനിന്ന്' എന്നതിന്റെ സങ്കോചിതരൂപമായ 'ഈന്നിൽ'നിന്നുണ്ടായതാവാനാണ് വഴി. ഉദ്ദേശികയുടെ (*cf.* അതിന്ന്) വർത്സ്യനകാരത്തിന്റെ ഇരട്ടിപ്പായിരിക്കയില്ല ഇതു്.[66]

അതിനൂടെ, കാളൂടെ ഇത്യാദി 'ഊടെ' ചേർത്ത പ്രയോഗങ്ങളും, പഞ്ചയിൽക്കാട്ടിൽ, പ്രാജ്ഞനിൽക്കാട്ടിൽ ഇങ്ങനെ 'കാട്ടിൽ' (>കാൾ) ചേർത്ത പ്രയോഗങ്ങളും ഗ്രന്ഥത്തിൽ സുലഭമാണ്. 'കാട്ടിൽ' വിട്ടുകയും ആവാം. *cf.* പുത്രനെ വൈക്കമതിൽ (വെക്കുന്നതിനേക്കാൾ).

**വിഭക്തിമാററം.**

നിർദ്ധാരണാർത്ഥത്തിൽ പ്രയോജിക ആധാരികക്കു പകരം ചേർക്കുന്ന പതിവ് ഭാ. കൗ. ത്തിൽ സാധാരണ കാണുന്നു. ഉദാ: ഇവററാലൊൻറു, അതിനാലൊരു മാഷകം (അതിൽ ഒരു മാഷകം).

---

65. *cf.* വല്ലവരകോത്തുളെ TAS IV. 9 ff. 18; അവകളിടൈക്കൊണ്ട TAS I. 288. 1; ഞായിറിടെ TAS V. 78 ff. 26; ചങ്കരനാടെ TAS VI. 76.

66. But, *cf.* [illegible], [illegible]. TAS IV. 46 ff. 12, 19.

എന്നിവരാലൊത്തവരെ. ഒരു കുടിയാൻ, ഇവ്വൂരാൻ (ഊരിൽ നിന്ന്) ഇങ്ങനെ പഞ്ചമ്യർത്ഥത്തിലും 'ആൻ' വരും. 'വണികരെ രക്ഷിക്കുമാറു' (വണികരിൽനിന്നു രക്ഷിക്കാൻ) തുടങ്ങിയ പ്രയോഗവും കാണുന്നു.

പഴയ ശാസനങ്ങളിൽ (12-13 ശതകം) കാണുന്ന സംയോജികയുടെ ഒരു പ്രത്യേകതരത്തിലുള്ള പ്രയോഗം നമ്മുടെ ഗ്രന്ഥത്തിൽ സുലഭമാണ്. 'സാമവായികന്മാരോടും പ്രധാനനോടും ഉള്ള ഭേദം', 'കീഴ സൂത്രത്തോടു ഇസ്സൂത്രത്തോടു സംബന്ധം', 'ആക്രന്ദനോടു പാർഷ്ണിഗ്രാഹനോടു വിഗ്രഹിക്കുമാറു' തുടങ്ങിയവ നോക്കുക. സാമവായികരും പ്രധാനനും തമ്മിലുള്ള ഭിന്നിപ്പ്, കീഴ സൂത്രവും ഇസ്സൂത്രവുമായുള്ള സംബന്ധം (അല്ലെങ്കിൽ കീഴ സൂത്രത്തോടു ഇസ്സൂത്രത്തിനുള്ള സംബന്ധം), ആക്രന്ദനെ പാർഷ്ണിഗ്രാഹകനോടു വിഗ്രഹിക്കുമാറ്—ഇങ്ങനെ അർത്ഥം പറയണം. ഈ ശൈലിക്കു പണ്ടു ധാരാളം പ്രചാരമുണ്ടായിരുന്നു. (*cf.* കൊടുങ്ങല്ലൂർ അഴിയിനോടു വിശേഷാൽ നാലു തളിയും തളികടുത്ത കിരാമത്തോടിടയിൽ...' (വീരരാഘവപട്ടയം, Ep. Ind. IV, പേ. 295).

**ഉപപദവിഭക്തികൾ.**

ചില പ്രത്യേകധാതുക്കളുടെ സന്നിധിയിൽ കാരകങ്ങൾ മാറുന്ന പതിവു ഗ്രന്ഥത്തിലുണ്ട്. ചേവകരെ മന്ത്രിച്ചാൻ, അവനെ വായിയച്ചു (അവനോടു ചോദിച്ചു), അവരെ ചീറിനാൻ, അവരെള്ളെക്കുറുകി (അവരെ സമീപിച്ച്) അതിനൊത്തലനിൻറു (അതിനെ ആശ്രയിച്ചു), ഗുരുവ്യസനനെ മേൽചെല്ലാം, ധാർമ്മികരെ നോക്കി, ശീതോഷ്ണങ്ങളെ ഉടൈച്ചു ഇത്യാദി പ്രയോഗങ്ങൾ സുലഭം. ഫലവത്തയിനെ നയിക്കും, അവനെച്ചെൻറു ചൊല്ലുവിതു ഇത്യാദികൾക്കും, അവനെ പ്രതി, സ്വാമിയെ പ്രതി ഇത്യാദികൾക്കും മാതൃക സംസ്കൃതമാണ്. 'ചൊൽ' ധാതു വരുമ്പോൾ ഇന്നത്തെ സംയോജികയുടെ സ്ഥാനത്തു കൗടലീയത്തിൽ ഉദ്ദേശികയാണ് പ്രയോഗിക്കുന്നതു്. എന്നുക്കു ചൊന്നാൻ, ജാനപദർക്കു ചൊല്ലുവിതു. മിത്രനെപ്പറിച്ചു (മിത്രത്തിൽ നിന്നെടുത്തു), സത്യത്തോടു ചൂഴറിപ്പിതു (ചൂഴറുക—സത്യം ചെയ്യു) ഇങ്ങനെയുള്ള പ്രയോഗങ്ങൾ കാണുന്നു.

**ഭേദകങ്ങൾ.**

നെറ്റുരുളം, പതിൻപലം ഇങ്ങനെ സംഖ്യാവിശേഷണം ചേർത്ത രൂപമുണ്ട്. നല്ലിതു, ചിറിതിതു ഇത്യാദി രൂപം കാണാം. 'പതുക്കങ്ങൾ' (പതുക്കനായവ) തുടങ്ങിയവയും ദുർല്ലഭമായുണ്ട്. പത്തിതൊരു, പൈതൽ (പത്ത കുട്ടി), ഉറവിതൊരു സ്ഥാനം ഇങ്ങനെ 'ഒരു' ചേർത്ത രൂപം സുലഭം. 'ഉരെറക്ക വെളുത്ത'. 'ഉരെറക്ക നല്ലവ്വ്' എന്നിവിടങ്ങളിൽ 'ഉരെറക്ക' ആധികാർത്ഥകമാണ്. ചുരുക്കത്തിൽ 'ഇ ന്ദ്രം' 'നാ ഭൂമി' ഇങ്ങനെ ഹ്രസ്വരൂപം കാണുന്നുണ്ട്; ദീർഘരൂപവും സുലഭം.

വിശേഷണവിശേഷ്യപ്പൊരുത്തം സംസ്കൃതസമ്പ്രദായത്തിൽ ചിലേടത്തു കാണുന്നുണ്ട്. *cf.* കരാനായൊടുള്ള ദേഹം, ഗുണവതിയായ ഭൂമി. 'ചിറുമിയെ കാവലിൽ പതുമാറുമവരുളെ ഗമിക്കിൽ' എന്ന മട്ടിലുള്ള പ്രയോഗമുണ്ട്. 'ജനപദതപാദിഗുണങ്ങളോടു കൂടിയിരിക്കുമവരൾ ഒരുവതം' (പു. 204) എന്നതിൽ 'ഒരുവതെ' ഗുണത്തിന്റെ വിശേഷണമാകിലുള്ളു. പാഠം ശരിയാണെങ്കിൽ, സാഹസമെന്നു പറയാതെ വയ്യ. പൊരുത്തനിയമം പ്രായേണ ശിഥിലമാണ്.

**ക്രിയകൾ.**

പുരുഷഭേദവിരാസത്തിന്റെ പ്രശ്നത്തിൽ ഭാഷാകൗടലീയം വെളിച്ചം വീശുന്നുണ്ട്. ക്രിയകളിൽ പുരുഷപ്രത്യയം ചേർന്ന പതിവു മിക്കവാറും സാർവ്വത്രികമാണെന്നു പറയാം. ദുർല്ലഭം ചില അപവാദങ്ങൾ ഉള്ളതു ഈ വിഷയത്തിൽ വന്നുതുടങ്ങിയ ശൈഥില്യത്തിനുദാഹരണമാണ്. 'ആ, നാൾ, ഇ, വാ, യേ, നേകത്തിൽ, ആ, രീ, രോം ബഹുവികല്പം' (കേ. പാ. 109) എന്ന സാധാരണനിയമം മിക്കദിക്കിലും കാണാം. ഭൂതത്തിൽ, ചെയ്യാൻ, ചെയ്തേൻ. വർത്തമാനത്തിൽ 'ഇൻറു' രൂപമേ ഉള്ളൂ. വരിൻറേൻ, നിനൈക്കിൻറിതു (>വരുന്നേൻ, നിനയ്ക്കുന്നിതു). ഭാവിയിൽ കളവർ, ഇരിപ്പർ. ലഭിക്കുന്നവൻ, കൊള്ളുന്നവൻ, കൂട്ടുന്നവൻ എന്നർത്ഥങ്ങളിൽ ഉള്ള 'ലഭിപ്പാൻ' 'കൊൾവാൻ', 'കൂട്ടുവാൻ' എന്നീ പ്രയോഗങ്ങൾ ശ്രദ്ധേയമാണ് (*cf.* തമിഴ്). എങ്കിലും 'ആൻ' മിക്കവാറും ഇന്നത്തെപ്പോലെ പിൻവിനയെച്ചപ്രത്യയം തന്നെ. ചൊല്ലിതു, ചൊല്ലിൻറിതു, ചൊല്ലിയവ, ചൊല്ലപ്പെട്ടന

(ന. ബ. വ.), ഉളൻ, ഉള (ന. ബ. വ): പോയായ്, കണ്ടായ്, കൊൻറായ് (മ. പു. ഏ): കണ്ടീർ, ചതിക്കപ്പെട്ടീർ (ബ. വ.): കൊള്ളിനേൻറൻ, പോന്തരിനേൻറൻ, തിന്നിനേൻറാം, ചെയ്യോം (ബ. വ.) ഇത്യാദി രൂപഭേദങ്ങളെല്ലാം ഗ്രന്ഥത്തിലുണ്ടു്. ഉടയോം (ഉടയവരാണ് ഞങ്ങൾ) തുടങ്ങിയ രൂപങ്ങളും കാണാം. cf. ഇരുവോം, എല്ലീർ, ആരുടയീർ.

എന്നാൽ നിയമം ശിഥിലമാകാൻ തുടങ്ങിയിരുന്നുവെന്നു കാണിപ്പാൻ വേണ്ടത്ര ഉദാഹരണങ്ങൾ ഉണ്ടു്. ഞാൻ പോകിൻറിതു, ഞാൻ നിനൈക്കിൻറിതു, നീ അഭിയോഗിക്കിൻറിതു, ദേവത ചൊല്ലി ഇത്യാദി പ്രയോഗങ്ങൾ കാണുന്നു. ഈ ശൈഥില്യം പിൽക്കാലത്തു വർദ്ധിച്ചതാണെന്നു സ്പഷ്ടം.

'ഓ' ചേർന്നു ഒരുതരം ക്രിയാവിനയുണ്ടാകുന്നതു ഭാ. കൗ ത്തിൽ സുലഭമായിക്കാണാം (ശാസനങ്ങളിലും ധാരാളമാണിതു്). രോഷസ്ഥാനമാമോ, ഇയങ്ങിനേറോ, കൂട്ടവോ, ഫലിപ്പോ, (രോഷസ്ഥാനമാകുന്നു, ഇയങ്ങുന്നു ഇത്യാദ്യർത്ഥം). ആഖ്യാദളത്തിലും ആഖ്യാതദളത്തിലും 'ഓ' ചേർക്കും. ഉപനിപാതങ്ങളാമോ അതിവൃഷ്ടി ആദിയായവ, അവൻ ദണ്ഡാപനായി ആമോ (അവൻ ദണ്ഡാപനായിയാണ് — ഇങ്ങനെ.

**പ്രയോഗം.**

ഭാഷയിൽ ശരിയ്ക്കു കർമ്മണിപ്രയോഗമില്ലെന്നതിനു ഭാ. കൗ. കൂടുതൽ തെളിവു തരുന്നു. അവളെ അറിയപ്പെടുക, അവരാൽ ചൊല്ലപ്പെട്ടു് (അവർ ചൊല്ലിയതിൽ പെട്ടു്, അതു കേട്ടു എന്നു വിവക്ഷ), എന്നേൽ വരപ്പെടാ, പറഞ്ഞേൻ ചെല്ലപ്പെടാ ഇത്യാദി പ്രയോഗങ്ങൾ ധാരാളം. 'പതിന്നുവരെയും നിർവ്വാസിക്കപ്പെട്ടവർ' എന്നെഴുതാൻ വ്യാഖ്യാതാവിനു മടിയില്ല.

'കാണച്ചെല്ലുക'യെപ്പോലെ പിൻവിനയെച്ചത്തിനു പകരം നടുവിനയെച്ചം ഉപയോഗിക്കുന്നതും, 'കേൾക്ക മന്ത്രിച്ചാൻ' എന്നിവയിലെപ്പോലെ നടുവിനയെച്ചത്തിൻെറ 'എ'ക്കു പകരം 'അ' ചേർക്കുന്നതും പഴയ പതിവാണ്. ഇതെല്ലാം ഗ്രന്ഥത്തിലുണ്ടു്.

**പ്രകാരങ്ങൾ.**

പ്രകാരങ്ങളിൽ, വിധായകത്തിൽ 'ഇതു' ചേർത്ത രൂപമാ
ധികം. അതൊരു നിയമം പോലിരിക്കുന്നു. കൊടുപ്പിതു, സാധി
പ്പിതു. (കൊടുക്കണം, സാധിക്കണം എന്നർത്ഥം). ഊ, ഊ
(ഒടിപ്പൂ, ആശ്രയിപ്പൂതു) ഇവ ചേർന്ന രൂപവുമുണ്ട്. നിയോജക
മധ്യമപുരുഷൻ ഇന്നത്തെപ്പോലെ തന്നെ. ഒഴി, കൂട്ടു, പോര (നീ
ഒഴിയുക, കൂട്ടുക, പോരിക), താ, പോരുതരുക, ചെറുപ്പിൻ (ബ.
വ.) ഇത്യാദി. തരാം, കെട്ടുകലാം, വികല്പിക്കലാം ഇങ്ങനെ
അനുജ്ഞായകം.

**നിഷേധം.**

ആ, ആതെ ഇവ ചേർന്നാണ് അധികം നിഷേധരൂപം. ആകാ
ഒല്ലാ, ചൊല്ലാതെ ഇങ്ങനെ. അനുപ്രയോഗവുമുണ്ട്. *cf.* കൊള്ളാ
റാർ, കൊടുപ്പതരുതു്. താരാ, വാരാ ഇങ്ങനെ ദീർഘരൂപമാണ്
'തര്', 'വര്' എന്നിവയ്ക്കു്. ചൊല്ലാൻ, നോക്കാൻ, ഉരിയാടാൻ,
ഒഴിയാൻ (അവൻ ചൊല്ലില്ല, നോക്കില്ല ഇത്യാദ്യർത്ഥത്തിൽ).
താരേൻ, ചെയ്യേൻ (ഞാൻ തരില്ല, ചെയ്യില്ല. ഉ. പു.) ഇത്യാദി
രൂപങ്ങൾ സുലഭമാണ് ഗ്രന്ഥത്തിൽ. 'ആതേ' ചേർത്തു നിയോ
നിഷേധമുണ്ടാകുന്നതു സാധാരണം. കള്ളാതേ, ഭയപ്പെ
(നീ കക്കരുതു്, ഭയപ്പെടരുതു്). കൊടായ്കാൻ, പോകായ്മാൻ ഇത്യാ
രൂപങ്ങൾ ഉണ്ടു്.

**ഭാവനാമം.**

'ആമ'യാണ് പ്രധാനകൃൽപ്രത്യയം. ജീവിക്കിൻറാമ, അനു
ഷ്ഠിക്കിൻറാമ, ചെയ്യുമ, പടിൻറാമ (ജീവിക്കൽ, അനുഷ്ഠിക്ക
ഇത്യാദി അർത്ഥം). നിഷേധത്തിൽ തെറാമ, മറവാമ, ഇല്ലാ
ഇങ്ങനെ രൂപം. (ആമ > ആയ്മ).

**ദ്യോതകങ്ങൾ.**

അകാരാന്തനപുംസകനാമങ്ങളിൽ സമുച്ചയനിപാതം ചേ
മ്പോൾ 'കാലവും ദേശവും' ഇങ്ങനെ 'വും' ആണ് നിത്യമായി ച
കാ. ത്തിൽ വരുന്നതു്. മകാരം വകാരമാകുന്നതു പിൽക്കാ
ത്താണ്. നടുവിനയെച്ചത്തിൽ 'ഉം' ചേർക്കുമ്പോൾ ആഗമം 'വ'
യാണ്, ഇന്നത്തെപ്പോലെ 'യ' അല്ല. (തമിഴിൽ ഇന്നും വക

ഗമമാണ് എന്നോർക്കുക). ഓതാം, ഗ്രഹിക്കവും, കൊള്ളവും, വയ്യവും, പറയവും എല്ലാം ഇങ്ങനെ ഉണ്ടാകുന്നു. 'പുസ്തകം വായിക്കവും പൊരുൾ ചൊല്ലവും വല്ലവൻ' എന്നാണ് ഗ്രന്ഥത്തിലെ ശൈലി. (വായിപ്പാനും അർത്ഥം പറകയും വല്ലവൻ എന്നർത്ഥം).

വികല്പനിപാതമായ 'ഓ' ചേർക്കുന്നതിനു പകരം 'താൻ', 'ആക' ഇത്യാദി ശബ്ദങ്ങൾ ചേർക്കുന്നതു സാധാരണം. കൊൽക താൻ ഭൃത്യഭടന്മാരാൽ: സേനാപതിയെത്താൻ, കുമാരനെ താൻ, മൂന്നാക നാലാക—ഇമ്മട്ടിൽ. 'എൻറാൽ' എന്ന ഘടകാവ്യയത്തിനു 'അതുകൊണ്ട്' എന്നർത്ഥം പഴയ മലയാളത്തിൽ ഉള്ളതു് ഈ ഗ്രന്ഥത്തിലും കാണുന്നുണ്ട്. *cf.* എൻറാൽ നീ പോവിതു.

ഒണ്ട്, ചെയ്യേ ഇവയുടെ പ്രയോഗവും ശ്രദ്ധേയമാണ്. 'ബ്രാഹ്മണനാകയുമൊണ്ട്', 'ആചാര്യനാകയുമൊണ്ട്' ഇങ്ങനെയുള്ള ശൈലി കൂത്തുവാക്യാദികളിൽ സുലഭമായ ചാക്യാർശൈലി തന്നെ. ചൊല്ലപ്പെട്ടേ, വിലക്കപ്പെട്ടേ, പോകപ്പെട്ടേ (ചൊല്ലിയിരിക്കേ, വിലക്കിയിരിക്കെ ഇത്യാദി അർത്ഥം) തുടങ്ങിയ പ്രയോഗം സാധാരണമാണ്. സംഗതിയുണ്ടായിരിക്കെ എന്നർത്ഥത്തിൽ 'അടുത്തെടുത്തു' ധാരാളം പ്രയോഗിച്ചു കാണുന്നു.

വാക്യരചന.

വ്യാഖ്യാനത്തെ കണക്കിലേറെ ദുർഘടമാക്കിയിട്ടുള്ളതു് അതിലെ കുഴപ്പമായ വാക്യരചനയാണെന്നു പറയാം. 'സമുച്ചയവികല്പങ്ങൾ സജാതീയത്തിനേ വരൂ' എന്ന നിയമം അത്ര ശ്രദ്ധിക്കാറില്ല. 'കള്ളന്മാരുടെ ശൗര്യവും ഡാമരികന്മാരെ സ്ത്രീയയും' (ശൗര്യയയും എന്ന വിവക്ഷ), 'മൃഗയാദിവ്യസനം, ഒരു കാര്യത്തിൽ ഉഴൻറും... അവജ്ഞ, ആലസ്യം' (ഉഴൻറും=ഉഴൽച്ച) ഇങ്ങനെ എല്ലാം എഴുതിക്കാണും. പ്രധാനവാക്യത്തിന്റെ ഉള്ളിൽ ഏതെല്ലും ഒരു പദം വിവരിക്കുന്ന മറ്റൊരു വാക്യം തള്ളിക്കയറും. അധികം ആശയങ്ങൾ ഒതുക്കുന്ന ദീർഘവാക്യങ്ങളിലാണ് കുഴപ്പം അധികം. (ഇന്നത്തെ ആധാരവാക്യങ്ങളിലെ വൈകൃതം തന്നെ ഓർത്താൽ മതി). ചെറുവാക്യങ്ങൾക്കു അന്വയക്ലേശമില്ല; വേണ്ടത്ര ആർജ്ജവവുമുണ്ട്. 'യാവനൊരുത്തൻ അറിവോൻ, അവൻ' ഇങ്ങനെ സംസ്കൃതച്ചുവയുള്ള വാക്യങ്ങൾ ഇടയ്ക്കു കാണും,

ഭാഷാകൗടലീയത്തിൽ കാണുന്ന ഒരു വാക്യശൈലി ശ്രദ്ധേയമാണ്:—'പ്രജയിനെ രാജാവു, മക്കളെ പിതാവു രക്ഷിപ്പോരെക്കണക്കെ രക്ഷിപ്പിതു' (മക്കളെ പിതാവു രക്ഷിയ്ക്കുന്നതുപോലെ രക്ഷിയ്ക്കണം എന്നർത്ഥം); 'ആനയൊടു കാലാൾ പറന്തി കൊൾവോരെക്കണക്കെ' (കാലാൾ യുദ്ധം ചെയ്യുന്നതുപോലെ ); 'കരുങ്കൽ വീണ്ണോരെക്കണക്കെ' (വീണതുപോലെ); 'മധ്യമചരിതംകൊണ്ടെ ഉദാസീനചരിതവും ചൊല്ലിയോരിൽ പട്ടിതു ('പറഞ്ഞതിൽ പെട്ടു, പറഞ്ഞുകഴിഞ്ഞു എന്നർത്ഥം)—ഇത്യാദി ഉദാഹരണങ്ങൾ. ഈ തമിൾശൈലി പഴയ മററു മലയാളകൃതികളിലും ധാരാളം കാണുന്നുണ്ട്.

ഈ ലഘുവിവരണത്തിൽനിന്നു ഭാഷാകൗടലീയത്തിൻെറ ഭാഷാപരമായ പ്രത്യേകതകൾ കുറെ വെളിവായിരിയ്ക്കുമെന്നു ... ന്നു. പദം, ശൈലി, വ്യാകരണകാര്യം തുടങ്ങിയവയിൽ തമിഴു... യുള്ള അടുപ്പം ശ്രദ്ധേയമാണെങ്കിലും മലയാളത്തിൻെറ സ്വന്തമായ സ്വഭാവങ്ങൾ ധാരാളം ഗ്രന്ഥത്തിൽ പ്രത്യക്ഷപ്പെടുന്നുണ്ട്. അട... സ്ഥാനപരമായ കെട്ടും മട്ടും എല്ലാം മലയാളത്തിൻെറ തന്നെ. സം... സ്കൃതത്തിന്റെ മുദ്രയിൽ ഭാഷാശൈലി വാർത്തെടുക്കാനുള്ള ശ്രമമു... തന്മൂലം ദുതവാക്യാദികളിൽ കാണുന്ന ഒരുതരം പാരാക... അവിടവിടെ കാണാം. നിയമങ്ങളുടെ ഉറപ്പുകൊണ്ടു കി... വ്യക്തിത്വവും ലാഘവവും ഭാഷയ്ക്കു മുഴുവൻ കിട്ടിക്കഴിഞ്ഞിട്ടു... ആശയങ്ങൾ വെളിച്ചം കാണാൻ പലപ്പോഴും വിമ്മിട്ടുന്നപോലെ തോന്നും. കാലുഷ്യവും ദുർഗ്രഹതയും ഇതിൻെറ ഫലമാണ്. ... ന്നാൽ ഋജുവും കാര്യമാത്രപ്രസക്തവുമായ ഒന്നാന്തരം ഭാഷയു... സ്ഥലങ്ങൾ ഗ്രന്ഥത്തിൽ ചുരുക്കമല്ല. ഭാഷാകൗടലീയത്തിന്റെ ... ലമായപ്പോഴേയ്ക്കും വ്യാകരണദൃഷ്ട്യാ മലയാളം ഗണ്യമായ പുരോ... തി പ്രാപിച്ചുകഴിഞ്ഞിരുന്നു; കനത്ത ഒരു ശാസ്ത്രം കൈകാര്യം ... യ്യാനുള്ള പദസമ്പത്തും അതിന്നു ഏറെക്കുറെ കിട്ടിക്കഴിഞ്...

ശ്രീ. സി. എൽ. ആൻറണി എഴുതുന്നു:—''കേരള... ഭാഷയുടെ സംക്രമം മൂലം ചെന്തമിൾ തദ്ധപതിയ്ക്കു... ശ്രുപങ്ങൾ ഒട്ടേറെ അതിൽ കടന്നുകൂടുകയും ചെയ്ത... ഭാഷാകൗടലീയത്തിൻെറ നിർമ്മിതി. വ്യാകരണ...

അരാജകത്വവും അവ്യവസ്ഥയുമാണ് തൽക്കാലത്തെ പ്രത്യേകത. ഈ
വ്യവസ്ഥാരാഹിത്യം കൗടലീയത്തിലെ വിഭക്തിപ്രത്യയങ്ങൾ,
വർണ്ണവികാരങ്ങൾ, പദങ്ങൾ എന്നിവയുടെ പ്രയോഗത്തിലെല്ലാം
കാണാം"67. 'തമിഴും സംസ്കൃതവും തമ്മിൽ ഏറ്റുമുട്ടി മാറിവന്ന
താണ് മലയാളം' എന്ന സിദ്ധാന്തത്തോടു അദ്ദേഹം യോജിക്കുന്നില്ല.
പകരം, 'ചെന്തമിഴിലേയും സംസ്കൃതത്തിലേയും കേരളത്തിലെ
വ്യവഹാരഭാഷ കയറിപ്പററി അവയുടെ ആധിപത്യം ശിഥില
മാക്കിയശേഷം യഥാകാലം സ്വാതന്ത്ര്യം പ്രഖ്യാപനം ചെയ്യുകയാണു
ണ്ടായതു്"68 എന്ന ഒരു നവീനസിദ്ധാന്തം അദ്ദേഹം അവതരിപ്പി
ക്കുന്നു. ഈ ദുർഘടപ്രശ്നത്തെപ്പററി ഇവിടെ ചർച്ചചെയ്യാൻ കരുതു
ന്നില്ല. എന്തായാലും ഇന്നത്തെ മാതിരിയിലുള്ള ഒരു സ്വാതന്ത്ര്യബോധമല
ല്ലം ആദ്യംതന്നെ ഉണ്ടായിരുന്നതെന്ന ഭൂമികയല്ലാതെ, 'ശീത
ളര'ത്തെയും വിജയത്തെയും മററും സംബന്ധിച്ച അദ്ദേഹത്തിന്റെ
സിദ്ധാന്തം ഉറച്ചുനില്ക്കുമോ എന്ന സംശയമാണ്. എന്തായാലും ഭാ
ഷാകൗടലീയത്തെ സംബന്ധിച്ചിടത്തോളം ഡോ. ആന്റണിയുടെ
ക്ഷേപം കുറെ കവിഞ്ഞുപോയിട്ടുണ്ടെന്നു സമ്മതിച്ചേ തീരൂ.
പ്യഘടനയെ സംബന്ധിച്ചിടത്തോളം ചില അവ്യവസ്ഥകൾ
ങ്ങനല്ലാതെ മററു വ്യാകരണകാര്യങ്ങളിൽ അത്ര 'അരാജകത്വ'
മൊന്നും അതിലില്ല. കുറെയെല്ലാം ശുദ്ധപാഠത്തിന്റെ അഭാവംകൊ
ണ്ടു തോന്നുന്നതാണ്. പല പ്രയോഗവിശേഷങ്ങളും അക്കാലത്തെ
ററു രേഖകളിൽ കാണുന്നുമുണ്ട്. 'കേരളവ്യവഹാരഭാഷയുടെ
ക്രമം മൂലം ചെന്തമിഴ് അധഃപതിച്ച അവയവങ്ങൾ കടന്നു
ടിയ' കാലത്തിന്റെ വികൃതമായ സൃഷ്ടിയെന്ന നിലയിൽ ഈ
ന്ഥത്തെ വീക്ഷിക്കുന്നതു് ശരിയായിരിക്കുകയില്ല എന്നാണ്
ന്നതു്.

---

എൽ. ആന്റണി, സാഹിത്യചരിത്രം പ്രസ്ഥാനങ്ങളിലൂടെ,

691.

## IV

# വിഷയസംക്ഷേപം.

നമ്മുടെ ഗ്രന്ഥത്തിൽ അടങ്ങുന്ന വിഷയങ്ങളുടെ ഒരു ലഘു വിവരണം കൂടി താഴെ ചേർക്കാം.

**കണ്ടകശോധനം—4**-ാം അധികരണം.

76—88 വരെ 13 പ്രകരണങ്ങൾ ഈ അധികരണത്തിലടങ്ങുന്നു. 76-ാം പ്രകരണം ('കാരുകരക്ഷണം') കാരുക്കളെ (ശില്പികളെ) വിഷയമാക്കുന്നതാണ്. നിയന്ത്രിച്ചില്ലെങ്കിൽ നാട്ടിന്നു ഉപദ്രവകാരികളാകും ഇവരെല്ലാം എന്നാണഭിപ്രായം. ലോഹപ്പണിക്കാർ, നെയ്ത്തുകാർ, അലക്കുകാർ എന്നിവർക്കു പുറമെ കുശീലവരും, നിധിനോട്ടക്കാരും, കുറിവൈദ്യന്മാരുമെല്ലാം കാരുക്കളിൽ പെടും. ഓരോ തൊഴിൽക്കാരും ഇന്നിന്ന തെറ്റു ചെയ്താൽ ഇന്നിന്ന ശിക്ഷ അനുഭവിക്കണമെന്നു വിധിക്കുന്നു. ആട്ടക്കാരും പാട്ടുകാരും നിയന്ത്രണവിധേയരാകുന്നതു ഒരു പുതുമയാണ്.

'വൈദേഹകരക്ഷണ'മെന്ന അടുത്ത പ്രകരണം കച്ചവടക്കാരെ ലക്ഷ്യമാക്കുന്നു. (വിദേഹരാജ്യക്കാർ കച്ചവടക്കാരായിരിക്കാം പണ്ടെന്നു തോന്നുന്നു). തൂക്കി വില്ക്കുകയും എണ്ണി വില്ക്കുകയും ചെയ്യേണ്ട ചരക്കിൽ കൃത്രിമം കാണിച്ചാൽ ഉള്ള ദണ്ഡങ്ങൾ വിധിക്കുന്നുണ്ട്. പല തരത്തിലുള്ള കാപട്യങ്ങളും ഗ്രന്ഥകാരനറിയാം. സ്വദേശീയങ്ങളും വിദേശീയങ്ങളും ആയ ചരക്കുകളിൽ നേടാവുന്ന ലാഭത്തിന്റെ തോതു നിശ്ചയിക്കുന്നുണ്ട്. വ്യാപാരത്തിന്മേലുള്ള രാഷ്ട്രത്തിന്റെ കുത്തകാവകാശസ്ഥാപനത്തെപ്പറ്റിയും ഇതിൽ പ്രസ്താവിക്കുന്നു. കൗടല്യന്റെ ഭരണകൂടത്തിൽ കൈത്തൊഴിലും വ്യാപാരവും കഠിനനിയന്ത്രണത്തിന്നു വിധേയമാകുന്നതു ശ്രദ്ധേയമാണ്.

'ഉപനിപാതപ്രതീകാരം' എന്ന 78-ാം പ്രകരണം അഗ്നി ജലാദികളായ പ്രകൃതിഭയങ്ങളിൽനിന്നു പ്രജകളെ രക്ഷിക്കേണ്ടതെങ്ങനെ എന്നു വിവരിക്കുന്നതാണ്. ദുർഭിക്ഷം, പകർച്ചവ്യാധി ഇത്യാദികളിൽ ചെയ്യേണ്ടതും പറയുന്നു. സർപ്പമൂഷികാദിഭയത്തിന്നു

മന്ത്രവാദം വിധിക്കുന്നുണ്ട്. ആപൽക്കാലത്തു ധനികരിൽനിന്നു കൾനവമനാദികൾകൊണ്ടു പണം തട്ടിയെടുക്കാമെന്നാണ് ഗ്രന്ഥകാരന്റെ പക്ഷം.

79-ാം പ്രകരണത്തിൽ 'ഗൂഢാജീവിരക്ഷ' ഉപദേശിക്കുന്നു. താപസന്മാർ, ജ്യൗതിഷികന്മാർ തുടങ്ങിയ ഇരുപത്തഞ്ചോളം വർഗ്ഗക്കാരുടെ വേഷം ധരിച്ച രാജചാരന്മാർ, ഗൂഢാജീവികളായ (കൈക്കൂലിയും മറ്റും വാങ്ങുന്ന) സർക്കാർ ഉദ്യോഗസ്ഥന്മാരുടെയും മറ്റും കള്ളപ്രവൃത്തികൾ കണ്ടുപിടിക്കുന്നതെങ്ങനെ എന്നാണിതിൽ പ്രതിപാദിക്കുന്നതു്. പീഡനകാരികളായ പതിമൂന്നു തരം ഗൂഢാജീവികളെ നാട്ടിൽനിന്നാട്ടിക്കളയണമെന്നു വിധിക്കുന്നു.

പിടിച്ചുപറിയും മറ്റും നടത്തി ജീവിക്കുന്ന വർഗ്ഗക്കാരെ വേഷം മാറിയ ഗൂഢപുരുഷന്മാർ മന്ത്രാദികളെക്കൊണ്ടും മറ്റും വശീകരിച്ചു പിടിക്കുന്നതാണ് 'സിദ്ധവ്യഞ്ജനന്മാരെക്കൊണ്ടുള്ള മാണവപ്രകാശനം' എന്ന 80-ാം പ്രകരണത്തിലെ വിഷയം. സൂത്രത്തി[illegible] രാജാവിന്റെ മാഹാത്മ്യം വെളിപ്പെടുത്തി കള്ളന്മാരെ ഭയപ്പെ[illegible]ത്തുന്നതിനെപ്പററിയും മറ്റും ഇതിൽ പറയുന്നുണ്ട്.

'ശങ്കാരൂപകർമ്മാഭിഗ്രഹ[illegible]' എന്ന അടുത്ത പ്രകരണം (81) കള്ളന്മാരെ പിടിക്കുന്നതിനെ[illegible]ള്ളതാണ്. ശങ്കിച്ചു പിടിക്കുന്നതെങ്ങനെ് കളവുമുതൽ[illegible]ും ഒരാളെ കള്ളനാണെന്നു കരുതാമോ? കളവു പുറത്തുനിന്നോ അകത്തുനിന്നോ നടന്നതു്? ഇങ്ങനെ പോലീസുകാർ അറിയേണ്ട പലതും ഇതിൽ പറയുന്നു.

82-ാം പ്രകരണമായ 'ആശുമൃതകപരീക്ഷ'യും പോലീസ് കാര്യമാണ്. ഒരാൾ തനിയെ മരിച്ചതോ വല്ലവരും കൊന്നു തൂക്കിയതോ എന്നെങ്ങനെ അറിയാം? വധകാരണങ്ങൾ എന്തെല്ലാം? ഘാതകനെ പിടിക്കാനുള്ള ഉപായമെന്തു്? ഇത്യാദികൾ ഇവിടെ വിവരിക്കുന്നു. ആത്മഹത്യയെ കൗടല്യൻ ആക്ഷേപിക്കുന്നുണ്ട്.

'വാക്യകർമ്മാനുയോഗം' എന്ന അടുത്ത പ്രകരണവും പോലീസ് പ്രവർത്തനത്തിൽ പെടുന്നു. ചോദിച്ചും ഭേദ്യംചെയ്തും കുറ്റം തെളിയിക്കുന്നതാണ് വിവരണവിഷയം. ചൂരൽപ്രഹാരം, മൂക്കിൽ

വെള്ളം കയററൽ തുടങ്ങിയ നാലുവിധം ദണ്ഡങ്ങൾ വിധിക്കുന്നു. ശങ്കിതന്മാരെ വേശ്യകളുടെയും മററും സഹായം തേടിപ്പിടിക്കണം. ഖരപടന്റേയും* മററും ചോരശാസ്ത്രഗ്രന്ഥങ്ങളിൽ കളവു തെളിയിപ്പാനുള്ള മാർഗ്ഗങ്ങളുടെ വിവരണമുണ്ട്. പാപകർമ്മങ്ങൾക്കനുസരിച്ചു ശിക്ഷകൊടുക്കണം. ബ്രാഹ്മണന്നു ദേഹദണ്ഡം പാടില്ല; രാജ്യനിഷ്കാസനം മതി. ഇത്തരം കാര്യങ്ങൾ ഇതിൽ പറയുന്നു.

'സർവ്വാധികരണരക്ഷണ'മെന്ന 84-ാം പ്രകരണത്തിൽ രാജാവിന്റെ ധാന്യാഗാരം, ആയുധാഗാരം മുതലായവയിൽനിന്നു എന്തെങ്കിലും മോഷ്ടിച്ചാൽ കൊടുക്കേണ്ട ശിക്ഷകൾ വിധിക്കുന്നു. നിസ്സാരമായ അപഹാരവും ഗൗരവമുള്ളതായി ഗണിക്കണം. ന്യായാധിപൻ കക്ഷികളെ വിസ്തരിക്കുമ്പോൾ പേടിപ്പിക്കുകയോ മററു കൃത്രിമങ്ങൾ കാണിക്കുകയോ ചെയ്യരുതു്. ലേഖകധർമ്മങ്ങൾ ഈ പ്രകരണത്തിൽ സംഗ്രഹിക്കുന്നുണ്ടു്. തടങ്ങലിൽ വെച്ചവരെ വിടുകയോ മറേറാ ചെയ്താലുള്ള ശിക്ഷയും വിധിക്കുന്നു.

'ഏകാംഗവധനിഷ്ക്രയം' (പ്രക. 85). അംഗച്ഛേദനത്തി[illegible] കാര്യം പറയുന്നതോടുകൂടി അതിന്നു പകരം വസൂലാക്കാവുന്ന [illegible]ടെ വിവര[illegible]ർക്കുന്നു. ഏതെങ്കിലും തരത്തിൽ ബാധാരം വല്ലതാ[illegible]യലാതദ്രോഹം. കള്ളച്ചൂതു്, ഗുരുനിന്ദ തുടങ്ങിയ പ[illegible] കഠിനശി[illegible] വിധിക്കുന്നുണ്ടു്. ആൾ, പരിസരം ഇവ നോക്കി[illegible]ഴ വിധിക്ക[illegible]വാൾ.

86-ാം പ്രകരണത്തിൽ ('ശുദ്ധശ്ചിത്രശ്ച ദണ്ഡകല്പഃ') ക്ലേശിപ്പിച്ചു കൊല്ലുക, പെട്ടെന്നു കൊല്ലുക എന്നീ രണ്ടു പദ്ധതിയും അവലംബിക്കേണ്ട സന്ദർഭങ്ങൾ വിവരിക്കുന്നു. പിതൃഘാതകനെ തലയിൽ പന്തം കത്തിച്ചു കൊല്ലണം; രാജനിന്ദകന്റെ നാവു് മുറിക്കണം ഇത്യാദി ശിക്ഷകൾ വിധിക്കുന്നുണ്ടു്. വിഷം കൊ

* ഖരപടം (< ഖരപട്ടം. ഷാ. 87) എന്ന പാഠം ഗണപതിശാസ്ത്രിയേയും (II. 156), കെ. വി. എ. യേയും (അർത്ഥ. 386) അനുസരിച്ചു സ്വീകരിച്ചതാണു്. M, V, G കളിൽ 'കരപടം' എന്നാണു് കാണുന്നതു്. ശരിയായ ആചാര്യനാമം ഇതാണെന്നു കാണുന്നതുകൊണ്ടു മാതൃകകളിലെ പാഠം സ്വീകരിക്കുകതന്നെ ഉത്തമം.

ട്ടത്ത സ്ത്രീ ഗർഭിണിയാണെങ്കിൽ ഒരു മാസം വരെ ശിക്ഷ നിൎത്തി വെയ്ക്കണം. 'പല്ലിനു പല്ലു്, കണ്ണിനു കണ്ണു്' എന്ന മട്ടിലുള്ള പ്രാകൃതശിക്ഷയാണധികവും.

'കന്യാപ്രകൎമ്മം' എന്ന അടുത്ത പ്രകരണത്തിൽ (87) കന്യകയെ ദൂഷിപ്പിയ്ക്കുന്നവൎക്കുള്ള ശിക്ഷ വിധിയ്ക്കുന്നു. പുരുഷന്റെ മാത്രമല്ല സ്ത്രീയുടേയും കുററം കണക്കിലെടുക്കുന്നുണ്ടു്. ഗണികയുടെ മകളെ ദൂഷിപ്പിച്ചാൽ ശിക്ഷ കുറവാണു്. ജാരസംസൎഗ്ഗം തെളിയിപ്പാനുള്ള വഴി. ബലാൽക്കാരത്തെ നിയമാനുസൃതമായ വിവാഹമാക്കി മാററാനുള്ള മാൎഗ്ഗം—ഇതെല്ലാം വിവരിയ്ക്കുന്നുണ്ടു്. ആപത്തിൽ പെട്ട സ്ത്രീയെ കുടുംബക്കാൎക്ക മടക്കിക്കൊടുക്കുകയോ സ്വയം സ്വീകരിയ്ക്കുകയോ ചെയ്യാം.

88-ാം പ്രകരണമായ 'അതിചാരദണ്ഡ'ത്തിൽ ബ്രാഹ്മണാദികളെ അഭക്ഷ്യഭക്ഷണം ചെയ്യിച്ചാലുള്ള ശിക്ഷയും മററും വിധിയ്ക്കുന്നു. അന്യന്റെ വീട്ടിൽ ബലാൽക്കാരമായി പ്രവേശിച്ചുകൂടാ. ഗ്രാമത്തിൽ വരുന്ന കച്ചവടക്കാർ മുഖ്യോദ്യോഗസ്ഥനെ ചരക്കുവിവരം അറിയിയ്ക്കണം. നഷ്ടം വന്നാൽ അതു് ആ ഉദ്യോഗസ്ഥനോ ഗ്രാമക്കാരോ കൊടുക്കണം. സ്വന്തം അശ്രദ്ധകൊണ്ടു വരുന്ന അപായങ്ങൾക്കു ഓരോരുത്ത[illegible]രവാദിയാണു്. ആനയെ കോപിപ്പിച്ചു, അതിെ[illegible] മരിയ്ക്കുന്നതു പുണ്യമാണെന്നു ഗ്രന്ഥകാരൻ പറയുന്നു.

നാലാം അധികരണം ഇങ്ങനെ കുററങ്ങളുടേയും ശിക്ഷയുടേയും ഒരു നീണ്ട പട്ടികയാണെന്നു പറയാം. ലൈംഗികമായ അരാജകത്വമടക്കമുള്ള എല്ലാററിലും കൗടല്യന്റെ ശ്രദ്ധ ചെല്ലുന്നുണ്ടു്. രാജ്യം വികസിപ്പിയ്ക്കുന്നതിനു മുമ്പായി നിയമാനുസൃതമായ ആഭ്യന്തരരക്ഷകൊണ്ടു അതിനെ സുദൃഢമാക്കണമല്ലോ. അതിന്നാണു് ഇവിടെ ശ്രമിച്ചിട്ടുള്ളതു്.

**യോഗവൃത്തം—5-ാം അധികരണം.**

89–95 വരെയുള്ള ഏഴു പ്രകരണങ്ങൾ ഇതിലടങ്ങുന്നു.

രാജദ്രോഹികളായ ചില ഉദ്യോഗസ്ഥന്മാരും മററും പ്രത്യക്ഷവധത്തിനു പാററാത്തവരായുണ്ടാകും. അവരെ ഗൂഢപുരുഷ

ന്മാർ വഴിയ്ക്കു നശിപ്പിയ്ക്കുന്നതാണ് 89-ാം പ്രകരണത്തിലെ ('ദാണ്ഡകർമ്മികം) വിഷയം. ഓരോരുത്തരോടും ഓരോ തരത്തിലുള്ള തന്ത്രമാണ് ചാരന്മാർ എടുക്കേണ്ടതു്.

അടുത്ത 90-ാം പ്രകരണം ('കോശാഭിസംഹരണം') കൗടല്യന്റെ കണ്ണിൽ അതിപ്രധാനമായ ഒന്നാണ്. രാജാധികാരം മുഴുവൻ ഭണ്ഡാരത്തെ ആശ്രയിയ്ക്കുന്നതുകൊണ്ടു എങ്ങനെയെങ്കിലും പരിശ്രമിച്ച് പണമുണ്ടാക്കണം എന്നാണ് ഉപദേശം. കൃഷിവാണിജ്യാദികൾകൊണ്ടു സമ്പത്തു വർദ്ധിപ്പിയ്ക്കണം. ഓരോ ഉൽപന്നത്തിൽനിന്നും പിരിയ്ക്കേണ്ട നികുതി കൗടല്യൻ നിജപ്പെടുത്തുന്നുണ്ട്. എല്ലാം കഴിഞ്ഞു പണം പോരാതെ വരുമ്പോൾ വഞ്ചന നടത്താം. ഇതിനുള്ള പല മാർഗ്ഗങ്ങളും ചൂണ്ടിക്കാണിയ്ക്കുന്നു. എന്നാൽ പ്രത്യക്ഷമായ പ്രജാപീഡനമെന്ന നിലയിലേയ്ക്കു് കാര്യങ്ങൾ എത്തിയ്ക്കരുതെന്നും താക്കീതു ചെയ്യുന്നുണ്ട്.

91-ാം പ്രകരണം ('ഭൃത്യഭരണീയം') സർക്കാർ ജീവനക്കാരുടെയും മററും ശമ്പളം നിശ്ചയിയ്ക്കുന്നു. രാജകുടുംബത്തിലെ അംഗങ്ങൾ, സചിവന്മാർ* തുടങ്ങിയവർക്കെല്ലാം വെവ്വേറെ തോതുകൾ ശ്രദ്ധാപൂർവ്വം വിധിച്ചിട്ടുണ്ട്.

'അനുജീവിവൃത്ത'മെന്ന അടുത്ത പ്രകരണത്തിൽ മന്ത്രികളുടെ പെരുമാററത്തെപ്പററിപ്പറയുന്നു. രാജാവിന്റെ ഹിതാഹിതങ്ങൾ അറിഞ്ഞു ഉപദേശിയ്ക്കേണ്ടതെങ്ങനെ? രാജസന്നിധിയിൽ ഒഴിയ്ക്കേണ്ട കാര്യങ്ങൾ എന്തെല്ലാം? ഇതെല്ലാമാണ് പ്രതിപാദ്യം. രാജസേവ വളരെ ആപൽക്കരമാണെന്നു കൗടല്യൻ ഓർമ്മിപ്പിയ്ക്കുന്നു. തീയിനെക്കാൾ എത്രയോ ഭയങ്കരനാണ് രാജാവു്.

---

* പതികനെ സംബന്ധിച്ച നോട്ടിൽ (ശാ. കൗ. P. 189, f. n. 9) പോരായ്മയുണ്ട്. 'ആറു അശ്വങ്ങളോടും 600 പത്തികളോടും കൂടിയ പത്തു രഥങ്ങളെയോ, പത്തു ഹസ്തികളെയോ നയിക്കുന്നവനാണ് പതികൻ' എന്നു കെ. വി. എം. (അർത്ഥ. പേ. 666, f. n.). വമ്പിച്ച ശമ്പളം കൊടുക്കുന്ന ഉദ്യോഗം 'എൺപതു ജനങ്ങളെ നായകം ചെയ്യുന്നവൻ' മാത്രമാവാൻ ഇടയില്ല. ഈ ഖണ്ഡികയുടെ വ്യാഖ്യാനം പുനർവിചാരണ ചെയ്യണമെന്നു നോട്ടിൽ സൂചിപ്പിച്ചിട്ടുണ്ട്. (See, P. 189, f. n. 8).

93-ാം പ്രകരണത്തിൽ ('സാമയാചാരികം'), യജമാനന്റെ പ്രീതിയും അപ്രീതിയും ഇംഗിതാകാരങ്ങളിൽനിന്നു മനസ്സിലാക്കാൻ മന്ത്രി ശ്രമിക്കേണ്ടതിന്റെ ആവശ്യം വിവരിക്കുന്നു. രാജാവിന്റെ അപ്രീതി അറിവാൻ പക്ഷിമൃഗാദികൾ കൂടി സഹായിക്കുമെന്നു പറഞ്ഞു കാത്യായനൻ, കണിങ്കൻ, ദീർഘൻ, ഘോടമുഖൻ, കിഞ്ജല്കൻ, പിശുനൻ എന്നിവരുടെ കഥകൾ സൂചിപ്പിക്കുന്നുണ്ട്.* രാജകോപത്തിനുള്ള പ്രതിവിധിയും പറയുന്നു.

94, 95 പ്രകരണങ്ങൾ ക്രമത്തിൽ 'രാജ്യപ്രതിസന്ധാനം', 'ഏകൈശ്വര്യം' ഇവയെ വിവരിക്കുന്നതാണ്. രാജമരണത്തിൽ ആപത്തുകൾ വരാതെ ശരിക്കുള്ള അവകാശിയെ എങ്ങനെ വാഴിക്കാമെന്നു ഉപദേശിക്കുന്നതാണ് ആദ്യത്തേതു്. സ്വദേശത്തോ വിദേശത്തോ വെച്ചു രാജാവു മരിച്ചാൽ പ്രവൃത്തിപദ്ധതികൾ വിഭിന്നമാണ്. ഏകൈശ്വര്യമെന്ന പ്രകരണത്തിൽ കൗടല്യൻ രാജമരണത്തിൽ മന്ത്രി രാജാവാകണം എന്ന ഭരദ്വാജപക്ഷത്തെയും മററും ഖണ്ഡിച്ചു, അവകാശിയായ രാജകുമാരനെ ശ്രദ്ധിച്ചു സംരക്ഷിക്കണമെന്നു വിധിക്കുന്നു.

**മണ്ഡലയോനി—6-ാം അധികരണം.**

രണ്ടു പ്രകരണങ്ങളേ (96, 97) ഇതിലുള്ളൂ. സാമ്രാജ്യവികസനത്തിനുള്ള ഭൂമിക നിർമ്മിക്കുകയാണ് ഇവിടെ ചെയ്യുന്നതു്.

96-ാം പ്രകരണത്തിൽ പ്രകൃതിസമ്പത്തുകളെപ്പററി വിചാരണ നടത്തുന്നു. സ്വാമി, അമാത്യൻ, ജനപദം, ദുർഗ്ഗം, കോശം,

---

* ഈ കഥകളുടെ ആകരം അറിഞ്ഞുകൂടാ. ഘോടമുഖൻ, ചാരായണൻ എന്നീ പേരുകൾ വാത്സ്യായനന്റെ കാമശാസ്ത്രത്തിലും ചില പ്രാമാണികന്മാരുടെ നിലയിൽ കാണുന്നുണ്ട്. കോസലരാജാവായ പ്രസേനജിത്തിന്റെ മന്ത്രിയായി ഒരു ദീർഘകാരായണൻ ഉണ്ടായിരുന്നുവെന്നു ബൗദ്ധഗ്രന്ഥങ്ങളിൽനിന്നറിയാം. (തന്റെ മാതുലനായ മല്ലിയൻ ബന്ധുലനോടു അനീതി പ്രവർത്തിച്ചതിനു ഇദ്ദേഹം പ്രസേനജിത്തിനോടു പ്രതികാരം ചെയ്യുകയുണ്ടായി). ചാരായണാദിസംജ്ഞകൾ പണ്ടുണ്ടായിരുന്നുവെന്നല്ലാതെ മറെറാന്നും ഇതിൽനിന്നു തെളിയുന്നില്ല. എങ്കിലും വാത്സ്യായനന്റെ പ്രസ്താവന അർത്ഥശാസ്ത്രത്തിനും കാമശാസ്ത്രത്തിനും തമ്മിലുള്ള അടുപ്പം തെളിയിക്കുന്നതാണെന്നു പറയാം.

ദണ്ഡം (സൈന്യം), മിത്രം ഇവയാണ് സപ്തപ്രകൃതികൾ. ഓരോന്നിന്റെയും സ്വഭാവവും ഗുണവും വിവരിക്കുന്നു. അമാത്യസമ്പത്തും (I. അധ്യാ. 9) ദുർഗ്ഗസമ്പത്തും (I. അധ്യാ. 2) മുമ്പു വിവരിച്ചിട്ടുള്ളതിനാൽ ഇവിടെ ചേർത്തിട്ടില്ല.

97-ാം പ്രകരണത്തിലെ പ്രമേയം ശമവ്യായാമങ്ങളാണ്. ശമം എന്നാൽ സമാധാനം; വ്യായാമം യുദ്ധവും. ആദ്യത്തേതു ക്ഷേമത്തിന്നും രണ്ടാമത്തേതു യോഗത്തിന്നും (അലബ്ധലാഭം) കാരണമാണ്. 4 മണ്ഡലങ്ങൾ, 72 പ്രകൃതികൾ തുടങ്ങിയവയെപ്പററി ഈ പ്രകരണത്തിൽ വിവരിക്കുന്നു. പ്രഭുശക്തി, ഉത്സാഹശക്തി മുതലായവയെപ്പററിയും പരാമർശമുണ്ട്.

**ഷാഡ്ഗുണ്യം—7-ാം അധികരണം.**

98—126 വരെ 29 പ്രകരണങ്ങൾ ഇതിലടങ്ങും.

സന്ധി, വിഗ്രഹം, യാനം തുടങ്ങിയ ആറു 'ഗുണ'ങ്ങളെപ്പററി 98-ാം പ്രകരണത്തിൽ ('ഷാഡ്ഗുണ്യസമുദ്ദേശം') പറഞ്ഞു, അടുത്ത പ്രകരണത്തിൽ ഗ്രന്ഥകാരൻ 'ക്ഷയസ്ഥാനവൃദ്ധിനിശ്ചയം' നടത്തുന്നു. എപ്പോഴാണ് ശത്രുവൃദ്ധിയെ ഉപേക്ഷിക്കേണ്ടതു്, എപ്പോൾ ശത്രുവിനെ ആശ്രയിക്കണം ഇത്യാദി കാര്യങ്ങൾ ആണ് ഇതിൽ ആലോചിക്കുന്നതു്.

100-ാം പ്രകരണം (സംശ്രയവൃത്തി), സന്ധി, ദ്വൈധീഭാവം തുടങ്ങിയവ നടത്തേണ്ടതിന്റെ സ്ഥാനം നിർണ്ണയിക്കുന്നതാണ്. സംശ്രയം വേണ്ടിവരുമ്പോൾ അതു് അനുഷ്ഠിക്കേണ്ടതെങ്ങനെ? ഏതേതു നയമാണ് വിജിഗീഷു ഭാവിനന്മക്കു കൈക്കൊള്ളേണ്ടതു്? ഇത്യാദി കാര്യങ്ങൾ ആണ് അന്വേഷണവിഷയം.

സമന്മാർ, തന്നിലും താണവർ, തന്നിലും ഉയർന്നവർ—എന്നിവരിൽ സന്ധിവിഗ്രഹാദികൾ പ്രയോഗിക്കേണ്ട വിധമാണ് 101-ഉം, 102-ഉം പ്രകരണങ്ങളിലെ ('സമഹീനജ്യായസാം ഗുണാഭിനിവേശഃ', 'ഹീനസന്ധയഃ') വിഷയം. സന്ദർഭം നോക്കി എല്ലാം അനുഷ്ഠിക്കണം. സന്ധികൾ ആമിഷം, അദൃഷ്ട

പുരുഷം, സുവൎണ്ണം, കപാലം ഇങ്ങനെ പല തരത്തിലുണ്ടു്. കണക്കിലേറെ കാരികകൾകൊണ്ടാണു് 102-ാം പ്രകരണം അവസാനിക്കുന്നതു്.

103—107 വരെയുള്ള പ്രകരണങ്ങൾ ക്രമത്തിൽ വിഗൃഹ്യാസനം, സന്ധായാസനം, വിഗൃഹ്യയാനം, സന്ധായയാനം, സംഭൂയപ്രയാണം ഇവയെ പരാമൎശിക്കുന്നു. ഓരോന്നും അനുഷ്ഠിക്കേണ്ട സന്ദൎഭം പറയുന്നുണ്ടു്. സഹായികളെ കൂട്ടി യുദ്ധത്തിനു പോകുമ്പോൾ ലാഭം പകുക്കുന്നതെങ്ങനെ എന്നു വിവരിച്ചുകൊണ്ടു 107-ാം പ്രകരണം അവസാനിക്കുന്നു.

ശത്രുവിനെ എതിൎക്കേണ്ടതെപ്പോൾ, പ്രജകൾക്കു ക്ഷയവിരാഗങ്ങൾ വരുന്നതെങ്ങനെ, യുദ്ധത്തിൽ സഹായികൾ ഏതു തരക്കാരായിരിക്കണം—ഇത്യാദി കാൎയ്യങ്ങൾ ആണു് 108—110 വരെയുള്ള പ്രകരണങ്ങളിൽ ('യാതവ്യാമിത്രയോരഭിഗ്രഹചിന്താ', 'ക്ഷയലോഭവിരാഗഹേതവഃ പ്രകൃതീനാം', 'സാമവായികവിപരിമൎശഃ') അടങ്ങുന്നതു്. പ്രകൃതികൾക്കു ദുഷ്ടിയുണ്ടാവാൻ ഉള്ള ഒട്ടധികം കാരണങ്ങൾ കാരികകളിൽ സംഗ്രഹിക്കുന്നുണ്ടു്. സമന്മാരോ ഹീനന്മാരോ ആണു് വിജിഗീഷുവിനു പററിയ സഹായികൾ: കാരണം, കൂടുതൽ ശക്തിയുള്ള ബന്ധു ഒടുവിൽ ആയാളെ നശിപ്പിച്ചേക്കും.

പരസ്പരം കരാറു ചെയ്തുകൊണ്ടുള്ള ജൈത്രയാത്ര ('സംഹിതപ്രയാണം'), പരിപണിതം, അപരിപണിതം, അപസൃതം എന്നീ സന്ധികൾ ഇവയാണു് 111—112 പ്രകരണങ്ങളിലെ വിഷയം. അകൃതചികീൎഷ, കൃതശ്ലേഷണം ഇങ്ങിനെ സന്ധിധൎമ്മങ്ങളും പ്രകാശയുദ്ധാദികളായ വിക്രമധൎമ്മങ്ങളും ഇതിൽ വിവരിക്കുന്നുണ്ടു്. ശത്രുവിനെ ആശ്രയിച്ചു മടങ്ങിവരുന്നവരെ പ്രത്യേകം സൂക്ഷിക്കണമെന്നു പറയുന്നു. അവരോടു എങ്ങനെ പെരുമാറണമെന്നും ഉപദേശിക്കുന്നുണ്ടു്.

[113—117 വരെയുള്ള പ്രകരണങ്ങൾ വ്യാഖ്യാനമില്ലായ്കയാൽ ഈ പുസ്തകത്തിൽ ചേൎത്തിട്ടില്ല. 5 ശതമാനം മാററർ നഷ്ടപ്പെട്ടതായിക്കരുതാം.]

118-ാമത്തെ 'ഹീനശക്തിപൂരണം' എന്ന പ്രകരണത്തിൽ ദുർബ്ബലനായ വിജിഗീഷു ദ്രോഹാത്മകരായ ശത്രുക്കളെ എങ്ങനെയെല്ലാം വശത്താക്കണം എന്നു വിവരിക്കുന്നു. ഉത്സാഹയിതാവ്, സ്ഥിരകർമ്മാവ് ഇത്യാദി ഗുണവാന്മാരോടും എടുക്കേണ്ട നയം വിഭിന്നമാണ്. പക്ഷഹീനൻ സഹായികളെ സമ്പാദിക്കുകയോ ദുർഗ്ഗത്തെ ആശ്രയിക്കുകയോ ചെയ്യണം.

ശക്തിഹീനൻ ബലവാനോടെതിർക്കുമ്പോൾ ചെയ്യേണ്ടതെന്തെല്ലാം? ഗുണസാമ്യത്തിൽ തിരഞ്ഞെടുപ്പ് നടത്തേണ്ടതെങ്ങനെ? ദുർഗ്ഗാശ്രയത്തിന്റെ കാലമേതു്—ഇത്യാദി വിഷയങ്ങൾ ആണ് 119-ാം പ്രകരണത്തിൽ ('ബലവതാ വിഗൃഹ്യോപരോധഹേതവഃ) വരുന്നതു്. 120-ാം പ്രകരണം ('ദണ്ഡോപനതവൃത്തം') സമരത്തിൽ ജയിപ്പാൻ കഴിവില്ലെങ്കിൽ ശത്രുവിനെ ആശ്രയിക്കേണ്ട വിധം വിവരിക്കുന്നതാണ്. എല്ലാ കാര്യത്തിലും വിശ്വസ്തനായ ഭൃത്യനെപ്പോലെ പെരുമാറണമെന്നു പറയുന്നു.

അടുത്ത 'ദണ്ഡോപനായിവൃത്ത'ത്തിൽ (പ്രക. 121) ശത്രുവിനെ ബലാൽക്കാരമായി പിടിച്ചടക്കാനൊരുങ്ങുന്നവന്റെ കർത്തവ്യമാണ് പ്രതിപാദിക്കുന്നതു്. സാമദാനാദികൾ പാത്രമറിഞ്ഞു പ്രയോഗിച്ചു ശത്രുവിനെ വശത്താക്കണം. ചിത്രയോഗാദി പല മിത്രങ്ങളെപ്പറ്റിയും ഇവിടെ പ്രസ്താവനയുണ്ടു്.

ക്രമത്തിൽ സന്ധികർമ്മം, സന്ധിമോക്ഷം എന്നിവയെപ്പറ്റി പറയുന്നതാണ് 122-ഉം, 123-ഉം പ്രകരണങ്ങൾ. പണ്ടുകാലത്തു വെറും വാക്കാൽക്കരാറേ ഉണ്ടായിരുന്നുള്ളു. ജാമ്യം കൊടുക്കുന്ന ഏർപ്പാടു് പിന്നെ വന്നതാണ്. ജാമ്യം കൊടുക്കുമ്പോൾ വിജിഗീഷു ശ്രദ്ധിക്കേണ്ടതെന്തു്? ആരെയെല്ലാം ജാമ്യം കൊടുക്കാം? ഇത്യാദി കാര്യങ്ങൾ ആദ്യം പറയുന്നു. പിന്നെ ഈടു വെച്ചവനെ എങ്ങനെയെല്ലാം ഉപായങ്ങൾ ഉപയോഗിച്ചു മോചിപ്പിക്കാമെന്നു വിവരിക്കുന്നു. തുരങ്കമുണ്ടാക്കൽ, തീവെപ്പ് ഇടങ്ങിയതെല്ലാം ഇതിൽ പെടും.

124—126 വരെയുള്ള പ്രകരണങ്ങൾ ക്രമത്തിൽ മധ്യമചരിതം, ഉദാസീനചരിതം, മണ്ഡലചരിതം ഇവയെ വിവരിക്കു

ന്നതാണ്. ആദ്യത്തെ പ്രകരണത്തിൽ, മധ്യമന്ന താനും, മൂന്ന് (മിത്രം), അഞ്ച് (മിത്രമിത്രം) ഈ പ്രകൃതികളും 'പ്രകൃതി'കളാണെന്നും, രണ്ട് (അരി), നാല് (അരിമിത്രം), ആറ് (അരിമിത്രമിത്രം) ഇവ വികൃതികളാണെന്നും പറയുന്നു. ആനുകൂല്യവും പ്രാതികൂല്യവുമായ ആചരണമാണ് വിഭജനത്തിന്റെ മൂലം. സ്വമിത്രത്തെ മററൊരാൾ എതിർക്കുമ്പോൾ മധ്യമൻ ചെയ്യേണ്ടതെന്ത്? മധ്യമനോട് വിജിഗീഷു സന്ധി ചെയ്യേണ്ട അവസരങ്ങളേവ? ഇത്യാദി പല കാര്യങ്ങളും ഇതിൽ ചർച്ച ചെയ്യുന്നുണ്ട്. ശത്രുശക്തി ക്ഷയിപ്പിക്കാൻ മധ്യമോദാസീനന്മാരെ തരംപോലെ ഉപയോഗപ്പെടുത്തേണ്ടതിനെപ്പററിയും മററും 125-ാം പ്രകരണത്തിൽ വിസ്തരിക്കുന്നു. ഒടുവിലത്തെ പ്രകരണത്തിൽ അരിഭാവികൾ (അരിയുടെ നിലയിൽ വർത്തിക്കുന്നവർ), മിത്രഭാവികൾ, ഭൃത്യഭാവികൾ എന്നീ സാമന്തശത്രുക്കളുടെ സ്വഭാവമാണ് നിരൂപണവിഷയം. ഷാൾഗുണ്യത്തിന്റെ പ്രാധാന്യവും പ്രവർത്തനപദ്ധതിയും കുറേയധികം പദ്യങ്ങളിൽ സംഗ്രഹിച്ച് 126-ാം പ്രകരണവും ഏഴാം അധികരണവും അവസാനിക്കുന്നു.

മൂലഗ്രന്ഥം, അതിന്റെ വ്യാഖ്യാനങ്ങൾ: മലയാളവ്യാഖ്യാനം, അതിന്റെ അവലംബഗ്രന്ഥങ്ങൾ, ഭാഷാരീതി: ഈ പ്രസിദ്ധീകരണത്തിലടങ്ങിയ ഭാഗത്തിന്റെ ഉള്ളടക്കം—ഇത്തരം കാര്യങ്ങളെപ്പററി ഒരു സാമാന്യജ്ഞാനം മുകളിലെ വിവരണത്തിൽ നിന്നു വായനക്കാർക്ക് സിദ്ധിച്ചിരിക്കുമെന്നു കരുതുന്നു.

കെ. എൻ. എഴുത്തച്ഛൻ.

# വിഷയവിവരം.

## പദസംക്ഷേപസൂചി.

| | |
|---|---|
| അൎത്ഥ. | അൎത്ഥശാസ്ത്രം. |
| അന. | അനന്തപുരവൎണ്ണനം. |
| ഉ. സ. | ഉണ്ണുനീലിസന്ദേശം. |
| ഉണ്ണിച്ചിരു. | ഉണ്ണിച്ചിരുതേവിചരിതം. |
| ഉണ്ണിയച്ചി. | ഉണ്ണിയച്ചിചരിതം. |
| ഉണ്ണിയാടി. | ഉണ്ണിയാടിചരിതം. |
| കാമ. നീ. | കാമന്ദകന്റെ നീതിസാരം. |
| കേ. സാ. ച. | കേരളസാഹിത്യചരിത്രം. |
| കേ. വി. പ. | കേരളഭാഷയുടെ വികാസപരിണാമങ്ങൾ. |
| കൊല്ലൂർ. | കൊല്ലൂർമഠം. |
| കൗ. അ. | കൗടല്യന്റെ അൎത്ഥശാസ്ത്രം. |
| കൗ. ഭാ. | കൗടലീയം ഭാഷ. |
| ഗണ. | ഗണപതിശാസ്ത്രി. |
| ചക്ര. | ചക്രവാകസന്ദേശം. |
| തരിസാ. | തരിസാപ്പള്ളി. |
| തിരു. | തിരുനെല്ലി. |
| തിരുക്കടി. | തിരുക്കടിത്താനം. |
| തിരുക്കാ. | തിരുക്കാൽക്കര. |
| തിരുമൂ. | തിരുമൂഴിക്കളം. |
| തൊൽ. | തൊൽകാപ്പിയം. |
| ദൂത. | ദൂതവാക്യം. |
| പദ്യ. | പദ്യരത്നം. |
| പെരു. | പെരുന്നെയിൽ. |
| പ്രാ. ഗ. മാ. | പ്രാചീനമലയാള ഗദ്യമാതൃകകൾ. |
| ബ്ര. പു. | ബ്രഹ്മാണ്ഡപുരാണം (ഗദ്യം). |
| ഭാ. കൗ. | ഭാഷാകൗടലീയം. |

| | |
|---|---|
| ഭാഗ. ഭാ. | ഭാഗവതം ഭാഷ. |
| യുദ്ധ. | യുദ്ധദ. |
| രാ. ച. | രാമചരിതം. |
| ലീ. | ലീലാതിലകം. |
| വാസു. | വാസുദേവസ്തവം. |
| വാഴ്. | വാഴപ്പള്ളി. |
| വീര. പ. | വീരരാഘവപട്ടയം. |
| ശാ. | ശാസനം. |
| സാ. ച. പ്ര. | സാഹിത്യചരിത്രം പ്രസ്ഥാനങ്ങളിലൂടെ. |
| AOR | Annals of Oriental Research (Madras). |
| ASVO | Annals of Sri Venkata Oriental Institute. |
| BSOS | Bulletin of the School of Oriental and African Studies. |
| Ep. Ind. | Epigraphia Indica. |
| Ind. Ant. | Indian Antiquary. |
| IHQ | Indian Historical Quarterly. |
| JAOS | Journal of the American Oriental Society. |
| JBORS | Journal of the Bihar and Orissa Research Society. |
| JRAS | Journal of the Royal Asiatic Society. |
| SII | South Indian Inscriptions. |
| TAS | Travancore Archaelogical Series. |

---

# ഭാഷാകൌടലീയം

## അധികരണം നാല്—†[കണ്ടകശോധനം][1]

### പ്രകരണം 76. കാരുകരക്ഷണം

കാരുകരക്ഷണമെന്പിതു[1a] സൂത്രം. കാരുക്കളാവോർ തട്ടാർ, തച്ചു, രാടവാണിയരെൻറിജ്ജാതികൾ. കാരുക്കളിൽനിൻറു പ്രജകളെ രക്ഷിക്കുമതു കാരുകരക്ഷണമാവിതു.

പ്രദേഷ്ടാരസ്ത്രയസ്ത്രയോ മാത്യാഃ കണ്ടകശോധനം കുര്യുഃ

പ്രദേഷ്ടാക്കളാവോർ കണ്ടകശോധനാധികൃതരാമയാളർ മൂവർ പേർ. അമാത്യ(ർ) എൻറവാറു ജാനപദ(ത്ര)‡മമാത്യ ഉണങ്ങളോട്കൂടി ഇതന്ന പ്രദേഷ്ടാക്കൾ മൂമ്മൂവർകൂടി കണ്ടകശോധനം ചെയ്‌വിതു. കണ്ടകരാവോർ കാരുകവൈദേഹകാദികൾ. അവരം[1b] പ്രജൈക്ക പീഡ ചെയ്യിൻറതനാൽ കണ്ടകരെൻറു ചൊല്ലിതു. ശോധനമാവിതു, അവരം പ്രജാദ്രോഹം ചെയ്യാതവാറു ശമനം ചെയ്‌വിതു. അങ്ങനെ ഉള്ള ശമനം ചെയ്‌വാൻ ശ്രേണ്യ[2a]ന്ത

---

† പാഠം പകർപ്പുകളിലില്ല. ‡ 'ത്ര' എല്ലാ പകർപ്പിലും വിട്ടിരിക്കുന്നു.

1. കാമന്ദകൻ നീതിസാരത്തിൽ കണ്ടകശോധനം വിവരിക്കുന്നില്ല. എന്നാൽ രാജശത്രുക്കളെ ഇല്ലാതാക്കുന്ന ദുഷ്കൃത്യങ്ങളാണിതിലെ പ്രതിപാദ്യം. (കാമ. നീ. VI, പ്ര. 9). കൗടല്യൻെറ വിവരണം വ്യത്യസ്തമായിരിക്കുന്നു.

1a. എന്നു പറയുന്നതു. [cf. ത. എന്മർ—എന്നു പറയുന്ന അവർ. > എന്മർ. 'എന്മനാർ പുലമൈയോർ' (തൊൽ. എഴു.)—പണ്ഡിതന്മാർ പറയുന്നു. മൊഴിന്താർ, പകർന്താർ—ലീ. ഉ. പ. 51.] cf. 'അതു പുക്കവാറിൽപെമ്പിതു'. 'പ്രമാണമെൻപിതോതി പാതാളമുതലു'—ബ്ര. പൃ. 52, 53. (ത. എന്പതു). എന്പിതു പകർപ്പുകളിൽ എന്റിതു എന്നും മാറിക്കാണുന്നു).

1b. < അവർകൾ. പഴയ മലയാളത്തിൽ പ്രയോഗം. cf. 'കല്ലിന്മേലെഴുതിയ വണ്ണമതിനെ പള്ളുവാരം' (തിരുവി. ശാ. (TAS III, പേ. 174–75), വരി 6.

2. മുള്ളുപോലെ ഉപദ്രവകാരികൾ എന്നു താത്പര്യം.

2a. ശ്രേണി—വണിക് സംഘം.

ഗ്ഗുത്തരായൊമ്മ പുരുഷരിൻറി[3] അരുതാകിൻറമയാൽ[3a] അവരെ-ച്ചൊല്ലിൻറിതു.

**അർഥ്യപ്രകാരാഃ, കാരുശാസിതാരഃ, സന്നിക്ഷേ-പ്താരഃ, സ്വവിത്തകാരവഃ, ശ്രേണീപ്രമാണാ നിക്ഷേപം ഗൃഹ്ണീയുഃ. വിപത്തൗ ശ്രേണീ നിക്ഷേപം ഭജേത.**

അർഥ്യപ്രകാരാ(ഃ) എൻറവാറു, അർത്ഥാദാനപേതരത്ഥ്യരാവോർ. ഇവരുള്ളെയ പ്രകാരമെൻറവാറു[4] തൽസമരാവരെൻറവാറു; അത്ഥാദാനപേതസമരാവരെൻറവാറു ശൗചയുക്തരെൻറവാറു.[4a] കാരുശാസിതാരഃ എൻറവാറു [കീഴിലുള്ള കാരുക്കൾക്കു കർത്തവ്യോപദേശം ചെയ്യുമവരും][5]. സന്നിക്ഷേപ്താരഃ എൻറവാറു തങ്ങളിട[5a] കയ്യിൽ വെയ്ക്കും പൊന്നും പൊൽപ്പണിയും കഴകത്താർ[6] കാട്ടിക്കൊൾവിതും കൊടുപ്പിതും ചെയ്യുമവരും.[6a] സ്വവിത്തകാരവോർ തമ്മുടെ[6b] ധന

3. ഇൻറി, എൻറി, അൻറി, അൻറിയെ ഇത്യാദിയെല്ലാം പ. മ. യിൽ പ്രചുരം. ഇൻറി തമിഴിലെ 'ഇൽ' ധാതുവിൽനിന്നും, അൻറി 'അൽ' ധാതുവിൽനിന്നും ജനിക്കുന്നു. ഇല്ലാതെ, അല്ലാതെ എന്ന ക്രമത്തിൽ അർത്ഥം. അനുബന്ധം 'സി' നോക്കുക. അൻറിയെ > എന്നിയെ.

3a. അരുതായ്കകൊണ്ടു്. *cf.* 'ആകിൻറമയാൽ അവയായു നോക്കി എഴുന്നരുളി'—ബ്ര. പു. പേ. 11.

4. എന്നു്, എന്നതു് എന്നു അർത്ഥമുള്ളു. (വാക്യാരംഭത്തിൽ എൻറവാറിനു 'എന്നു വെച്ചാൽ' എന്നർത്ഥം യോജിക്കും; എന്നാൽ വാക്യാന്തത്തിൽ യോജിക്കുകയില്ല.) *cf.* 'മലമിളു കണ്ടു നിൻറു കേഴിൻറവാറു''—ലീ. ഉ. പ. 49. എൻറവാറു് = എൻറ + ആറു്. ആറു = വഴി (ത), വിധം. *cf.* 'സ്വയംവരമാകിൽ അൻറകമൊരാറുചെല്ലുന്നതു''—ബ്ര. ഗ. മാ—പേ. 5.

4a. അർത്ഥനീയസമരാവർ—നഷ്ടം സംഭവിച്ചാൽ പകരം ആവശ്യപ്പെടാൻ തക്ക സ്ഥിതിയിലുള്ളവർ എന്നും പറയാം.

5. അർത്ഥം വ്യാഖ്യാനത്തിൽ വിട്ടിരിക്കുന്നു.

5a. തങ്ങളിടെ. *cf.* ആറാം വിഭക്തി പ്രത്യയം—ക്ക, ഉടെ, എടെ, ഒട—ലീ. ശി. II. *cf.* അവളുടെ വാ(ബാ)ല്യം കഴിഞ്ഞു.—ബ്ര. പു., പേ. 2.

6. തൊഴിൽശാലയുടെ മേധാവി.

6a. മറ്റെല്ലാ നിക്ഷേപ്താക്കളോടു ഇടപെടുന്നവരെന്നും സന്നിക്ഷേപ്താക്കൾക്കു അർത്ഥം കാണുന്നു.

6b. താൻ എന്നതിന്റെ ബ. വ. *cf.* 'താമേ വെണ്ടിക്കൊൾവിതു' (തങ്ങൾ തന്നെ മേടിച്ചു എടുക്കണം). കൊ. മ. ശാ. (TAS IV, പേ. 46 *ff.*) വരി 270.

കണക്കെ മറ്റൊരുവരുടെയ ധനം കവിക്കൊള്ളുമവരും. ശ്രേണിപ്രമാണ(ാ)ം എൻറവാറു കൂടിൻറ ജനത്തിന്ന പ്രമാണികളൊംവണ്ണം ഇരിക്കുമവരും—എൻറിങ്ങനെ അഞ്ചു ജാതി വിശേഷണത്തെ ഉടെയരായിരിക്കും പുരുഷർ നിക്ഷേപം ഗ്രഹിപ്പിപ്പു. നിക്ഷേപമാവിപ്പു പണിചെയ്‌വാൻ കൊണ്ടുവരിൻറ ധനം തൻകൈയിൽ കൊടംവിപ്പു.[7] അവൻ ചത്തിട്ടു താൻ ഒളിച്ചുപോയ് താൻ ധനത്തിന്ന കെട്ടുവഴികിൽ ശ്രേണി കൊടുക്കമാറു അവണ്ണമു[8] കൊണ്ടു കൊടുപ്പിപ്പു. ശ്രേണി ആവിപ്പു കൂട്ടം.

നിർദിഷ്ടദേശകാലകാര്യം ച കർമ കുര്യുഃ. അനിർദിഷ്ടദേശകാലകാര്യാപദേശം.

കാലാതിപാതനേ പാദഹീനം വേതനം തദ്ദ്വിഗുണശ്ച ദണ്ഡഃ. അന്യത്ര ഭ്രേഷോപനിപാതാഭ്യാം നഷ്ടം വിനഷ്ടം വാഭ്യാവഹേയുഃ. കാര്യസ്യാന്യഥാകരണേ വേതനനാശസ്തദ്ദ്വിഗുണശ്ച ദണ്ഡഃ.

കാലവും ദേശവുമരുതു, കൊണ്ട കാര്യമുമരുതു പണിചെയ്‌വിപ്പു. ഇന്ന ദേശത്തിന്ന ഇന്നതിന കാലത്തു ഇന്ന പണി ചെയ്തുതരവിതെൻറു അരുതു കൊണ്ടു പണിചെയ്യുക്കടവിയർ.†[9] അതിശയമായൊള്ള പണി കാലമരയാതെ ചെയ്യുക്കടവിയർ.[9a]

അമതെ കാലത്തു ചെയ്തുകൊടാക്കാൽ[10] കൊള്ളും കൂലിയിൽ നാലൊൻറു കറയ കൊള്ളക്കടവിയർ. അവറ്റിരട്ടു ദണ്ഡം ചെ

---

† 'യർ'—V.

7. കൊടുവിപ്പു എന്നാണ് തമിഴ് പ്രയോഗം. 'ഉ' ചേർത്ത പ്രയോഗം പ. മ. യിൽ സുലഭം.

8. നിശ്ചയിച്ചു. cf. 'മേറെഴുതപ്പട്ടതുകളൊന്നമൂച്ചു അരതിനെ ഉൻറു കഴം.' 'വൻറലെ ച്ചെടിക്കാതെ ഇരുപറവിയവൈച്ചു നന്താവിളക്കൊൻറു'—തിരു. ശാ. (TAS III. പേ. 166–167). വ. 2, 3.

9. ചെയ്യക്കടവിയർ—ചെയ്യാൻ കടപ്പെട്ടവർ. ചെയ്യണം എന്നർഥം. കടവിയർ എന്നും കടവർ (തമിഴ്) എന്നും ശാസനങ്ങളിൽ കാണാം. cf. 'ഈക്കോയിൽ... കൊള്ളക്കടവിയർ പൊതുവാളന്മാർ' മാ. ശാ. (TAS IV. പേ. 9–10). വ. 12, 13 'കർപ്പൂരം തിരിയിലിട്ടെരിക്കക്കടവർ'—തിരു. ശാ. (TAS III. പേ. 170–171). വ. 6

9a. അർഥവ്യത്യാസം കാണുന്നു. Vide K. V. M., മൂ. ദാ. പേ. 349–350.

10. കൊടാക്കാൽ—കൊടുക്കാതിരുന്നാൽ. കാലം > കാൽ. cf. ഞായിറ്റാൽ > ഞായിൽ.

ക്കക്കടവിയന്‍. ശ്രേഷത്താലും ഉപനിപാതവശിമേലും[11] നഷ്ടമാകിന്‍റതു, വിനഷ്ടമാകിന്‍റതും കൊടുക്കക്കടവിയനല്ല. ശ്രേഷമാവിതു കൊടിയവാ[11a]യിതന്ന ആനയും പശുവും പോത്തുമെന്‍റിത്തൊതികളില്‍നിന്‍റു†വരിന്‍റ ഭയം. ഉപനിപാതമാവിതു രാജാവില്‍നിന്‍റും തീയില്‍നിന്‍റും വരും ഭയം.[11b] നഷ്ടം ഇളന്നതു.[12] വിനഷ്ടമഃ വിത്തൊത ഏകദേശമിളന്നതു്. അതു ശില്പികള്‍ കൊടുക്കവേണ്ടാ. അമത്തെ പണി അന്‍റിയെ ചെയ്കില്‍ അമത്തെ കൂലിയുമിളന്നു ദണ്ഡവുമിതമടങ്കു വെവക്കക്കടവിയന്‍.

എന്‍റു തട്ടാതടയപ്രകരണം മുടിഞ്ചിതു.

തന്തുവായാ ദശൈകാദശികം സൂത്രം വര്‍ദ്ധയേയുഃ. വൃദ്ധിച്ഛേദേ ഛേദദ്വിഗുണോ ദണ്ഡഃ.

സൂത്രമൂല്യം വാനവേതനം; ക്ഷൗമകൗശേയാനാം അദ്ധ്യര്‍ദ്ധഗുണം; പത്രോര്‍ണാ കംബളദുകൂലാനാം ദ്വിഗുണം.

മാനഹീനേ ഹീനാവഹീനം വേതനം തദ്ദ്വിഗുണശ്ച ദണ്ഡഃ. തുലാഹീനേ ഹീനചതുര്‍ഗ്ഗുണോ ദണ്ഡഃ. സൂത്രപരിവര്‍ത്തനേ മൂല്യദ്വിഗുണഃ.

തേന ദ്വിപടവാനം വ്യാഖ്യാതം.

ഇനി ആടവാണിയ[13]തടയ വ്യാപാരം ചൊല്ലിന്‍റിതു. ആടവാണിയര്‍ പതിനാലം‡[14] നൂല്‍ കൊടുത്താല്‍ പതിനൊന്ന പലം

† കളിന്‍വരിന്‍റ—V. ‡ പതനാലം V.

11. കാരണം എന്നര്‍ത്ഥത്തില്‍ മറ്റുപ്രയോഗത്തിന്‍റെ തെളിവ്.

11a. കൊടിയവു—കൊടിയവ, ഉഗ്രങ്ങളായ. cf. ചെറിയവു, വലിയവു. 'അതി'ന്‍റെ ബ. വ. ആണ് 'അവു'. (cf. അതനകസ്സിന്‍ ർ, കൾ, മാര്‍, പര്‍, വര്‍, വു പ്രത്യയങ്ങ.—ലീ. സൂ. 34). കന്നടത്തിലെ ബ. വ. പ്രത്യയവും 'വു' തന്നെ.

11b. 'ഭീത്രാര്‍ത്ഥാനാം ഭയഹേതുഃ' (I. iv. 25) എന്ന പാണിനിസൂത്രമനുസരിച്ച് ഭയത്തിന്‍റെ മൂലം പഞ്ചമി. 'പുലിയിങ്കല്‍നിന്നു പേടിച്ചു' ഇത്യാദി പ്രയോഗങ്ങള്‍ ലീ. (II) ആരംഭിച്ചാലും പ. മ. യില്‍ സാധാരണമായിരുന്നു.

12. നഷ്ടപ്പെട്ടതു്.

13. നെയ്ത്തുകാര്‍.

14. പത്തു പലം. cf. 'മലൈക്കല്‍നല്ലൂര്‍ കൊള്ളുമന്നാല്‍ പതിന്‍പറ'. കൊ. ഉ. ശാ. (TAS IV, പേ. 46 ff); വരി 106–107.

**മുദ്ഗരാങ്കാദന്യഥാ വാസഃ പരിദധാനാ സ്ത്രിപണം ദണ്ഡം ദദ്യുഃ.**

ഇന്നം[19]മൊരു മുലാത്തിൽ മെയ്യൊപ്പം.[19a] വിഛാനമുള്ളതും. വിഛാനമുള്ളതൊഴിച്ചു ശിക്ഷാവഴിമേൽ വരിൻറ ചേതം[20] രൊമൊല്ലുമ[20a]ത്തിനും മുലാത്തിലൊപ്പം കറയും.

അയക[21] തടയത്തും ചൊല്ലിൻറിതു. അയക(ർ)[21a] മരംകൊണ്ടു ചെയ്ത പലകമേൽ താൻ ശ്ലക്ഷ്ണമായുള്ള പാറമേൽ താൻ പുടവ എറവു[22]വിതു. ഇവററിലൻറിയേ പുടവെച്ച പിഴ വരികിൽ അപ്പുടവയും കൊടുത്ത് ആറു പണം ദണ്ഡവും വെപ്പിതു. അയക(ർ)കൊട്ട പിടി അടയാളമിട്ട പുടവയൻറിയെയുടുപ്പാരാകിൽ മൂൻറു പണം ദണ്ഡം.

**പരവസ്ത്ര വിക്രയാവക്രയാധാനേഷു ച ദ്വാദശപണോ ദണ്ഡഃ. പരിവർത്തനേ മൂല്യദ്വിഗുണോ വസ്ത്രദാനം ച.**

**മുകുളാവദാതം ശിലാപട്ടശുദ്ധം ധൗതസൂത്രവർണ്ണം പ്രമൃഷ്ടശ്വേതം ചൈകരാത്രോത്തരം ദദ്യുഃ.**

**പഞ്ചരാത്രികം തനുരാഗം; ഷഡ്രാത്രികം നീലം; പുഷ്പലാക്ഷാമഞ്ജിഷ്ഠാരക്തം ഗുരുപരികർമ്മ യത്നോപചാര്യം ജാത്യം വാസഃ സപ്തരാത്രികം; തതഃ പരം വേതനഹാനിം പ്രാപ്നുയുഃ.**

**ശ്രദ്ധേയാ രാഗവിവാദേഷു വേതനം കുശലാഃ കല്പയേയുഃ.**

---

19. ഇന്നം < ഇൻറും—ഇനിയും. *cf.* 'എൻറാൽ ഇന്നം തമ്മുടെ ഗൃഹം നോക്കി പോക'—ഭ്രു. പു., പേ. 34.

19a. *cf.* കരിങ്ങമ്പലം. പ്രാ. ഗ. മാ., പേ. 9.

20. സംസ്കരിക്കുമ്പോൾ വരുന്ന നഷ്ടം.

20a. രോകത്തിൽ തെയ്യുമ്പോൾ വരുന്ന കറവ്.

21. അലക്കകാർ.

21a. 'അയകരമം' ഇങ്ങനെ 'ർ' ലോപിച്ചാണ് കയ്യെഴുത്തുപ്രതികളിൽ. *cf.* ചെവ്വള്ളനാ(ർ)നെയ്യിൽ.

22. അടിയ്ക്കുക, അലക്കുക.

നാട്ടാർ†പുടവ വില്ക്കിലും, കൂലി[22a]കിട്ടുകിലും, വച്ചുകൊണ്ടിരിക്കിലും പന്തിരണ്ടു പണം ദണ്ഡം. പുടവ‡പകർക്കിൽ, വെറും വിലയിലിരുമടങ്കു ദണ്ഡവും വെച്ച പുടവയും വെക്കക്കടവിയൻ.

ഇനിക്കാലവും മൂല്യവും നിയമിപ്പാൻ മൂൻറു ജാതി പുടവ എൻറുമാറു[23] ചൊല്ലിൻറിതു. മുകുളാവദാതം, ശിലാപട്ടശുദ്ധം, ധൗതസൂത്രവർണ്ണം, പ്രമൃഷ്ടശ്വേതം എൻറിവ്വു നാലുജാതി എൻറുമാറു. മുകുളാവദാതമാവതു ചമൻ,[24] വെളുത്തു മുകുളൊ[25]ത്തിട്ടിരിക്കുമതു്. അതു ഇട്ടു പിറെറനാൾ കൊടുക്കക്കടവിയർ. ശിലാപട്ടശുദ്ധമാവിതു ചെലാവട്ടം[26] കണക്കെ വെളുത്തിരിപ്പിതു. അതിരണ്ടു നാളിൽ കൊടുക്കക്കടവിയർ. ധൗതസൂത്രവർണ്ണമാവിതു കഴുകിയ നൂൽ കണക്കെ വെളുത്തിരിക്കുമതു. അതു മൂൻറു നാളിൽ കൊടുക്കക്കടവിയൻ. *പ്രമൃഷ്ടശ്വേതമുറെക്കവെളുത്തു കൊട്ടിയിരിക്കുമതു.[27] ഇതു നാലു നാളിൽ കൊടുക്കക്കടവിയൻ.

നിറത്തിൽ വിശിപ്പാം[28]നാറും ചൊല്ലിൻറിതു. അഞ്ചു നാളിൽ കൊടുപ്പിതു തനുരാഗത്തിൽ പിടിക്കിൻറതു. തനുരാഗമാവിതു സ്വച്ഛമായൊളി കൊകെല്ലും മരത്തിൻതൊലുമിട്ടു വെക്കിൻറ കഷായം കൊണ്ടൂട്ടു[29]

---

† നാടാർ V ‡ പുട. § തെതി V

* പ്രമൃഷ്ടശ്വേതം മുറെക്ക വെളുത്തു കൊട്ടിയിരിക്കുമതു. M.

22a. വാടക.

23. എന്നിങ്ങനെ. cf. എൻറവാറു്.

24. സമത്തിൻെറ തരവം.

25. മുകുളം. ശ്രീ. നാലാം ശില്പത്തിൽ ഇതു പരത്തെപ്പററി വിചാരണ നടത്തുന്നു.

26. ശിലാപട്ടത്തിൻെറ തരവം. അങ്ങിനെ ഒരു പ്രത്യേകസാധനമുണ്ടോ എന്നു സംശയമാണു്. 'ശിലാതലം പോലെ ശുദ്ധമായതു്' എന്നു കെ. വി. എം. (കൗ. അ. പേ. 351). ശിലാപട്ടം ഇരിക്കാനുള്ള ശിലാഫലകമെന്നു ന. ഭാ. നി.

27. പ്രമൃഷ്ടശ്വേതത്തിനു അത്യന്തധവളം എന്നു താല്പര്യം. (K. V. M. — കൗ. അ. പേ. 351)

'ഉറെക്ക'യുടെ പ്രയോഗത്തിനു f. ന. 36, 40 ഇവ നോക്കുക.

28. വിശിപ്പു് അഴുക്കായ വസ്തുമാണല്ലോ. വസ്ത്രത്തിൻെറ രജനം അല്ലെങ്കിൽ നിറം പിടിപ്പിക്കലിനെയാണു് ഇവിടെ വിശിപ്പാക്കുന്നതായിപ്പറയുന്നതു്.

29. ഊട്ടുക, ഉരുട്ടുക. കഷായത്തിൽ മുക്കി നിറം മാറ്റുക എന്നു താൽപര്യം.

സ്ഥൂലകാനാം മാഷപരിമാഷകം, പരിഗ്രഹണം തക്ഷകാനാം. പ്രഥമനേജനേ ചതുർഭാഗഃ ക്ഷയഃ. ദ്വിതീയേ പഞ്ചഭാഗഃ. തേനോത്തരം വ്യാഖ്യാതം.

രജകൈസ്തുന്നവായാ വ്യാഖ്യാതാഃ.

പുടവ എററു[41a]മതിന്നു കൂലി ചൊല്ലിന്റിതു:— പരക്കേ[42]മെ ററിയാൽ ഒരു മാഷം കൊടുപ്പിതു; ഇരണ്ടു മാഷവും കൊടുപ്പിതു മധ്യമങ്കൾക്കു്. രക്തകപടങ്ങൾ ഇരണ്ടു മാഷം കൊടുപ്പിതു. മധ്യമങ്കൾക്ക്[42a] മൂന്റാക, നാലാക;[43] ഉത്തമപടങ്ങൾ അരചാറ മാഷം എന്റിങ്ങനെ കണ്ടുകൊൾക. നിറത്തിൽ പിടിച്ചുവന്ന ഇരണ്ടും കളഞ്ഞ പുടവൈക്കു വില, ഒരെററു പോയതിന്നു[44] അതു വെറും വിലയിൽ നാലൊന്റു കുറയക്കൊടുപ്പിതു. ഇരണ്ടെററുപോയതിന്നു നാലൊന്റു മൊഴിയ നിന്റ മൂന്റു കൂററിലുമഞ്ചിലൊന്റു[44a] കഴിവിതു. മൂന്റാമെററിൽ, നാലൊന്റുമൊഴിഞ്ഞു്, അഞ്ചിലൊന്റുമൊഴിച്ചു്, ആറൊന്റു മൊഴിപ്പിതു.[45] അങ്ങനെയെല്ലാം കണ്ടുകൊൾക.

അയകരുടെയ പണി ചൊന്നതുകൊണ്ടേ തുന്നകാര†കളുടെയ പണിയും ചൊല്ലീതു. അവരെല്ലാം 'തൊഴിൽ പൊഴുകവേണ്ടു'മതിന്നു[45a] എഴു

† തുന്നക്കാരുടെ V.

41a. അലക്കുക, തടിച്ചുക (ത. എററുതൽ)

42. പരുക്കനായവ. ഇത്തരം രൂപം ഇപ്പോൾ നടപ്പില്ല.

42a. 'രക്തകപടങ്ങൾക്കു' എന്നു മുതൽ ഇതുവരെ V യിൽ വിട്ടിരിക്കുന്നു.

43. മൂന്നോ നാലോ. cf. മൂന്റുതാൻ നാലുതാൻ.

44. അലക്കു കഴിഞ്ഞതിന്നു.

44a. അഞ്ചിലൊന്നു, നാലിലൊന്നു്, ആറിലൊന്നു് ഇങ്ങനെ അഞ്ചൊന്റു, നാലൊന്റു്, ആറൊന്റു് ഇവയുടെ രൂപം. cf. 'വിളപാട്ടം നാലൊന്റു കണ്ടാണിച്ചു കൊൾവിതു.' കൊ. ശ. ശാ. (TAS IV. ഭാ. 46 ff.) വ. 132. 'എട്ടൊന്റു കണ്ടാണിച്ചു കൊൾവിതു'. Ibid വരി 163.

45. ഒരു ക്ലിഷ്ടമായ വ്യാഖ്യാനം. കൂടുതൽ സാരള്യമായ വിവരണത്തിന്ന്:— കെ. വി. എം.—കൗ. അ. ഭാ. 352. കോടിയലക്കിൽ വിലയുടെ ¼ കുറയും; രണ്ടാമത്തതിൽ ⅕ കുറയും എന്നാണ് താൽപര്യം.

45a. വെളുക്കേണ്ടു് എന്നു വേണ്ടു.

നാളിൽ കൊട്ടപ്പിട്ട ഒരുെറു പുക്കള കളകിൽ നാലൊൻറു കറയ കൊട്ടപ്പിതെൻറു മുളക ളുമെല്ലാം ഇന്നായന്നക്ക[46]മൊക്കം.

**സുവർണ്ണകാരാണാം. അശുചിഹസ്താൽ രൂപ്യം സുവർണ്ണമനാഖ്യായ സരൂപം ക്രീണതാം ദ്വാദശപണോ ദണ്ഡഃ, വിരൂപം ചതുർവിംശതിപണഃ, ചോരഹസ്താദഷ്ടചത്വാരിംശൽ പണഃ. പ്രച്ഛന്നവിരൂപമൂല്യഹീനക്രയേഷു സ്തേയദണ്ഡഃ. കൃതഭാണ്ഡോപധൗ ച.**

സുവർണ്ണകാരർ പൊൻവില്പമെടുത്തു ചതിയാതവാറു കാപ്പാനുപായം ചൊല്ലിൻറിതു:— അശുചികളായൊള്ള പുരുഷർ (അശുചികളെൻറു ദാസകർമ്മകരാദികൾ) പൊന്നും വെള്ളിയുമുരുവഴിയാതെ ഇരിന്നതു[47], സഭവിർത്തികനു ചൊല്ലാതെ കൊൾവോരാകിൽ പന്തിരണ്ടു[48] പണം ദണ്ഡം. ഉരുവഴിഞ്ഞതു കൊൾകിലിരുപത്തുനാലു പണം ദണ്ഡം. കള്ളർ കൈയിൽനിൻറു ഉരുവഴിഞ്ഞതുതാൻ ഉരുവഴിഞ്ഞില്ലാത്തതുതാൻ കൊള്ളിൽ നാല്പത്തെട്ടു പണം ദണ്ഡം. ഉരുവഴിഞ്ഞതു അതുമറിയാതെ, പെറും വില കൊടാതെ പൂതങ്ങൾ കൊട്ടുന്നു കൊൾകിൽ കട്ടാലൊള്ള ദണ്ഡം. ചെയ്ത പണി പകർന്നു കൊൾകിലും കട്ടാലൊള്ള ദണ്ഡം വൈക്കക്കടവിയർ.[48a]

**സുവർണ്ണാൻ മാഷകമപഹരതോ ദ്വിശതോ ദണ്ഡഃ. രൂപ്യധരണാൻ മാഷകമപഹരതോ ദ്വാദശപണഃ. തേനോത്തരം വ്യാഖ്യാതം.**

---

46. 'ക്ക' എന്ന പ്രത്യയം ചേർത്തും ചേർക്കാതെയും രൂപങ്ങൾ സുലഭമാണ്.

47. ആഭരണരൂപത്തിൽതന്നെയുള്ളത്; ഉരുക്കാതെ ഉള്ളത്. ഉരുവഴിക്കലാണ് ഉരുക്കലായതു പിന്നീട്.

48. തമിഴിലെ 'പന്നിരണ്ടും' അവിടവിടെ കാണുന്നുണ്ട്.

48a. 'ർ'ലോപം Vയിൽ.

സ്വർണ്ണമാവിതു പതിനാറു മാഷകം. അതിനാ[49]ലൊരു മാഷകം[50] അപഹരിക്കിൽ ഇരുനൂറു പണം ദണ്ഡം. വെള്ളി ഒരു ധരണ[51]ത്തിൽ ഒരു മാഷകം അപഹരിക്കിൽ[50a] പന്തിരണ്ടു പണം ദണ്ഡം. ഇതുകൊണ്ടു ദ്രവ്യത്തിനുടയ വെതക്കെട്ടുതക്ക[52]ളുക്ക തക്ക വാറു കല്പിച്ചുകൊൾക ദണ്ഡം.

**വർണ്ണോത്കർഷമസാരാണാം യോഗം വാ സാധയതഃ പഞ്ചശതോ ദണ്ഡഃ. തയോരപചരണേ രാഗസ്യാപഹാരം വിദ്യാൽ.**

വർണ്ണോൽക്കർഷം ഇളം[†]പൊന്നിനു ചെയ്കിലും, ഇളയതു[53] നല്ലതിനോടു കൂട്ടുകിലും അഞ്ഞൂറു പണം ദണ്ഡം. നല്ല പൊൻ ചമതനോടു കൂട്ടി വർണ്ണോൽക്കർഷം ചെയ്യുതെൻറു[‡] പരികിക്ഷിക്കുമാറു, തീയിലിട്ടു രാഗാപഹാരം കൊണ്ടറിവിതു.

**മാഷകോ വേതനം രൂപ്യധരണസ്യ. സുവർണസ്യാഷ്ടഭാഗഃ. ശിക്ഷാവിശേഷേണ ദ്വിഗുണോ വേതനവൃദ്ധിഃ. തേനോത്തരം വ്യാഖ്യാതം.**

വെള്ളി ഒരു ധരണംകൊണ്ടു പണിചെയ്യാൽ ഒരു രൂപ്യ മാഷം കൂലി കൊടുപ്പിതു. ഒരു സ്വർണ്ണം പൊൻകൊണ്ടു പണി

---

† കലർള്ളം. M. V. ‡ തെളു V.

49. പഴയമുദ്രതയിൽ ദ്രുതിയ. അതിൽനിന്നൊരു മാഷകം എന്നർത്ഥം. *cf.* 'നെടുങ്ങോട്ടാൽ കൊള്ളും നെൽ'. 'കാവർ കൊണ്ടത്താൽകൊണ്ടും നെൽ', 'പൂരിയാൽ കൊള്ളും നെൽ'—കൊ. ക. ശാ. (TAS IV. പേ. 46 *ff.*) വ. 6–7; 8; 62.

50. 5–8 കുന്നിക്കുരു. അനുബന്ധം 'എ' നോക്കുക.

50a. 'അപഹരിക്കിൽ' എന്നു മുതൽ ഇതുവരെ V യിൽ ഇല്ല.

51. പത്തുപലം തൂക്കം. ഇതിൽ അഭിപ്രായവ്യത്യാസം കാണാം. അനുബന്ധം 'എ' നോക്കുക.

52. കൈവേലയുടെ മേനി ഭേദയം.

53. ഹീനം.

ചെയ്യിൽ ഒരു സ്വർണ്ണമാഷത്തിലെട്ടൊൻറു[53a] കൂലി. ഒരു പണത്തിലെട്ടൊൻറും ചൊല്ലുവർ. പണിയുടെയ നലത്തിന തക്കവാറു ഇരുമടങ്ങിയ്യാവുമളവും കൂലി. ഇതുകൊണ്ടെ പെരുകപ്പണി ചെയ്യുമതിന്നും ചൊല്ലപ്പട്ടിതു.

**താമ്രവൃത്തകംസവൈകൃന്തകാരകൂടാനാം പഞ്ചകശതം വേതനം.**

**താമ്രപിണ്ഡോ ദശഭാഗക്ഷയഃ. പലഹീനേ ഹീനദ്വിഗുണോ ദണ്ഡഃ. തേനോത്തരം വ്യാഖ്യാതം.**

ചെമ്പു, വട്ടലോഹം,†[54] വെള്ളോട്ടു,[54a] വൈക്രന്തകം,[55] ആരക്കൂടം,[56] ഇവ്വു[56a] തുലാംകൊണ്ടു ചെയ്യു പണിക്കു കൂലി അഞ്ചു പണം.

ചെമ്പിന്നു തേമാനം പത്തൊൻറു. ഒരു പലം കുറയപ്പണി ചെയ്യുകൊടുക്കിൽ അക്കുറഞ്ഞതിലിരുമടങ്ങു ദണ്ഡം. ഇവ്വണ്ണമെ പെരുകക്കുറയുമിടത്തിരുമടങ്ങു കൊൾക.

**സീസത്രപുപിണ്ഡോ വിംശതിഭാഗക്ഷയഃ. കാകണീ ചാസ്യ പലവേതനം. കാലായസപിണ്ഡഃ പഞ്ചഭാഗക്ഷയഃ. കാകണീദ്വയം ചാസ്യ പലവേതനം. തേനോത്തരം വ്യാഖ്യാതം.**

---

† ലോഹം. M. V.

53a. എട്ടിലൊന്നു. 'ചെമ്പിന്നു തേമാനം പത്തൊൻറു' എന്നു താഴെ വരുന്നതു നോക്കുക.

54. വട്ടലോഹം—പഞ്ചലോഹം (ചെമ്പ്, പിച്ചള, തകരം, ഈയം, ഇരിമ്പ് ഇവ ചേർന്നതു) cf. 'ഇരുവിളക്കം വട്ടിലോഹപ്പാത്രത്തെയും കൊടുപ്പതു' (Ep. Ind. VIII.) പേ. 290. വ. 17.

54a. ചെമ്പും വെള്ളീയവും ചേർത്തുണ്ടാക്കിയ ഓട്.

55. ഒരു തരം ലോഹം. 56. പിച്ചള.

56a. cf. 'ഇവ്വു ആറാട്ടിൽ കാലത്തു പിടാരന്മാർ അമിർത്തു ചെയ്യുതിന്നു കൊടം വിളു.' കൊ. ശ. ശാ. (TAS IV) വ. 55.

തമരകക്കവും[57] ഇരയവും[57a] ആകരത്തിൽനിന്നു പൊന്നശോധിച്ചാൽ ഇരി†പതിലൊന്നു തേമാനം പോവം. ഇവററിന്നൊരു പലം പണിക്ക കൂലി. കാകണി—ഒരു മാഷത്തിൽ നാലൊന്നു. ഇക്കലിതംപ്പൊ ശോധിച്ചാലെണ്ണൊന്നു കറയും. ഒരു പലം പണിക്ക കൂലി ഇരണ്ടു കാകണി, അതാവിതു് അർദ്ധമാഷം. ഇവ്വണ്ണം പൊരുകപ്പണിക്ക കണ്ടുകൊൾക.

രൂപദർശകസ്യ സ്ഥിതാം പണയാത്രാമകോപ്യാം കോപയതഃ കോപ്യാമകോപയതോ ദ്വാദശപണോ ദണ്ഡഃ.

വ്യാജീപരിശുദ്ധാ പണയാത്രാ. പണാന്മാഷക-മുപജീവതോ ദ്വാദശപണോ ദണ്ഡഃ. തേനോത്തരം വ്യാഖ്യാതം.

പണം പരീക്ഷിക്കുമവൻ രൂപദർശകനാവോൻ. അവൻ പണം കൊണ്ടുപണ്ണിന്റ[57b] വ്യവഹാരം ദോഷമിന്റിയെ ഇരുന്നതിനെ ദൂഷിക്കിന്റവന്നു[57c] ദണ്ഡം പന്തിരണ്ടു പണം. ദോഷമുള്ളതിനെ ദൂഷിയാക്കാൽ പന്തിരണ്ടു പണം ദണ്ഡം.

---

† ഇരു. V.

57. കാരീയം.

57a. സമുച്ചയത്തിൽ അകാരാന്തനാമങ്ങളോടു ചേർന്ന 'ഉം' രൂപത്തിലാണ് 'വും' എന്നാകുന്നതു്. cf. 'ഇപ്രകാരമാന ശരീരവും മനക്കലവും തമ്മിലൊപ്പിച്ചു കണ്ടാൽ' —ബ്ര. പു., പേ. 9. 'അയിരുർ മുക്കാൽവട്ടവും...ഇരയിട്ടും'—മാ. ശാ. (TAS IV) വ. 12. 'വിരൈക്കപ്പെട്ട മുഖമണ്ഡലവും വിറിക്കപ്പെട്ട ജടാഭാരവും'—പ്രാ. ഗ. മാ. പേ. 22.

57b. 'പണ്ണുക'യുടെ ഭൂതപ്രത്യയം പിൽക്കാലത്താണ് വരുന്നതു്. പെണ്ണി, വെണ്ണി എന്ന രൂപങ്ങളും പ. മ. യിൽ കാണുന്നു. cf. 'ഇരാകിമം പിടിച്ചതിൽ പണ്ണിനമൈക്ക' —കൊ. മ. ശാ. (TAS IV) വ. 284. 'അതിനു വിരോധം പെ(ചെ)ള്ളു വെള്ളും'. 'പാതണം പെണ്ണുക ഇരാജാവേ'—പ്രാ. ഗ. മാ. പേ. 19. 'വിവാഹവും പെണ്ണിയാൽ'—ബ്ര. പു. പേ. 58.

57c. ദോഷം കൂടാതെ ചെയ്യുന്ന വ്യാപാരത്തെ ദുഷിപ്പിക്കുന്നവൻ.

പുതിയ പ[58]യടിക്കിന്റെ പണം കോയില്പു കൊടുത്തു വ്യവഹരിപ്പിക്കക്കടവിയൻ ലക്ഷണാധ്യക്ഷൻ.[58a] ഒരു പണത്തിലൊരു മാഷകം ഉപജീവിപ്പാനാകിൽ എൻറാനാൽ, ശുദ്ധമായിരുന്ന പണത്തിലൊരു മാഷം വെപ്പിപ്പു[58b] കൊൾകിൽ പന്തിരണ്ടു പണം ദണ്ഡം. പതിനാറു മാഷം പണമാവിതു. ഇവ്വണ്ണമേ ഉപജീവനം പെരുകകിൽ ദണ്ഡത്തിനുടയ പെരുക്കം കണ്ടുകൊൾക.

കൂടരൂപം കാരയതഃ പ്രതിഗൃഹ്ണതോ നിര്യാപയതോ വാ സഹസ്രം ദണ്ഡഃ. കോശേ പ്രക്ഷിപതോ വധഃ.

പൊയ്പ്പണ[59]മടിക്കുമവനു മടിപ്പിക്കുമവനും ആയിരം പണം ദണ്ഡം; കൊള്ളുമവനും. അവ്വു ഭണ്ഡാരത്തിൽ വെപ്പിക്കിൽ കൊൽവിതു.

ചരകപാംസുധാവകാഃ സാരത്രിഭാഗം ലഭേരൻ. ദ്വൗ രാജാ രത്നം ച. രത്നാപഹാര ഉത്തമോ ദണ്ഡഃ.

ഖനി, രത്ന,നിധി നിവേദനേഷു ഷഷ്ഠമംശം നിവേത്താ ലഭേത. ദ്വാദശമംശം ഭൃതകഃ. ശതസഹസ്രാദൂർധ്വം രാജഗാമീ നിധിഃ. ഊനേ ഷഷ്ഠമംശം ദദ്യാത്.

അരിപ്പു[59a]അരിച്ചുകൊള്ളിന്റെ ധനത്തിൻ മൂൻറാൻറു തങ്കൾ കൊൾവിതു. ഇരണ്ടും രത്നവും കോയില്പു വെക്കക്കടവിയർ. രത്നം അപഹരി†ക്കിൽ ഉത്തമം സാഹസദണ്ഡം. രത്നം സിദ്ധിക്കിൽ രാജാവിന്നു കൊടുക്കക്കടവിയർ.

---

† പരിഹരിക്കിൽ M. V.

58. മൂലമനുസരിച്ചുള്ള വാക്യാർത്ഥമിതാണ്:—വ്യാജി (രാജഭാഗമായ നൂററി അഞ്ചു ഭാഗം) കഴിച്ചുവേണം പണവ്യവഹാരം ചെയ്യാൻ. പുതിയതിന്റെ ബ. വ. പുതിയവു്. cf. ഇരു നന്വു; ഇവ്വു തലവു (ഇരു എന്റെതു്; ഇവ നല്ലതവ—കല്ലാ.)

58a. കമ്മട്ടത്തിന്റെ അധ്യക്ഷൻ.

59. കള്ളനാണയം.

59a. രത്നം കലർന്ന പൊടി ചേറി തെരഞ്ഞെടുക്കുന്നവർ.

സാഹസദണ്ഡം.[62a] ഭർത്താവധവൈഗുണ്യം†[63] താൻ ചെയ്കിൽ താനും ദണ്ഡപാരുഷ്യത്തെ പ്രാപിക്കക്കടവിയൻ. യാതൊരംഗം കെട്ടു, അവ്വംഗ[64]മവന്നും കെടുപ്പിതു.

കുശീലവാ വർഷാരാത്രമേകസ്ഥാ വസേയുഃ. കാമദാനമതിമാത്രമേകസ്യ അതിവാദം ച വർജ്ജയേയുഃ. തസ്യാതിക്രമേ ദ്വാദശപണോ ദണ്ഡഃ. കാമം ദേശജാതിഗോത്രചരണമൈഥുനാപഹാസേന നർമ്മയേയുഃ.

കുശീലവരാവോർ (പാട്ടരിലും കൂത്താട്ടവിലും‡ ചെയ്യുമവരും) വർഷാകാലത്തൊരിടത്തു[65] ഇരിപ്പിതു. ഇതു വേണ്ടിൻറിതു, ഉഴവർ കൂത്തും പാട്ടും കേട്ടു കാര്യങ്കെട്ടു പോവാംതൊഴിവാനായ്. ഒരുവൻ പ്രീതിപ്പെട്ടു ഉപരിമിക്ക കൊടുക്കിൽ കുശീലവർ കൊള്ളപ്പെറാർ.[66] പലരിരിക്കമെടത്തൊരുത്തനെ സ്തുതിക്കപ്പെറാർ. ഇവ്വൊന്നവു ചെയ്യാതൊഴികിൽ പന്തിരണ്ടു പണം ദണ്ഡം. ദേശം, ജാതി, ഗോത്രം, ചരണം[67] എൻറിവറ്റാതികളെപ്പരിഹരിച്ചു[68] പ്രീതിപ്പെടുപ്പിതു[68a] പരിഹാസമുവക്ക[69]മവരെളെ.

കുശീലവൈശ്ചാരണാ ഭിക്ഷുകാശ്ച വ്യാഖ്യാതാഃ. തേഷാം അയഃശൂലേന യാവതഃ പണാനഭിവദേയുഃ, താവന്തഃ ശിഫാപ്രഹാരാ ദണ്ഡാഃ. ശേഷാണാം കർമ്മണാം നിഷ്പത്തിവേതനം ശില്പിനാം കല്പയേൽ.

---

† വേധനത്താനം V. ‡ കൂത്താട്ടവും V.

62a. പൂർവ്വസാഹസം 250 പണം; മധ്യമം 500; ഉത്തമം 1000—ഇങ്ങനെ ക്രമം.

63. മർമ്മസ്ഥാനങ്ങളു ശസ്ത്രക്രിയചെയ്യു അപകടമാക്കൽ.

64. അ + അംഗം.

65. ഒരിടത്തായ് എന്നതിലെ 'യ' ലോപിക്കയും—'ൽ', 'ൻ' തുടങ്ങിയവ ലോപിപ്പിച്ചു എഴുതുന്ന പതിവനുസരിച്ചു.

66. കൊള്ളുതു. cf. 'വിലക്കവും പൊതാംകവാദവും പെറാർ'—മാ. ശാ. (TAS IV, പേ. 9–10), വ. 14.

67. വേദശാഖ.

68. ഇത്തരം കാര്യങ്ങളെ സ്തുതിക്കാതെ എന്നു താൽപര്യം.

68a. പ്രീതിപ്പെടുത്തുവിതു എന്നർത്ഥത്തിൽ

69. ഉവക്കുക—ഇഷ്ടപ്പെടുക.

കുശീലവന്മാരെക്കൊണ്ടും ചാരണഭിക്ഷുകന്മാരെയും ചൊന്നോകിൽ പട്ടിതു.[70] കുശീലവന്മാരയും ചാരണന്മാരയും† അയഃശൂലനം[71] ചെയ്തു ധനം കൊൾകിൽ, (അയഃശൂലനമാവിതു മർമ്മാൽഘട്ടനം‡) യാതൊരളവു അവരുളെട്ടു§[72]കൊണ്ടിതു, അത്തനെ പണത്തളവും കശാപ്രഹാരം ദണ്ഡം.[73]

അദ്ധ്യായ[74]മുടിവിലെ* ശ്ലോകം:—

ഏവം ചോരാനചോരാഖ്യാൻ
വണിക്കാരു കുശീലവാൻ
ഭിക്ഷുകാൻ കുഹകാംശ്ചാന്യാൻ
വാരയേൽ ദേശപീഡനാൽ.

ഇതിന്റെ പൊരുളാവിതു:—ഇവ്വണ്ണമിരിന്ന കള്ളന്റെ പേരിന്റിയെ കള്ളരായിരുന്ന വണികർ, കാരുക്കൾ, കുശീലവർ, കുഹകർ (ഇന്ദ്രജാലാദി കാട്ടവല്ലവർകൾ) മറ്റുമിജ്ജാതിയായുള്ളവർകൾ ദേശത്തിന്ന പീഡ ചെയ്യാതവാറു ചെയ്ക.

കാരുകരക്ഷണമാകിന്റ സൂത്രം മുടിഞ്ഞതിതു.

---

† പദം Mൽ വിട്ടിരിക്കുന്നു. ‡ മർദ്ദനം M. V.
§ ളെളെട. M. V. * വിൽ V.

70. പറഞ്ഞതിൻ എന്ന താല്പര്യം.

71. ഇരുമ്പുശൂലമൊത്ത വാക്കുകൊണ്ടു പരമർമ്മം ഭേദിപ്പിക്കുന്നതിനെ സൂചിപ്പിക്കുന്നു.

72. അവരിൽനിന്നു'. അളെട്ടു, ഇളെട്ടു എന്നതു സമീപാർത്ഥകമായ തമിഴിലെ 'കിട്ടെ'യിൽനിന്നു വന്നതാകാം. ഇളെട എന്ന അവ്യയവും സാധാരണ കാണുന്നു. cf. 'അവരിടെക്കൊണ്ടു ഐമ്പതിൻ കഴഞ്ചു'—കവിയൂർ ശാ. (TAS V. ഭാ. 6, ഖ. 1.)

73. പിഴയടുപ്പവാൻ പണമില്ലാത്തവരാണു കുശീലവാദികൾ എന്നതുകൊണ്ടാണു, ധർമ്മസ്ഥന്മാർ ദ്രവ്യത്തെ കരുതിയിട്ടു എത്ര പണം പിഴ വിധിക്കുമോ അത്രയടി എന്ന വിധിച്ചതു.

# പ്രകരണം 77. വൈദേഹകരക്ഷണം

സംസ്ഥാധ്യക്ഷഃ പണ്യസംസ്ഥായാം പുരാണഭാണ്ഡാനാം സ്വകരണവിശുദ്ധാനാം ആധാനം വിക്രയം വാ സ്ഥാപയേത്.

തുലാമാനഭാണ്ഡാനി ചാവേക്ഷേത, പൗതവാപചാരാത്.

‘വൈദേഹകരക്ഷണ’മെന്നിതു സൂത്രം. വൈദേഹകരാവാർ വാണിയർ. ഇവരും പ്രധാനകണ്ടകർ. ഇവരില്നിന്റു ജനപദത്തെ രക്ഷിക്കുമാറു ചൊല്ലിൻറിതു എന്നിതു സൂത്രാർത്ഥം. സംബന്ധമാവിതു:— ‘ഏവം ചോരാനചോരാഖ്യാൻ വണിക്കാരുകുശീലവാൻ’ എൻറു കീഴ് ചൊല്ലീതു.[1] അവിടെ കാരുകാരികളുടെയ ലക്ഷണം ചൊല്ലീതു. ഇനി വണികരെ രക്ഷിക്കുമാറു[1a] ചൊല്ലിൻറിതു.

‘സംസ്ഥാധ്യക്ഷഃ സംസ്ഥായാം പുരാണഭാണ്ഡാനാം സ്വകരണവിശുദ്ധാനാം ആധാനം വിക്രയം (വാ) സ്ഥാപയേൽ’ എൻറവാറു, സംസ്ഥാധ്യക്ഷനാവാൻ വിപണിമാർഗ്ഗത്തിന്നധികാരമൊള്ളവൻ. പണ്യസംസ്ഥയാവിതു ഭാണ്ഡശാല. അവിററിലിട്ടു പഴകിക്കിടന്ന പണ്ടം, തന്താന്തങ്ങളും ചരക്ക സാക്ഷിയോടു കൂടസ്സാധിച്ചവ[1b] ഉടയവരുടെ[†] വിലക്കു കൊൾവിതു[1c]; വില്പിതും ചെയ്വിതു.

തുലാമാനഭാണ്ഡങ്ങളെയും പരീക്ഷിപ്പിതു, പൗതവദോഷ[2]മൊഴിപ്പാൻ.

---

† ഉടയവരുടെ M. V.

1. കഴിഞ്ഞ പ്രകരണത്തിന്റെ ഒടുവിൽ.

1a. വാണിയരാകുന്ന കണ്ടകരിൽനിന്നു രാജ്യം രക്ഷിക്കുന്നതു് എന്നു താൽപര്യം.

1b. താന്താങ്ങളുടേതാണെന്നു സാക്ഷിപൂർവ്വം തെളിയിക്കപ്പെട്ടവ. തന്താന്തങ്ങൾ (താന്താങ്ങൾ) എന്ന പ്രയോഗം ശ്രദ്ധേയം.

1c. ഉടമസ്ഥരിൽനിന്നു വിലക്കു വാങ്ങണം.

2. അളവിലും തൂക്കത്തിലുമുള്ള തകരാറു്. പൗതവം = വലുപ്പം, അളവു്. അധി. 2. പ്രക. 37—തുലാമാനപൗതവം നോക്കുക. (കെ. വി. എം.—കൗ. അ. പേ. 168 ff.)

**പരിമാണീദ്രോണയോരർദ്ധപലഹീനാതിരിക്തമദോഷഃ, പലഹീനാതിരിക്തേ ദ്വാദശപണോ ദണ്ഡഃ. തേന പലോത്തരാ ദണ്ഡവൃദ്ധിർ വ്യാഖ്യാതാ.**

പരിമാണിക്കും[2a] ദ്രോണത്തിനും അരപ്പലത്തിൽ മിക്ക[2b] ഏറുവിലും കുറവിലും ചെയ്കിൽ പന്തിരണ്ടു പണം ദണ്ഡം.[2c] പരിമാണി ഇത്തുലാക്കോൽ. ദ്രോണം ധാന്യമാനം ഇത്തുലാം കൊള്ളിൻറിതു.[3] ഇരുപലം വര ഏറുകിലും[4] ഇരുപത്തുനാലു പണം ദണ്ഡം എൻറിങ്ങിനെ കണ്ടുകൊൾക.

**തുലായാഃ കർഷഹീനാതിരിക്തമദോഷഃ, ദ്വികർഷഹീനാതിരിക്തേ ഷട്പണോ ദണ്ഡഃ. തേന കർഷോത്തരാ ദണ്ഡവൃദ്ധിർ വ്യാഖ്യാതാ.**

ഒരു തുലാക്കോൽ ഒരു കൈച്ചു[5]ക്ക ഇളതാ[5a]കിലും വലുതാകിലും ദോഷമില്ല. ഒരു കൈച്ചുക്ക് ഇളപ്പവും വലിപ്പവുമൊണ്ടാകിലാറു പണം ദണ്ഡം. ഇവ്വണ്ണമേ ഓരോ കൈച്ചുക്ക് ആറുപണം ദണ്ഡം കണ്ടുകൊൾക.

---

2a. 'പാരിമാണിക്കം' എന്നാണ് മാതൃകകളിൽ. കെ. വി. എം. തർജ്ജമയിലും ഇങ്ങനെ എഴുതുന്നു. കൗ. അ. പേ. 357.

2b. അരപ്പലത്തിലധികം. മിക്ക = അധികം (മിക്). പെരുമ്പൊലിവുള്ള, പെരുമ്പുകഴുള്ള എന്നർത്ഥം ഇതിൽനിന്നുണ്ടാകുന്നു. cf. 'ഞായർമാതാണുകൾ പൊഴിയും മിക്ക ഗുണങ്ങൾ മേവും'—ഉ. സ. I. 1.

2c. അരപ്പലം വരെ ഏറക്കുറവുണ്ടായാൽ ദണ്ഡമില്ല. ഒരു പലം വരെ വന്നാൽ 12 പണം എന്നാണ് മൂലത്തിലെ ആശയം.

3. കൊള്ളിൻറതു എന്നർത്ഥത്തിൽ. ദ്രോണത്തെപ്പറ്റിയ വിവരണത്തിനു മുകളിൽപ്പറഞ്ഞ തുലാമാനപ്രകരണം (കൗ. അ. II. പ്ര. 37.) നോക്കുക.

4. കുറകിലും എന്നുകൂടി ഉണ്ടായിരിക്കും. വര > വരെ.

5. കൈച്ച—കർഷം (16 മാഷം കൂടിയ തൂക്കം), കാൽപലം. cf. ക. പു (കൊല്ലം 1037) 'ചർക്കരൈയെട്ടു പൊന്നു കൈചാക'—SII. II. 70, 14.

5a. ഇളത്—ചെറുത്. cf. ഇളപ്പം × വലിപ്പം.

**ആഢകസ്യാർദ്ധകർഷഹീനാതിരിക്തമദോഷഃ. കർഷഹീനാതിരിക്തേ ത്രിപണോ ദണ്ഡഃ. തേന കർഷോത്തരാ ദണ്ഡവൃദ്ധിർ വ്യാഖ്യാതാ.**

ആഢക[6]ത്തിന്ന അരക്കൈക്കൊള്ളുക്ക്[7]† ഇളപ്പവും വലിപ്പവും ദോഷമില്ല. കൈക്കൊള്ളുക്കിളതാകിലും[7] മൂന്റു പണം ദണ്ഡം. ഇതുകൊണ്ടേ അരക്കൈക്കൊള്ളുക്ക്[7a] മൂന്റു പണം ചെയ്തു[8] കണ്ടുകൊൾക.

**തുലാമാനവിശേഷാണാമതോഽന്യേഷാമനുമാനം കു–ര്യാത്. തുലാമാനാഭ്യാം അതിരിക്താഭ്യാം ക്രീത്വാ, ഹീ–നാഭ്യാം വിക്രീണാനസ്യ ത ഏവ ദ്വിഗുണാ ദണ്ഡാഃ.**

മറ്റൊഴിഞ്ഞ തുലാദോഷത്തിന്നും മാനദോഷത്തിന്നും അനുമിച്ചുകൊൾക ദണ്ഡം. തുലാവിശേഷങ്ങളാവാ[8a] രാജനി[9] അന്തഃപുരരാജനി[9a] എന്റിങ്ങനെ. മാനവിശേഷമാവിതു പ്രസ്ഥം,[10] ‡കുഡുബം എന്റിവ്വാതികൾ.

---

† കുള്ളുക്ക് V ‡ കുഡുബം M

6. ആഢകം—നാലിടങ്ങഴി; ദ്രോണത്തിന്റെ കാൽഭാഗം.

7. ഒരു കർഷം കുറഞ്ഞതോ കൂടിയതോ ഇരുന്നാൽ.

7a. കർഷത്തിന്ന മേല്പോട്ട് എന്നു മൂലത്തിൽ.

8. കണക്കാക്കി, പ്രകാരം. *cf.* ഹുസൂർ ശാ. (TAS II. പേ. 131 *ff*) 'മൂന്നാഴിച്ചെയ്തുളി' (വ. 419). 'മൂന്നാ കഴഞ്ചു അറുപതുചെയ്തു കാശുള്ളവായിരിപ്പിത്' (വ. 420) 'നാല്പ്പതു പലമാചെയ്ത ഒന്നാൽ' (വ. 602). ചെയ്' > ച്ചെ > ച്ച. *cf.* നാനാഴിച്ചു അരി.

8a. ആകുന്ന, ആകുന്നത്. *cf.* 'ഇതിനാൽ പൊലി കൊൾവോർ വിരവിപ–മരെഞാംപുറം'—ഹുസൂർ ശാ. (TAS II.) വ. 239–40.

9. 175 പലം കൊള്ളുന്ന അളവ്.

9a. 162½ പലം കൊള്ളുന്ന അളവ്.

10. ഇടങ്ങഴി.

11. നാഴി. (കുഡുബം, കുഡവം ഇങ്ങിനെയും കാണുന്നു.) ദ്രോണത്തിന്റെ ¼, ആഢകം; അതിന്റെ ¼, പ്രസ്ഥം; അതിന്റെ കാൽ, കുഡുബം.

വലിയ തുലാക്കോലാൽ[12]കൊണ്ടും[12a], വലിയ നാഴിയാൽകൊണ്ടും ഇളയവിററാൽ[12b] വിൽപ്പോനാകിൽ പണ്ടു ചൊല്ലിയ ദോഷപ്പണാദികളിരട്ടിമടങ്കു ദണ്ഡം, നിറ[13]ഉടയവനും, അളവുടയവനും.

**ഗണ്യപണ്യേഷ്വഷ്ടഭാഗം പണ്യമൂല്യേഷ്വപഹരതഃ. ഷണ്ണവതിർദണ്ഡഃ.**

**കാഷ്ഠലോഹമണിമയം രജ്ജുചർമ്മമൃന്മയം സൂത്രവല്കരോമമയം വാ ജാത്യമിത്യജാത്യം വിക്രയാധാനം നയതോ മൂല്യാഷ്ടഗുണോ ദണ്ഡഃ.**

എണ്ണിവില്ക്കും ചരക്കിൽ ഒരു പണം പെറും ചരക്കിൽ എട്ടൊന്റു അസമാക്കിട്ടുതാൻ, എണ്ണിൽ[13a] കറപ്പു[13b] അപഹരിപ്പോനാകിൽ തൊണ്ണൂററാറു പണം ദണ്ഡം.

ഇനിക്കാഷ്ഠമയങ്ങളായൊള്ള ചരക്കും, ലോഹമയങ്ങളും മണിമയങ്ങളും, കയിറും,[13c] തോലും, മൃന്മയങ്ങളും, നൂലും, മരത്തിൻ നാരും, രോമമയങ്ങളും, ഇവെല്ലാം ജാത്യ[13d]മെന്റു ചൊല്ലി അജാത്യത്തെ വില്പോനാകിൽ, പെറും വിലയിലെണ്മടങ്കു ദണ്ഡം.

**സാരഭാണ്ഡമിത്യസാരഭാണ്ഡം, തജ്ജാതമിത്യതജ്ജാതം, രാധായുക്ത, മുപധിയുക്തം, സമുദ്ഗപരിവർത്തിമം വാ വിക്രയാധാനം നയതോ ഹീനമൂല്യം, ചതുഷ്പഞ്ചാശത്പണോ ദണ്ഡഃ, പണമൂല്യം ദ്വിപണഃ, ദ്വിപണ**

12. 'വലിയ' പകർപ്പുകളിൽ വിട്ടിരിക്കുന്നു. 'തുലാക്കോൽ' എന്നേ കാണുന്നുള്ളു.

12a. കൊള്ളുക—വാങ്ങുക.

12b. ചെറിയവയാൽ.

13. തൂക്കം. അളവും നിറയും പഴയ ശൈലി.

13a. എണ്ണത്തിൽ.

13b. കറപ്പു താൻ എന്നായാലേ സമഞ്ജസം ശരിയാകൂ. ഒരുപക്ഷേ വിട്ടതാകാം.

13c. > കയർ

13d. ഉത്തമം

**മൂല്യം ദ്വിശതഃ. തേനാർഘവൃദ്ധൌ ദണ്ഡവൃദ്ധിർ വ്യാഖ്യാതാ.**

ജാത്യ[14]മെൻറവാറു ശുദ്ധമെൻറവാറ, അജാത്യമെൻറു അസാരമായൊള്ളതു, വില്ക്കിലും; ഒരു ദേശത്തുള്ളതു മറ്റൊരു ദേശത്തൊള്ളതെൻറു വില്ക്കിലും; രാഗ[15]യുക്തമെൻറവാറു കൃത്രിമങ്ങളായൊള്ള മൌക്തികകാചാദി[15a]കളൊടുകൂട നല്ല രത്നങ്ങളും വില്ക്കിലും; ഉപധി-[16]യുക്തമെൻറവാറു ചില അപരാധമിട്ടു വില്ക്കിലും; ചെപ്പു[17]പകർന്നു വില്ക്കിലും, ഒരു പണം വില കൊറയപ്പെറുമതിന്നു ഐമ്പത്തുനാലു പണം ദണ്ഡം. മൂന്റു[18]പണം പെറുമതിന്നു ഇരുനൂറു പണം ദണ്ഡം. ഇങ്ങനെ വിലപ്പെരുക്കത്തിന്നു തക്കവാറു ദണ്ഡത്തിന്നു പെരുക്കവും കണ്ടുകൊൾക.

**കാരുശില്പിനാം കർമ്മഗുണാപകർഷമാജീവം വിക്രയക്രയോപഘാതം വാ സംഭൂയ സമുത്ഥാപയതാം സഹസ്രം ദണ്ഡഃ.**

കാരുകളും ശില്പികളും പലർ കൂടി കർമ്മഗുണാപകർഷവും, ആജീവവും വിക്രയക്രയോപഘാതവും ചെയ്കിൽ ഒരോരുത്തരെ ആയിരം ചെമ്പു ദണ്ഡിപ്പിതു. കർമ്മഗുണാപകർഷമാവിതു പണിയിലൊള്ള

14. സാരത്തിന്നു പകരം ജാത്യമെന്നാണ് വ്യാഖ്യാതാവിന്റെ പാഠം.

15. രാഗം—പ്രകാശം.

15a. കാചം—കരടുകല്ല്.

16. ഉപധി—വഞ്ചന.

17. സമുദ്ഗം—ചെപ്പ്, മൂടിയുള്ള പാത്രം.

18. ഇരണ്ടു പണമെന്നാണ് വേണ്ടത്. 'മൂന്റു പണം' എന്നു പകർപ്പുകളിൽ. ഒരു പണത്തിൽ കുറഞ്ഞ വിലയുള്ളതാണെങ്കിൽ 54 പണം ദണ്ഡം; ഒരു പണം വിലയുള്ളതാണെങ്കിൽ അതിലിരട്ടി; രണ്ടു പണം വിലയുള്ളതാണെങ്കിൽ 200 പണം—ഇങ്ങനെയാണ് മൂലപ്രകാരം അർത്ഥം.

ശില്പം† കാവിത്തൻറവരു തട്ടാരെക്കൊണ്ടു 'ഇങ്ങനെ കൂപ്പിതൊ[19]ൾമെണ്ണാ പണ്ണിത്തരിക' എൻറാൽ[19a], തട്ടാർ പലർ കൂടി 'ഇങ്ങനെ പണി പണ്ണാതെ' എൻറു വിലക്കവിച്ചു. ഇപ്പണ്ണമെ ആടവാണിയർ പലർകൂടി 'ഇങ്ങനെ കൈ പുടവ നെയ്യാതെ' എൻറു വിലക്കവിച്ചു. ആജീവോപഘാതമാവിതു, ഒരു പണം കൂലി വേണ്ടും പണിക്ക് ഇരണ്ടു പണം വേണ്ടു[20]മതു. വിക്രയക്രയോപഘാതമാവിതു തങ്ങൾ കൊള്ളുംപോഴ് വില ചുരുക്കൊണ്ടപിതു; തങ്ങൾ വില്ലുമ്പോഴ്[21] ചരക്കിനെ വില പെരുക്കവിച്ചു‡. ഇപ്പൊന്ന ദോഷത്തുക്കാരോരുത്തരെയെ[21a] ആയിരം പണം ദണ്ഡം.

**വൈദേഹകാനാം വാ സംഭൂയ പണ്യമവരുന്ധതാം അനർഘേണ വിക്രീണതാം ക്രീണതാം വാ സഹസ്രം ദണ്ഡഃ.**

വണിയർ പലർ കൂടി വിലയില്ലാത്ത വിലയാൽ ചരക്ക കൊടുക്കിലും കൊൾകിലും ആയിരം പണം ദണ്ഡം.

**തുലാമാനാന്തരമർഘവർണാന്തരം വാ. ധരകസ്യ മായകസ്യ വാ പണമൂല്യാദഷ്ടഭാഗം ഹസ്തദോഷേണാചരതോ ദ്വിശതോ ദണ്ഡഃ. തേന ദ്വിശതോത്തരാ ദണ്ഡവൃദ്ധിർ വ്യാഖ്യാതാ.**

---

† ശില്പം. M. V.

‡ വിലപെരുക്കത്തൊള്ളുവൻ M. V.

19. മണ്ണ, ഉള്ള.

19a. എന്നു പറഞ്ഞാൽ.

20. വേണ്ടുക—ആവശ്യപ്പെടുക.

21. വില്ലുമ്പോൾ എന്നാം എഴുത്തു. ഭാഷയിലെ 'കൊള്ളുംപോൾ' നോക്കുക.

21a. ദോഷത്തിന്ന് എന്നർഥം.

ഇലാമാനാന്തരം തുലക[22]ളിൽനിന്റും മാന[23]ങ്ങളിൽനിന്റും വരിന്റ വിശേഷലാഭം. വിലയിൽനിന്റു വരിന്റ വിശേഷലാഭം വല്ലിനും. ഒരു പണം പെറും ചരക്കിൽ എട്ടെന്റു കൈവലസിനാൽ[24] ചെയ്തുകൊള്ളവല്ലുകിൽ അതിന്നു ഇരുന്തുരു പണം ദണ്ഡം; നാലെന്റ പകരികിൽ നന്തുരു എന്റിങ്ങനെ വല്ലുകൊൾക.

**ധാന്യസ്നേഹക്ഷാരലവണഗന്ധഭൈഷജ്യദ്രവ്യാണാം സമവർണോപധാനേ ദ്വാദശപണോ ദണ്ഡഃ.**

നെല്ലും, ഉഴുന്നും, പയറും എന്റിങ്ങനെ ധാന്യങ്ങളും, നെയ്യ്, എണ്ണ ഇങ്ങനെ ആതികൾ സ്നേഹദ്രവ്യങ്ങളും, ക്ഷാരമെന്റവാറു ശർക്കരയും ലവണവും ഗന്ധദ്രവ്യവും ഭൈഷജ്യങ്ങളുമെന്റിങ്ങനെ ചൊന്ന ദ്രവ്യങ്ങളിൽ സമാനജാതീയങ്ങൾ അധമങ്ങളായൊള്ളവ[25] കൂട്ടി വില്ക്കിൽ പന്തിരണ്ടു പണം ദണ്ഡം.

**യന്നിസൃഷ്ടമുപജീവേയുഃ, തദേഷാം ദിവസസഞ്ജാതം സംഖ്യായ വണിക് സ്ഥാപയേത്. ക്രേതൃവിക്രേത്രോരന്തരപതിതമാദായാദന്യം ഭവതി. തേന ധാന്യപണ്യനിചയാംശ്ചാനുജ്ഞാതാഃ കുര്യുഃ. അന്യഥാ നിചിതമേഷാം പണ്യാധ്യക്ഷോ ഗൃഹ്ണീയാത്. തേന ധാന്യപണ്യവിക്രയേ വ്യവഹരേതാനുഗ്രഹേണ പ്രജാനാം.**

ഇച്ചൊന്ന ലാഭവിശേഷങ്ങളിൽ രാജാവ് ചൊന്നളവുകൊണ്ടു തങ്ങൾക്കു ജീവിക്കലാവിതു.[26] ആകിന്റമയാൽ[26a] വാണിയർക്കു നിയ

22. തൂക്കം. 23. അളവ്.

24. അളക്കുമ്പോഴും മറ്റും ചെയ്യുന്ന കള്ളത്തരം. < വിലാസ (സം), വിലാസമെന്ന സാധാരണാർത്ഥം. cf. 'വാളിൻ വലസറിയിക്കാമെന്റുടനെ'—ഉണ്ണിയ. പേ. 74. 'കപടമില്ല വലസന്തല്ലാമെന്റുടൻ'—Ibid പേ. 75.

25. അധമങ്ങളായവ.

26. ജീവിക്കാൻ കഴിയും.

26a. ആകകൊണ്ട്.

തപ്പടി[27]യാൽ വരിന്റെ ലാഭവിശേഷം കണക്ക കണ്ടു എഴുതി വെപ്പിച്ചു സംസ്ഥാധ്യക്ഷൻ വിലക്ക കൊള്ളുമിടത്തും കൊടുക്കുമിടത്തും പേശിക[28]ത്തിനാൽ താൻ മതിച്ചു താനെ അധികം കൊള്ളും ധനം ആക്കം ക്രയിന്റിയെ രാജാവു കൊള്ളപ്പെറും.[29] ധാന്യാദിചരക്കം സംസ്ഥാധ്യക്ഷനെക്കേട്ടു[29a] അവനുടെ ആജ്ഞകൊണ്ടു കൂട്ടുവിച്ചു. അങ്ങനെ ചെയ്തു കൂട്ടാക്കാൽ[29b] അച്ചരക്ക പണ്യാധ്യക്ഷൻ കൂട്ടുവിച്ചു. അവൻ കൊണ്ട ചരക്ക ഒരു മലിദ്രം കണ്ടു പ്രജെക്കു അനുഗ്രഹം വരുമാറു കല്പിപ്പിച്ചു.

അനുജ്ഞാതക്രയാദുപരി ചൈഷാം സ്വദേശീയാനാം പണ്യാനാം പഞ്ചകം ശതമാജീവം സ്ഥാപയേൽ. പരദേശീയാനാം ദശകം. തതഃ പരമർഘം വർദ്ധയതാം ക്രയേ വിക്രയേ വാ ഭാവയതാം പണശതേ പഞ്ചപണാൽ ദ്വിശതോ ദണ്ഡഃ. തേനാർഘവൃദ്ധൗ ദണ്ഡവൃദ്ധിർ വ്യാഖ്യാതാ.

ചരക്ക കൊണ്ട വിലയിൽ നൂറ്റിന്നഞ്ചു ലാഭം ചെയ്തു കൊള്ളുകമെ വിയൻ സ്വദേശത്തൊള്ളവൻ. പരദേശത്തൊള്ളവൻ പത്തിനൊന്നു† ലാഭം ചെയ്തുള്ളു. ഇച്ചൊന്ന ലാഭത്തിൽ മികം നൂറു പണത്തിനെൽ‡ അഞ്ചു പണം ലാഭം ചെയ്തുകൊൾവോനാകിലി§രുനൂറു പണം ദണ്ഡം. ഇതുകൊണ്ട അർഘവൃദ്ധിയും ദണ്ഡവൃദ്ധിയും കണ്ടുകൊൾക.

---

† പത്തുപതിനൊന്നു M. V.

‡ നൂറു പണത്തിനു M. V.

§ നാകിലുമിരു M. V.

27. നിയതം, ദിവസംതോറുമുള്ള. *cf.* 'കക്കൊണ്ടായിരുതൊറും നിയതി ഇരണ്ടു'കഴിയാൽ പതിനാഴി അരികൊണ്ടു'—തിരുക്കാ. ശാ. (TAS III. 166–167 പ. 2.) 'നിയതി തപ്പിടി തെയ്"—തളി ശാ. (TAS VIII. പേ. 44-45) വ. 4.

28. എടുക്കുന്ന കൊടുക്കുന്ന ക്രയവിക്രയം കാണിച്ചു എന്നു താൽപര്യം. പേശ—പെട്ടി, കൊട്ട. (ത. പേഴൈ). പേശ + അകം പേശകമായതാകാം.

29. പൊറാർ—നിയമം.

29a. സംസ്ഥാധ്യക്ഷനോടു ചോദിച്ച്, അനുവാദം വാങ്ങി.

29b. പാലിക്കാതിരുന്നാൽ. കൂട്ടുക—ശേഖരിക്കുക.

**സംഖ്യായക്രയേ ചൈഷാം അവിക്രീതേ നാന്യം സംഖ്യായ ക്രയം ദദ്യാൽ. പണ്യാപഘാതേ ചൈഷാമനുഗ്രഹം കുര്യാൽ പണ്യബാഹുല്യാൽ.**

പലവാണിയർ കൂടി രാജാവിനിട്ടെ[29c]ച്ചരക്ക കൊണ്ടാൽ അവരം അതു വിപ്പതിന്മുൻ മറ്റൊരുത്തൻ ചരക്ക വില്ലപ്പെറാർ.[29d] കൊണ്ട വാണിയർക്ക ചരക്കിന പെഴ വരികിൽ രാജാവു അനുഗ്രഹിക്കവും കടവിയൻ.[30]

**പണ്യാധ്യക്ഷഃ സർവ്വപണ്യാന്യേകമുഖാനി വിക്രീണീത. തേഷ്വവിക്രീതേഷു നാന്യേ വിക്രീണീരൻ. താനി ദിവസവേതനേന വിക്രീണീരൻ അനുഗ്രഹേണ പ്രജാനാം.**

ചരക്ക പെരിതാകിൽ പണ്യാധ്യക്ഷൻ എല്ലാച്ചരക്കുമൊരുത്തിലി[31]യായിട്ടു വില്പിതു. അതു വില പോമളവു മറ്റാരും വില്ലപ്പെറാർ. അൻറിയെ വാണിയരെക്കൊണ്ടെ വില്പിച്ചാലുമമയും. അവരവർക്ക ദിവസവേതനം കൊടുത്തു അവരളും പ്രജെക്ക ദ്രോഹം വരാതവാറു വില്പിതു.

---

29c. രാജാവിൽനിന്നു. 'ഇടെ'യിലെ 'ട' പകരം ഇരട്ടിച്ചതാകാം.

29d. 'പെറാൻ', 'പെറാറ്' (പ്ര. വ.) വില്ലപ്പെറാർ=വില്ലരുതു. താഴെ നോക്കുക.

30. അനുഗ്രഹിക്കുകയും വേണം. *cf.* 'മതവും ഗ്രഹിക്കവും'—തി. ക. I. പെ. 3. 'എഴുതിയ്യവും നടക്കവും അരുതാതെതാഴിത്തിളു'—ത്രി. പ്ര. പെ. 30. 'വിലക്കവും ഭേദിക്കവും നാടുകൊട്ടുക്കവും അതികരിക്കവും പെറാർ'—കൊ. മ. ശാ. (TAS IV) വരി. 249–50. 'ഓളുകയും ഗ്രഹിക്കുകയും' എന്ന മട്ടിലുള്ള പ്രയോഗം പിന്നെ വന്നതാണ്.

31. ഒരു ദിക്കിൽ. 'ഒരുത്തിലി'യും കാണുന്നു. *cf.* 'കീഴ്പ്പടൊരുത്തിലി', 'പാതിലി താതിലി വിതിയൊരുത്തിലി'—ഉണ്ണിയ. പെ. 41–42. ഒരുതി, ഒരുത്തിയിൽ ഇങ്ങനെ 'ഒരു സ്ഥലം' എന്നർത്ഥത്തിൽ ഉണ്ടല്ലോ. 'ഒരുത്തിന്നു' എന്നും ഉദാഹരിക്കുന്നു. ഒരു ദിക്കിൽ > ഒരുത്തി(ൽ) ഒരുത്തിൽ (ഒരുപ്പും), ഒരുത്തിന്നു, ഒരുത്തിന്നു. തിരി, തിരിവു എന്നർത്ഥത്തിൽ പ്രയോഗിച്ചതാണെങ്കിൽ പിരിച്ചതിനു കാരണമില്ല. 'ലി', 'റി'യായി മാറിയതാകാം 'ഒരുത്തിലി'യിൽ.

ദേശകാലാന്തരിതം തു പണ്യാനാം—
പ്രക്ഷേപം, പണ്യനിഷ്പത്തിം,
ശുല്കം, വൃദ്ധിം, അവക്രയം
വ്യയാ നന്യാംശ്ച സംഖ്യായ
സ്ഥാപയേ ദർഘമർഘവിത്.

ഇനി ദേശാന്തരിതമായും കാലാന്തരിതമായുമൊള്ള ചരക്കിനടയ[31a] പ്രക്ഷേപം, ചരക്കിൻ വിലൈ. പണ്യനിഷ്പത്തി ആവിതു ഇന്നത്തിനയാലിതു മുടിവിതെന്നു†[32]തു്. ശുല്കവൃദ്ധി ഉല്കു[33]ലൊള്ള പെരുക്കം. അവക്രയം പാറക്കൂലിയും എതിരുളുക്കൂലിയും‡[34]. 'വ്യയാന ന്യാംശ്ച'—മറ്റുമൊള്ള അഴിവെ[35]ല്ലാമെണ്ണി വില ഇടുവിതു സംസ്ഥാധ്യക്ഷൻ.

കണ്ടകശോധനത്തിൽ വൈദേഹകരക്ഷണമാകിന്റ
ഇരണ്ടാമധ്യായം മുടിന്തതു.



---

† വിതു ഉരുവിതു M; ഉരുവിതു V.

‡ കൂലി (സമുച്ചയലോപം വന്തിരുന്നു) V.

31a. പദ്യത്തിൽ ഇതിനാശയവും ഇതുവരെയുള്ള വ്യാഖ്യാനവും Vയിൽ ഇല്ല.

32. ഇതുകാലംകൊണ്ടു ഉണ്ടാക്കാമെന്നു്. വ്യാഖ്യാനം വേണ്ടത്ര വ്യക്തമല്ല.

33. ചുങ്കം.

34. അവക്രയം എന്നാൽ കടത്തിനായും ഉപയോഗിക്കുന്നതും ഉള്ള ചിലവു്, (പാറക്കൂലി), വണ്ടിവാടക (എതിരുളുക്കൂലി) എന്നിവ.

35. കറവു്.

# പ്രകരണം 78. ഉപനിപാതപ്രതീകാരം

[1]ദൈവാന്യഷ്ടൗ മഹാഭയാനി—അഗ്നി, ഉദകം, വ്യാ–ധിർ,ദുർഭിക്ഷം, മൂഷികാ, വ്യാളാഃ, സപ്പാ, രക്ഷാംസീതി. തേഭ്യോ ജനപദം രക്ഷേൽ.

ഉപനിപാതപ്രതീകാരം എന്നിതു സൂത്രം. ഉപനിപാതങ്ങളാവോ,[1a] ദൈവനിമിത്തമായ് അഗ്ന്യുദകാദി വഴിമേൽ വരിന്റ ആപത്തുകൾ. അവററിനുടയ പ്രതീകാരം ചൊല്ലിന്റിതെന്നിതു† സൂത്രാത്ഥം. ദോഷോപനിപാതങ്ങൾ മേൽ ചൊല്ലീതെന്റു, കീഴ്ചൊന്നതു സംബന്ധമാവിതു"[15]. അന്റിയെ[1c], മനുഷ്യകണ്ടകമെന്റും ദൈവകണ്ടകമെന്റും ഇരണ്ടു ജാതി. അവററിൽ മനുഷ്യകണ്ടകം കാരുകാദി ചൊല്ലീതു. ഇപ്പൊഴൻ ദൈവകണ്ടകം ചൊല്ലിന്റിതെന്റാകിലുമാം സംബന്ധം.

മഹാഭയങ്ങളാവൊ ദൈവഭയങ്ങളെട്ട്. അവയാവോ‡[2]—അഗ്നി, ഉദകം, ദുർഭിക്ഷം, വ്യാധി, മൂഷികം, വ്യാളം, സപ്പം, രക്ഷസ്സ്. ഇച്ചൊന്ന എട്ടിൽനിന്റു ജനപദം രക്ഷിക്കവേണ്ടും രാജാവ്.

---

† ചൊല്ലിന്റിതു ഇതു M.

‡ അവയാവു M. V.

1. cf. കാമ. XIV. 20 ff

1a ആകുന്ന, ആകുന്നതു്. cf. 'കള്ളൻ പുരമെയൻ താനമൈച്ച ചെലവാവൊ' തിരുക്കാ. ശാ. (TAS III. 166-67), വ. 2. 'തിരുവിളക്കിനുള്ള പുലിയാവൊ' —ഹജൂർ ശാ. (TAS II. 131 ff) വ. 63.

15. വാക്യം ക്ലിഷ്ടം. ദോഷോപനിപാതങ്ങളെപ്പററി ആദ്യം പറഞ്ഞു(?). ഇനി അവയുടെ പ്രതീകാരം പറയുന്നു—ഇതാണ് മുൻപ്രകരണത്തോടു ഈ പ്രകരണത്തിനുള്ള സംബന്ധം എന്നാശയം. ഇതു നല്ല പന്തിയല്ലെന്നു വ്യാഖ്യാതാവിനുതന്നെ തോന്നുകയാൽ താഴെ മറെറാരു സംബന്ധം കൊടുക്കുന്നു.

1c. അല്ലെങ്കിൽ, കൂടാതെ.

2. അവ്വ് + ആവൊ. cf. അതായതു്. (എ. വ.)

**ഗ്രീഷ്മേ ബഹിരധിശ്രയണം ഗ്രാമാഃ കുര്യുഃ. ദശകുലീസംഗ്രഹേണാധിഷ്ഠിതാ വാ. നാഗരികപ്രണിധാവഗ്നിപ്രതിഷേധോ വ്യാഖ്യാതഃ. നിശാന്തപ്രണിധൌ രാജപരിഗ്രഹേ ച.**

അഗ്നിയിൽനിന്നു രക്ഷിക്കമാറു:—ഗ്രീഷ്മകാലത്തു ഗ്രാമത്തിന്നു പുറത്തട്ട്[2a]മാറു ചെയ്‌വിതു. അന്റിയെ, ദശകുലീരക്ഷകനായവൻ പത്തുപത്തു കുടി രക്ഷിക്കുമവൻ; ഗോപനെന്റു അവന്നു പേർ അവൻ ചൊന്നെടത്തടുവിതു. നാഗരികപ്രണിധിയിലേ അഗ്നിപ്രതിഷേധം ചെയ്‌വതു† ചൊല്ലീതു[3]. നിശാന്തപ്രണിധിയി[4]ലും രാജപരിഗ്രഹത്തിലും ചൊല്ലീതു[5].

**ബലിഹോമജപ്യവാചനൈഃ പർവസു ചാഗ്നിപൂജാഃ കാരയേൽ.**

**വർഷാരാത്രമനൂപഗ്രാമാഃ പൂരവേലാമുത്സൃജ്യ വസേയുഃ. കാഷ്ഠവേണുനാവശ്ചാവഗൃഹ്ണീയുഃ.**

**ഉഹ്യമാനമലാബുദൃതിപ്ലവഗണ്ഡികാവേണികാഭിസ്താരയേയുഃ. അനഭിസരതാം ദ്വാദശപണോ ദണ്ഡഃ, അന്യത്ര പ്ലവഹീനേഭ്യഃ.**

---

† ചെയ്യിതു M. V.

2a. അട്ടക—പാകംചെയ്ക (cf. അട്ടു്. ക. അഡു). 'എണ്ണൂറ്റുനാഴിയരിയട്ടു'' —ഹുസൂർ ശാ. (TAS II) വ. 408-409.

3. 56-ാം പ്രകരണത്തിൽ 'അഗ്നിപ്രതീകാരം ച ഗ്രീഷ്മേ' ഇത്യാദിയാൽ പറയപ്പെട്ടു. 'ഗ്രീഷ്മത്തിൽ മുന്നാമത്തേയും നാലാമത്തേയും യാമങ്ങളിൽ അഗ്നി കത്തിക്കുന്നതിനെ പ്രതിഷേധിക്കണം'—ഇത്യാദി. Vide കെ. വി. എം., കൗ. അ. പേ. 244-45.

4. 17-ാം പ്രകരണത്തിൽ. 'മാനുഷേണാഗ്നിനാ ത്രിരപസവ്യം പരിഗതമന്തഃപുരം അഗ്നിരന്യോ ന ദഹതി' (മനുഷ്യാഗ്നികൊണ്ടു മൂന്നു പ്രാവശ്യം പ്രദക്ഷിണമായിട്ടു അന്തഃപുരത്തിൽ ഉഴിഞ്ഞാൽ അതിനെ മറ്റൊരഗ്നി ദഹിപ്പിക്കയില്ല). മനുഷ്യാസ്ഥിയിൽ കരിഞ്ഞാലിട്ടുകൊണ്ടു കടഞ്ഞുണ്ടാക്കിയതാണ് മാനുഷാഗ്നി. Vide കെ. വി. എം. Ibid പേ. 59.

5. നിശാന്തപ്രണിധിയിൽ രാജഗൃഹത്തെപ്പറ്റിപ്പറയുന്നിടത്തു എന്നു കെ. വി. എം. (Ibid പേ. 361)

ഭൂതബലികളും രക്ഷാ†ഹോമാദികളും ശാന്ത്യർത്ഥമായൊള്ള സ്വസ്തിവചനങ്ങളും ചെയ്‌വിതു അമാവാസിയിലും പൌർണ്ണമാസിയിലും, അഥർവങ്ങളായൊള്ള വിധാനങ്ങൾകൊണ്ട്, —എന്റിങ്ങനെ അഗ്നിപ്രതിഷേധം ചെയ്‌വിതു.

ഉദകപ്രതിഷേധം ചെയ്യുമാറു ചൊല്ലിന്റിതു. വർഷകാലത്ത് അനൂപ[6]ദേശത്തിരിക്കുമവർ തെളു വെള്ളം കൊള്ളാ‡ത്തേടത്തിൽനിന്നു പോവിതു. വിറകും മുളയും തോണിയും സംഗ്രഹിപ്പിതു. നീന്താനറിയാത്തവർക്കു ചുരക്കായും തോൽത്തുരുത്തും; പ്ലവമാവിതു വിറകുപുറ[7]യും; ഗണ്ഡിക[8] ആവിതു പിണ്ടി, വേണിക[9]യാവിതു തിരിൽ§ കളുവാമനാളി തോൻറു[9a]—ഇവ്വണ്ണമുള്ളവകൊണ്ടു കടത്തിക്കൊൾവിതു. കടത്തിക്കൊള്ളാക്കാൽ പന്തിരണ്ടു പണം ദണ്ഡം. കടത്തിക്കൊള്ളുമുപകരണമില്ലാത്തവൻ കടത്തൊഴികിൽ[9b] ദണ്ഡമില്ല.

പർവ്വസു ച നദീ പൂജാഃ കാരയേൽ.

മായായോഗവിദോ വേദവിദോ വർഷമതിചരേയുഃ.

വർഷാവഗ്രഹേ ശചീനാഥഗംഗാപർവ്വത മഹാകച്ഛ പൂജാഃ കാരയേൽ.

വ്യാധിഭയമൗപനിഷദികൈഃ പ്രതീകാരൈഃ പ്രതികുര്യുഃ. ഔഷധൈശ്ചികിത്സകാഃ, ശാന്തിപ്രായശ്ചിത്തൈർവാ സിദ്ധതാപസാഃ.

---

† രക്ഷ M. V.

‡ കൊള്ളാമ(ാത്ത്)ത്തില M,—മത്തില V.

§ തിറ്റു തിരൻ V

6. ജലപ്രദേശം; ചതുപ്പുനിലം.

7. പൊങ്ങുതടി. മരത്തിന്റെ പുറംതൊലികൊണ്ടു കെട്ടിയുണ്ടാക്കിയതാകാം. പാഠവ്യത്യാസമുണ്ടോ എന്നറിഞ്ഞുകൂടാ.

8. പലക

9. മുള

9a. cf. 'മധുരാപുരിയിൽനിന്ന് എന്താന ചെയ്യു'—ഭാഗ. ഭാ. I. പേ. 2. 'അലങ്കരിക്കലായിരുന്നോ ഇല്ലാ ഈ രൂപം'—Ibid പേ. 13.

9b. cf. 'നിരായുധനാകയും പടയില്ലാഴികയുമുണ്ട്'—ബ്ര. പു. പേ. 41. ആഴ്ക > ആഴികെ.

**തേന മരകോ വ്യാഖ്യാതഃ. തീർത്ഥാഭിഷേചനം മഹാകച്ഛവർദ്ധനം ഗവാം ശ്മശാനാവദോഹനം കബന്ധദഹനം ദേവരാത്രിം ച കാരയേത്.**

പർവ്വനാളാൽ നദീപൂജ ചെയ്‌വിതു.

മായായോഗവിദരാവോർ ശൈവാദികൾ. മന്ത്രം വല്ലി ഇരിക്കുമവരെക്കൊണ്ടും,[9c] വേദവിത്തുക്കളാവോർ അഥർവ്വവേദത്തെ വല്ലി ഇരിക്കുമവരെ[10]ക്കൊണ്ടും പെരുകമഴ പെയ്യാതിരിവാറു ചെയ്യിപ്പിതു. കർമ്മമാവിതു മന്ത്രജപഹോമാദികൾ.

മഴ അറവെ ഇൻറി[10a] ഇരുന്നാൽ മഴപെയ്‌വാൻ ശചീനാഥൻ,‡ ഗങ്ഗ, പർവ്വതം, മഹാകച്ഛം എൻറിവരെ പൂജിപ്പിതു. പൂജിച്ചാൽ മഴ പെയ്യും. മഹാകച്ഛമാവിതു സമുദ്രം.[10b] ഇവരളെ തങ്ങളുടയ മന്ത്രത്തോടു കൂട, വല്ലമവരെക്കൊണ്ടു പൂജിപ്പിതു.

വ്യാധി ശമിക്കുമാറു ചൊല്ലിൻറിതു. വ്യാധി ഇരണ്ടു ജാതി —കൃത്രിമം, അകൃത്രിമം. കൃത്രിമമാവിതു വിഷധൂമത്താലും വിഷാംബുവിനാലും ദൂഷിതപ്പെട്ടവരിൻറ വ്യാധി. അതു ഔപനിഷദികങ്ങളായോഗ വിധാനംകൊണ്ടൊഴിപ്പിതു[11]. മറ്റും ധാതുവഴിമേൽ വരിന്റവു ഔഷധംകൊണ്ടു വൈദ്യരൊഴിപ്പിതു. ശാന്തിചെയ്തും പ്രായശ്ചിത്തം ചെയ്തും സിദ്ധതാപസന്മാരൊഴിപ്പാരുമെയും. ശാന്തിയാവിതു ശാന്തികപൗഷ്ടികകർമ്മങ്ങൾ.[12] പ്രായശ്ചിത്തമാവിതു വ്രതോപവാസാദികൾ.

---

† പെരുക പെയ്യാത V.

‡ ശചീനാഥൻ M. V.

§ ശാന്തികാ M

9c. മന്ത്രമറിയുന്നവർ; അവരെക്കൊണ്ടും എന്നർത്ഥം. വല്ലുക — അഭ്യസിക്കുക.

10. ഇരിക്കുമവർ; അവരെക്കൊണ്ടും എന്നർത്ഥം.

10a. തീരെ ഇല്ലാതെ.

10b. മഹാകച്ഛപദം സമുദ്രപര്യായം.

11. ഔപനിഷദികപ്രകരണത്തിൽ (അർത്ഥ. 14. 1.) പറയുന്ന പ്രതിവിധികൊണ്ടു ഒഴിക്കണം.

12. ശാന്തിയും പുഷ്ടിയും ഉണ്ടാക്കുന്ന ഹോമാദികൾ.

അശ്വ(ശ്വി)നികൾ; പശുവിന്നു പശുപതി; മഹിഷത്തിന്നു വരുണൻ; കഴുതെക്കും കോകിറികഴുതെ[18]ക്കും വായു; ആട്ടിന്നും കൊററി[18a]യാട്ടിന്നും അഗ്നി.

ദുർഭിക്ഷേ രാജാ ബീജഭക്തോപഗ്രഹം കൃത്വാ അനുഗ്രഹം കുര്യാൽ. ദുർഗ്ഗസേതുകർമ്മ വാ ഭക്താനുഗ്രഹേണ. ഭക്തസംവിഭാഗം വാ. ദേശനിക്ഷേപം വാ. മിത്രാണി വാ വ്യപാശ്രയേത. കർശനം വമനം വാ കുര്യാൽ.

നിഷ്പന്നസസ്യമന്യവിഷയം വാ സജനപദോ യായാൽ. സമുദ്രസരസ്തടാകാനി വാ സംശ്രയേത. ധാന്യ-ശാകമൂലഫലാവാപാൻ സേതുഷു കുർവീത. മൃഗപശു-പക്ഷിവ്യാളമത്സ്യാരംഭാൻ വാ.

മൂഷികഭയേ മാർജ്ജാരനകുലോത്സർഗ്ഗഃ. തേഷാം ഗ്രഹണഹിംസായാം ദ്വാദശപണോ ദണ്ഡഃ. ശുനാ-മനിഗ്രഹേ ച അന്യത്രാരണ്യചരേഭ്യഃ.

ഇനി ദുർഭിക്ഷപ്രതീകാരം ചൊല്ലുന്നിതു. രാജാവു വിത്തും വിയവും[19] കൊടുത്തു പ്രജെക്ക് അനുഗ്രഹം ചെയ്‌വിതു. കൊടുക്കിൻറ വിയം കൊണ്ടുണ്ടു, കൊടുക്കിൻറ വിത്തും വിതച്ചു, അതുകൊണ്ടു[20]ൻറുമാറു ചെയ്‌വിതു. മററാരു ദേശത്തു പോകാതൊഴിവർ. വിയം കൊടുത്തു ദുർഗം താൻ സേതുകർമ്മം താൻ ചെയ്യിപ്പിതു. അൻറിയെ, ദുർഗ്ഗസേതുകർമ്മങ്ങളില്ലാകിൽ വെറുതെ ചോറിടീപ്പിതു[21]†.

† ചോറൂട്ടിപ്പിതു M. V.

18. കോവർ കഴുത. കോകിറുകഴുത എന്നും എഴുതിക്കാണുന്നു.

18a. cf. ത. കൊററി; ക. തു. കറി; തെ. ഗൊറെ—ചെമ്മരിയാട്.

19. ചിലവു്. വ്യയത്തിൻെറ തത്ഭവം. വിയം, ഭക്ഷം (ചോറു്) എന്നർത്ഥത്തിൽ. cf. ബിയ്യ (തെ.)=ചോറു്. 'വിത്തും വിയവും' എന്ന ശൈലിയുടെ ഭംഗി നോക്കുക.

20. സ്ഥിരജീവിതം ഉറപ്പിക്കുവതിന്നു.

21. ഊട്ടുക < ഊട്ടുവിപ്പിതു.

അൻറിയെ ചിറ കെട്ടി, നെല്ല്, വഴുതിന, കൊമ്മട്ടി, പൂചണി[26], ചീര, കിഴങ്ങ എൻറിങ്ങാതികൾ നട്ടു ജീവിപ്പിതു. അൻറിയെ മൃഗ പശുപക്ഷിവ്യാളങ്ങളെയും മീനടിവെല്ലാം കൊൽവാൻ ആരംഭം ചെയ്യിതു, എൻറിങ്ങനെ ദുർഭിക്ഷം കഴിപ്പിതു.

ഇനി മൂഷികപ്രതീകാരം ചൊല്ലിൻറിതു. മൂഷികനിൽനിൻറു ഭയമുണ്ടാകിൽ പൂച്ചയും കീരിയും[27] വിട്ടുവിതു. പൂച്ചയും കീരിയും കെട്ടുവിതും കൊൽകതാൻ[28] ചെയ്കിൽ പന്തിരണ്ടു പണം ദണ്ഡം. നാ[28a]കടിച്ചു കൊൽകിൽ പന്തിരണ്ടു പണം ദണ്ഡം. നായാടികൾക്കു ദണ്ഡമില്ല.

**സ്നുഹിക്ഷീരലിപ്താനി ധാന്യാനി വിസൃജേൽ. ഉപനിഷദ്യോഗയുക്താനി വാ. മൂഷികകരം വാ പ്രയുഞ്ജീത. ശാന്തിം വാ സിദ്ധതാപസാഃ കുര്യുഃ. പർവസു ച മൂഷികപൂജാഃ കാരയേൽ.**

**തേന ശലഭപക്ഷിക്രിമി ഭയപ്രതീകാരാ വ്യാഖ്യാതാഃ.**

കള്ളിപ്പാലിൽ നനെച്ചു നെല്ലിട്ടു വെച്ചാൽ അവു തിൻറും ചാം[28b]. ഉപനിഷത്തിൽ[28c] ചൊല്ലിൻറ മന്ത്രത്തിൽ നെൽ നനച്ചിട്ടാലു[29]മമയും[29a]. അൻറിയെ മന്ത കടിയാൽ ഇന്നതിന എലി ഇട്ട

26. കമ്പളങ്ങ.

27. പ്രതിഗ്രാഹികാ പ്രത്യയം വിട്ടിരിക്കുന്നു.

28. കെട്ടുകതാൻ കൊൽകതാൻ എന്നായാലേ സമുച്ചയം ശരിയാകൂ. അല്ലെങ്കിൽ 'കൊൽവിതും' എന്നാക്കണം. പഴയ ഗദ്യത്തിലെ വ്യാകരണശൈഥില്യത്തിനുദാഹരണമായെടുക്കാം.

28a. 'നാ' എന്നല്ലാതെ 'നായ്' എന്നു പണ്ട് എഴുതിയിരുന്നില്ല. *cf.* കാ(യ്), വാ(യ്), പാ(യ്) ആദി.

28b. ചാകും.

28c. മുകളിൽ (*cf.* n. 11) നോക്കുക.

29. നനെച്ചു, നനച്ചു എന്ന രണ്ടു രൂപവും വരുന്നതു നോക്കുക. പകർത്തിയതിൽ വന്ന വ്യത്യാസമാകാം. ഐലോപം ക്രി. പി. 10-ാം ശതകത്തിൽതന്നെ കാണുന്നുണ്ട്.

29a. മതി, ശരി. *cf.* 'അർജ്ജുനന്റെ രൂപത്തെ സംഗ്രഹിച്ചു കല്പിക്കിൻറു താകില്ലമയും'—ദൂ. വാ. ഖ. 46.

വി[30]ത്തെൻറു തിറചെയ്യും[31]ലുമമയും. അൻറിയേ മൂഷികശമനത്തിൻ നിമിത്തമായ് സിദ്ധതാപസന്മാരെക്കൊണ്ടു ശാന്തിചെയ്യാലുമമയും.

മൂഷികഭയപ്രതീകാരംകൊണ്ടേ ശലഭാദികൾക്കും ചൊല്ലീതു— ശലഭം, പക്ഷി, കൃമി എൻറിവ്വജാതികൾ.

വ്യാളഭയേ മദനരസയുക്താനി പശുശവാനി പ്രസൃജേൽ. മദനകോദ്രവപൂർണ്ണാന്യൗദര്യാണി വാ. ലുബ്ധകാഃ ശ്വഗണിനോ വാ കൂടപഞ്ജരാവപാതൈശ്ചരേയുഃ. ആവരണിനഃ ശസ്ത്രപാണയോ വ്യാളാനഭിഹന്യുഃ. അനഭിസർത്തുർ ദ്വാദശപണോ ദണ്ഡഃ. സ ഏവ ലാഭോ വ്യാളഘാതിനഃ. പർവ്വസു ച പർവ്വതപൂജാഃ കാരയേൽ.

തേന മൃഗപക്ഷിസംഘഗ്രാഹപ്രതീകാരാ വ്യാഖ്യാതാഃ

ഇനി വ്യാളഭയം ചൊല്ലിൻറിതു. വ്യാളങ്ങളാവോ[31a] വ്യാഘ്രാദികൾ. അവിററിൽനിൻറു ഭയം വരുകിൽ ഉപനിഷത്തിൽ ചൊല്ലിൻറ മദനരസത്തിൽ കൂട്ടി പശുശ്ശവങ്ങളിടുവി†തു. പശുവാവിതു,

---

† 'ശവങ്ങളിലിടുവിതു' എന്നു പകർപ്പുകളിൽ.

30. മാടോ വീട്ടിൽനിന്നോ ഇതുവരെ എലിയെ പിടിച്ചുകൊണ്ടുവരണമെന്ന്'. കടിയാൽ എന്ന പ്രയോഗവും നോക്കുക. *cf.* 'തോൽനകലിൻ മുതളെപ്പാലാൽ കൊള്ളുന്നാൽ പതിനു പറ അരെ'—കോ. മ. ശാ. (TAS IV) വ. 17.

31. ബലി നിവേദിക്കുക. തിറയും കപ്പം, നികുതിയെന്നല്ലാതാണ് ശരിപ്പൊരുൾ. *cf.* 'വിരിയനൊടു തിറ കൊൾവാൻ പോരാൻകേകന യാത്രയാക്കി'—ഭ. വാ. പേ. 26.

31a. *cf.* 'ഉഗ്രഗ്രീവമാവോ ഭൂകത്തിൻ കഴുത്തു കണക്കെ ഇരിപ്പൂ ചില ആയുധങ്ങൾ'. കങ്കാദികളുമാവോ കലഹചഞ്ചു ചില പാശതോമരയഷ്ട്യാദികൾ'—ഭാ. കഥ. II. പേ. 18. 'ഒരു പൊന്ന പുറപ്പെട്ടവോ ചില ജോയനങ്ങളും'—ഉണ്ണിച്ചി. പേ. 20. 'ആവോർ' എന്നതിലെ 'ർ' ലോപിച്ചതായിരിക്കണം ആവോ. താഴെ *f.* n. 40ലുയിലുള്ള 'ർ' പ്രയോഗം നോക്കുക. ബഹുവചനാർത്ഥം പിന്നീട് നഷ്ടപ്പെട്ടതാകാം.

പശ്ശു, എരുമ, ആടെൻറിവ്വ്[32]. മദനകാര[33]ങ്ങരിയും, വരകരി[33a]യും പശ്ശുക്കളുടെ കടരി[34]ലിടുവിപ്പൂ. അവ്വു തിൻറാലും ചാം. നായാടികൾ, കുറവർ[35], പുലിമാടം[36] ചെയ്തും, വലകൊണ്ടും, കഴിയകള്ളും[36a] പുലിയെ[37] കൊൽവിപ്പൂ. മററും ശസ്ത്രപാണികൾ തീക്ഷ്ണരായോളുവർ പുലിയെക്കത്തിക്കൊൽവിപ്പൂ. വ്യാളം തീക്ഷ്ണാദികളെ[38] ദ്രോഹിക്കക്കണ്ടു ചെല്ലാതെ† കഴിയുമവൻ പന്തിരണ്ടു പണം ദണ്ഡം ചെയ്ക്കപ്പെടുവിയൻ. പുലി കൊൻറവനാക പന്തിരണ്ടു പണം കൊടുപ്പിപ്പൂ. പർവ്വനാളാൽ[39] പർവ്വതപൂജയും ചെയ്‌വിപ്പൂ.

ഇതുകൊണ്ടേ മൃഗപശുപക്ഷിസംഘഗ്രാഹങ്ങളുടെയ[39a] പ്രതീകാരം ചൊല്ലപ്പട്ടിതു[40]

**സർപ്പഭയേ മന്ത്രൈരോഷധിഭിശ്ച ജാങ്ഗുലീവിദശ്ചരേയുഃ. സംഭൂയ വാ സർപ്പാൻ ഹന്യുഃ. അഥർവ്വവേദവിദോ വാഭിചരേയുഃ. പർവ്വസു ച നാഗപൂജാഃ കാരയേൽ. തേനോദകപ്രാണിഭയപ്രതീകാരാ വ്യാഖ്യാതാഃ.**

---

† ചൊല്ലാതെ M

32. 'ഇവ' എന്നതന്നെയാണ് പകർപ്പുകളിൽ; എങ്കിലും 'ഇവ്വ' ആവാനാണ വഴി.

33. മദനരസം എന്നു മൂലത്തിൽ.

33a. വരകിൻെറ (കോദ്രവം) അരി.

34. കടര് > കരട്—വർണ്ണവ്യത്യയം (metathesis). *cf.* മരകതം > മരതകം.

35. 'എന്നിവർ' എന്നു വിട്ടിരിക്കുന്നു.

36. പുലിയെ പിടിപ്പാനുള്ള കൂടുപഞ്ജരം. മാടം (ത. മാഡ്ഡു. ക. മാഡ.)—മാളിക, കടിൽ എന്നു ശേരിപ്പത്തം.

36a. അകള്ളു്—കഴിച്ചു്.

37. 'പുലി കൊന്ന' എന്നും താഴെ വരുന്നു.

38. വിഷം കൊടുക്കുക തുടങ്ങിയ ഉഗ്രകർമ്മങ്ങളിൽ നിയോഗിക്കുന്ന ഭയപ്പെടുന്നവരായ രാജഭൃത്യരാണ് തീക്ഷ്ണാദികൾ.

39. വാവിൻ നാളിൽ.

39a. ഗ്രാഹം—മുതല. പശു മൂലത്തിലില്ല.

40. പട്ടിതു > പെട്ടിതു.

ഇനി സൎപ്പഭയം ചൊല്ലിന്റിതു. സൎപ്പഭയത്തിൽവച്ചു ഗാരുഡമന്ത്രംകൊണ്ടും വിഷഘ്നങ്ങളാകിന്ന ഔഷധങ്ങളെക്കൊണ്ടും സൎപ്പഭയങ്ങളെ ഒഴിപ്പ്പിതു. ജാംഗലീവിത്തുക്കളാവോർ[40a] വിഷചികിത്സകന്മാർ. നാഗരജനം പലരും കൂടി പ്പാമ്പു കണ്ടവു[41] കൊൽവിതു. അഥൎവ്വം വല്ലവരും മായായോഗം വല്ലവരും പാമ്പിന്ന ക്ഷുദ്രം[42] ചെയ്യ്വാരുമായും. ഇതുകൊണ്ടു നീരിൽ കിടക്കും പ്രാണികളിൽനിന്റുള്ള ഭയപ്രതീകാരം ചൊല്ലീതു. നീരിൽ കിടക്കും പ്രാണികൾ മുതലെ പ്രഭൃതികൾ.

**രക്ഷോഭയേ രക്ഷോഘ്നാന്യഥർവ്വവേദവിദോ മായായോഗവിദോ വാ കർമ്മാണി കുര്യുഃ. പർവ്വസു ച വിതർദ്ദി,ച്ഛത്രോ,ല്ലോപികാ, ഹസ്തപതാകാ, ഛാഗോപഹാരൈഃ ചൈത്യപൂജാഃ കാരയേത്. 'ചരും വശ്ചരാമ' ഇത്യേവം സർവ്വഭയേഷ്വഹോരാത്രം ചരേയുഃ.**

**സർവ്വത്ര ചോപഹതാൻ പിതേവാനുഗൃഹ്ണീയാത്.**

രാക്ഷസരിൽനിന്റുള്ള ഭയം ചൊല്ലിന്റിതു. രക്ഷോഭയത്തിൽ രക്ഷോഘ്നങ്ങളായൊള്ള കൎമ്മങ്ങൾ ചെയ്വിതു അഥൎവ്വവേദവും മായായോഗവും വല്ലവർ ചെയ്വിതു. പൎവ്വനാളാൽ, അതാവിതു കൃഷ്ണപക്ഷത്തിൽ ചതുൎദ്ദശി, അഷ്ടമി എന്റിജ്ജാതികൾ. അന്റു വിതൎദ്ദി അതാവിതു നാൽചതുരമായിരിക്കും തറ. അഞ്ഞവും[43], ഓലയില കൊണ്ടു ചെയ്ത കുടയും, ഉല്ലോപിക അതാവിതു ഭക്ഷ്യവിശേഷം, അഞ്ഞവും, ഹസ്തപതാക എന്നാവിതു ചെറിയ കൊടിക്കൂറയും, ഛാഗോപഹാരമാവിതു ആടറുക്കമതും[44], എന്റിവറ്റിനാലുംകൊണ്ടു ശ്മശാന

---

40a. ജാംഗുലി എന്നും വിഷവൈദ്യത്തിനു പൎയ്യായം കാണുന്നു. ജാംഗുലം=വിഷം.

41. കണ്ട പാമ്പുകളെ എന്നൎത്ഥം. പ്രയോഗവൈചിത്ര്യം ശ്രദ്ധേയം.

42. ആഭിചാരം.

43. അഞ്ഞം. cf. പഞ്ഞുവ്, മാഞ്ഞാവ്, ഒരാവ്.

44. സാകൂല്യസമ്പ്രദായം നോക്കുക.

വൃക്ഷത്തിൻ കീഴ് രാക്ഷസപൂജ ചെയ്‌വിതു, അഥൎവ്വമന്ത്രങ്ങളും ജപിപ്പൂ. മറ്റെല്ലാ ഭയങ്ങളിലും മന്ത്രം ജപിപ്പൂ പരിമാറു[45]വിതു.

എല്ലാ വ്യസനങ്ങളാലും പീഡിതമായിരുന്ന [46]പ്രജയിനെ രാജാവു, മക്കളെപ്പിതാവു രക്ഷിപ്പോരെക്കണക്കെ[47] രക്ഷിക്കവേണ്ടും.[48] ആകിന്റമയാൽ—

മായായോഗവിദസ്തസ്മാ-
ദ്വിഷയേ സിദ്ധതാപസാഃ
വസേയുഃ പൂജിതാ രാജ്ഞാ
ദൈവാപൽപ്രതികാരിണഃ

എന്റിതിന്നു പൊരുളാവിതു. രാജാവു പ്രജകളെ പിതാവിനെന്നകണക്കെ രക്ഷിക്കവേണ്ടുമാകിന്റമയാൽ മായായോഗവിത്തുകളായൊള്ള സിദ്ധതാപസന്മാരും രാജാവിനാൽ കൊണ്ടാടപ്പെട്ടു രാജാവിൻ ദേശത്തികൽ വസിപ്പിതു, ദൈവവശിമേലുള്ള ആപൽപ്രതികാരം നിമിത്തമായ്.

എന്റിങ്ങനെ ഉപനിപാതപ്രതീകാരമാകിന്റ
സൂത്രം മുടിഞ്ഞിതു.

---

45. പരമാറുവിതു. ഇന്നത്തെ 'പെരുമാറ്റ'ത്തിന്റെ പൂർവ്വരൂപം. cf. 'രാക്ഷസം പല വൎഷം പരമാറിനാൽ നശിക്കും'—പ്രാ. ഗ. മാ. ചെ. 10.

46. 'പീഡിതയായിരുന്ന'—ഇങ്ങനെ സംസ്കൃതമട്ടിൽ സ്ത്രീലിംഗമായിരിക്കുന്നാണ് വഴി.

47. വിചിത്രമായ ഈ ശൈലി ശ്രദ്ധേയം. പല ദിക്കിലും ഇതാവർത്തിച്ചു കാണാം. പിതാവു മക്കളെ രക്ഷിക്കുന്നതുപോലെ എന്നാണ് അർത്ഥം.

48. cf. "ഹുതാശനോ ജലം വ്യാധി-
ൎദ്ദുർഭിക്ഷം മരണം തഥാ
ഇതി പഞ്ചവിധം ദൈവം
വ്യസനം, മാനുഷം പരം
ദൈവം പുരുഷകാരേണ
ശാന്ത്യാ വാ പ്രശമം നയേൽ
ഉത്ഥിതമന്യ നീത്യാ വാ
മാനുഷം ക്ഷിപേത്തത്ത്വവിൽ"

കാമ. XIV. 20–21.

# പ്രകരണം 79. ഗൂഢാജീവിനാം രക്ഷാ

സമാഹർതൃപ്രണിധൗ ജനപദരക്ഷണമുക്തം തസ്യ കണ്ടകശോധനം വക്ഷ്യാമഃ

സമാഹർത്താ ജനപദേ സിദ്ധ, താപസ, പ്രവ്രജിത, ചക്രചര, ചാരണ, കുഹക, പ്രച്ഛന്ദക, കാർത്താന്തിക, നൈമിത്തിക, മൗഹൂർത്തിക, ചികിത്സകോന്മത്ത, മൂക, ബധിര, ജഡാന്ധ, വൈദേഹക, കാരു, ശില്പി, കുശീ-ലവ, വേശ, ശൗണ്ഡികാ, പൂപിക, പാക്വ, മാംസികൗദനികവ്യഞ്ജനാൻ പ്രണിദധ്യാൽ. തേ ഗ്രാമാണാമധ്യക്ഷാണാം ച ശൗചാശൗചം വിദ്യുഃ. യം ചാത്ര ഗൂഢജീവിനം ശങ്കേത, തം സത്രിസവർണേനാപ-സർപ്പയേൽ. ധർമ്മസ്ഥം പ്രദേഷ്ടാരം വാ വിശ്വാസോപ-ഗതം സത്രീ ബ്രൂയാത്:—'അസൗ മേ ബന്ധുരഭിയുക്തഃ; തസ്യായമനർത്ഥഃ പ്രതിക്രിയതാം, അയം ചാർത്ഥഃ പ്രതിഗൃഹ്യതാം' ഇതി. സ ചേൽ തഥാ കുര്യാൽ, 'ഉപദാഗ്രാഹകഃ' ഇതി പ്രവാസ്യേത.

തേന പ്രദേഷ്ടാരോ വ്യാഖ്യാതാഃ.

'ഗൂഢാജീവിനാം രക്ഷാ' എന്നിട്ടു സൂത്രം. ഗൂഢാജീവികളാവോർ ഒളിയിൽ കൈക്കൂലി കൊണ്ടു ജീവിക്കുമവരും. അവരാവോർ ഗൂഢസാക്ഷിപ്രഭൃതികൾ. അവരെ രക്ഷിക്കുമാറു[1] ചൊല്ലിൻറിതെന്നിട്ടു സൂത്രാർത്ഥം. സംബന്ധമാവിതു്:—ഇരണ്ടു ജാതി മനുഷ്യകണ്ടകരെന്റു ചൊല്ലീതു, പ്രച്ഛന്നകണ്ടകരെന്റും പ്രകാശകണ്ടകരെന്റും. കീഴ്ച്ചൊന്ന കാരുകാദികൾ പ്രകാശകണ്ടകർ. അവരെ രക്ഷിക്ക

---

1. അവരിൽനിന്നു (രാജ്യം രക്ഷിക്കുന്നതു്).

നിവൃത്തുവിതു[10b]. സിദ്ധപ്രവൃത്തികളെ കീഴ് ചൊല്ലീതു. ഇവരും ഗ്രാമങ്ങളുടെയ ശൌചാശൌചമു ചെററി അറിവിതു. യാവനൊരുത്തനെ തങ്ങളും ഗൂഢാജീവി എൻറാശങ്കിപ്പിതു, അവനെ സവൎണ്ണനായൊരു സത്രി[11]യെക്കൊണ്ട പ്രസപ്പിപ്പിതു. അപ്രസപ്പിക്കമാറാവിതു— ധൎമ്മസ്ഥനെന്താർ പ്രദേഷ്ടാവിനെന്താൻ വിശ്വസിപ്പിച്ചു ചൊല്ലുവിതു[11a]...എൻറു ചൊന്നാൽ സംവദിപ്പാനാകിൽ ഇവൻ കൈക്കൂലി[11b]കൊണ്ടാൻ എൻറു പുറപ്പെടുത്തു[11c]കളവിതു.

**ഗ്രാമകൂടമദ്ധ്യക്ഷം വാ സത്രീ ബ്രൂയാൽ—അസൗ ജാല്മഃ പ്രഭൂതദ്രവ്യഃ, തസ്യായമനൎത്ഥഃ. തേനൈനമാഹാരയസ്വേതി. സ ചേൽ തഥാ കുൎയ്യാൽ, ഉൽകോചക ഇതി പ്രവാസ്യേത.**

ഗ്രാമകൂട†നാമവൻ ഗ്രാമമുഖ്യൻ അവനെന്താൻ അദ്ധ്യക്ഷനെന്താൻ സത്രി ചെൻറു ചൊല്ലുവിതു[12]:— ഇജ്ജാല്മൻ[13] ഇത്തന ധനമുടയൻ. അവനിങ്ങനെ ഒപ്പിതൊരു[14] ദോഷമൊണ്ടു ചെയ്തിരിപ്പിതു. അതു നിമിത്തമായ് ഇവനെ സൎവ്വസ്വം കൊൾവിതെൻറു ചൊല്ലുവിതു. ചൊന്നാലവനങ്ങനെ ചെയ്വാനാകിൽ അവനെ ഉൽകോചക‡[15]

---

† ഗൂഢ M. V.

‡ ട(ക) M.

10b. cf. കാമ. XIII. 44–49.

11. ഗൂഢപുരുഷൻ.

11a. ഒരുമ്പെട്ട വാക്യം വിട്ടുപോയതായിരിക്കാനാണ്. 'അസൗ മേ ബന്ധുരഭിയുക്തഃ' എന്നതു മുതൽ 'അയം ചാൎത്ഥഃ പ്രതിഗൃഹ്യതാം' എന്നുവരെയുള്ള ഭാഗത്തിനു വ്യാഖ്യാനമില്ല. 'ഇതി പ്രദേഷ്ടാരം ബ്രൂയാത്' എന്ന വാക്യവും വിട്ടിരിക്കുന്നു. 'എൻറു ചൊന്നാൽ' എന്ന വ്യാഖ്യാനം ഉദ്ധരണികൊണ്ടു ആദ്യഭാഗം ശരിയായിരിക്കണം; പകൎപ്പുകളിൽ വിട്ടിരിക്കാം.

11b. ഉപദാഗ്രാഹകൻ എന്ന മൂലത്തിനു കാശു വാങ്ങുന്നവൻ എന്നാണ് ശരിയായ അൎത്ഥം. കൈക്കൂലി വാങ്ങുന്നവനെപ്പററി താഴെ വരുന്നുണ്ട്.

11c. ആട്ടിക്കളയണം.

12. അവനോടോ അദ്ധ്യക്ഷനോടോ സത്രി ചെന്നു പറയണം. സംസ്കൃതരീതിയനുസരിച്ചു ചെയ്തിരിയ (cf. തമ്പച).

13. നീചൻ, ആലോചനയില്ലാത്തവൻ.

14. ഇല്ലാത്ത.

15. കൈക്കൂലിക്കാരൻ.

നിന്റു പുറപ്പെടുപ്പിതു ബ്രാഹ്മണനാകിൽ. ശൂദ്രനാകിൽ കൊൽവിതു.

**കൃതകാര്യവിയുക്തേന വാ കൂടസാക്ഷിണോഽഭിജ്ഞാ-താനർത്ഥവൈപുല്യേന ആരഭേത. തേ ചേത്തഥാ കുര്യുഃ, 'കൂടസാക്ഷിണ' ഇതി പ്രവാസ്യേരൻ.**

**തേന കൂടശ്രാവണകാരകാ വ്യാഖ്യാതാഃ.**

കൂടസാക്ഷി എന്റാശങ്കിക്കപ്പെട്ടവരെ പരീക്ഷിക്കുമാറാവിതു:— വള്ളസമേ[16] 'എനക്കു ധനം നീ കടവിയതു[16a] താ' എന്റഭിയോഗിക്കപ്പെട്ട സത്രി കൂടസാക്ഷി എന്റാശങ്കിക്കപ്പെട്ടവരെ[16b]ച്ചൊല്ലുവിതു— 'നിങ്ങൾക്കു ഇന്നത്തന[17] ധനം തരുവൻ; നിങ്ങൾ കടവിതില്ലയാമ ചൊല്ലുവിതു[18]'. അവരതു ചെയ്‌വോരാകിൽ ധനം കൊൾവിതു താൻ കൊൽവിതു താൻ ചെയ്‌വിതു.

ഇതുകൊണ്ടേ കൂടച്ചൊല്ലാവണകരം[18a]‡ അവരെയും അറിഞ്ഞു കൊൾക.

**യം വാ മന്ത്രയോഗമൂലകർമ്മഭിഃ ശ്മാശാനികൈർ വാ സംവദനകാരകം മന്യേത, തം സത്രീ ബ്രൂയാത്, 'അമു-ഷ്യ ഭാര്യാം സ്നുഷാം ദുഹിതരം വാ കാമയേ. സാ മാം**

---

‡ വണകർക്ക M.

16. 'വള്ളസമെ സത്രിയിമതെ' എന്ന പകുപ്പുകളിൽ. 'സത്രിയിമതെ' എന്നതു അനാവശ്യവും, അർത്ഥബോധത്തിനു ബാധകവുമാകയാൽ വിട്ടിരിക്കുന്നു.

16a. തരാനുള്ളതു'.

16b. മുകളിൽ (12) നോക്കുക.

17. ഇത്രയിത്ര. ഇത്തന > ഇത്ര.

18. കടം വാങ്ങിയിട്ടില്ലെന്നു പറയണം. ഇല്ലാമ, ഇല്ലയാമ > ഇല്ലായ്മ.

18a. 'പണ്ഡിതകർ'പോലെ 'ചൊല്ലാവണകർ'. 'കൂടശ്രാവണകാരക'രെന്റ തത്ഭവം. കള്ളസ്സാക്ഷി പറയിക്കണമെന്ന ഉദ്ദേശത്താൽ മറ്റൊരാളോടു' ഇല്ലാത്ത സംഗതി പറഞ്ഞു ധരിപ്പിക്കുന്നവർ എന്നാണ്' പദത്തിന്റെ അർത്ഥം.

പ്രതികാമയതാം, അയം ചാർത്ഥഃ പ്രതിഗൃഹ്യതാം' ഇതി. സ ചേത്തഥാ കുര്യാത്, 'സംവനനകാരകഃ' ഇതി പ്രവാസ്യേത.

തേന കൃത്യാഭിചാരശീലൌ വ്യാഖ്യാതൌ.

ഇതി യാവനൊരുത്തൻ മന്ത്രംകൊണ്ടു താൻ, മരുന്നുകൊണ്ടു താൻ ചുടലെക്കള്ളത്തൊഴിൽ പ്രയോഗംകൊണ്ടുതാൻ വശ്യം ചെയ്‌വോനെൻറു തോൻറുവിത്തു, അവനെയിച്ചെൻറു സത്രി ചൊല്ലുവിത്തു. ഇന്നാൻ മകളൈ†, ഇന്നാൻ ഭാര്യയെ[19] ഒന്റു ഞാൻ കാമിക്കിൻറിതു അവളെന്നെ ഉവക്ക[20]മാറു തരവേണ്ടും; ഇന്നത്തന ധനം തരുവൻ[20a] എൻറു ചൊന്നാൽ, അവൻ അങ്ങനെ ചെയ്‌വോനാകിൽ, അവനെ 'വശ്യം ചെയ്‌വോ'നെൻറു ചൊല്ലി പുറപ്പടുത്തുകളവിതു.

ഇതുകൊണ്ടേ കൃത്യാഭിചാരശീലരയും[20a] ചൊല്ലപ്പട്ടിതു. കൃത്യാ‡ശീലനാവോൻ പേ[21]യൊണ്ടാക്കുമവൻ. അഭിചാരശീലനാവോൻ മന്ത്രംകൊണ്ടു ക്ഷുദ്രപ്രയോഗം പണ്ണുമവൻ.

യം വാ രസസ്യ വക്താരം ക്രേതാരം വിക്രേതാരം ഭൈഷജ്യാഹാര വ്യവഹാരിണം വാ രസദം മന്യേത, തം സത്രീ ബ്രൂയാത്:—'അസൌ മേ ശത്രുഃ, തസ്യോപഘാതഃ ക്രിയതാം, അയം ചാർത്ഥഃ പ്രതിഗൃഹ്യതാം', ഇതി. സ ചേത് തഥാ കുര്യാത്, 'രസദ' ഇതി പ്രവാസ്യേത.

തേന മദനയോഗവ്യവഹാരീ വ്യാഖ്യാതഃ.

---

† ചൊല്ലുവിത്തു മകളെ M. V.

‡ ഭിചാര M.

19. മകളെയോ ഭാര്യയെയോ എന്നു താത്പര്യം.

20. ഇഷ്ടപ്പെടുക. cf. 'ഉണ്ണികളുണ്ണുവക്കും മകരം'. ഉണ്ണിയ. ചെ. 19.

20a. പ്രയോഗം ശ്രദ്ധേയം. 'പടർ' ഇനാക്കത്തെ നിലയ്ക്ക് ആവശ്യമല്ല. താഴെ f. n. 34 നോക്കുക.

21. ഭൂതം.

യാവനൊരുത്തൻ വിഷം കൂട്ടുവല്ലുമവൻ, വില്പിനും വിലൈക്കെ കൊൾവുതുമെല്ലാം വ്യവഹാരമൊഴിന്റെറിയപ്പെടിൻറിതു, അവനോടു സത്രി ചൊല്ലുവിതു:—'എനക്കൊരു ശത്രുവുളൻ[22], അവനെ വിഷപ്രയോഗം ചെയ്തു കൊല്ലിൽ ഇന്നതിന ധനം തരുവൻ' എൻറു ചൊന്നാൽ, അതവൻ സംവദിക്കിൽ അവനോടു 'രസദ'നെൻറു[23] ചൊല്ലിക്കളക താൻ കൊൽക താൻ ചെയ്‌വിതു.

ഇതുകൊണ്ടു മദനം കൊടുത്തു മയിപ്പിക്കുമവനെയും ചൊല്ലീതു.

യം വാ നാനാലോഹക്ഷാരാണാം അങ്ഗാര ഭസ്ത്രാ സന്ദംശമുഷ്ടികാധികരണി ബിംബടങ്ക മൂഷാണാ മഭീക്ഷ്ണം ക്രേതാരം മഷീഭസ്മധൂമ ദിഗ്ദ്ധഹസ്തവസ്ത്രലിങ്ഗം കർമ്മാരോപകരണസംസർഗം കൂടരൂപകാരകം മന്യേത, തം സത്രീ ശിഷ്യത്വേന സംവ്യവഹാരേണ ചാനുപ്രവിശ്യ പ്രജ്ഞാപയേൽ. പ്രജ്ഞാതഃ 'കൂടരൂപകാരകഃ' ഇതി പ്രവാസ്യേത.

തേന രാഗസ്യാപഹർത്താ കൂടസുവർണ്ണവ്യവഹാരീ ച വ്യാഖ്യാതഃ.

യാവനൊരുത്തൻ നാനാ ജാതികളായുള്ള ഇരുമ്പുക്ഷാരങ്ങളും, ടംകണക്ഷാരങ്ങളും[24], കരിയും, ഊതും തുരുത്തിയും[25], തണ്ടായ[26](ത്തും),

22. ഉണ്ട്. ഉളൻ, ഉളൾ, ഉളർ, ഉള ഇത്യാദി. cf. 'രാജ്യത്തിങ്കലുള്ളോരു ബ്രാഹ്മണനുളൻ'. 'കന്യാവിനോടു കൂടിയൊരു ദൈവസ്ത്രീയുളൾ'—ബ്രാ. ഗ. മാ—പേ. 3. 'അവിടെയെമ്പതു കോട്ടുടിയുള'—Ibid. പേ. 23.

23. വിഷം കൊടുക്കുന്നവൻ. പക്ഷെ 'അവനെ രസദനെൻറു' എന്നായിരിക്കാം ശരിയായ പാഠം.

24. ടംകണം = പൊൻകാരം.

25. ഉല.

26. ഇവിടെ കൊടിൽ (സന്ദംശം)

മുട്ടടി[27]യും, മിടിക്കല്ലും[28], ചുററികയും†, വെട്ടുളിയും, മൂശ[29]യും, കടക[30]ചിരട്ടക്ക കൊററംവിളും ചെമ്പും, കരിയും പുകയും പുരണ്ട പുടവയുമുടയനായ്§, കടംക്ക[31] വേണ്ടുമുപകരണങ്ങളൊണ്ടായിരിപ്പോൻ‡ യാവനൊരുത്തൻ, അവൻ കൂടരൂപക[31a]മടിപ്പോനെൻറു തോന്റുകിൽ അവനെ സത്രി ശിഷ്യനായ് ആശ്രയിച്ചു[31b] വ്യവഹരിച്ചു അവനുടെയ വ്യാപാരം രാജാവിന്നറിയിപ്പൂ. അറിഞ്ഞാൽ അവനെ കൊൽക താൻ[32] പുറപ്പെടുക്ക[33]താൻ ചെയ്‌വിതു.

ഇതുകൊണ്ടേ സൂത്രത്തിൽ മാററിളതാക്കുമവനെയും ചൊന്നാരിൽപ്പട്ടിതു. ഇനി ശ്ലോകം:—

ആരബ്ധാരസ്തു ഹിംസായാം
ഗൂഢാജീവാസ്ത്രയോദശ
പ്രവാസ്യാ നിഷ്ക്രയാർത്ഥം വാ
ദദ്യുർ ദോഷവിശേഷതഃ

---

† ചുററിക M.

‡ പ്പാൻ V.

§ ഇല്ലാതാക്ക V.

27. മുൻ + തടി.

28. ചതയ്ക്കാനുള്ള ഉരൽ.

29. മൂശ.

30. ബലപ്പെട്ട്, ഉടനെ.

31. > കക്കക. 'ഇലക്കണമത്' രാമചരിതത്തിലും മററും 'ഇലങ്കണ'മാക്കിയതു് ഈ മാതൃക (Analogy) യിലായിരുന്നു തോന്നുന്നു.

31a. കള്ളനാണ്യം.

31b. < ആശ്രയിച്ചു.

32. കൊല്ലുന്നതിലേക്കു.

33. നിഷ്കാസനം ചെയ്യു.

ഇതിനു പൊരുളാവിതു:—ഹിംസൈക്ക ആരംഭരായിരുന്ന[33a] ഗൂഢാജീവികൾ പതിനൂവർ[33b] ധർമ്മസ്ഥൻ, പ്രദേഷ്ടാവു, ഗ്രാമകൂടൻ†, അധ്യക്ഷൻ, കൂടസാക്ഷി, കൂടശ്രാവകൻ, സംവദനകാരകൻ, വശ്യം ചെയ്യുമവൻ, കൃത്യാഭിചാരശീലൻ, രസദൻ, മദനയോഗവ്യവഹാരി, കൂടരൂപകൻ, കൂടസ്വർണ്ണവ്യവഹാരി—ഇച്ചൊന്ന പതിനൂവരെയും ദേശത്തുനിന്റു നിർവ്വാസിക്കപ്പെട്ടവർ[34]. അന്റിയെ ദോഷാനുരൂപമായ് ദണ്ഡം വൈക്കക്കടവിയർ.

ഗൂഢാജീവിനാം രക്ഷാ എന്റം സൂത്രം മുടിഞ്ഞിതു.



† ഗൂഢൻ M. V.

33a. ആരംഭിച്ചവർ എന്നർത്ഥം. പക്ഷെ ആരബ്ധർ എന്നായിരിക്കാം പാഠം.

33b. > പതിമ്മവർ. cf. പതിമ്മരെമ്പര, പതിൻകൂപ്പ, പതിമ്മൊരു പാ. —കൊ. മ. ശാ. (TAS IV) വ. 7, 42, 75.

34. പതിമൂവരും ബഹിഷ്കരിക്കപ്പെടേണ്ടവരാണ് എന്നു താൽപര്യം. കർമ്മണി പ്രയോഗത്തിൽ കർത്താവ് നിർദ്ദേശികയിലാകേണ്ടതാണ്. എന്നാൽ ഭാഷയിൽ (ദ്രാവിഡത്തിലെല്ലാം തന്നെ) കർമ്മണിപ്രയോഗം കൃത്രിമമാകയാൽ പണ്ട് ഈ വ്യാകരണ കാര്യത്തിൽ നിഷ്കർഷ ഉണ്ടായിരുന്നില്ല. 'നാൻ നന്റായ് ശാപ്പിടപ്പെട്ടവൻ' എന്നുള്ള തമിഴ് വാക്യത്തിന്ന 'ഞാൻ നന്നായി ഉണ്ടു' എന്ന മാത്രമാണർത്ഥമെന്ന കാൾഡ്വൽ തക്കതായി ചൂണ്ടിക്കാണിച്ചിരിക്കുന്നത്.

# പ്രകരണം 80.

## സിദ്ധവ്യഞ്ജനൈർമാണവപ്രകാശനം

---

സത്രിപ്രയോഗാദൂർദ്ധ്വം സിദ്ധവ്യഞ്ജനാ മാണവാ മാണവവിദ്യാഭിഃ പ്രലോഭയേയുഃ. പ്രസ്വാപനാന്തർധാന ദ്വാരാപോഹമന്ത്രേണ പ്രതിരോധകാൻ, സംവനനമന്ത്രേണ പാരതല്പികാൻ.

തേഷാം കൃതോത്സാഹാനാം മഹാന്തം സംഘമാദായ രാത്രാവന്യം ഗ്രാമമുദ്ദിശ്യാന്യം ഗ്രാമം കൃതകസ്ത്രീപുരുഷം ഗത്വാ ബ്രൂയുഃ—'ഇഹൈവ വിദ്യാപ്രഭാവോ ദൃശ്യതാം. കൃച്ഛ്രഃ പരഗ്രാമോ ഗന്തും', ഇതി. തതോ ദ്വാരാപോഹമന്ത്രേണ ദ്വാരാണ്യപോഹ്യ, 'പ്രവിശ്യതാം' ഇതി ബ്രൂയുഃ. അന്തർധാനമന്ത്രേണ ജാഗ്രതാം ആരക്ഷിണാം മദ്ധ്യേന മാണവാനതിക്രാമയേയുഃ.

പ്രസ്വാപനമന്ത്രേണ പ്രസ്വാപയിത്വാ രക്ഷിണഃ ശയ്യാഭിർമാണവൈഃ സഞ്ചാരയേയുഃ. സംവനനമന്ത്രേണ ഭാര്യാവ്യഞ്ജനാഃ പരേഷാം മാണവൈഃ സമ്മോദയേയുഃ.

'സിദ്ധവ്യഞ്ജനൈർമ്മാണവപ്രകാശനം' എന്ന ഒരു സൂത്രം. സിദ്ധവ്യഞ്ജന[1]രായവർ മുണ്ഡജടിലാദികൾ കീഴ് ചൊല്ലപ്പെട്ടവരും. മാണ

---

1. വ്യഞ്ജനം—വേഷം, ചിഹ്നം.

വരാവോർ കള്ളരും പരദാരഗ്രഹണം ചെയ്യുമവരെല്ലാം [1a]സിദ്ധവ്യഞ്ജനരെക്കൊണ്ടു† പ്രകാശിക്കിൻറിതവ്യു[1b] [സൂത്രാർത്ഥം][1c]

സംബന്ധം:- 'സത്രിപ്രയോഗാദൂർദ്ധ്വം സിദ്ധവ്യഞ്ജനാ മാണവാൻ മാണവവിദ്യാഭിഃ പ്രലോഭയേയുഃ' എൻറവാറു. സത്രിപ്രയോഗം കീഴ് ചൊല്ലീതു. അനന്തരം സിദ്ധവ്യഞ്ജനരായുള്ളവരൾ പ്രലോഭിപ്പീതു. മാണവവിദ്യയാവിതു പ്രസ്വാപനം[2], അന്തർദ്ധാനമെൻറിജ്ജാതികൾ. പ്രസ്വാപനമന്ത്രം, [അന്തർദ്ധാനമന്ത്രം][2b], ദ്വാരാപോഹമന്ത്രം[2c]‡ എൻറിവ മുൻറുംകൊണ്ടു കള്ളരെ പ്രലോഭിപ്പിതു. വശീകരണമന്ത്രംകൊണ്ടു പരദാരകാമുകരെ പ്രലോഭിപ്പിതു.

പ്രലോഭിക്കുമാറാവിതു:—തങ്ങളിൽ മന്ത്രം വല്ലമാററു[3]ൾ, അവർക്കിമ്മന്ത്രപ്രഭാവം കാണവേണ്ടുമെൻറു ശ്രദ്ധവന്നപ്പോൾ§, അവരെ പലരെയുംകൂട്ടിക്കൊണ്ടിരിനാളൂർ കുറിച്ച് അവിടെക്കൊട്ടിൻറ നെൻറു പോവിതു. അവ്വൂർക്ക്* പോകാതെ ഇടയെ സങ്കേതിക്കപ്പെട്ട പുരുഷരും സ്ത്രീകളുമുടപ്പായ്[4] ഇരുന്നിടത്തൂർ പുക്കുവിതു. പുക്ക¶,

---

† കൊണ്ടു M.

‡ ദ്വാരാപോഹമന്ത്രം M. V.

§ ശ്രദ്ധേ V.

* അവ്വൂർ M.

¶ പുക്ക M. V.

1a. ഇവരെല്ലാം എന്നധ്യാഹരിക്കുക. പഴയ ശൈലി നോക്കുമ്പോൾ ഇതു വിട്ടുപോയതായിക്കരുതേണ്ടതില്ല.

1b. സിദ്ധവ്യഞ്ജനന്മാരെക്കൊണ്ടു മാണവന്മാരുടെ കാപട്യം വെളിപ്പെടുത്തുന്നു. പക്ഷെ, 'പ്രകാശിപ്പിക്കിൻറിതു' എന്നായിരിക്കാം പാഠം. പകർപ്പുകളിൽ 'പ്പി' കാണുന്നില്ല.

1c. പകർപ്പുകളിലില്ല.

2. ഉറക്കൽ.

2b. പകർപ്പുകളിൽ ഇല്ല.

2c. വാതിൽ തുറക്കാനുള്ള മന്ത്രം.

3. വല്ലുക എന്നതിൻറെ പ്രയോജകം. *cf.* ആറ്—ആററിൻ, ആററാൽ.

4. ഉള്ളതായി. ഉടയ്ത്>ഉടൈപ്പു, ഉടപ്പു. *cf.* ത. ആയതു, പോയതു>ആച്ചു, പോച്ചു (ഗ്രാമ്യം).

'വ്വർ ചാല[5] ദൂരം, ഇവിടയേകാട്ടിയാലമയാതോ'[6], എൻറു ചൊല്ലി, ദ്വാരാപോദ്ഘാടമന്ത്രംകൊണ്ടു വാതിൽ തുറന്നു[6a] 'പുകവിൻ' എൻറു ചൊല്ലുവുതു[6b]. അതിനിൽ കടക്കിൻറളവും† വാതിലടയാത ഇരിപ്പിതു. അതിനിൽ പുക്ക അന്തർദ്ധാനമന്ത്രംകൊണ്ടു കാത്തിരിക്കുമവരുടെയ സമീപത്തെപ്പുതമാറാവിതു‡.

പ്രസ്വാപനമന്ത്രം കൊണ്ടു കാത്തിരിക്ക[6c]മവരുടെയ കിടക്കയുമെല്ലാം മറൈറാത്തിലി[7]ടുവിപ്പിതു§. അവരെല്ലാം കാണാതൊരൊക്കണാകെയും ഉറങ്ങിയോരൊരെക്കണ്ണക്കെയും കിടപ്പിതു. സംവനനമന്ത്രം കൊണ്ടു സ്ത്രീകളെ വശിപ്പിച്ചു*[7a] അവരെക്കൊണ്ടു മാണവരെ സ്വഖിപ്പിപ്പിതു.

ഉപലബ്ധവിദ്യാപ്രമാവാനാം പുരശ്ചരണാദ്യാമിശേ-യുരഭിജ്ഞാനാർത്ഥം.

കൃതലക്ഷണദ്രവ്യേഷു വാ വേശ്മസു കർമ്മ കാരയേയുഃ, അനുപ്രവിഷ്ടാൻ വൈകൃത ഗ്രാഹയേയുഃ.

---

† കടക്കിൻറ(ന്ന)ളവും M. V.

‡ മാറുവിതു M.

§ മറൈറാത്തിലി ഇടുവിപ്പിതു M.

* വശി M.

5. ഏറവും, വളരെ. cf. 'കാളയുളർ പറഞ്ഞാർ ചാലവും കോപതാളം' —ചമ്പു. ച. 130. 'ചാലച്ചെറിയ നാളെയുണ്ടായിരിപ്പിതൊത പ്രതിജ്ഞയുണ്ട്' —പ്രാ. ഗ. മ. ചെ. 44.

6. ഇവിടെത്തന്നെ കാട്ടിയാൽ പോരേ?

6a. തിറക്കുക' പഴയ രൂപം. cf. 'കൺ തിറന്നു നോക്കിൻറ കാലത്തു' ഷ. ചെ. 34. (cf. ത. തിറത്തൽ. തെ. തെറ. ക. തെരെ.)

6b. 'ചൊല്ലു' എന്നാണ് ഈ ഗ്രന്ഥത്തിൽ അധികവും.

6c. ഉറങ്ങാതിരിക്കുക.

7. മറൈറാത്ത ഭിക്തിൽ (ഇപ്പോഴം ഗ്രാമ്യം). പ്രക. 77, അടിക്കുറിപ്പു നോക്കുക.

7a. വശീകരിച്ചു.

**കൃതലക്ഷണദ്രവ്യക്രയവിക്രയാധാനേഷു യോഗസുരാമത്താൻ വാ ഗ്രാഹയേയുഃ. ഗൃഹീതാൻ പൂർവാപദാനസഹായാൻ അനുയുഞ്ജീത.**

ഇവ്വണ്ണം ഇവരുടെയ വിദ്യാമഹിമ കാട്ടി ഇവരെല്ലാം തെറിയാൽ ഇവരെ പയിററുവാൻ[8] പൂർവ്വസേവ[8a] ഉപദേശിപ്പിതു.

അനന്തരം ദ്രവ്യമുടയി†തൊരില്ലത്തു[8b] ചെൻറിവരെക്കൊണ്ടു കൾപ്പിപ്പിതു. അവരാം കൾപ്പാൻ ഇല്ലത്തു ചെൻറകംപുക്കവാരെ അവരെല്ലാരെയും പിടിച്ചു കൊൾവിതു.

അങ്ങനെ പിടിച്ചുകൊള്ളാതൊഴികിൽ കൃതലക്ഷണമായൊള്ള ദ്രവ്യം വില്ക്കുമെടത്തും വിലെക്ക കൊള്ളുമെടത്തും വച്ചു നൻറായ് മതിക്കംവണ്ണം യോഗ‡സുര[9] കൊടുത്തു മതിച്ചപ്പോൾ ആയവരെ പ്പിടിച്ചു കെട്ടിക്കൊൾവിതു. പിടിച്ചാൽ, 'മററെങ്ങും കക്കമതാർ നിങ്ങളൊടു കൂട'§ എൻറു വിചാരിപ്പിതു.

**പുരാണചോരവ്യഞ്ജനാ വാ ചോരാനനുപ്രവിഷ്ടാസ്തഥൈവ കർമ്മ കാരയേയുഃ ഗ്രാഹയേയുശ്ച.**

**ഗൃഹീതാൻ സമാഹർത്താ പൗരജാനപദാനാം ദർശയേൽ—'ചോരഗ്രഹണീം വിദ്യാം അധീതേ രാജാ; തസ്യോപദേശാൽ ഇമേ ചോരാ ഗൃഹീതാഃ; ഭൂയശ്ച ഗ്രഹീഷ്യാമി; വാരയിതവ്യോ വഃ സ്വജനഃ പാപാചാരഃ' ഇതി.**

---

† മുടയ V.

‡ മത സുര.

§ കൂടി M.

8. അഭ്യസിപ്പുവാൻ.

8a. പുരശ്ചരണത്തിൻെറ തക്ക. മന്ത്രസിദ്ധി വരുത്തുന്നതിൻെറ അംഗം. ജപഹോമാദികളായ അഞ്ചു അംഗങ്ങൾ ഇതിനുണ്ടു്. cf. കെ.വി. എം.—കൗ. ത. പേ. 371.

8b. ധനമുള്ള ഗൃഹത്തിൽ.

9. മതിപ്പിക്കുന്ന സാധനങ്ങൾ ധാരാളം ചേർത്ത മദ്യം.

**യം ചാത്രാപസർപ്പോപദേശേന ശമ്യാപ്രതോദാദീ— നാമപഹർത്താരം ജാനീയാൽ, തമേഷാം പ്രത്യാദി— ശേൽ—'ഏഷ രാജ്ഞഃ പ്രഭാവ' ഇതി.**

ഇനി പഴയ കള്ളരാകിനങ്ങളെച്ചെപ്പുകൊണ്ടു[10] കൾക്കളിൻറ കള്ളരിൽ ചെൻറുകൂടി അവരെയെല്ലാം പയററി കൾപ്പിപ്പിതു. കൾക്കരെയെത്തു പിടിച്ചുകൊള്ളു†വിതു. പിടിച്ചവരെ സമാഹർത്താവു ജാനപദർക്കു കാട്ടുവിതു. ഇങ്ങനെ ചൊല്ലുവിതു:—'പെരുമാൾ[10a] കള്ളരെപ്പിടിപ്പിക്കുന്ന മന്ത്രമൊണ്ടു ജപിച്ചരുളുവിതു. അവ്വുപദേശത്തിനാ[11]ൽ കള്ളരെപ്പിടിച്ചുകൊണ്ടിതു. ഇന്നം[11a] കള്ളരെപ്പിടിച്ചു കൊള്ളമിന്റേൻ. നിങ്ങൾക്കു ബന്ധുക്കളുള്ളരാകിൽ കക്കാതെ[12] എൻറു വിലക്കിക്കൊൾവിൻ. കണ്ടീർ[12a] എൻറു വിലക്കുവിതു[13].

ശമ്യാപ്രതോദാദികൾ നുകം, ഉഴക്കോൽ‡[14] അപഹരിക്കുമവനെയും അപസർപ്പോപദേശം[14a]കൊണ്ടു പൌരജാനപദന്മാർക്കു ചൊല്ലുവിതു:—'ഇന്നവനെ എല്ലായിടത്തു കൾക്കിലും അറിയുംകൊൾവൻ; ഇതു രാജാവിനുടെ പ്രഭാവം' എൻറു ചൊല്ലുവിതു.

---

† പിടിച്ചും കൊൾവിതു V.

‡ ഉഴക്കോൽ V.

10. സ്വയം പഴയ കള്ളന്മാരുടെ വേഷം ധരിച്ച്. കള്ളരാകി—കള്ളരായി.

10a. രാജാവ്. ദേവൻ എന്നും വരാം.

11. അ + ഉപദേശത്തിനാൽ.

11a. ഇനിയും.

12. കക്കരുത്. കക്കാതിരിപ്പിൻ.

12a. മ. പു. ബ. വ. (ഏ. വ. കണ്ടായ്). ശബ്ദത്തിലും കൂടി പുരുഷപ്രത്യയം ഉപയോഗിച്ചിരിക്കുന്നതു ശ്രദ്ധേയം.

13. സാമർത്ഥ്യം നിങ്ങൾ കണ്ടുവല്ലോ എന്നു പറഞ്ഞു വിലക്കുവിൻ.

14. പ്രതോദം—മുടിക്കോൽ. ഉഴക്കോൽ എന്നതിനു ശേഷം 'എന്നിവ' എന്നു ഇന്നത്തെ നിലയ്ക്കു ചേർക്കണം.

14a. ചാരോപദേശം.

# പ്രകരണം 81. ശങ്കാരൂപകർമ്മാഭിഗ്രഹഃ.

---

സിദ്ധപ്രയോഗാദൂർദ്ധ്വം ശങ്കാരൂപകർമ്മാഭിഗ്രഹഃ.

ക്ഷീണദായകകുടുംബ,മല്പനിർവ്വേശം, വിപരീതദേശജാതി ഗോത്രനാമകർമ്മാപദേശം, പ്രച്ഛന്നവൃത്തികർമ്മാണം, മാംസസുരാ ഭക്ഷ്യഭോജന ഗന്ധമാല്യവസ്ത്രവിഭൂഷണേഷു പ്രസക്ത, മതിവ്യയകർത്താരം, പുംശ്ചലീദ്യൂതശൗണ്ഡി-കേഷു പ്രസക്ത, മഭീക്ഷ്ണപ്രവാസിനം, അവിജ്ഞാത-സ്ഥാനഗമനമേകാന്താരണ്യ നിഷ്കുടവികാലചാരിണം, പ്രച്ഛന്നേ സാമിഷേ വാ ദേശേ ബഹുമന്ത്രസന്നിപാതം, സദ്യഃ ക്ഷതവ്രണാനാം ഗൂഢപ്രതികാരയിതാരം, അന്തർ ഗൃഹനിത്യ, മഭ്യധിഗന്താരം, കാന്താപരം, പരപരിഗ്ര-ഹാണാം പരസ്ത്രീദ്രവ്യവേശ്മനാമഭീക്ഷ്ണപ്രഷ്ടാരം, കുത്സിതകർമ്മശാസ്ത്രോപകരണസംസർഗ്ഗം, വിരാത്രേ ഛന്നകുഡ്യച്ഛായാസഞ്ചാരിണം, വിരൂപദ്രവ്യാണാ മദേ-ശകാലവിക്രേതാരം, ജാതവൈരാശയം, ഹീനകർമ്മജാതിം, വിഗൂഹ്യമാനരൂപം, ലിങ്ഗേനാലിങ്ഗിനം, ലിങ്ഗി-നം വാ ഭിന്നാചാരം, പൂർവ്വകൃതാപദാനം സ്വകർമ്മഭിര-പദിഷ്ടം, നാഗരികമഹാമാത്രദർശനേ ഗൂഹമാന, മപ-സരന്തം, അനുച്ഛ്വാസോപവേശിന, മാവിഗ്നം, ശുഷ്ക-ഭിന്നസ്വരമുഖവർണ്ണം, ശസ്ത്രഹസ്തമനുഷ്യസമ്പാതത്രാസി-നം, ഹിംസ്രസ്തേനനിധി നിക്ഷേപാപഹാര വരപ്രയോഗ ഗൂഢാജീവിനാമന്യതമം ശങ്കേതേതി ശങ്കാഭിഗ്രഹഃ.

'ശങ്കാരൂപകർമ്മാഭിഗ്രഹം' എന്നവിടെ സൂത്രം. ശങ്കയാവിടെ ഹൃദയഗതമായുള്ള ദോഷം. അതിന്നടയാളം പുറത്തുള്ളവകൊണ്ടും, രൂപംകൊണ്ടും— അതാവിടെ കണ്ടുകൊണ്ട ധാഃ — കർമ്മമാവിടെ

കൊണ്ടു മറെക്കുമവനെയും, അർദ്ധരാത്രിയിങ്കൽ ചുവരുടയ നിഴലിൽ മറഞ്ഞു പഴുതാവുമവനെയും, മുറിഞ്ഞും തകർന്നും കിടന്ന ദ്രവ്യങ്ങളെയും, അല്ലേശത്തെയും കാക്കുമവനെയും, പക ഉടയവനെയും, ഹീനമായൊള്ള കർമ്മവും ജാതിയുമുടയവനെയും, ലിംഗി അൻറിയെ[8] ലിംഗി†കൾക്കു ഒള്ള അടയാളമുടയവനെയും, ലിംഗിയായിട്ടു വ്രതമൊഴിഞ്ഞവനെയും, പണ്ടു ദേശാന്തരത്തിൽ കട്ടു നിന്റവനെയും, പരമാരഗ്രഹണത്തിലും ശത്രുത്തിലും പ്രസിദ്ധന്മാരായൊള്ളവരെയും, നഗരരക്ഷ ഉടയവനെയും മഹാമാത്ര[8a]നെയും ഒളിച്ചു നടക്കുമവനെയും[9], മൂത്രപുരീഷങ്ങളിന്റി‡യെ വെറുതെ പറമ്പത്തു പോയിരിക്കുമവനെയും[10], ഭയപ്പെട്ടു തോന്റുമവനെയും, ശുഷ്കമായിരുന്ന മുഖവർണ്ണത്തെയും ഭിന്നമായിരുന്ന സ്വരത്തെയും ഉടയവനെയും, ആയുധം പിടിച്ചു വരുമവരെക്കണ്ടു ഭയപ്പെടുമവനെയും, ഹിംസ്രനെന്റുതാൻ—അവനാരവൻ ഘാതകൻ—കള്ളൻ, നിധാനാപഹാരകൻ[11] എന്റുതാൻ, ശസ്ത്രമുക്തനെന്റുതാൻ, ഗൂഢനെന്റുതാൻ ആശങ്കിക്ക.

രൂപാഭിഗ്രഹസ്തു—നഷ്ടാപഹൃതമവിദ്യമാനം തജ്ജാതവ്യവഹാരിഷു നിവേദയേത്. തച്ചേന്നിവേദിതമാസാദ്യ പ്രച്ഛാദയേയുഃ, സാചിവ്യകരദോഷമാപ്നുയുഃ. അജാനന്തോഽസ്യ ദ്രവ്യസ്യാതിസർഗേണ മുച്യേരൻ. ന ചാനിവേദ്യ സംസ്ഥാധ്യക്ഷസ്യ പുരാണഭാണ്ഡാനാമാധാനം വിക്രയം വാ കുര്യുഃ.

---

† അലിംഗി M. V.

‡ ളിൻറിയെ M.

8. സന്യാസി അല്ലാതെ.

8a. പ്രധാനോദ്യോഗസ്ഥൻ.

9. മുൻപറഞ്ഞ ഉദ്യോഗസ്ഥന്മാരെ കാണാതെ ഒളിച്ചു നടക്കുന്നവൻ. 'അവനെ ഒളിക്കുക' എന്ന ശൈലി നോക്കുക.

10. വ്യാഖ്യാതാവിന്റെ സ്വന്തം മനോധർമ്മമാണിതു".

11. നിധി കട്ടവൻ.

തച്ചേൽ നിവേദിത മാസാദ്യേത രൂപാഭിഗൃഹീതമാ- ഗമം പൃച്ഛേൽ—'കുതസ്തേ ലബ്ധം?' ഇതി. സ ചേൽ ബ്രൂ- യാൽ—ദായാദ്യാദവാപ്തം, അമുഷ്മാൽ ലബ്ധം, ക്രീതം, കാരിതം, ആധിപ്രച്ഛന്നം, അയമസ്യ ദേശഃ കാലശ്ചോ- പസംപ്രാപ്തഃ, അയമസ്യാർഘഃ, പ്രമാണം, ലക്ഷണം മൂല്യം ച ഇതി; തസ്യാഗമസമാധൗ മുച്യേത.

രൂപാഭിഗ്രഹം ചൊല്ലിൻറിതു:—

കളഞ്ഞു കള്ളർ കൊണ്ടുപോയ് നഷ്ടാപഹൃതമായിരുന്ന ധനം[11a] അതിനോടൊത്തിരുന്ന ചരക്കുകൊണ്ടു വ്യവഹരിക്കും ജനത്തിനു ചൊല്ലുവിതു—'ഇങ്ങനെ ഒപ്പിതൊരു[12] ധനം ഇളന്നതു†[12a]. അതു വില്ലും-[12b] കൊണ്ടുവരികിലും, വിലെക്കു കൊൾകിലും, ചൊല്ലുകിലും ചൊല്ലുക' എൻറിങ്ങനെ ചൊല്ലുവിതു. ചൊന്നാൽ അവരും വിലെക്കു കൊണ്ടിട്ടു പ്രദേഷ്ടാവിനെക്കു ചൊല്ലാതൊഴിവോരാകിൽ കള്ളർക്കു സാഹായ്യം ചെയ്യാൽ വരും ദണ്ഡം വൈക്ക‡ക്കടവിയർ. മുന്നമെ അറിയാതെ കൊൾകിൽ അദണ്ഡം[12c] കെടുത്തിട്ടൊഴിന്തൊഴുമെയും. അതുകിൻറ മയാൽ സംസ്ഥാധ്യക്ഷനു ചൊല്ലാതെ പഴയ ഭാണ്ഡങ്ങളും[13] വില്ലുവും§ വിലെക്കു കൊള്ളുവും പെറാർ[14].

---

† ഇന്നതു് M. V.

‡ ചെയ്യ V.

§ വില്ലുവും M.

11a. ഇതിനു രൂപം എന്നു പേർ.

12. ഇങ്ങനെ ഉള്ള.

12a. നഷ്ടപ്പെട്ടതു്.

12b. വില്പാൻ.

12c. 'അ ധനം' ഇങ്ങനെ പരിചയം വരുത്താതെയാണ് പകർപ്പുകളിൽ.

13. ചരക്കുകൾ.

14. വില്ക്കയോ വിലക്കു കൊള്ളുകയോ അരുതു്. cf. 'കൊട്ടികളുടെയ വിര ത്തി മാറിക്കൊള്ളവും അരവെ ഉരവും പെറാർ'—തിരുക്കടി. ശാ. (TAS V പേ. 179) വ. 3.

അതറിയിച്ചാലും സംസ്ഥാധ്യക്ഷൻ കണ്ട ദ്രവ്യം കൊണ്ടുവന്നവനെ വിചാരിപ്പിതു, 'എങ്ങു കൊണ്ടിതെൻറു. വിചാരിച്ചാൽ അവൻ ദായാദ്യം കൊണ്ടതെങ്കിലും, അൻറിയെ ഇന്നോരിടൈ[15]ക്കൊണ്ടിതു, വിലൈക്കു കൊണ്ടിതു, പണയം വൈപ്പിച്ചുറപ്പിച്ചു[16] കൊണ്ടിതു†, ഇവൻ സാക്ഷി, ഇ കാലത്തു, ഇ[17]വിലയ്ക്കു കൊണ്ടിതു‡, ഇതിന നിറ[18] ഒന്റ്, ഇതിനയോളം ഇതു എൻറിങ്ങനെ ചൊല്ലിസ്സാധിപ്പോനാ[19]കിൽ അവനെ വിട്ടാലുമമയും.

നാഷ്ടികശ്ചേൽ തദേവ പ്രതിസന്ദധ്യാൽ, യസ്യ പൂർവോ ദീർഘശ്ച പരിഭോഗഃ ശുചിർ വാ ദേശഃ തസ്യ ദ്രവ്യമിതി വിദ്യാൽ.

'ചതുഷ്പദാനാമപി ഹി രൂപലിങ്°ഗസാമാന്യം ഭവതി, കിമങ്°ഗ, പുനരേകയോനിദ്രവ്യകർതൃപ്രസൂതാനാം കുപ്യാഭരണഭാണ്ഡാനാം?' ഇതി.

സ ചേൽ ബ്രൂയാൽ—'യാചിതക, മവക്രീതകം, ആഹിതകം നിക്ഷേപമുപനിധിം വൈയാവൃത്യകർമ്മ വാ/മുഷ്യ' ഇതി, തസ്യാപസാരപ്രതിസന്ധാനേന മുച്യേത.

---

† കൊൾവിതു M. V.

‡ വില കൊണ്ടിതു M. V.

15. ഇന്നവരിൽനിന്നു. ആധാരികാർത്ഥത്തിൽ പണ്ട് 'ഇടൈ' ധാരാളം ഉപയോഗിച്ചിരുന്നു. cf. 'അവൻ മെയ്'തൻ പൊഴിയിൽനിന്നാനവൻ പൊറിയിടെ വന്പായ''—രാ. ച. 134–5. 'അതിർചരന്മാർ ഭൂവതം തൊലതിടെ വീഴ്ന്താർ'—Ibid. 134–7. 'ഇടൈ'യിലെ ടകാരം ഇരട്ടിച്ചു ഇട്ടെ, ഇട്ട എന്നെല്ലാമാക്കി [illegible]ത്തിൽ ഉപയോഗിപ്പാൻ തുടങ്ങിയിരിക്കാം എന്നു മുമ്പു ഊഹിച്ചിട്ടുണ്ട്.

16. പണയം വെച്ചു കടം തീർത്തു വാങ്ങിയതു എന്നർത്ഥം. ആധിപ്രച്ഛന്നം—പണയത്തിൽ മറഞ്ഞിരുന്നതു'—എന്നാണു' മൂലം.

17. ചുരുക്കൾ ദീർഘിപ്പിക്കാതെ എഴുതൽ സാധാരണയായിരുന്നു' പണ്ടു'. 'ഇ ഭോഗം ഭക്ഷിപ്പോർകിൽ' എന്നു താഴെ വരുന്നതു നോക്കുക. cf. 'ഇ സ്ഥാനത്തിനു യോഗ്യതല്ല'—ബ്ര. പു. ക. 67.

18. തൂക്കം.

19. ഉടമസ്ഥത തെളിയിക്കുക.

അതിയോക്താ[19a] പിശകവോനാകിൽ—'ഞാൻ കൊണ്ടില്ല, എനക്കും ഇവ്വണ്ണം വന്നവാറു' എന്റിവ്വണ്ണം ചൊല്ലുവോനാകിൽ—ഇത്രവരും പിശകിയേടത്തു, യാവനൊരുത്തൻ മൂന്നും കൊണ്ടോൻ അവനേടയിതായിരിക്കും. അന്റിയെ പല കാലം യാവനൊരുത്തൻ അനുഭവിച്ചോൻ അവനേടയിതാം അ ദ്രവ്യം. ഇത്രവരും ഇ ഭോഗം ഒക്ക[20]ച്ചെല്ലാൽകിൽ, യാവനൊരുത്തൻ സാധുക്കളായൊള്ള സാക്ഷികളെയുടയോൻ അവനേടയിതാവനം.

ഇനിയുള്ളവ്വണ്ണമെ പിടപാടികൾക്കും[21] രൂപസാമ്യവും ലിംഗസാമ്യ†മുമൊണ്ടായിരിക്കും. ഒരു ദ്രവ്യംകൊണ്ടൊരുത്തനാൽ ചെയ്യപ്പെടിന്റ രൂ, ആഭരണം, ചെപ്പ് എന്റിങ്ങാതികൾ ഒത്തിരിക്കുമതൊ ചൊല്ലുവണ്ടാ. ആകിന്റെയാൽ രൂപാദിഗ്രഹീതനായിരുന്നവൻ ചൊല്ലുവോനാകിൽ, 'ഒതിരന്നുകൊണ്ടിതെന്റു, കൂലിക്കു കൊണ്ടിതെന്റു, അന്റിയെ എനക്കു പണയം വച്ചിതെന്റു, പണി ചെയ്യിച്ചു കൊടുപ്പാൻ വച്ചിതെന്റു, നിക്ഷേപം വച്ചിതു, പണിചെയ്തു കൂലി കൊണ്ടിതു', എന്റിങ്ങനെ ചൊല്ലുകിൽ, ഇവനുക്കു കൊടുത്തവരും വായിയകിൽ[21a], ഇവനെ വിട്ടായുമെയും.

**നൈവം ഇത്യപസാരോ വാ ബ്രൂയാൽ, രൂപാദിഗ്ര-**
**ഹീതഃ പരസ്യ ദാനകരണമാത്മനഃ പ്രതിഗ്രഹകാരണ-**
**മുപലിങ്ഗനം വാ ദായകദാപകനിബന്ധക പ്രതി-**
**ഗ്രാഹകോപദേഷ്ടൃദിതപശ്രോതൃഭിർ വാ പ്രതിസമാ-**
**നയേൽ.**

---

† സാമാന്യം M.

‡ എന്റുതാൻ V.

19a. നാസ്തികൻ—ദ്രവ്യം ചോദിയവൻ.

20. ഒരുപോലെ, ഒരേ വിധം.

21. നാല്ക്കാലികൾക്കും ഇരുകാലികൾക്കും.

21a. പറഞ്ഞാൽ, സമ്മതിച്ചാൽ. വായ് + ഇയ്. (ഇയ, ഇയലുക എന്നിവയ്ക്കു ചേരുക, സമ്മതിയ്ക്കുക എന്ന ഉണ്ടർത്ഥ്). മാ. കൗ. യിൽ ഈ പദം പലേടത്തും വരുന്നു, cf. 'തിരുവായ്പൊലെ കേട്ടു'—പ്രാ. ഗ. മാ. പേ. 18.

ദണ്ഡം ദദ്യാൽ. അന്യഥാ സ്തേയദണ്ഡം ഭജേത.

ഇതി രൂപാഭിഗ്രഹഃ.

രൂപാഭിഗ്രഹം ചൊല്ലിൻറിതു. നഷ്ടാപഹൃതമായിരുന്ന ധനം അതിന്നുടെയതിരുന്ന ചരക്കുകൊണ്ടു വ്യവഹരിക്കും ജനത്തിന്നു ചൊല്ലുവിതു. 'ഇങ്ങനെ ഒപ്പിതൊത ധനം മറന്നു പോയതു. വസ്ത്രസുവർണ്ണാദിയും, തെളിച്ചു പോയ മാംസാദികളും, കൂട്ടത്തിൽനിന്നു പോം പശു, എരുമകളും ഇവ്വൊന്നവെല്ലാം കണ്ടുകൊണ്ടാൽ[26a] ദേശവും, കാലവും അടയാളവും കാട്ടവല്ലവനാകിൽ ഉടയോൻ. അങ്ങനെ കാട്ടവല്ലാഞ്ഞാൽ[27], എന്നുടയിതെൻറു ചൊല്ലിയളവും, അത്തനെ പിന്നയും വൈക്കക്കടവിയൻ[27a]. ദേശകാലലാഞ്ഛനം കാട്ടിയാലും തന്നുടെ കാട്ടവല്ലാഞ്ഞാൽ കള്ളൻ പടും ദണ്ഡം പടക്കടവിയൻ.

രൂപാഭിഗ്രഹം മുടിന്തതിതു.

**കർമ്മാഭിഗ്രഹസ്തു—മുഷിതവേശ്മനഃ പ്രവേശനിഷ്കസനമദ്വാരേണ, ദ്വാരസ്യ സന്ധിനാ ബീജേന വാ വേധം, ഉത്തമാഗാരസ്യ ജാലവാതായനനീപ്രവേധം, ആരോഹണാവതരണേ ച കുഡ്യസ്യ വേധം ഉപഖനനം വാ ഗൂഢദ്രവ്യനിക്ഷേപഗ്രഹണോപായമുപദേശോപലഭ്യം അഭ്യന്തരച്ഛേദോൽകര പരിമർദ്ദോപകരണമഭ്യന്തരകൃതം വിദ്യാൽ; വിപര്യയേ ബാഹ്യകൃതം; ഉഭയത ഉഭയകൃതം.**

---

26a. കണ്ടെടുത്താൽ.

27. കാട്ടാൻ വയ്യെങ്കിൽ.

27a. ദണ്ഡമായിട്ടു അത്ര വെറെയും അരിയായാക്കവാറു കൊടുക്കണം.

ഭക്കാരംകിലും, ചുവർ മുറിച്ചുള്ള അകത്തു നിൻറകണ്ണു[30] പാടൊണ്ടായിരിക്കലും, പുഴി അകമന്താണ്ടാ[31] ഇരിക്കിലും, അപ്പുഴി ചവട്ടുണ്ടു[31a] തെരികിലും†, അകഴം സാധനത്താലൊൻറ[32]കണ്ണു കിടക്കിലും—എൻറിത്താതികരം പലവും ഉഴറിച്ചു കണ്ടാ(ൽ) അകത്തുള്ളവരം[33] കട്ടതെന്നറിവിതു[34]. ഇരണ്ടയോളമും ഉളവാകിൽ ഇരണ്ടു വർഗ്ഗമും[34a] കൂടിയെന്നറിക.

അകംപടിയി[34b]ലാകിൽ ഇന്നോർ കട്ടതെന്നതറിയുമാറു ചൊല്ലിൻറിതു:—

അഭ്യന്തരകൃതേ പുരുഷമാസന്നം, വ്യസനിനം, ക്രൂരസഹായം, തസ്കരോപകരണസംസർഗം, സ്ത്രിയം വാ ദരിദ്രകുലാ മന്യപ്രസക്താം വാ, പരിചാരകജനം വാ തദ്വിധാചാരം, മതിസ്വപ്നം, നിദ്രാക്ലാന്തം, ആധിക്ലാന്തം, ആവിഗ്നം, ശുഷ്കമ്ലാനസ്വരമുഖവർണ്ണം, അനവസ്ഥിതം, മതിപ്രലാപിനം, ഉച്ചാരോഹണസംരബ്ധഗാത്രം,

---

† ചവു(വി)ട്ടുണ്ടരി തെരികിലും M, V.

30. അകണ്ണു (√അകം)—കഴിച്ചു.

31. ഭഗലാപം.

31a. ചവിട്ടുതരമ്പിക്കുക. ചവിട്ടപ്പെടുക. 'കെട്ടുണ്ണുക' (ബന്ധിക്കപ്പെടുക)യും കാണും. ത. കട്ടുണ്ണുതൽ. കട്ടുണ്ണി—A person who suffers himself to be bound (T. Lex.). cf. 'പെർത്തവർ കണ്ടുപിടിക്കപ്പെടിയുണ്ടു...തുപ്പുണ്ടു'...അടിയുണ്ടെഴുതാതാരിന്റു ഉറ്റും'—പെരി. തിരു. 2-10-5. പിടിക്കപ്പെട്ടു, കെട്ടപ്പെട്ടു, അടിക്കപ്പെട്ടു' എന്ന ക്രമത്തിൽ അർത്ഥം.

32. കഴിക്കുന്ന ഉപകരണങ്ങളിൽ ഒന്ന്. ആയുധാദികളു പകരം പ്രയോഗിക.

33. 'അകംപടിയുള്ളവർ'ളുടെ പര്യായമാണിതെന്നു വരുന്നു. f. n. (27c) നോക്കുക.

34. 'വിപര്യയേ ബാഹ്യകൃതം' എന്നതിനു വ്യാഖ്യാനമില്ല.

34a. പക്ഷേ 'മാർഗ്ഗമും' എന്നായിരിക്കും ശരിയായ പാഠം.

34b. f. n. 33 നോക്കുക.

വിലൂനനിഷ്ക്ലിഷ്ടഭിന്നപാടിതശരീരവസ്ത്രം, ജാതകിണസംരബ്ധഹസ്തപാദം, പാംസുപൂർണകേശനഖം, വിലൂനഭുഗ്നകേശനഖം വാ, സമ്യക് സ്നാതാനുലിപ്തം, തൈലപ്രമൃഷ്ടഗാത്രം സദ്യോ ധൗതഹസ്തപാദം വാ പാംസുപിച്ഛിലലേപതുല്യപാദപദനിക്ഷേപം പ്രവേശനിഷ്കാസനയോ വാ തുല്യമാല്യമദ്യഗന്ധവസ്ത്രച്ഛേദവിലേപനസ്വേദം പരീക്ഷേത.

ചോരം പാരദാരികം വാ വിദ്യാൽ.

അപ്പുപ്രായനായൊരു പുരുഷൻ വ്യസനിയായിരിപ്പിതു എൻറു[35], ഭൃതമദ്യസ്ത്രീപ്രസക്തനായിരിപ്പിതു; ക്രൂരസഹായനായിരിപ്പിതു. കള്ളൎക്കുവേണ്ടുമുപകരണമുള്ളവനായിരിക്കിലും അവനെ അറിയപ്പെടുവിതു[36]. സ്ത്രീകൾ[36a]—തന്നുടയ ഭാൎയ്യ† ദരിദ്രകുലത്തിലൊരുത്തിയാകിലും, അന്യപുരുഷസക്തയായിരിക്കിലും അവളെ അറിയപ്പെടുക‡[37]. പരിചാരകജനം സ്ത്രീമദ്യാദിപ്രസക്തനായിരിക്കിൽ§ അവനെയും, അൻറു പെരിക ഉറങ്ങുമവനെയും, ഉറക്കമറ്റു ശ്രമപ്പെട്ടിരുന്നവൻ[38]യും, ഉഴറിമയപ്പെട്ടുമവനെയും, ശുഷ്കമുഖനായി ഭിന്നസ്വരനായി ശുഷ്കവൎണ്ണ

† ഭാൎയ്യയെ M, V.

‡ ചൊല്ലപ്പെടുക M, V.

§ രിക്കിലും M, V.

35. എൻറവാറു എന്നൎത്ഥമാതിൽ. വ്യസനിയായിരിക്കുക എന്നാൽ (എന്തെന്ന വാക്യശേഷംകൊണ്ടു പറയുന്നു)

36. അറിയണം. ഇത്തരം പ്രയോഗങ്ങൾ ധാരാളം വന്നിട്ടുണ്ട്.

36a. സ്ത്രീകളെ സംബന്ധിച്ചിടത്തോളം.

37. ചൊല്ലപ്പെടുക എന്ന ഗ്രന്ഥപാഠത്തിനു അൎത്ഥമില്ലായ്കയാൽ മൂലവാക്യമനുസരിച്ചു തിരുത്തിയിരിക്കുന്നു.

38. ഉറക്കമൊഴിച്ചു തളൎന്നവൻ.

ന്നമായിരിക്കുമവനെയും, നിൻറടത്തു നില്ലാത്തവനെയും, പലവു[39] പേച്ചു മവനെയും, ഉയരെ ഏറ്റു താൻ ഇങ്ങനെ ഉളുക്കിയിരിക്കുന്ന ശരീരത്തെ ഉടയവനെയും, മയിർ പറിഞ്ഞിരിക്കിലും, പുവരൊട്ട തേച്ചു മേൽ കിഴിഞ്ഞിരിക്കിലും, കോൽ താൻ മരന്താൻ കൊണ്ടു മേൽ കിഴിഞ്ഞിരിക്കിലും[40], കാലും കൈയും വശം കെട്ടിരിക്കിലും, തലമയിരിലും നകത്തിലും പൂഴി ഏറിയിരിക്കിലും, തൊരത്തു മുറിഞ്ഞ നക[41]ത്തെയും മയിരെയും ഉടയനായിരിക്കിലും, അപ്പോഴണെ[42] കുളിച്ചുന്നലേപനം ചെയ്കിരിക്കിലും, എണ്ണ തേച്ചിട്ടിരിക്കിലും, അപ്പോഴണെ കൈയും കാലും കഴുകി ഇരിക്കിലും, പൂഴിയിലും ചേററിലും കണ്ടാലൊത്ത പുവാട്ടടയവ[43]നെയും, പ്രവേശനിഷ്ക്രമണത്തിങ്കലൊണ്ടായിരുന്ന മാല്യഗന്ധവും മദ്യഗന്ധവും ഉടയനായിരിക്കുമവനെയും, പ്രവേശനിഷ്ക്രമണത്തിങ്കൽ കിടന്ന പുടവമുറിയൊടൊത്തിരുന്ന പുടവമുറിയെ ഉടയവനെയും, അവിടെ ഉണ്ടായിരുന്ന വിലേപനഗന്ധങ്ങളും ഒത്തിരുന്നവനെയും—ഇങ്ങനെ ഇരുന്നാവനെ കള്ളനെൻറു താൻ പാരദാരികനെൻറു താൻ അറിക.

ശ്ലോകം:—

സഗോപസ്ഥാനികോ ബാഹ്യം
പ്രദേഷ്ടാ ചോരമാർഗ്ഗണം
കുര്യാൽ നാഗരികശ്ചാന്ത-
ർദ്ദുർഗ്ഗേ നിർദിഷ്ടഹേതുഭിഃ.

† ഉഴകി M, V.

39. 'പലതി'ന്റെ ബ. വ.

40. ചിരകിപ്പൊളിഞ്ഞിരിക്കുക.

41. <നഖം.

42. അപ്പോൾ തന്നെ.

43. കാല്പാടുള്ളവൻ.

ഇതിന്നു പൊരുളാവിതു:—ഗോപനാവോൻ ദശകുലി, പഞ്ചകുലി.[44] രക്ഷിക്കുമവൻ. സ്ഥാനികനാവോൻ ദുർഗ്ഗജനപദത്തിന്റെ നാലൊന്റു രക്ഷിക്കുമവൻ. ഗോപനോടും സ്ഥാനികനോടും കൂട പ്രദേഷ്ടാവു ജനപദത്തിങ്കൽ കള്ളരെ ആരായ്പ്പിതു. നാഗരികൻ നഗരത്തിന്നകത്താരായിപ്പിതു; കീഴ് ചൊന്ന ഹേതുക്കളെക്കൊണ്ടും.

ശങ്കാരൂപകർമ്മാഭിഗ്രഹഃ എൻറും സൂത്രം മുടിന്തതു.

---





---

44. ദശകുലങ്ങളുടെയും പഞ്ചകുലങ്ങളുടെയും കൂട്ടം. *cf.* പഞ്ചവടി.

# പ്രകരണം 82. ആശുമൃതകപരീക്ഷാ.

---

തൈലാഭ്യക്തമാശുമൃതകം പരീക്ഷേത.

(*a*) നിഷ്കീർണ്ണമൂത്രപുരീഷം വാതപൂർണ്ണകോഷ്ഠ–തപക്കം ശൂനപാദപാണിമുന്മീലിതാക്ഷം സവ്യഞ്ജന–കോഷ്ഠം പിധാനനിരുദ്ധോച്ഛ്വാസഹതം വിദ്യാൽ.

(*b*) തമേവ സങ്കുചിതബാഹുസക്ഥിമുദ്ബന്ധഹതം വിദ്യാൽ.

ആശുമൃതകപരീക്ഷാ എന്നിത്തു സൂത്രം. ആശുമൃതകൻ പുണ്ണും വട്ടവുമിൻറിയെ കടുക[1]ച്ചത്തവൻ. അവനെ ആരായുമാറു[1a] ചൊല്ലിൻറാനെന്നിത്തു സൂത്രാൎത്ഥം. സംബന്ധം:—കിറം ദ്രവ്യാപഹാരരായുള്ള[1b] കണ്ടകന്മാരെച്ചൊല്ലീത്തു. ഇപ്പൊൾ† പ്രാണാപഹാരികളായുള്ള പ്രധാനകണ്ടകരെച്ചൊല്ലിൻറാനെന്നിത്തു സംബന്ധം[1c].

ആശുമൃതകനായുള്ളവനെ എണ്ണകൊണ്ടു നിറയപ്പൂശിപ്പരീക്ഷിക്ക. എണ്ണ പൂശിനാൽ[1d] ഗൂഢമായുള്ള പ്രഹാരങ്ങൾ വെളിച്ചപ്പെടും[2]. വെളിച്ചപ്പെട്ടാലതിന്നനുരൂപമായി പരീക്ഷിക്കാം.

---

† ഇപ്പോൾ V.

1. ചെത്തുന്ന്, ഉടനെ. *cf.* കടുകതല്—to move fast (T. Lex.).

1*a*. പരീക്ഷിക്കുന്ന വിധം. *cf.* ആരാഴ്—അന്വേഷണം.

1*b*. ഹാരികളായുള്ള എന്നൎത്ഥത്തിൽ.

1*c*. "സംബന്ധം" എന്ന ആദ്യവും അവസാനവും ചേൎത്തിരിക്കുന്നതു നോക്കുക. പഴയ ശൈലി.

1*d*. പൂശിയാൽ.

2. പ്രത്യക്ഷമാകും. ഇപ്പോൾ വെളിപ്പെടുക എന്നാണ് രൂപം. 'വെളിച്ചപ്പെട' യിന്ന് അത്രവ്യത്യാസം വന്നിരിക്കുന്നു.

(a) മൂത്രപുരീഷങ്ങൾ നിഷ്കീർണ്ണങ്ങ[3]ളായിരിക്കിലും, വയിറ്റിന്റെ†[4] തോലും വാതപൂർണ്ണമായിരിക്കിലും, കാലും കൈയും വീങ്ങി ഇരിക്കിലും, കൺ തിറന്ന്[5] കഴുത്തു പതിതമായിരിക്കിലും, കഴുത്തിലൊരു തിണർപ്പുണ്ടായിരിക്കിലും, കഴുത്തു പുരിച്ചു[6] കൊൻറു‡തെന്നറിക.

(b) ഇച്ചൊന്ന ലക്ഷണമുടയനായ്‌ കൈയും കാലുമിട്ടുകിയിരിക്കിൽ തൊററി[7]ക്കൊൻറതെന്നറിക.

(c) **ശൂനപാണിപാദോദര മപഗതാക്ഷ മുദ്വൃത്തനാഭി മവരോപിതം വിദ്യാത്.**

(d) **നിസ്തബ്ധഗുദാക്ഷം സന്ദഷ്ടജിഹ്വ മാധ്മാ- തോദര മുദകഹതം വിദ്യാത്.**

(e) **ശോണിതാനുസിക്തം ഭഗ്നഭിന്നഗാത്രം കാഷ്ഠൈ- രശ്മഭിർവാ ഹതം വിദ്യാത്.**

(c) കൈയും കാലും വീങ്ങി, കണ്ണു, പൊക്കിൾ§[8] മറിഞ്ഞിരിക്കിൽ ഇളത്തിൽ കഴ് മണിച്ചു[8a] കൊൻറതെന്നറിക.

---

† വയറും V.

‡ കൊൻറ V.

§ പൊക്കുൾ M.

3. പുറത്തു വന്നതു്.

4. > വയർ (ക. ബസിറു). വയിർ, കയിർ (ത.) ഇങ്ങനെയാണ്‌ ആദ്യരൂപം.

5. > ഇറന്ന, cf. 'കണ്ണു തിറക്കുന്നതിനു മുമ്പേ എന്നക്കം എന്റെ പരിച്ചം' —രാ. പു. ചെ. 75.

6. > പിരിച്ചു. (ത. പുരിതൽ) cf. 'മീശ പുരിഞ്ഞവയെന്തി നിരാന്തം'—ഉണ്ണിച്ചി. ചെ. 16. 'നമ്മിടെ മീശ പുരിഞ്ഞിരിക്കുന്നതു'—ഉണ്ണി. ചെ. 23.

7. √തൊലെ് (ത. വാദ്യ. ക. തൊലെ്)—ഇളക്കുക.

8. കണ്ണും, പൊക്കിളും എന്ന സമുച്ചയം വേണ്ടതാണ്‌. പൊക്ക(ഴ്)കൾ എന്ന G. യിൽ.

8a. മൈലി നോക്കുക. കഴുവിൽ—ശൂലത്തിൽ—തറച്ചു് എന്നർത്ഥം. ഇംഗ്ലീഷിലെ 'run through' തന്നെ 'മണിച്ചു'ൽ.

(*d*) ഉദരം കണ്ഠം നിശ്ചേഷ്ടമായിരിപ്പിതെൻറവാറു, പുറപ്പെട്ടിരിക്കി[9]ലും, നാവു കടിച്ചിരിക്കിലും, വയറു വീങ്ങിയുമിരിക്കിൽ, മുംക്ക[9a] കൊൻറുതെന്നറിക.

(*e*) മേൽ അധിരമൊങ്ങളായി തകന്നിരിക്കിൽ തടി†കൊണ്ടടിച്ചു[10] കൊൻറുതെന്നറിക.

(*f*) സംഭഗ്നസ്ഫുടിതഗാത്രമവക്ഷിപ്തം വിദ്യാൽ.

(*g*) ശ്യാവപാണിപാദദന്തനഖം ശിഥിലമാംസരോമ-ചർമ്മാണം ഫേനോപദിഗ്ദ്ധമുഖം വിഷഹതം വിദ്യാൽ.

(*h*) തമേവ സശോണിതദംശം സർപ്പകീടഹതം വിദ്യാൽ.

(*i*) വിക്ഷിപ്തവസ്ത്രഗാത്രമതിവാന്തവിരിക്തം മദനയോഗഹതം വിദ്യാൽ.

(*f*) മുറിഞ്ഞും കീറിയും ഇരിപ്പിതെങ്കിൽ പ്രാസാദാദികളിൽ നിൻറു വീഴ്ത്തിക്കൊൻറമ[11] അറിക.

(*g*) കൈയും കാലും നഖവും ചാവ‡[11a]നിറമായിരിക്കിലും, മാംസവും രോമങ്ങളും, തോലും ശിഥിലമായിരിപ്പിതു,[12] വായിൽ നര ഒഴുകിയിരിക്കിലും വിഷഹതമെന്റു കൊൾക.

---

† തടി M.

‡ ചാവ (ര) M.

9. പുറത്തുതള്ളുക.

9a. >മുക്കി, തിരുക്കുക, കഴുക്ക ഇത്യാദി പഴയ രൂപങ്ങൾ.

10. കല്ല് വീട്ടുകളഞ്ഞു.

11. കൊന്നു്. cf. കൊന്നു്. വൻറമ, ആകിൻറമ. 'നല്ലവാക്കനെത്തലവങ്ങളാൽ നിറയപ്പെട്ടതനമയാൽ'—പ്രാ. ഗ. മ. ഖ. 7.

11a. >ശ്യാവം(ശ്യാമം)—ഇരുണ്ടതു് കപിശം (തവിട്ടുനിറം), പിംഗളം (ഗോരോചനനിറം) ഇത്യാദ്യർത്ഥവും ശ്യാവത്തിനുണ്ടു്.

12. സകൃച്ഛൈഥില്യം നോക്കുക. 'ശിഥിലമായിരിക്കിലും' എന്നു വേണ്ടതാണു്.

(*h*) കീഴ്ചൊന്ന ലക്ഷണമുടയവനെ രുധിരത്തോടു കൂടിയ എകിറുപാടു[13]ളവാകിൽ പാമ്പു കടിച്ചു കൊൻറതെന്നറിക.

(*i*) പുടവയും കാലും കൈയുമങ്ങെയിളക്കി ചിതറി, പെരുക ഛാൻറു താൻ, പെരുക വിരേചിച്ചു താൻ കിടക്കിൽ മദനരസയോഗം കൊണ്ടു കൊൻറു[13a]തെന്നറിക.

**അതോന്യതമേന കാരണേന ഹതം ഹത്വാ വാ ദണ്ഡഭയാൽ ഉദ്ബന്ധനികൃത്തകണ്ഠം വിദ്യാൽ.**

**വിഷഹതസ്യ ഭോജനശേഷം പയോഭിഃ പരീക്ഷേത. ഹൃദയാദുദ്ധൃത്യാഗ്നൌ പ്രക്ഷിപ്തം ചിടചിടായദിന്ദ്രധനുർവ്വർണ്ണം വാ വിഷയുക്തം വിദ്യാൽ. ദഗ്ധസ്യ ഹൃദയമദഗ്ധം ദൃഷ്ട്വാ വാ.**

ഇച്ചൊന്ന കാരണങ്ങളല്ലാതൊ[13b]ൻറുകൊണ്ടു കൊൻറു, ദണ്ഡഭയത്തിനാൽ താൻ തൂററി†വച്ചിരിക്കിൽ ചത്തവനെ തൂററി വച്ചാൽ കഴുത്തു കയറു പട്ടമുറിയുമതുകൊണ്ടറിക[14].

---

† തൂങ്ങനാററി M, V.

13. പല്ലു തട്ടിയ അടയാളം. ആറു്, ആററു് ആകംപോലെ എകിറു്, എകിററാകുന്നു.

13a. പാഠം Vയിൽ വിട്ടിരിക്കുന്നു.

13b. കാരണങ്ങളിലൊന്നു്

14. വ്യാഖ്യാനം വ്യുത്ക്രമമായിക്കാണുന്നു. *cf.* "ഇപ്പറഞ്ഞവയിലൊന്നുമല്ലാതെ കാരണംകൊണ്ടു മരിച്ചവനെ തന്നെത്താൻ കൊലപ്പെട്ടുള്ളകയോ, കൊന്നതിന്റെ ശേഷം ദണ്ഡഭയം കാരണം കെട്ടിത്തൂക്കി കഴുത്തറുക്കുകയോ ചെയ്യുതാണെന്നറിയണം"—കെ. വി. എം.—കൗ. അ. പേ. 379—80.

വിഷം പട്ടു ചത്തോനെന്റു തോന്റുകിൽ ഉണ്ട മിഞ്ചിയ ചോറു പ്രാണികൾക്കു് ഇട്ടു അവ ചാമാറുകൊണ്ടറിവിതു[14a]. കരൾ[15] മുറിച്ചു തീയിലിട്ടാലൊളെച്ചുപ്പൊട്ടുകിലും വിഷയുക്തമെൻപതറിക. ചുട്ടപ്പൊൾ‡ ഹൃദയം വേകാതെ ഇരിക്കിലും വിഷത്താൽ ചത്താനെ§ന്നറിക.

തസ്യപരിചാരകജനം വാഗ്ദണ്ഡപാരുഷ്യാതിലബ്ധം— മാർഗ്ഗേത. ദുഃഖോപഹതമന്യപ്രസക്തം വാ സ്ത്രീജനം, ദായനിവൃത്തിസ്ത്രീജനാഭിമന്താരം വാ ബന്ധും. തദേവ ഹതോദ്ബദ്ധസ്യ പരീക്ഷേത.

സ്വയമുദ്ബദ്ധസ്യ വാ വിപ്രകാരമയുക്തം മാർഗ്ഗേത.

സർവ്വേഷാം വാ സ്ത്രീദായാദ്യദോഷഃ, കർമ്മസ്പർദ്ധാ, പ്രതിപക്ഷദ്വേഷഃ, പണ്യസംസ്ഥാ, സമവായോ വാ, വിവാദപദാനാമന്യതമം വാ രോഷസ്ഥാനം. രോഷനിമിത്തോ ഘാതഃ.

ഇനി വിഷമിട്ടവനെ അറിയുമാറു ചൊല്ലിൻറിതു. പരിചാരകൻ വാഗ്ദണ്ഡപാരുഷ്യത്തിനാൽ പീഡിതനായിരുന്നവൻ[16] വിഷ

---

പ്രാണികൾക്ക M.

‡ പ്പൊൾ V.

§ ചത്തതെന്റു V.

14a. സംസ്കൃതഗ്രന്ഥത്തിൽ 'പയോഭിഃ പരീക്ഷേത' (പാലിൽ ഇട്ടു പരീക്ഷിക്കണം) എന്നാണ് കാണുന്നതു്. നമ്മുടെ വ്യാഖ്യാതാവിന്റെ പാഠം 'വയോഭിഃ' (പക്ഷികളെക്കൊണ്ടു്) എന്നായിരുന്നു എന്നു സ്പഷ്ടമാണ്. ഇതു കൂടുതൽ ഹൃദ്യമായും തോന്നുന്നു.

15. കരൾ. കരൾ, കരൾ, കരിൾ—എന്ന രൂപവും ഗുണ്ടർട്ട് അംഗീകരിച്ചിട്ടുണ്ട്. 'കരളും നുകർന്നു' (രാ. ച), 'കരളിൽ മെവകം പൂണ്ടു' (മെന്തിനാടകം), 'ഉൾക്കരൾ' (ചാണക്യസൂത്രം)—ഇങ്ങനെ ഉദാഹരിച്ചിരിക്കുന്നു. പഴയ മലയാളത്തിൽ കരിൾ എന്നാണ് രൂപം. (cf. ഇരിൾ). 'കരിളെള്ളുപൊലെ'—പ്രാ. ഗ. മാ. പേ. 9.

16. പീഡിതനായിരുന്ന പരിചാരകൻ എന്നർത്ഥം. രാമൻ സമർത്ഥനായവൻ (സമർത്ഥനായ രാമൻ) എന്ന മട്ടിലുള്ള പ്രയോഗം പഴയ ഗദ്യകൃതികളിൽ ധാരാളമാണ്.

മിടുവാനുമടുക്കും[16a]. അവന്നുമാരായിപ്പിതു. ദുഃഖോപഹതനുമായി അന്യപ്രസക്തനുമായിരിക്കും സ്ത്രീജനം ഇടുവാനുമടുക്കും[17]. ദായത്തെ താൻ സ്ത്രീജനത്തെത്താൻ അഭിലഷിച്ചു സപിണ്ഡനുമിടുവാനടുക്കും. കൊൻറിട്ടു തൊറുവളുമിവരള്ളേ† എന്നതറിവിതു.

താമേ[17a] തൊൻറുവാകിലും, അറിവർക്കു പരിഭവം ചെയ്യാമെൻററിവിതു.

കൊൽവാൻ നിമിത്തമിവയെല്ലാം: സ്ത്രീ നിമിത്തം, ദായാദ്യ[18] നിമിത്തം, കർമ്മസ്പർദ്ധാ നിമിത്തം, (കർമ്മസ്പർദ്ധയാവിതു രാജകുലാദി നിയോഗം) പിശകിത്താൻ, ശത്രുവെൻറൊള്ള ദ്വേഷത്തിനാൽ താൻ, വാണിയത്തിലെ പിശകിനാൽ താൻ, കൂട്ടത്തിൽ[18a]വച്ചു പ്രാധാന്യം പിശകിത്താൻ, വിവാദപദങ്ങൾ വിവാദാദിസംയുക്തങ്ങളൊൻറു പിശകിത്താൻ—ഇവ്വു രോഷസ്ഥാനമാവോ[18b]. രോഷം നിമിത്തമായി കൊല്ലുമാറു[19].

**സ്വയമാദിഷ്ടപുരുഷൈർവാ, ചോരൈരർത്ഥനിമിത്തം, സാദൃശ്യാദന്യവൈരിഭിർവാ ഹതസ്യ ഘാതമാസന്നേഭ്യഃ പരീക്ഷേത. യേനാഹൂതഃ സഹസ്ഥിതഃ പ്രസ്ഥിതോ ഹതഭൂമിമാനീതോ വാ, തമനുയുഞ്ജീത.**

---

† രള്ളേ M. V.

16a. സംഗതിയാകും. അടുത്തൽ—to be fit, deserving, to happen (T. Lex.).

17. സ്ത്രീജനവും വിഷമിടാമെന്നർത്ഥം.

17a. സ്വയം. താൻ (ഏ. വ.)

18. മുതലവകാശം.

18a. സമവായം (തൊഴിൽയോഗം).

18b. രോഷസ്ഥാനങ്ങളാകുന്നു.

19. നിമിത്തമാണ് കൊല്ലുന്നതു്.

യേ ചാസ്യ ഹതഭ്രമാവാസന്നചരാഃ താനേകൈകശഃ പൃച്ഛേൽ—‘കേനായമിഹാനീതോ ഹതോ വാ കഃ സശസ്ത്രഃ സങ്°ഗൂഹമാനഃ ഉദ്വിഗ്നോ വാ യുഷ്°മാഭിർദ്ദൃഷ്ടഃ?’ ഇതി. തേ യഥാ ബ്രൂയുഃ തഥാ ഽനുയുഞ്ജീത.

മറെറാരുത്തനെ ചൊല്ലി അവരെക്കൊണ്ടുതാൻ, താനേ താൻ കൊല്°വിതു. കള്ളർ അത്ഥം നിമിത്തം കൊൽവർ. ശത്രുവെക്കൊൽവാൻ നിനെച്ചു വന്നവർ സാദൃശ്യത്തിനാൽ നടവെ നിൻറവരെ കൊൽവാനുമടുക്കം. അതെല്ലാം അരികത്തും പക്കത്തുമൊള്ളവരെക്കൊണ്ടറിക. ചത്തവരെ വിളിച്ചുകൊണ്ടുപോയവനെയും കൂടെനിൻറവനെയും, കൂടപ്പോയവനെയും, ചത്ത നിലത്തു കൊണ്ടുവന്നവനെയും വെട്ടു†ത്തവനെയും—ഇത്ര[20]ജനത്തെ ആരായിപ്പിതു. യാവർ ചിലർ, ഇവൻ ചത്ത നിലത്തു ചാരത്തൊള്ളവരും, എല്ലാരെയുമൊരോത്തരെ[21] വിളിച്ചു വിചാരിക്കുമാറു:— ‘ആരിവിടെ ഇവനെക്കൊണ്ടുവന്നോർ? കൊൻറോർ ആർ? ആയുധഹസ്തനായൊളിച്ചു നടന്നോനെ നിവരെ കണ്ടിതേ’ൻറു വിചാരിച്ചാൽ അവരും ചൊന്നവണ്ണമാരായിപ്പിതു.

ഇതി ശ്ലോകം:—

അനാഥസ്യ ശരീരസ്ഥ-
മുപഭോഗം പരിച്ഛദം
വസ്ത്രം വേഷം വിഭൂഷാം വാ
ദൃഷ്ട്വാ തദ്വ്യവഹാരിണഃ
അനുയുഞ്ജീത സംയോഗം
നിവാസം വാസകാരണം
കർമ്മ ച വ്യവഹാരം ച
തതോ മാർഗ്ഗണമാചരേൽ.

---

† കൊണ്ടുവന്ന വെട്ടു M. V.

20. ‘ഇത്തര’യെന്ന്” സാധാരണ കാണുന്നു”.

21. ഓരോരുത്തരെയായി. cf. പൃച്ഛേദിമ മാല പാറിച്ചൂരാരോത്തരെ’—ലീ. ഉ. പ. 29. ത. ഒരോവൊരുവർ.

ഇരണ്ടിന്നും പൊരുളാവിതു:— അനാഥൻ ചത്തുകിടക്കുമവനെ[22] കണ്ടാൽ അവനുടയ ശരീരസ്ഥമായുള്ള ഉപഭോഗം— മാല്യം, അനുലേപനം എന്റിഞാതി, കട, ചെരുപ്പ് എന്റിഞാതി; പരിച്ഛദം, വസ്ത്രം; വേഷം, മയിർ നീണ്ടിരിപ്പിതു, ചിരച്ചിരിപ്പിതു എന്റിഞാതി; ഭൂഷണം അലങ്കാരമെന്റിഞാതി. ഇവൻശരീരസ്ഥ[23]മായിരുന്ന മാല്യാദികളെ കണ്ടു മാലാകാരാദികളെ വിചാരിപ്പിതു:— 'ഇവനെങ്ങിരിപ്പിതു? ആരോടു കൂടി ഇരിപ്പിതു? അവിടെ വരവാനെന്തു നിമിത്തം? ഇവനെന്തു ചെയ്തു ജീവിപ്പിതു? വ്യവഹാരമെവിടെ?'— എന്റു വിചാരിച്ചു കൊന്റവരെ പിന്നെ ആരായിപ്പിതു.

രജ്ജുശസ്ത്രവിഷൈർവാപി
കാമക്രോധവശേന യഃ
ഘാതയേൽ സ്വയമാത്മാനം
സ്ത്രീ വാ പാപേന മോഹിതാ.

രജ്ജുനാ രാജമാർഗേ താം
ചണ്ഡാലേനാപകർഷയേൽ
ന ശ്മശാനവിധിസ്തേഷാം
ന സംബന്ധിക്രിയാസ്തഥാ

ബന്ധുസ്തേഷാം തു യഃ കുര്യാൽ
പ്രേതകാര്യക്രിയാവിധിം
തൽഗതിം സ ചരേൽ പശ്ചാൽ
സ്വജനാദ്വാ പ്രമുച്യതേ.

സംവത്സരേണ പതതി
പതിതേന സമാചരൻ
യാജനാധ്യാപനാദ്യൗനാൽ
തൈശ്ചാന്യോപി സമാചരൻ.[24]

---

22. ചത്തു കിടക്കുന്ന അനാഥനെ എന്നർത്ഥം.

23. ഇവന്റെ ശരീരത്തിലുള്ള. പ്രയോഗം ശ്രദ്ധേയം.

24. വ്യാഖ്യാനത്തിൽ ഈ നാലു ശ്ലോകങ്ങൾ ഉദ്ധരിച്ചിട്ടില്ല.

കയിറു† കൊണ്ടു താൻ, പുടവകൊണ്ടു താൻ, ഞാൻറു താൻ, തന്നെ ക്കുത്തി താൻ, വിഷം കുടിച്ചു താൻ ചാവാൻ‡ യാവനൊരുത്തൻ വ്രതം ചെയ്‌വോൻ§, അവൻ ദൃഷ്ടാദൃഷ്ടഫലത്തോടു വേറുപടും[25]. ഇവനയും ചത്തുപ്പോനെ അരയർപെരുന്തെരുവിന്നുടെ[26] ഇഴച്ചിപ്പിതു*[26a]. യാഗാദികളിലും അവനെ വർജ്ജിക്ക. അവന്നു ദോഷം കെടുവിച്ചു അശൌചമിയം ചെയ്യുമാൽ; അപ്പോഴേ അവൻ പതിതൻ. പതിതരോടു യാജനം[27], അധ്യാപനം, യൌനം[28] എൻറിത്യാദി ചെയ്കിൽ ഒരാണ്ടിൽ പതിതരാവർ. പിന്നെ അവരൊടുകൂടി വ്യവഹരിക്കുമവനും പതിതനാം[29].

ആശുമൃതകപരീക്ഷ മുടിഞ്ഞിതു.




---

† കയറു M.

‡ ചാവുവാൻ M. V.

§ വ്രതം കാര്യം ചെയ്യുവാൻ M. V.

* ഇഴപ്പിത M.

25. സംസ്കൃതമൂലത്തിൽ ഇതിനു—'ഫലേന വിയുജ്യതേ' എന്ന മട്ടിൽ.

26. രാജവീഥിയിലൂടെ. *cf.* 'തെരുവിനൂടെ ഇരാജഭവനത്തെ പ്രാപിച്ചാൻ' —ഉ. പു. ചെ. 42. G യിൽ തെരുവൂടെ എന്നു തന്നെ കാണുന്നു.

26a. വലിപ്പിക്കണം, *cf.* 'അവളെ ഉച്ഛ്വാസനതെകൊണ്ടു സഭാമധ്യത്തിൽ ഇഴപ്പിച്ചു'—ദു. വാ. ചെ. 13.

27. യാഗം ചെയ്യിക്കൽ.

28. വിവാഹം.

29. മൂലം കുറെ വിട്ടിരിക്കുന്നു.

# പ്രകരണം 83. വാക്യകർമ്മാനുപ്രയോഗഃ

രക്ഷിതസന്നിധൗ ബാഹ്യാനാമാഭ്യന്തരാണം ച സാക്ഷിണം അഭിശസ്തസ്യ ദേശജാതിഗോത്രനാമകർമ്മസാരസഹായനിവാസാൻ അനുയുഞ്ജീത. താംശ്ചാപദേശൈഃ പ്രതിസമാനയേൽ. തതഃ പൂർവ്വസ്യാഹ്നഃ പ്രചാരം രാത്രൗ നിവാസം ച ആ ഗ്രഹണാദിതി അനുയുഞ്ജീത. തസ്യാപസാരപ്രതിസന്ധാനേ ശുദ്ധഃ സ്യാൽ. അന്യഥാ കർമ്മപ്രാപ്തഃ.

വാക്യകർമ്മാനുയോഗഃ എന്നിവിടെ സൂത്രം. വചനംകൊണ്ടും കർമ്മംകൊണ്ടും ശങ്കാഭിഗ്രഹിതനെ വിചാരിക്കുമാറു[1] ചൊല്ലിൻറിതെന്നിവിടെ സൂത്രാർത്ഥം. അഥവാ കള്ളനെ വഴിയറിഞ്ഞാൽ തദനുരൂപമായൊള്ള പ്രയോഗത്തെയും, (അനുരൂപമെൻറു, ചൊല്ലുമവിടെയും)[1a] ചൊല്ലിൻറിതെന്നിവിടെ സൂത്രാർത്ഥം. സംബന്ധം—ശങ്കാഭിലിംഗങ്ങൾക്ക വ്യഭിചാരം സംഭവിക്കമാകിൻറമയാലും[2], ബന്ധിക്കമതു മെയപ്പെട്ട കള്ളാതെ[3] കള്ളും ചില(ർ) വായിയൻറമയാലും[4], നിശ്ചയിപ്പാനായ്ക്കൊണ്ടു വാക്യകർമ്മാനുയോഗം ചൊല്ലിൻറിതു എന്നിവിടെ സംബന്ധം.

---

1. വിചാരണ നടത്തൽ. വിചാരണ(ത)—investigation, inquiry.

1a. അനുരൂപമെന്നാൽ താഴെപ്പറയുന്ന വാക്യം, കർമ്മം ഇവയിൽ അനുരൂപമായതു് എന്നർത്ഥം. അൻറുഗ്രഹണസൌകര്യത്തിന്ന ഗർഭിതഭാഗം ബ്രാക്കററിൽ ചേർത്തിരിക്കുന്നു.

2. അടയാളം കണ്ടു ശങ്കിച്ചു പിടിച്ചവർ ചിലപ്പോൾ കള്ളന്മാരായിരിക്കയില്ലല്ലോ.

3. കക്കാതെ.

4. പാഠത്തെല്ലാമെന്നുള്ളകൊണ്ടും, 'വായിയയിൻറമ' എന്നായിരിക്കാം പാഠം.

'മുഷിതസന്നിധൗ' എന്റതിന്നു പൊരുളാവിതു:—ധനമിളെക്കപ്പെട്ടവനുടെയ സന്നിധിയിലും തന്നാകത്തൊള്ള ജനത്തിനുടെയ സന്നിധിയിലും† വച്ചു ശങ്കിതാഭിഗ്രഹീതനെ ദേശാദികളെട്ടും വിചാരിപ്പതു. ദേശം, ജാതി, ഗോത്രം, നാമം, കർമ്മം, ധനം, സഹായം, നിവാസം എന്റിവെട്ടും വിചാരിപ്പിതു. അവിറ്റെ[5] യുക്തിയൊടും സാക്ഷികളൊടും കൂട പ്രതിപാദിച്ചു വിചാരിപ്പിതു. ധനമിളന്നതിൻ[6] തലനാറ്റം താൻ പോയടമും[6a], പുക്കടമും, ഉണ്ടെടമും, ഉറങ്ങിനെടമും ചൊല്ലുവിതു. ഇരയെ"[6b] കിടന്നടമും തന്നെപ്പിടിക്കപ്പെട്ടവുമൊള്ളതെല്ലാം വിചാരിപ്പിതു. അവനും സാക്ഷികളൊടൊപ്പിച്ചു പട്ടാങ്ങു[7] ചൊല്ലുവോനാകിൽ ശുദ്ധനാം‡. സാക്ഷികളെ ഒപ്പിക്കതതാഴികിൽ[7a] ദണ്ഡ്യനാം.

**ത്രിരാത്രാദൂർദ്ധ്വമഗ്രാഹ്യഃ ശങ്കിതകഃ, പൃച്ഛാഭാവാ,-ദന്യത്രോപകരണദർശനാൽ.**

**അചോരം ചോര ഇത്യഭിവ്യാഹരതഃ ചോരസമോ ദണ്ഡഃ, ചോരം പ്രച്ഛാദയതശ്ച.**

**ചോരേണാഭിശസ്തോ വൈരദ്വേഷാഭ്യാം അപദിഷ്ടകഃ ശുദ്ധഃ സ്യാൽ. ശുദ്ധം പരിവാസയതഃ പൂർവ്വഃ സാഹസദണ്ഡഃ.**

---

† സന്നിധിയിലും M, V.

‡ അവൻ ശുദ്ധനാം.

5. അവറ്റയെ.

6. നഷ്ടപ്പെട്ടതിന്റെ.

6a. അടം, എടം < ഇടം.

6b. 'യ' ലോപിച്ചും കാണും. cf. 'ഇറാ അത്താഴത്തിരവമിർത്തിനു'—കിളി. രാ. (TAS V. പേ. 63 ff.) ല. 23. G യിൽ 'ഇറാക്കിടന്നെടവും' എന്നാണ്.

7. പട്ടാങ്ക് (ത)—സത്യം.

7a. സാക്ഷികളുടെ മൊഴിയുമായി അവന്റെ മൊഴി യോജിപ്പിക്കാതെ വന്നാൽ. അതതാഴികിൽ=അതതായ്കിൽ. cf. 'പുത്രനെ കാണാഴികയാൽ പൊറിക ദുഃഖംകൊണ്ട്'—ഭ്രു. പു. പേ. 79. പാഠം 'ഒപ്പിക്കതതാഴികിൽ' എന്നായിരുന്നാലും വരാം. G യിൽ അങ്ങനെ കാണുന്നുമുണ്ട്.

മൂന്നുനാളം കഴിഞ്ഞാൽ ശങ്കിതനെ പിടിക്കപ്പെറാൻ[7b]. എന്തിനെന്റാൽ[8], അവനെ കട്ടതിൻ തലനാളൊള്ളതെല്ലാം വിചാരിപ്പാനരുതാം[8a]; മറന്നുപോയിട്ടു ഉപകരണങ്ങളോടു കൂടപ്പിടിപ്പിതു[8b]. ഉപകരണമാമവ്വു, കന്നവും[9] കഴിക്കോലും[10].

കള്ളനല്ലാതൊരുവനെത്തന്നെ കള്ളനെന്റു ഭ്രാന്തിയാൽ താൻ പ്രശാസ്താവാക, മററാരേനു[11]മാക, ചൊല്ലുകിൽ കള്ളനോടൊത്ത ദണ്ഡം വെക്കക്കടവിയൻ; കള്ളനെ ഒളിച്ചു വച്ചുകൊണ്ടിരിക്കിലും കള്ളൻ വെക്കം ദണ്ഡം വെപ്പിപ്പു.

കള്ളൻ വൈരത്താൽ താൻ ദോഷത്താൽ താൻ മറ്റൊരുത്തനെയും ചൊല്ലുവോനാകിൽ ചൊല്ലപ്പെട്ടവൻ ശുദ്ധൻ. ശുദ്ധനായിരുന്നവനെ വിടാതെ ഇരുന്ന പ്രശാസ്താവിനു പൂർവ്വം സാഹസദണ്ഡം.

**ശങ്കാനിഷ്പന്നമുപകരണ, മന്ത്രി, സഹായ, രൂപ, വൈയാപൃത്യകരാൻ നിഷ്പാദയേത്. കർമ്മണശ്ച പ്രവേശദ്രവ്യാദാനാംശവിഭാഗൈഃ പ്രതിസമാനയേത്. ഏതേഷാം**

---

7b. പിടിക്കാൻ പാടില്ല.

8. എന്നുകൊണ്ടെന്നാൽ എന്നർത്ഥത്തിൽ ഈ പ്രയോഗം സാർവ്വത്രികമായി ഈ ഗ്രന്ഥത്തിൽ കാണുന്നു.

8a. വിചാരണ നടത്തി അറിവാൻ സാദ്ധ്യമാവില്ല.

8b. ഇവ കൈയിലില്ലാതെ മറ്റു ലക്ഷ്യങ്ങളെക്കൊണ്ടും ശങ്കിതനെ പിടിച്ചുകൂടാ എന്നു താൽപര്യം. ഉപകരണങ്ങൾ കണ്ടാൽ മൂന്നു നാൾ കഴിഞ്ഞാലും പിടിക്കാം എന്നും മൂലത്തെ വ്യാഖ്യാനിക്കാം.

9. പുരം തുരക്കാനുള്ള കൂർത്ത ആയുധം. (കന്നം, വേൽ, വാൾ ഇവയൊക്കെ സ്ത്രീകളുടെ നോട്ടത്തെ, അതിന്റെ ഉള്ളിലേക്കു കയറുന്ന ശക്തിയെ ആസ്പദമാക്കി, തമിഴിലും പഴയ മലയാളത്തിലും കവികൾ ഉപമിച്ചിരുന്നു. cf. 'കന്നം പോലെയൊൺ കൺ കമലത്താരണമെന്നാക്കെ'—രാ. ച. 116-11. 'വെല്ലും വിൽ കൈവാളമോലവുമെല്ലുപോലെ കൊല്ലുവും മേനിയും മാൻമിഴി'—Ibid 117-4. 'കന്നക്കണ്ണാർമാതരില്ല'—ഉ. സ. I. 52.)

10. >കഴുക്കോൽ. ഇവിടെ നീണ്ട വടി.

11. >ആരാതും (ആരെങ്കിലും). എന്നും < എന്നിനും—എൻറാലും (ത).

കാരണനാം അനഭിസന്ധാനേ വിപ്രലപന്തമചോരം വിദ്യാൽ.

കള്ളനെൻററിയപ്പെട്ടവനുടയ ഉപകരണങ്ങളും, മന്ത്രികളും, സഹായരെയും, കട്ടുകൊണ്ട ധനവും അവരുടെ[11a] കർമ്മകരരെയുമിത്തനവരെയു[12]മിവരെ കൊണ്ട സാധിപ്പു†കൊൾവിതു.[12a] 'കട്ടുകൊണ്ട ധനമെങ്ങനെ ക്രമിട്ടുവാറു? ആർകളം പാൽ പുക്കോർ?[13]‡ എന്തു പുക്കവാറു?[14] ഉദമായിരുന്ന മഞ്ചിക[15]യിലിരുന്ന ധനമെന്തു വേണ്ടിയവാറു?[16] നിനക്കു ക്രമി§പ്പെട്ടതെങ്ങിത്തു്?[17]' എൻറു വിചാരിച്ചാൽ അവൻ കാട്ടുവോനാകിൽ കള്ളൻ. അവൻ കാട്ടാതെ അസംബന്ധം പറകിൽ കള്ളനല്ല എൻററിക.

---

† സാധിപ്പിച്ചു M.

‡ പാത്തുക്കോർ M. V.

§ ക്രയി V.

11a. <ഉടെ<ഉടയ<ഉടമയ. പഴയ 'ഉടയ' എന്ന തന്നെയായിരിക്കും പാഠം. cf. 'കന്നലൂർ കണക്കുത്താരുടെ അതികാരത്തു കൊണ്ടു'—കിളി. ശാ. (TAS V. ഭ. 63 ff.), ല. 50. 'തൊമ്മുടെ കാരിയത്തിൽ'—Ibid. ല. 53. ഉടെ>ൻറെ.

12. ഇതുവും പേരെ.

12a. അറിയണം.

13. ഭാഗം നേടിയവർ. പാൽ (ത. തെ. ക.)—ഭാഗം. cf. പാ, പകു—to divide. പകൽ. (തെ. പാളു. തുള. പാൾളു—Share). അട്ടുള്ള', ആ ഭാഗമുള്ള' എന്നർത്ഥത്തിലാണ്' പ. മ. ത്തിൽ സാധാരണ പ്രയോഗം. cf. അപ്പാൽ, ഇപ്പാൽ, ഉപ്പാൽ (ര). 'സ്ത്രീകളെയും അപ്പാലെ നിറുത്തി'—ബ്ര. പു. ഭ. 41. 'അപ്പാലെ പള്ളുവിനെയും കൊണ്ടു നടക്കുന്നുണ്ടിനാർ'—Ibid ഭ. 77.

14. എന്താണ്' കിട്ടിയതു്?

15. മഞ്ചം, ഒരുതരം പെട്ടി. 'പത്തായ(ഞ്ച)വും മഞ്ചവും ചെല്ലവും' എന്ന ശൈലിട്ടു ഉപയോഗിക്കുന്നു. മഞ്ചിക perh. (<മഞ്ചൂഷ), chest, box (ത. നി.). തെക്കൻ ദിക്കിൽ 'മഞ്ച' പ്രസിദ്ധമല്ലെന്നു കാണുന്നു.

16. എങ്ങനെ എടുത്തു? വേണ്ടുകയു ആവശ്യപ്പെടുക എന്ന ശരിയായർത്ഥം.

17. എവിടെ? ഉപാ ഉള്ളതായതു.

**ദൃശ്യതേ ഹ്യചോരോപി ചോരമാർഗ്ഗേ യദൃച്ഛയാ സന്നിപാതേ ചോരവേഷശസ്ത്രഭാണ്ഡസാമാന്യേന ഗൃഹ്യമാണോ ദൃഷ്ടഃ ചോരഭാണ്ഡസ്യോപവാസേന വാ, യഥാഹി മാണ്ഡവ്യഃ കർമ്മക്ലേശഭയാത് അചോരഃ, 'ചോരോസ്മി' ഇതി ബ്രുവാണഃ.**

**തസ്മാത് സമാപ്തകരണം നിയമയേത്.**

എന്തിന്ന യത്നപൂർവ്വം പരീക്ഷിക്കിൻറതെൻറാൽ നിർദ്ദോഷനെ ദ്രോഹിക്കമല്ലൊഴിപ്പാനായി. നിർദ്ദോഷനെയും പീഡിക്കാറുണ്ടു[18]. കള്ളർ പോതും വഴിയെ അറിയാതെ പോന്നിട്ടു താൻ, അവർകളോടറിയാതെ ഉടൻ[19] വഴി പോന്നിട്ടു താൻ, ചോരനുടയ വേഷസാദൃശ്യത്തിനാൽ താൻ, ശസ്ത്രഭാണ്ഡാദിസാദൃശ്യത്തിനാൽ താൻ, കള്ളർ കട്ട ധനമിവനുടയ സമീപത്തിട്ടു വച്ചുവ കണ്ടുതാൻ, കള്ളരൻറിയെയും കള്ളനെൻറു[†] പിടിപ്പുതുണ്ടക്കം. ആണിമാണ്ഡവ്യ[20]നാകിൻറ ഋഷി ദണ്ഡിക്കമല്ലയപ്പെട്ടു കള്ളം വായിയതു[21] കഴുവേറപ്പട്ടാൻ.

ആകിൻറമയാൽ നിശ്ചയമറിഞ്ഞുകൊണ്ടെൻറിയെ നിഗ്രഹം ചെയ്യലാകാ എൻറിട്ടു പരീക്ഷായത്നം ചൊല്ലിൻറിതു.

**മന്ദാപരാധം ബാലം വൃദ്ധം വ്യാധിതം മത്തമുന്മത്തം ക്ഷുത്പിപാസാധ്വക്ലാന്തമത്യാശിതമാമകാശിതം ദുർബ്ബലം വാ ന കർമ്മ കാരയേത്.**

---

† കള്ളരൻറിയെ M. V.

18. ശിക്ഷിപ്പുവാൻ ഇടവരാറുണ്ടു.

19. കൂടെ. cf. ഉടനടി, ഉടമ്പടി.

20. ശൂലാരോഹണം ചെയ്യപ്പെട്ട ഈ മാണ്ഡവ്യനെ ആണിമാണ്ഡവ്യൻ എന്നു പറയുന്നു.

21. പറഞ്ഞു, സമ്മതിച്ചു.

തുല്യശീല പുംശ്ചലീ പ്രാവാദിക കഥാവകാശഭോ-
ജനദാതൃഭിരപസർപ്പയേൽ. ഏവമതിസന്ദധ്യാൽ. യഥാ
വാ നിക്ഷേപാപഹാരേ വ്യാഖ്യാതം.

ആപ്തദോഷം കർമ്മ കാരയേൽ.

ന ത്വേവ സ്ത്രിയം ഗർഭിണീം സൂതികാം വാ മാസാ-
വരപ്രജാതാം. സ്ത്രിയാസ്ത്വർദ്ധകർമ്മ. വാക്യാനുയോ-
ഗോ വാ.

ബ്രാഹ്മണസ്യ സത്രിപരിഗ്രഹഃ ശ്രുതവതസ്തപസ്വി-
നശ്ച. തസ്യാതിക്രമ ഉത്തമോ ദണ്ഡഃ കർത്തുഃ കാരയി-
തുശ്ച; കർമ്മണാ വ്യാപാദനേന ച.

ശങ്കാഭിഗൃഹീതനേ ആകിലും, മദ്യപരാധനായും, ബാലനെയും, വ്യാധിതനെയും ഉന്മദിച്ചവനെയും, പയിപ്പു[22] ദാഹ ഇവർന്നി[23]രുന്നവനെയും, പെരുക ഉണ്ടിരുന്നവനെയും, അജീർണ്ണനെയും, ദുർബ്ബലനെയും—ഇവരെ തെല്ല ദണ്ഡിക്കരുതു[23a].

ഇവരെളെ അറിയുമാറാവിതു—തുല്യശീലരെക്കൊണ്ടും, പുംശ്ചലിയെ[23b]ക്കൊണ്ടും, പ്രാവാദികരെക്കൊണ്ടും, [എൻറവാറു വാക്കാളികൾ][24]†, കഥ പറയുമവരെളെക്കൊണ്ടും[24a] ഒററിച്ചറിഞ്ഞു പിന്നെ

† മാക്കാടികൾ M, V.

22. < പശി. ഗ്രാമ്യഭാഷയാണിപ്പോൾ ഇതു്.

23. > തൊതക (വരളുക).

23a. *cf.* മനു (സാക്ഷിപ്രകരണത്തിൽ)—

'നാർത്തോ ന മത്തോ നോന്മത്തോ
ന ക്ഷുത്തൃഷ്ണോപപീഡിതഃ
ന ശ്രമാർത്തോ ന കാമാർത്തോ
ന ക്രുദ്ധോ നാപി തസ്കരഃ'—VIII. 66.

23b. ബ. വ. വേണ്ടതാണ്.

24. പ്രാവാദികർ—പാട്ടുപാടികൾ (സ്തുതിക്കാർ). പകർപ്പുകളിലെ, 'മാക്കാടികൾ' അബദ്ധമാവാനേ വഴിയുള്ളൂ. *cf.* വാക്കാടുതൽ—to speak, wrangle (ത. നി.).

24a. മൂലത്തിലെ 'അവകാശഭോജനദാതാക്കളെ' (താമസസ്ഥലവും ഭോജനവും നൽകുന്നവർ) വിട്ടിരിക്കുന്നു.

ദണ്ഡിക്ക. അൻറിയെ നിക്ഷേപം അപഹരിച്ചവനെ അറിവാനുള്ള ഉപായം കള്ളർകീഴ് ചൊന്നവ്വ് ഇങ്ങമെയും[25].

നിശ്ചിതദോഷനായിരുന്നവനെ ദണ്ഡിക്കുമാറു ചൊല്ലിൻറിള ദണ്ഡം.

ഗർഭിണിയായവളുള്ള സ്ത്രീയെ ദണ്ഡിക്കലാകാ. പെററിരുന്നവളയും ഒരു മാസം കഴിഞ്ഞിതൻറിയെ ദണ്ഡിക്കലാകാ. ദണ്ഡിക്കിൽ പുരുഷനു ചൊന്ന ദണ്ഡത്തിൽ പാതി സ്ത്രീക്കു ദണ്ഡം. അൻറിയെ വാക്കൊണ്ടു താററിയാ[26]ലുമമെയും ദോഷത്തിനു തക്കവാറു.

ബ്രാഹ്മണനെ ദണ്ഡിക്കുമാറാവിതു:—സത്യത്തിനോടു ചൂഴറിപ്പിതു[27]. ശ്രുതവാനുമായ് തപസ്വിയുമായിരിക്കിൽ ക്ഷത്രിയവൈശ്യനാരെയും[28] സത്യത്തോടു ചൂഴറിപ്പിതു. ബ്രാഹ്മണനെ ഇച്ചൊന്നതിൽകാട്ടിൽ ഏററപ്പരിക്ഷിക്കിൽ ഉത്തമം സാഹസദണ്ഡം.

---

25. കള്ളരെ സംബന്ധിച്ച് (കള്ളർകീഴ്—കള്ളരുടെ താഴെ) പറഞ്ഞതു ഇവിടെയും യോജിക്കും എന്നർത്ഥം.

26. ശകാരിക്കുക, ശിക്ഷിക്കുക, പൊട്ടിക്കുക, കൊല്ലുക എന്ന ഗുണ്ടർട്ട്. 'കണമൊക്കെ താററിപ്പറകി' എന്നും 'വെടിവെച്ചു താററിക്കളഞ്ഞു' എന്നും ഉദാഹരിക്കുന്നു. cf. താററുക്കോൽ (< താറു)—ആനത്തോട്ടി, ox goad (ത. നി.).

27. സത്രിപരിഗ്രഹം എന്നാണ് മൂലം. സത്രികം പിടിച്ചു അണയിടും നടത്തി ശുദ്ധിപ്പിക്കൽ എന്നർത്ഥം. നമ്മുടെ വ്യാഖ്യാതാവിൻറെ പാഠം സത്യപരിഗ്രഹം എന്നാണെന്നു സ്പഷ്ടമാണ്. ബ്രാഹ്മണാദികളെ സംബന്ധിച്ചിടത്തോളം സത്യം ചെയ്യൽ തന്നെ ശിക്ഷയായി എന്നായിരിക്കാം ആശയം. cf. 'ബ്രൂഹീതി ബ്രാഹ്മണം പൃച്ഛേൽ സത്യം ബ്രൂഹീതി പാർത്ഥിവം'—മനു. VIII. 88.

ചൂഴറിപ്പിതു < ചൂഴവിപ്പിതു. ശപഥം ചെയ്യിക്കണം. ചൂഴ് (ത), സൂളു (ക)—ശപഥം. ചൂഴുക എന്ന ശൈലി. ഗ്രന്ഥത്തിൽ മററു സ്ഥലങ്ങളിലും ഇതു വന്നിട്ടുണ്ട്.

28. ബ്രാഹ്മണനും, വിദ്വാനും, തപസ്വിക്കും സത്രിപരിഗ്രഹം—ഇങ്ങനെയും മൂലപ്രകാരം അർത്ഥം പറയാം.

വ്യാവഹാരികം കർമ്മചതുഷ്കം—ഷഡ് ദണ്ഡാഃ, സപ്ത കശാഃ, ദ്വാവുപരിനിബന്ധൗ, ഉദകനാളികാ ച.

പരം പാപകർമ്മണാം നവവേത്രലതാദ്വാദശകം, ദ്വാവൂരുവേഷ്ടൗ, വിംശതിർ നക്തമാലലതാഃ, ദ്വാത്രിംശത് തലാഃ, ദ്വൗ വൃശ്ചികബന്ധൗ, ഉല്ലംബനേ ച ദ്വേ, സൂചീഹസ്തസ്യ യവാഗൂപീതസ്യ ഏകപർവദഹനമംഗുല്യാഃ, സ്നേഹപീതസ്യ പ്രതാപനമേകമഹഃ, ശിശിരരാത്രൗ ബൽബജാഗ്രശയ്യാ ചേത്യഷ്ടാദശകം കർമ്മ.

തസ്യോപകരണം പ്രമാണം പ്രഹരണം പ്രധാരണം അവധാരണം ച ഖരപട്ടാദാഗമയേത്.

ദിവസാന്തരമേകൈകം ച കർമ്മ കാരയേത്.

ലോകത്തിൽ വ്യവഹരിച്ചിയങ്ങിൻറാ† ദണ്ഡിപ്പാൻ കർമ്മങ്ങൾ[29] നാലു ജാതി. ആറു ദണ്ഡുകൊണ്ടു തകർപ്പിതു. ഏഴു കശ കൊണ്ടടിപ്പിതു. (ഉപരിനിബന്ധം)[29a] ഇരണ്ടു ജാതി—മേൽ കെട്ടുവാൻ കൈയിരണ്ടും കൂടിപ്പിന്നൽ‡ കെട്ടുമതും, അതിനോടു കൂടത്തലയും കെട്ടുമതു(ം). ഉദകനാളിയാവിതു ഉപ്പുനീർ[30] മൂക്കിലേറുമതു്. എൻറിവൈ[31] നാലു കർമ്മങ്ങൾ.

---

† ആൻറാ V.

‡ പിന്നിൽ V.

29. ലോകത്തിൽ നിലവിലുള്ള ദണ്ഡകർമ്മങ്ങൾ. ഇയങ്ങിൻറാ— ഇയങ്ങുന്ന.

29a. പാഠം പകർപ്പുകളിൽ വിട്ടിരിക്കുന്നു.

30. ഉപ്പു കലങ്ങിയിട്ടു.

31. എൻറിവു എന്നതു കാണണം.

തണ്ടായം[44] ചുട്ടു കൊണ്ടുവെപ്പിച്ചിതു. വിലയുടയ ഒരു പട്ടും[45] ചുട്ടുവിതു. നെയ് കടിപ്പിച്ചു വെയിലത്തു താൻ തീക്കൽ താൻ പകൽ തികയ നിറുത്തുവിതു. കളിയന്നാറ്റം[45a] ഇരാത്തികയ[46] നീരിൽ നിറുത്തുവിതു. ബൽബജ[47]മാകിന്റ പുല്ലിൻ ത്രയം[48] പടുത്തു[49], നീർ തളിച്ചു കളിയന്നാറ്റം കിടത്തുവിതു. എന്റിങ്ങനെ പതിനെട്ടു ജാതി ബന്ധം.

ഏറ്റപ്പാപികൾക്കു ഇനി ബന്ധത്തുക്കു വേണ്ടുമുപകരണങ്ങൾ, കയറും, ആണിയും, പ്രമാണമാവിതു ബന്ധിനം കഴൈ[49a]ക്കുമൊള്ള നീളം. പ്രഹരണമാവിതു പുതുമൂരൽ എന്റിങ്ങജാതികൾ. പ്രയോജനമാവിതു ബന്ധിക്കപ്പട്ടിന്റവരെ നിറുത്തുമാററിലൊരു[50] പ്രകാരം. അവധാരണമാവിതു, ഇങ്ങനെ ഒരു ശരീരമുടയവരെ ഇങ്ങനെ ബന്ധിക്കുമാറു എന്റൊള്ളറിവ്—ഇച്ചൊന്ന ഉപകരണാദികളെല്ലാം കരപട്ട[51]†ത്തിൽനിന്നറിക.

ബന്ധിക്കുമവരെ ഓരോ നാളിടയിട്ടു ബന്ധിപ്പിച്ചിതു.

---

† പടത്തിൽ M. V.

44. നിണ (ഇരുമ്പു) ബന്ധം. ബന്ധനത്തിന്റെ ഉപകരണമാകാം. തമിഴിലുണ്ട്.

45. സന്ധി.

45a. രാവിലത്തിൽ.

46. രാത്രി മുഴുവൻ.

47. ഒരുതരം പരുക്കൻപുല്ല്.

48. മൂന്നു. cf. 'പച്ചോലയുമൊരു ഇരു കൊത്തി ചമ്മു'—പ. പാട്ടുകൾ I. (Madras University Publication) പേ. 128.

49. വിരിച്ച്. cf. പടുക്കൈ (√പടു)—bed. (ത).

49a. കഴ—പാദുവാർ.

50. നിറുത്തുന്നതിലുള്ള. 'ആറു' സപ്ത. പരമാകയ്യമ്പാൾ 'ആറ്'.

51. കരപട്ടം—കരപട്ടമെന്ന ആചാര്യനാൽ പ്രണീതമായ ശാസ്ത്രഗ്രന്ഥം. മുഖവുര നോക്കുക.

**പൂർവ്വകൃതാപദാനം, പ്രതിജ്ഞായാപഹരണം, ഏക—ദേശദൃഷ്ടദ്രവ്യം, കർമ്മണാ രൂപേണ വാ ഗൃഹീതം, രാജകോശമവസ്തൃണന്തം, കർമ്മവധ്യം വാ രാജവചനാൽ, സമസ്തം വ്യസ്തമഭ്യസ്തം വാ കർമ്മ കാരയേൽ.**

**സർവ്വാപരാധേഷ്വപീഡനീയോ ബ്രാഹ്മണഃ. തസ്യാഭിശസ്താങ്കോ ലലാടേ സ്യാൽ വ്യവഹാരപതനായ.**

**സ്തേയേ ശ്വാ, മനുഷ്യവധേ കബന്ധഃ, ഗുരുതല്പേ ഭഗം, സുരാപാനേ മദ്യധ്വജഃ.**

കള്ളൻ കട്ടുകട്ടിരുന്നവനായും, ചൊല്ലിക്കൊണ്ടു കട്ടവനായും, ഇളന്ന[52] ദ്രവ്യത്തിലേകദേശത്തോടു കൂടെ കണ്ടവനായും, അപദ്വാരപ്രവേശനിഷ്ക്രമണാദി[53]രൂപമായിരുന്ന കർമ്മത്തോടു കൂടെ കണ്ടവനായും, കളവിനോടു[54] കൂടെ കണ്ടവനായും, രാജാവിന്റെ ധനം മറെ†ക്കിൻറവനായും, പെരുതായുള്ള അപരാധമുടയവനെയും, രാജാവിന്റെ അരുളിച്ചെയ്ക[55]യാൽ, എല്ലാ ദണ്ഡങ്ങളുമുടയവനായും, ഒരൊൻറു പിന്നെയും ദണ്ഡിക്ക ഉയിർ പോമളവും. ഇ‡ വിധി ക്ഷത്രിയാദികൾക്ക വിധിച്ചിതു.§

(ബ്രാഹ്മണനെ)[56] എല്ലാ അപരാധത്തിലും ദണ്ഡിക്ക ഒല്ലാ[56a] അവനെ ദണ്ഡിക്കുമാറാവിതു:—ഇവൻ ചെയ്ത ദോഷം ലോകരറിവാ

---

† മറ V.

‡ ഈ V.

§ വിധിച്ചു M.

52. നഷ്ടപ്പെട്ട.

53. തെററായ വാതിലിൽക്കൂടി പോകയും വരികയും ചെയ്യുക.

54. രൂപം (കളവുമുതൽ).

55. രാജാജ്ഞ. അരുളിച്ചെയ്യലാൽ എന്നേ ഇപ്പോൾ പ്രയോഗിയ്ക്കൂ.

56. പദം പകർപ്പുകളിൽ വിട്ടിരിക്കുന്നു.

56a. അപരാധത്തിലും ദണ്ഡിക്കരുതു് എന്നാണ് വിവക്ഷ; ചിലതിൽ ദണ്ഡിക്കാമെന്നല്ല.

നായി നെററിമേലടയാളം കാച്ചുവിക്ക. അതു ചെയ്യിൻറിക്ക, അറിയാതെ മററു ജനം അവനോടു വ്യവഹരിക്കമെന്തൊഴിവാൻ.

കൾക്കിൽ നായടയാളം കാച്ചുവിക്ക. മനുഷ്യവധത്തിൽ കബന്ധം[57] കാച്ചുവിക്ക. ഗുരുതല്പഗമനത്തിൽ[58]† ഭഗം[59] കാച്ചുവിക്ക. കൾ കുടിച്ചോനാകിൽ സുരാധ്വജം[60] കാച്ചുവിക്ക.

ശ്ലോകം:—

ബ്രാഹ്മണം പാപകൎമ്മാണ-
മുൽഘൃഷ്യാങ്കകൃതവ്രണം
കുൎയ്യാന്നിൎവിഷയം രാജാ
വാസയേദാകരേഷു വാ.

ഇതിന്നു പൊരുളാവിതു:—പാപകൎമ്മാവായൊരു ബ്രാഹ്മണനെ അടയാളമും കാച്ചി ഉൽഘോഷിപ്പിച്ചും ചെയ്തു ദേശത്തിൽനിന്നു കളയുവിക്ക[61]. ആകരകൎമ്മാന്തത്തിൽ[62] നിവൃത്തിയാക്കുകയും രാജാ.

വാക്യകൎമ്മാനുയോഗം എൻറവത് സൂത്രം മുടിഞ്ഞിതു.

---

† തല്പഗത്തിൽ M. V.

‡ എന്നു V.

57. കബന്ധം.

58. തല്പം—പത്നി.

59. ജനനേന്ദ്രിയം.

60. കള്ളിൻകൊടി (കള്ളും പാത്രവും തൂക്കി തോളിൽ പുരകുന്ന രൂപവും മാറുമാണ് കൊടി).

61. ബഹിഷ്കരിക്കണം.

62. ഖനിയിലുള്ള ജോലി.

# പ്രകരണം 84. സർവ്വാധികരണരക്ഷണം

സമാഹർത്തൃപ്രദേഷ്ടാരഃ പൂർവമധ്യക്ഷാണാം അധ്യക്ഷപുരുഷാണാം ച നിയമനം കുര്യുഃ.

ഖനിസാരകർമാന്തേഭ്യഃ സാരം രത്നം വാ അപഹരതഃ ശുദ്ധവധഃ. ഫൽഗുദ്രവ്യകർമാന്തേഭ്യഃ ഫൽഗു ദ്രവ്യമുപസ്കരം വാ പൂർവഃ സാഹസദണ്ഡഃ.

പണ്യഭൂമിഭ്യോ വാ രാജപണ്യം മാഷമൂല്യാദൂർധ്വം ആ പാദമൂല്യാദിത്യപഹരതോ ദ്വാദശപണോ ദണ്ഡഃ. ആ ദ്വിപാദമൂല്യാദിതി ചതുർവിംശതിപണഃ. ആ ത്രിപാദമൂല്യാദിതി ഷട്ത്രിംശത്പണഃ. ആ പണമൂല്യാദിത്യഷ്ടചത്വാരിംശത്പണഃ. ആ ദ്വിപണമൂല്യാദിതി പൂർവഃ സാഹസദണ്ഡഃ. ആ ചതുഷ്പണമൂല്യാദിതി മധ്യമഃ. ആ അഷ്ടപണമൂല്യാദിത്യുത്തമഃ. ആ ദശപണമൂല്യാദിതി വധഃ.

സർവ്വാധികരണരക്ഷണ[1]മെന്നിത്ത സൂത്രം. അധികരണമെന്റു അധികരണസ്ഥരായെല്ലാ സമാഹർത്തൃപ്രഭൃതികളെച്ചൊല്ലിന്റിത്തു. അന്റിയെ ദ്രവ്യോൽപത്തിസ്ഥാനമാകിലുമാക[1a]. അവരെല്ലെ രക്ഷി

---

1. രാജകീയസ്ഥലങ്ങളിലുള്ള അധികൃതന്മാരെ അന്യായകർമ്മങ്ങളിൽനിന്നു നിവാരണം ചെയ്യലാണ് പ്രകരണവിഷയം.

1a. അഥവാ അധികരണമെന്നാൽ ദ്രവ്യോൽപത്തിസ്ഥാനവും ആകാം എന്നർത്ഥം. (ഈ അർത്ഥം സ്വീകരിക്കുമ്പോൾ അടുത്ത വാക്യത്തിലെ 'അവരെല്ലെ' എന്നതിനെ 'അവയെ' എന്നാക്കണം.)

ക്കുമാറു സർവ്വാധികരണരക്ഷണമാവിതു എന്നിതു സൂത്രാർത്ഥം. സംബന്ധമാവിതു:—പൗരജാനപദാദികണ്ടകന്മാർ കാരുകാദികളെശ്ശോധിക്കുമാറു ചൊല്ലീതു. രാജാവിനുടയ ധനാപഹാരികളെശ്ശോധിക്കുമാറു ചൊല്ലിൻറിതെന്നിതു സംബന്ധം.

സമാഹർത്താവും പ്രദേഷ്ടാവും അധ്യക്ഷന്മാരെയും അധ്യക്ഷപുരുഷന്മാരെയും ഒരു കാര്യത്തിലേകം മുന്നെ എല്ലാ വ്യവസ്ഥയും കല്പിപ്പൂതു.

ഖനികർമ്മാന്തത്തിൽനിൻറും സാരകർമ്മാന്ത[2]ത്തിൽനിൻറും സാരം താൻ, രത്നം താൻ അപഹരിക്കിൽ ശുദ്ധവധം ഉണ്ഡം. ഖനി ആവിതു പൊൻ, വെള്ളി എൻറിജ്ജാതി. സാരമാവിതു ചന്ദനം, അകിൽ എൻറിജ്ജാതി. ഫല്ഗുദ്രവ്യം താൻ ഉപസ്കരം താൻ കട്ടുകിൽ പൂർവ്വം സാഹസദണ്ഡം. ഫല്ഗു ആവിതു പരുത്തിനൂൽ, ക്ഷൗമ, പട്ടമെൻറിജ്ജാതി. ഉപസ്കരമാവിതു ഉപകരണങ്ങൾ.†[2a]

പണ്യഭൂമിയിൽനിൻറു രാജപണ്യമൊരു മാഷകം[2b] വില പെറുമതു കടയാ(യ്) നാലു മാഷകം[2c] വിലപെറുമതു തലയാ[3](യ്), അപഹരിക്കിൽ പന്തിരണ്ടു പണം ഉണ്ഡം. പണ്യഭൂമി ആവിതു ചീരകം, അയമോദകം എൻറിജ്ജാതി വിളയും ഭൂമി. ഒരു മാഷകം വില

† വിട്ടുപാഠം M, V.

2. സാരദ്രവ്യങ്ങളുടെ കർമ്മശാല.

2a. ഉപസ്കരത്തിനു നിത്യവും ആവശ്യമുള്ള വസ്തു എന്നും കാണുന്നു.

2b. മാഹാണിപ്പണം:

2c. കാൽപ്പണം.

3. കടയാ, തലയാ ഇങ്ങനെ ഒടുവിലത്തെ യകാരച്ചില്ല് ലോപിച്ചാണെഴുതുന്നതു്. ലോപിക്കാതെയും കാണും. ശൈലി ശ്രദ്ധിക്കുക. ഒരു മാഷകം മുതൽ (തുടങ്ങി) നാലു മാഷകം വരെ എന്നാണർത്ഥം. cf. 'തിരുപ്പണിത്തുറൈപ്പട്ടാരകരുടെയ തിരുവാരാനരെ ചാന്തിയ' തലൈയായ' ചീക്കാല' കടൈയായ' ഇവൈ എഴുതുവിത്തേൻ' —ഇരുപ്പണി. ശാ. (TAS VI. പേ. 64.) വ. 4-5. ശാന്തിക്കാരൻ മുതൽ അടിച്ചുതളിക്കാരൻ വരെ എന്നർത്ഥം. 'കടയും തലയും' ഇപ്പോഴും മാറുന്നതെന്ന സൂചന.

പെറുമളള തുടങ്ങി എട്ടു മാഷകത്തളവും വില പെറുമളള കറ്ംക്കിൽ ഇരു പത്തുനാലു പണം ദണ്ഡം. പന്തിരണ്ടു മാഷകം വിലപെറുമളള കറ്ംക്കിൽ മുപ്പത്താറു പണം ദണ്ഡം. ഒരു പണം വിലപെറുമളള കറ്ംക്കിൽ നാല്പത്തെട്ടു പണം ദണ്ഡം. ഇരുപണം വിലപെറുമളള കറ്ംക്കിൽ പൂർവ്വം സാഹസദണ്ഡം. നാലു പണം[3a] പെറുമളള അപഹരിക്കിൽ മദ്ധ്യമം സാഹസദണ്ഡം. എട്ടു പണം വിലപെറുമളള അപഹരിക്കിൽ ഉത്തമം സാഹസദണ്ഡം.[4] പത്തു പണം വിലപെറുമളള അപഹരിക്കിൽ[4a] വധം ദണ്ഡം.

കോഷ്ഠപണ്യകുപ്യായുധാഗാരേഭ്യഃ കുപ്യഭാണ്ഡോപസ്കരാപഹാരേഷു അർദ്ധമൂല്യേഷ്വേത ഏവ ദണ്ഡാഃ.

കോശഭാണ്ഡാഗാരാക്ഷശാലാഭ്യഃ ചതുർഭാഗമൂല്യേഷ്വേത ഏവ ദ്വിഗുണാ ദണ്ഡാഃ.

ചോരാണാമഭിപ്രധർഷണേ ചിത്രോ ഘാതഃ. ഇതി രാജപരിഗ്രഹേഷു വ്യാഖ്യാതം.

കോഷ്ഠാഗാരത്തിൽനിന്റും, പണ്യാഗാരത്തിൽനിന്റും, [കുപ്യാഗാരത്തിൽനിന്റും[5]], ആയുധാഗാരത്തിൽനിന്റും കുപ്യഭാണ്ഡം, ഉപസ്കരം എന്റിവു അരമാഷകം† വിലപെറുമളള കടയാ(യ്) ഇരണ്ടു മാഷകം വില പെറുമളള തലയാ(യ്) അപഹരിക്കിൽ പന്തിരണ്ടു പണം ദണ്ഡം എന്റിങ്ങനെ കീഴെഴ്ക്കണക്കെ ദണ്ഡം കണ്ടുകൊൾക.

---

† മാഷം M, V.

3a. 'പണം' Mൽ വിട്ടിരിക്കുന്നു.

4. 'സാഹസ്സദണ്ഡം' എന്നാണ് Mൽ എല്ലായിടത്തും.

4a. കളവുകിൽ (കറ്ംക്കിൽ) എന്ന Gയിൽ—മൂന്നു വാക്യത്തിലും.

5. പകർപ്പുകളിലില്ല.

കോശാഗാരത്തിലും, ഭാണ്ഡാഗാരത്തിലും, അക്ഷശാലയിലും നിന്റു കാകണി കടയായൊരു മാഷകം വില പെറുമതു തലയാ(യ്) അപഹരിക്കിലിരുപത്തുനാലു പണം ദണ്ഡം[6] ഇവ്വണ്ണമെ കണ്ടുകൊൾക.

അധ്യക്ഷൻ താൻ അധ്യക്ഷപുരുഷൻ താൻ കള്ളൻ കട്ടുകൊണ്ടു തെന്റു ചൊല്ലിത്തങ്ങളപഹരിക്കിൽ[6a] ചിത്രവധം ദണ്ഡം—എന്റിങ്ങനെ രാജപരിഗ്രഹത്തി[7]ലുമതു ചൊല്ലിതു.

ബാഹ്യേഷു തു പ്രച്ഛന്നമഹനി ക്ഷേത്രഖലവേശ്മാപണേഭ്യഃ കുപ്യഭാണ്ഡമുപസ്കരം വാ മാഷമൂല്യാൽ ഊർദ്ധ്വമാപാദമൂല്യാൽ ഇത്യപഹരതസ്ത്രിപണോ ദണ്ഡഃ. ഗോമയപ്രദേഹേന വാ പ്രലിപ്യാവഘോഷണം. ആ ദ്വിപാദമൂല്യാദിതി ഷട്പണഃ, ഗോമയഭസ്മനാ വാ പ്രലിപ്യാവഘോഷണം. ആ ത്രിപാദമൂല്യാദിതി നവപണഃ, ഗോമയഭസ്മനാ വാ പ്രലിപ്യാവഘോഷണം, ശരാവമേഖലയാ വാ. ആ പണമൂല്യാദിതി ദ്വാദശപണഃ; മുണ്ഡനം പ്രവ്രാജനം വാ. ആ ദ്വിപണമൂല്യാദിതി ചതുർവിംശതിപണഃ, മുണ്ഡസ്യേഷ്ടകാശകലേന പ്രവ്രാജനം വാ. ആ ചതുഷ്പണമൂല്യാദിതി ഷട്ത്രിംശൽ പണഃ. ആ പഞ്ചപണമൂല്യാദിതി അഷ്ടചത്വാരിംശൽ

6. കോശാഗാരാദികളിൽനിന്നാണെങ്കിൽ മേൽപ്പറഞ്ഞവയുടെ നാലിലൊന്നു വിലയുള്ള ദ്രവ്യങ്ങൾ അപഹരിച്ചാലും ഈ ദണ്ഡങ്ങൾ തന്നെ ഇരട്ടി എന്നു ശരിയ്ക്കണം.

6a. അഭിപ്രായക്ഷണത്തിനു ഗൃഹഭേദം ചെയ്തു ചോരന്മാരെ കവർച്ചയ്ക്കു സഹായിക്കുക എന്നർത്ഥം കാണുന്നു. (cf. കെ. വി. എം—കൗ. ഭാ. ഭാ. 389). ഗണപതിശാസ്ത്രി നമ്മുടെ വ്യാഖ്യാതാവിനെയാണനുസരിച്ചിട്ടുള്ളത്.

7. രാജാവിന്റെ കാര്യാലയങ്ങളിൽ.

**പണഃ. ആ ദശപണമൂല്യാദിതി പൂർവഃ സാഹസദണ്ഡഃ. ആ വിംശതിപണമൂല്യാദിതി ദ്വിശതഃ. ആ ത്രിംശത്പണമൂല്യാദിതി പഞ്ചശതഃ. ആ ചത്വാരിംശത്പണമൂല്യാദിതി സാഹസ്രഃ. ആ പഞ്ചാശത്പണമൂല്യാദിതി വധഃ.**

പുറത്തു പരദേശത്തു ജാനപദന്മാരുടെ[8] ക്ഷേത്രാദികളിൽനിൻറു കപ്യാദികൾ അപഹരിക്കിൽ, ഒരു മാഷകം വില പെറുമതു തുടങ്ങി നാലു മാഷകം വില പെറുമതൊടുക്ക[9]മായി അപഹരിക്കിൽ, മൂന്നു പണം ദണ്ഡം. ക്ഷേത്രാദികളാവിതു, വയൽ, കളം, ഇല്ലം ആപണമെൻറിവയാതി. കപ്യാദികൾ കപ്യഭാണ്ഡം† ഉപസ്കരമെൻറിവ. അപഹരിച്ചവനു ധനമില്ലാഞ്ഞാൽ എന്തു ദണ്ഡിക്കുമാറു എൻറായ്, ചാണകംകൊണ്ടു നിറയപ്പൂശി പറയും കൊട്ടി നഗരത്തിൽ നടത്തുവിതു. എട്ടു മാഷം പെറുമളവു അപഹരിക്കിൽ ആറു പണം ദണ്ഡം. അൻറിയെ വെണ്ണീറും ചാണകവും പൂശിപ്പറയും കൊട്ടി നഗരത്തിൽ നടത്തിയാലുമമയും. പന്തിരണ്ടു മാഷകം പെറുമളവു അപഹരിക്കിൽ പന്തിരണ്ടു പണം ദണ്ഡം. അൻറിയെ ഗോമയഭസ്മം കൊണ്ടു അവലേപനം ചെയ്തു പറകൊട്ടിക്കടത്തിയാലുമമയും. ഒരു പണത്തളവും ചെല്ലു[10] അപഹരിക്കിൽ പന്തിരണ്ടു പണം ദണ്ഡം. അൻറിയെ തല ചിരച്ചു കടത്തിയാലുമമയും[11]. ഇരണ്ടു പണം വില പെറുമളവു അപഹരിക്കിൽ ഇരുപത്തുനാലു പണം ദണ്ഡം. അൻറിയെ

---

† കപ്യം M.

8. ജാനപദന്മാരുടെ എന്നർത്ഥം. നപുംസകപ്രത്യയം ശ്രദ്ധേയം.

9. 'കട—തലച്ചു' പകരം 'മുതൽ—ഒടുക്കം' വരുന്നു.

10. വരെ.

11. നാട്ടിൽനിന്നു പുറത്താക്കിയാലും മതി. മൂലത്തിലെ 'ശരാവമേഖലയാ വാ' (ചിരാച്ചു ചേർത്ത ചരട് കഴുത്തിൽ തൂക്കി) എന്ന ഭാഗം വിട്ടിരിക്കുന്നു.

ഇട്ടികകൊണ്ടു തലമയിർ കഴിച്ചു[12] കടത്തിയാല്വമമയും. നാലുപണം പെറുമതു അപഹരിക്കിൽ മുപ്പത്താറു പണം ദണ്ഡം. അഞ്ചുപണത്തളവപഹരിക്കിൽ നാല്പത്തെട്ടു പണം ദണ്ഡം. പത്തുപണത്തളവപഹരിക്കിൽ പൂർവ്വം സാഹസദണ്ഡം. ഇരുപതു പണത്തളവപഹരിക്കിൽ ഇരുനൂറു†പണം ദണ്ഡം. മുപ്പതു പണത്തളവപഹരിക്കിൽ[13] അഞ്ഞൂറു പണം ദണ്ഡം. നാല്പതു പണമപഹരിക്കിൽ ആയിരം. ഐമ്പതു(പണം)[13a] വിലപെറുമതപഹരിക്കിൽ കൊൽവിതു.

പ്രസഹ്യ ദിവാ രാത്രൗ വാ ന്യസ്തസ്വാമികമപഹരതോഽ-ദ്ധമൂല്യേഷ്വപത ഏവ ചൌർണ്ണോ ദണ്ഡഃ. പ്രസഹ്യ ദിവാ രാത്രൗ വാ സശസ്ത്രസ്യാപഹരതശ്ചതുർഭാഗമൂല്യേ-ഷ്വപത ഏവ ദണ്ഡഃ.

ക്ഷേത്രാദികളിൽനിന്റു ഇരായ് താൻ പകൽ താൻ കാത്തിരിക്കുമവരെ വലിന്തു[14] ആരാവക്ഷകം ഇടങ്ങി ഇരണ്ടു മാഷകത്തളവു് അപഹരിക്കിൽ മുന്റു പണം ദണ്ഡം—എൻറിവ്വണ്ണം വധത്തിനളവു ചൊല്ലു‡ക്കണ്ടുകൊൾക. പകലാക ഇരവാക ആയുധം പിടിച്ചു കാത്തി

† അഞ്ഞൂറു M.

‡ ചൊല്ലു M, V.

12. വടിച്ചുകളഞ്ഞു. കഴിതലു — to remove, to cut off, as hair (T. Lex.). 'മുണ്ഡനമിശ്വകാരകലന' എന്നാണു് വ്യാഖ്യാതാവിന്റെ പാഠം. 'മുണ്ഡനസ്യശ്വകാരകലന' ഇത്യാദി സാധാരണപാഠപ്രകാരം, മുണ്ഡനം ചെയ്യിച്ചു ഇഷ്ടികക്കഷ്ണംകൊണ്ടു എറിഞ്ഞു പുറത്താക്കണമെന്നാണർത്ഥം.

13a. M, V പകർപ്പുകളിൽ പാഠമില്ല. G യിൽ 'പണത്തളവപഹരിക്കിൽ' എന്നു കാണുന്നു.

14. കാവൽക്കാരുടെ മേൽ ബലം പ്രയോഗിച്ചു്. അവരെയ്യെ വലിയുക എന്ന ശൈലി ശ്രദ്ധിക്കുക. cf. വലിവു—force, compulsion. വലിതിൻ—by force. വലിന്തു കൊള്ളുതൽ—to get by force, വലി—power, arrogance. cf. ബല (T. Lex.). cf. 'അപസ്വര്യങ്ങളെയും വലിയപ്പിടിച്ചുകൊണ്ടുപോയി'—പ്രാ. ഗ. മാ. പേ. 36.

അന്നവരളെ വലിയ[15] കാകണി തുടങ്ങി ഒരു മാഷകമപഹരിക്കിൽ കീഴ്ം ചൊന്നതേ ദണ്ഡം.

**കുടുംബികാധ്യക്ഷമുഖ്യസ്വാമിനാം കൂടശാസനമുദ്രാകർമ്മസു പൂർവമധ്യമോത്തമവധാ ദണ്ഡാഃ, യഥാപരാധം വാ.**

**ധർമ്മസ്ഥശ്ചേത് വിവദമാനം പുരുഷം തർജയതി, ഭർത്സയത്യപസാരയതി, അഭിഗ്രസതേ വാ, പൂർവ്വമസ്മൈ സാഹസദണ്ഡം കുര്യാത്. വാക്പാരുഷ്യേ ദ്വിഗുണം.**

കുടുംബികൻ, അധ്യക്ഷൻ, മുഖ്യൻ (എൻറവാറു ഗ്രാമമഹത്തമൻ), സ്വാമി ആവോൻ സമാഹർത്താ—എൻറിന്നാൽവരും പൊയ്യോല[16] എഴുതുകിലും[16a], പൊയ്യിലച്ചിന[17] ഇടുകിലും യഥാസംഖ്യ[18]മായ് പൂർവ്വസാഹസമും, മധ്യമസാഹസമും, ഉത്തമസാഹസമും വധ(മും)[18a] എൻറി†നാലു നാൽവർക്കും ദണ്ഡം. അൻറിയേ അപരാധത്തിനു തക്കവാറു ദണ്ഡം ചെയ്യാലുമാമയും.

---

† ഉത്തമസാഹസദണ്ഡം. വധം എൻറി M.

15. മുകളിലത്തെ അർത്ഥം തന്നെ.

16. കള്ളശ്ശാസനം.

16a. എഴുതികില്ലും എന്നും കാണാം പകർപ്പുകളിൽ.

17. കള്ളമുദ്ര. ഇലച്ചിന < ലാഞ്ഛനം. seal, signet (T. Lex.). cf. ഇലട്ചണം, ഇലക്കണം < ലക്ഷണം.

18. കുടുംബികനു പൂർവ്വസാഹസം, അധ്യക്ഷനു മധ്യമസാഹസം—ഇങ്ങനെ മുതൽ ഉത്തരോത്തരമുള്ളവർക്കു കൂടുതൽ ദണ്ഡമെന്നു താൽപ്പര്യം.

18a. ഉത്തമസാഹസത്തിനുശേഷം പകർപ്പുകളിൽ കാണുന്ന 'ദണ്ഡം', വാക്യാവസാനത്തിൽ അതേ പദം ആവർത്തിയ്ക്കുന്നതുകൊണ്ടു വിട്ടുകളഞ്ഞിരിയ്ക്കുന്നു.

ഇനി ധൎമ്മസ്ഥരെപ്പറ്റോധിക്കുമാറു ചൊല്ലിന്റിതു. ധൎമ്മാസനത്തിൽ നില്ക്കിന്റവൻ വഴക്കിന്നു വന്നവരെ[19] ശിരഃകമ്പാദികൊണ്ടു തൎജ്ജിക്കിലും, വചനംകൊണ്ടു ഭൎത്സിക്കിലും അവരെ ഏറ നിവൃത്തുകിലും† അവരെയെ വചനം ഉപജീവിക്കിലും[20] പൂൎവ്വം സാഹസദണ്ഡം. വാക്പാരുഷ്യം ചെയ്യിലിരട്ടിക്കു ദണ്ഡം.

**പൃച്ഛ്യം ന പൃച്ഛതി, അപൃച്ഛ്യം പൃച്ഛതി, പൃഷ്ട്വാ വാ വിസൃജതി, ശിക്ഷയതി, സ്മാരയതി, പൂൎവ്വം ദദാതി വേതി, മധ്യമമസ്മൈ സാഹസദണ്ഡം കുൎയ്യാൽ. ദേയം ദേശം ന പൃച്ഛതി, അദേയം ദേശം പൃച്ഛതി, കാൎയ്യമദേശേ നാതിവാഹയതി, ഛലേനാതിഹരതി, കാലഹരണേന ശ്രാന്തമപവാഹയതി, മാൎഗ്ഗാപന്നം വാക്യമുൽക്രമയതി, മതിസാഹായ്യം സാക്ഷിഭ്യോ ദദാതി, താരിതാനുശിഷ്ടം കാൎയ്യം പുനരപി ഗൃഹ്ണാതി, ഉത്തമമസ്മൈ സാഹസദണ്ഡം കുൎയ്യാൽ. പുനരപരാധേ ദ്വിഗുണം, സ്ഥാനാദ്വ്യവരോപണം ച.**

അവരെ‡ വേറെ വിചാരിക്കിലും[21], വിചാരിക്കവേണ്ടതു വിചാരിയാതെ വിടുകിലും, ഇവരെ ശിക്ഷിക്കി[22]ലും, ഇവരെ മറ

† നിവൃത്തികി M.

‡ അവരോട M, V.

19. വിവാദം ചെയ്യുന്ന പുരുഷൻ, അന്യായക്കാരൻ എന്നാണു് വിവക്ഷ.

20. അഭിഗ്രസിക്കുക, ഭക്ഷിക്കുക, വിഴുങ്ങുക. വാക്കു കേട്ടതായി നടിക്കാതിരിക്കുക എന്നു താൽപര്യം. മൂകനാക്കുക എന്നും പറഞ്ഞുകാണുന്നു. (കെ. വി. എം., കൗ. അ. പേ. 391)

21. ആവശ്യമില്ലാത്തതു് ചോദിക്കുക. വ്യാഖ്യാനത്തിൽ ചിലതെല്ലാം വിട്ടിരിക്കുന്നു. 'ചോദിക്കേണ്ടതു ചോദിക്കാതിരിക്കുകയോ, ചോദിക്കരുതാത്തതു ചോദിക്കുകയോ, ചോദിച്ചതിനെ സമാധാനം കേൾക്കാതെ വിടുകയോ'—ഇങ്ങനെയാണു് മൂലത്തിന്റെ പോക്കു്.

22. പറയേണ്ടതു പഠിപ്പിക്കുക.

ന്നു നിരൈപ്പിച്ചു കൊടുക്കിലും[23] മധ്യമം സാഹസദണ്ഡം. ചൈലാവിട്ടു[24] സാക്ഷിയെ വിചാരിയാതെ ഒഴിവിതു; വഴക്കു ചെയ്യുകിൻറവനെ ബന്ധുക്കളായവരാമുള്ള സ്യാലാദികളെ വിചാരിപ്പിതു[25] ചൈലാവിയാതിരുന്നവരെയും†[26], കാര്യം സാക്ഷി ഇൻറിയെ മുടിക്കിലും[26a], ഛലം ചെയ്തിട്ടു ഭയം[27] ചൊല്ലിയവരെ‡ പിഴയാക്കിലും, കാരാഗ്രഹണം ചെയ്തു ഗ്രാഹനാക്കി ഒതുക്കിപ്പിക്കിലും§[28], വഴിമേൽ ചൊല്ലിൻറ വാക്യത്തെ പിഴ എൻറു ചൊല്ലുകിലും, സാക്ഷികൾക്കു ബുദ്ധിസാഹായ്യം ചെയ്കിലും, മുടിഞ്ഞ കാര്യത്തെ അഴിച്ചു[29] ആരായലുറുക്കിലും ഉത്തമം സാഹസദണ്ഡം. ധർമ്മസ്ഥൻ ഇരണ്ടാമതു അപരാധം ചെയ്കിലിതമെങ്കു ദണ്ഡവും സ്ഥാനത്തിൽനിൻറു വാങ്കുവിതും*[30] ചെയ്തിതു.

---

† ചൈലാവിയായിരുന്ന M.

‡ ഭയമാറിയ M, V.

§ ഒതുക്കിപ്പിക്കിലും M, V.

* വാങ്ങുവിതും M, V.

23. 'പൂർവ്വം ദദാതി'—പാഠത്തിൻെറ ആദ്യഭാഗം സൂചിപ്പിക്കുക.

24. ≺ശ്രാവിപ്പിച്ചു, നിർദ്ദേശിച്ചു, പറഞ്ഞുകൊടുത്ത. (തമിഴിൽ പാഠമില്ല). മൂലത്തിലെ ശ്രാവണത്തിനു സാക്ഷി എന്നർത്ഥം.

25. 'അഭയം ഞാതം പൃച്ഛതി'യുടെ വ്യാഖ്യാനം.

26. സ്യാലാദികളുടെ വിശേഷണം. സാക്ഷികളായി നിർദ്ദേശിക്കാത്ത സ്യാലാദികളെ വിസ്തരിക്കുക എന്ന താൽപര്യം.

26a. 'കാര്യമദേശേ നാതിവാഹയതി' എന്നതിൻെറ വ്യാഖ്യാനം.

27. =ഉണ്മ, സത്യം. ഉറ.

28. എല്ലാ പകർപ്പുകളിലും കാണുന്ന 'ഒതുക്കിപ്പിക്കൽ' തെറ്റാകെ പറയ നിലയ്ക്കു ഇണങ്ങുന്നില്ല.

൨൯. 'അഴിപ്പാരായുക' എന്ന ശൈലി നോക്കുക.

൩൦ ചെയ്തു. വാങ്ങുകൽ—To draw, drag, remove (T. Lex.). ഇന്നാട്ടു പകർപ്പുകളിൽ. ആവശ്യാർത്ഥകമായ ഈ പദം സന്ദർഭത്തിനു എഴുത്തിൽ തെറ്റു വന്നതാകണം. വാക്യാംശത്തിലെ സമുച്ചയ

**ലേഖകശ്ചേദുക്തം ന ലിഖതി, അനുക്തം ലിഖതി, ദുരുക്തമുപലിഖതി, സൂക്തമുല്ലിഖതി, അർത്ഥോൽപത്തിം വാ വികല്പയതീതി, പൂർവമസ്മൈ സാഹസദണ്ഡം കുര്യാൽ, യഥാപരാധം വാ.**

**ധർമ്മസ്ഥഃ പ്രദേഷ്ടാ വാ ഹൈരണ്യമദണ്ഡ്യം ക്ഷിപതി, ക്ഷേപദ്വിഗുണമസ്മൈ ദണ്ഡം കുര്യാൽ. ഹീനാതിരിക്താഷ്ടഗുണം വാ. ശാരീരദണ്ഡം ക്ഷിപതി, ശാരീരമേവ ദണ്ഡം ഭജേത. നിഷ്ക്രയദ്വിഗുണം വാ. യം വാ ഭൂതമർത്ഥം നാശയ,ത്യഭൂതമർത്ഥം കരോതി, തദഷ്ടഗുണം ദണ്ഡം ദദ്യാൽ.**

**ധർമ്മസ്ഥീയാൽ ചാരകാൽ നിസ്സാരയതോ ബന്ധനാഗാരാൽ ശയ്യാസനഭോജനോച്ചാരസഞ്ചാരം രോധബന്ധനേഷു ത്രിപണോത്തരാ ദണ്ഡാഃ കർത്തുഃ കാരയിതുശ്ച.**

ലേഖകൻ ചൊല്ലിയതെഴുതാതൊഴിവിലും,†31 ചൊല്ലീതില്ലാത്തതു എഴുതുകിലും, പിഴെക്കച്ചൊല്ലിയതു തിരുത്തുകിലും, നൻറായിച്ചൊല്ലിയതു പിഴക്കെ എഴുതുകിലും, സാധ്യമായിരുന്ന അർത്ഥോൽപത്തിയിനെ വികല്പിക്കിലും31a പൂർവം സാഹസദണ്ഡം. യഥാപരാധം ദണ്ഡമാകിലുമാക.

ധർമ്മസ്ഥൻ താൻ പ്രദേഷ്ടാവു താൻ അദണ്ഡ്യനെ ദണ്ഡിച്ചു പൊൻ കൊൾകിൽ‡ കൊണ്ടതിരട്ടി ദണ്ഡം. അമൈത്ത ദണ്ഡത്തിൽ പെരുക ദണ്ഡിക്കിലും, കുറയ ദണ്ഡിക്കിലും, കുറഞ്ഞതിലും,

---

† ഒഴിവിലു M.

‡ കൊള്ളിൽ M.

31. "ഒഴികിലും" എന്നായാലേ സമ്പ്രദായം ശരിയാകൂ.

31a. അർത്ഥം തെറ്റിയതായിട്ടെങ്കിലും എഴുതുക.

ഏറിയതിനിലുമെൺമടങ്കു ദണ്ഡം വെക്കക്കടവിയൻ. അൻറിയെ പുരുഷന്മാരെക്കൊണ്ടു ഉപേക്ഷയാലിത്†മടങ്കു വദ്ധ്യാലുമരനും[31b] ശാരീരം‡ ദണ്ഡം ചെയ്യപ്പെട്ടാരൈ നാരണധ്യന്ന ചെയ്കിൽ, തന്നെയും അവഗ്രം[32] ഉച്ചേരിപ്പിതു. അൻറിയെ അപരാധത്തിന വേണ്ടും ദണ്ഡത്തിലിരട്ടി മടങ്കു ചെയ്യാലുമരനും. ന്യായപ്രാപ്തമായിരുന്ന അർത്ഥത്തെ ഇല്ലാക്കിലും[33], ന്യായപ്രാപ്തമല്ലയാതവർത്ഥം[34] സാധിക്കിലും അതിലെണ്മടങ്കു ദണ്ഡം.

ഇനി ബന്ധനാദ്ധ്യക്ഷനെശ്ശോധിക്കുമാറു ചൊല്ലിൻറിതു. ധർമ്മസ്ഥരാൽ ചെയ്യപ്പെട്ട ചിറൈക്കോട്ടത്തു[35]നിൻറു കൈക്കൂലികൊണ്ടു ചിറയാളെ[36] പുറത്തു പോമാറുമവനും, പൊതുംചിറൈക്കോട്ടത്തു ചിറൈയാളർക്ക കിടക്കയും, പടുത്തിരിക്കയും[37], ഭോജനമും§ ചെയ്യ കൊടുപ്പിതും, ഉച്ചാരസഞ്ചാരം ചെയ്കിലും എൻറാവാറു മൂത്രപുരീഷാദിസഞ്ചാരത്തിനു മറ കെട്ടിക്കൊടുക്കിലും[38], ഇതു ചെയ്യുമവനും ചെയ്യിക്കുമവനും ത്രിപണോത്തരം ദണ്ഡം[39].

---

† ചിലായിത V.

‡ ശാരീരം M.

§ ഭോജനമനവും (?) M, (G).

31b. വാക്യക്രമം മാററിയിരിക്കുന്നു. മൂലത്തിൽ 'ചെയ്യണ'മെന്നാദ്യം.

32. അവ + അംഗം. വകാരം ഇരട്ടിക്കയും പതിവാണ്.

33. ഇല്ലാതാക്കിയാലും.

34. അല്ലയാത + അർത്ഥം.

35. തടവു. ചിറൈക്കൂടവും താഴെ വരും. ('കൂടം' എന്ന പകർപ്പുകളിൽ). ചിറൈ < ചിറു (തെ. മലാ. ക. തുളു) Prison, captivity (T. Lex.). വെള്ളം തടഞ്ഞുനിർത്തിയ സ്ഥലമാണല്ലോ സാധാരണ ചിറ.

36. തടവുകാരനെ.

37. പായ (ത.).

38. ഉച്ചാരസഞ്ചാരാദികർക്ക് തടസ്സം വരുത്തിയാലും എന്നും കാണുന്നു. (ധി. ഏം—കെ. അ. പേ. 392).

39. മൂന്ന പണം മുതല്ക്കു മുമ്മൂന്ന പണം അധികമായിട്ടുള്ള ദണ്ഡം.

ചാരകാദഭിയുക്തം മുഞ്ചതോ നിഷ്പാതയതോ വാ മധ്യമഃ സാഹസദണ്ഡഃ, അഭിയോഗദാനം ച. ബന്ധനാഗാരാത്, സർവസ്വം വധശ്ച.

ബന്ധനാഗാരാധ്യക്ഷസ്യ സംരുദ്ധകമനാഖ്യായ ചാരയതശ്ചതുർവിംശതിപണോ ദണ്ഡഃ. കർമ്മ കാരയതോ ദ്വിഗുണഃ. സ്ഥാനാന്യത്വം ഗമയതോഽന്നപാനം വാ രുന്ധതഃ ഷണ്ണവതിർദണ്ഡഃ. പരിക്ലേശയത ഉൽകോചയതോ വാ മധ്യമഃ സാഹസദണ്ഡഃ. ഘ്നതഃ സാഹസ്രഃ.

ചിറൈക്കൂട്ടത്തിൽ[40]†നിന്നു അഭിയുക്തനായൊള്ളവനെ വിട്ടകിലും, അവനെ ദ്രോഹിക്കിലും, മധ്യമം സാഹസദണ്ഡം. അഭിയുക്തൻ കൊടുക്കവേണ്ടും ധനം ഇവൻ കൊടുക്കവും കടവിയൻ[40a]. പെരുഞ്ചിറയിൽ[41]നിന്നു ബദ്ധനെ വിടുകിലും പുറപ്പെടുപ്പതും[42] ചെയ്കിൽ സർവ്വസ്വഹരണവും കൊല്ലയും ദണ്ഡം.

ബന്ധനാഗാരത്തിലിരിന്നവനെ ബന്ധനാഗാരാധ്യക്ഷൻ ചൊല്ലാതെ പരിചരിക്കിലിരുപത്തുനാലു പണം ദണ്ഡം. അവനെ കൊണ്ടു പണികൊള്ളുകിൽ നാല്പത്തെട്ടു പണം‡. കൈക്കൂലി കൊൾവാൻ സ്ഥാനാന്തരം നയിക്കിലും, ചോറും തണ്ണീരും മുട്ടിക്കിലും തൊണ്ണൂറാറു പണം ദണ്ഡം. അവനെ ദണ്ഡിക്കിലും ധനം കൊൾകിലും മധ്യമം സാഹസദണ്ഡം. കൊൽകിലായിരം പണം ദണ്ഡം.

---

† കൂട്ടത്തിൽ M.

‡ നാല്പത്തെൺമടങ്ങു M, V.

40. മുകളിൽ f. n. 35 നോക്കുക.

40a. കൊടുക്കുകയും വേണം.

41. വലിയ തടവ്. കൂടം, കോട്ടം എന്നിവ സമാനാർത്ഥകങ്ങളാണ്.

42. പോവാൻ അനുവദിക്കുക എന്നു താൽപര്യം.

പരിഗൃഹീതാം ദാസീമാഹിതികാം വാ സംരുദ്ധികാമധിചരതഃ പൂർവഃ സാഹസദണ്ഡഃ. ചോരഡാമരികഭാര്യാം മധ്യമഃ സംരുദ്ധികാമാര്യാമുത്തമഃ. സംരുദ്ധസ്യ വാ തത്രൈവ ഘാതഃ. തദേവാധ്യക്ഷേണ ഗൃഹീതായാമാര്യായാം വിദ്യാത്. ദാസ്യാം പൂർവഃ സാഹസദണ്ഡഃ.

ചാരകമഭിത്ത്വാ നിഷ്പാതയതോ മധ്യമഃ; ഭിത്ത്വാ, വധഃ; ബന്ധനാഗാരാത്, സർവസ്വം വധശ്ച.

അടിയാറു വിററുകൊണ്ടവളെത്താൻ[43], ഒററിക്ക[43a] കൊണ്ടവളെത്താൻ ഗമിക്കിൽ പൂർവ്വം സാഹസദണ്ഡം. കള്ളന്റെ ഭാര്യാവും[43b], ഡാമരികന്റെയ[44] സ്ത്രീയയും ഗമിക്കിൽ മധ്യമം സാഹസദണ്ഡം. കുലസ്ത്രീയെ ഗമിക്കിലുത്തമം സാഹസദണ്ഡം. ചിറപ്പെട്ടിരുന്നവൻ[45] ഇളെപ്പാന്നവരെളെ ഗമിക്കിൽ കൊൽവിതു. ഒളിപ്പിക്കിലും† കൊൽവിതു. കാവലിൽ പരമാറിയ[45a] കുലസ്ത്രീ പിടിക്കപ്പെട്ടവളെ[46]

---

† ഒളിക്കിലും M, V.

43. വാങ്ങിയ ദാസിയെ. മെററാരാറു വില്ലുമ്പോറു വാങ്ങിയവളുമാണ് 'വിററുകൊണ്ടവറു.'

43a. പണയം. < ഒറു—തൽ (< ഒററു). To adhere, to bring into contact (T. Lex.).

43b. *cf.* തൊവു്, കന്യാവു്, പളളവു്. 'കള്ളന്റെ ഭാര്യയെയും' എന്ന വേണ്ടതാണ്.

44. യുദ്ധത്തിൽ പിടിച്ചപ്പെട്ടവർ.

45. തടവുകാരൻ.

45a. കാവലിൽ നിൽക്കപ്പെട്ട.

പിടിക്കപ്പെട്ട കുലസ്ത്രീയെ. 'ചെറുമിയെ കാവലിൽ' എന്ന അർത്ഥത്തിൽ.

ഗമിക്കിലും വധം ഉണ്ടു. ചെറുമിയെ[47] കാവലകത്തിൽ പരമാരുമവളെ ഗമിക്കിൽ പൂർവ്വം സാഹസമുണ്ടു.

ധർമ്മസ്ഥരുടെ ചിറൈക്കൂട്ട†ത്തിലുന്നവരെ ചുവർ മുറിയാതെ വിട്ടൊളിപ്പിക്കിൽ മദ്ധ്യമം സാഹസമുണ്ടു. ചുവർ മുറിച്ചതിനൂടെ[48] കടത്തിക്കിലുത്തമം സാഹസമുണ്ടു[48a]. പെരുംചിറൈക്കൂട്ട†ത്തിൽ നിന്റൊളിപ്പിക്കിൽ സർവ്വസ്വഹരണവും വധവും ഉണ്ടു.

ഇനി ശ്ലോകം:—

ഏവമർത്ഥചരാൻ പൂർവം
രാജാ ദണ്ഡേന ശോധയേൽ;
ശോധയേയുശ്ച, ശുദ്ധാസ്തേ
പൗരജാനപദാൻ ദമൈഃ.

---

† ക്കൂട— M, V.

47. ദാസി. സാധാരണഭാഷയിൽ 'പെള്ള'. ജാതിപരമായ അർത്ഥം ക്രമത്തിൽ വന്നതാണ്. ചെറുപ്പവു (താണ സ്ഥിതി) മായി ചെറുമനു ബന്ധമില്ല. cf. ചെറുവ്യ—വയൽ. വയൽപ്പണിക്കാർ, ചെറുവർ > ചെറുമർ. (സ്ത്രീ.) ചെറുമി. 'ചാത്താ ചാത്താ ചാത്തൻ ചെറുമാ' (ഉണ്ണിയ. പെ. 74–75) എന്നു കാണുന്നതുകൊണ്ടു ചെറുമൻ 13–ാം ശതകത്തിൽ തന്നെ ജാതിനാമമായിത്തീർന്നിരുന്നുവെന്നു തോന്നുന്നു. cf. പുലയൻ. പുലം—വയൽ. ചെറുമി—A girl, slave girl—ഗുണ്ടർട്ട്.

48. മുറിച്ചതിൽ കൂടെ. ഉരുവപ്പൽ (ത)—കടന്നു പോവുക. ഉരു—The middle; that which comes between (T. Lex.). 'മുറിച്ചതിനൂടെ' എന്നു G.

48a. വാക്യം ചിലതിൽ ഇല്ല.

ഇതിന്നു പൊരുളാവിതു—അധ്യക്ഷന്മാരെ രാജാവു ദണ്ഡം കൊണ്ടു ശോധിപ്പിച്ചു. ശുദ്ധരായിരുന്ന അധ്യക്ഷന്മാർ† പുരത്തിലും ജനപദത്തിലും കണ്ടകരായുള്ളവരെയും ദണ്ഡംകൊണ്ടു ശോധിപ്പിച്ചു.

കണ്ടകശോധനത്തിൽ സർവ്വാധികരണ(രക്ഷണം)[485]
മുടിഞ്ഞിതു.




† അധ്യക്ഷന്മാരേയും M. V.

485. പദം പകർപ്പുകളിലില്ല.

# പ്രകരണം 85. ഏകാംഗവധനിഷ്ക്രയഃ.

---

തീൎത്ഥഘാതഗ്രന്ഥിഭേദോൎദ്ധ്വകരാണാം പ്രഥമേ ഽപരാധേ സന്ദംശച്ഛേദനം ചതുഷ്പഞ്ചാശത്പണോ വാ ദണ്ഡഃ. ദ്വിതീയേ ഛേദനം, പണസ്യ ശത്യോ വാ ദണ്ഡഃ. തൃതീയേ ദക്ഷിണഹസ്തവധഃ ചതുശ്ശതോ വാ ദണ്ഡഃ. ചതുൎത്ഥേ യഥാകാമീ വധഃ.

പഞ്ചവിംശതിപണാവരേഷു കുക്കുടനകുലമാൎജ്ജാരശ്വസൂകരസ്തേയേഷു ഹിംസായാം വാ ചതുഷ്പഞ്ചാശത്പണോ ദണ്ഡഃ, നാസാഗ്രച്ഛേദനം വാ. ചണ്ഡാലാരണ്യചരാണാം അൎദ്ധദണ്ഡാഃ.

'ഏകാംഗവധനിഷ്ക്രയഃ' എന്നിതു സൂത്രം. ഏകാംഗവധമാവിതു—ഹസ്തം, പാദം, അംഗുലി, കൎണ്ണം, നാസിക എൻറിത്യാദി. അവിററിൻ വധമാവിതു ഛേദിക്കം. നിഷ്ക്രയമാവിതു പൊൻ കൊടുത്തു ഛേദിക്ക ഒട്ടായ്' കൊള്ളുമതു്[1]. ഇവിരണ്ടും ചൊല്ലിൻറിതെന്നിതു സൂത്രാൎത്ഥം. സംബന്ധമാവിതു:—അദണ്ഡ്യനെ ശരീരദണ്ഡം ചെയ്കിൽ അവനെയും ശരീരദണ്ഡം ചെയ്‌വിതു; അൻറിയെ നിഷ്ക്രയ പിളുണം പൊൻ കൊടുപ്പിതു എൻറു കീഴ് ചൊല്ലീതു[1a]. അവ്വപ

---

1. ഛേദിക്കാതെ കഴിയുന്നതു്. ഒടുക്കുക നിയമം.

1a. 'ശരീരമേവ ദണ്ഡം ഭജേത; നിഷ്ക്രയമിച്ഛന്തം വാ' എന്ന പൂൎവ്വാദ്ധ്യായത്തിൽ പറഞ്ഞിട്ടുണ്ടു്.

രാധത്തിൽ[1b] ശരീരദണ്ഡമടുപ്പിതു;[2] ഇവ്വംഗത്തിന്ന ഇത്തന നിഷ്ക്രയം കൊടുപ്പിതു എന്നതു ചൊല്ലീതില്ല. അതിപ്പോൾ ചൊല്ലിൻറിതെയിതു സംബന്ധം.

തീർത്ഥത്തിൽ ക്രൂര പരിക്ഷേപകനെയും[3], ഉത്ക്ഷേപകൻ†[3a], പുടഭേദകൻ[4] ഇവനെയും, ഇത്തൂവരെയും മുന്നം മുന്നൊരാള അപരാധത്തിൽ ചൂണ്ടൊന്തി[5]യും പെരുവിരലും കളവിതു. നിഷ്ക്രയാർത്ഥം ഐമ്പത്തുനാലു പണം ദണ്ഡം കൊൾവിലമെയും. ഇരണ്ടാമതുമിവ്വണ്ണം ചെയ്കിൽ കൈവിരലെല്ലാം കളവിതു. അൻറിയെ നൂറു പണം ദണ്ഡം വെക്കിലുമമെയും‡. മൂന്റാമപരാധത്തിൽ വലതുകൈ കളവിതു. നാനൂറു§പണം ദണ്ഡം വൈക്കിലുമമെയും. നാലാമപരാധത്തിൽ സർവ്വപ്രകാരേണ കൊൽക.



---

† കരനാരവാൻ M, V.

‡ നൂറുനാലു പണം ദണ്ഡം M, V.

§ നാനൂറു V.

1b. അ+അപരാധത്തിൽ.

2. അർഹിക്കും. അടുതൽ (ത. അടു. ക. അടു. തു. അടു. To be next, near, to be fit, deserving (T. Lex.). cf. 'വാണാവധിയിലക്കുടാത പോലെ'—ഉണ്ണിയാടി. പേ. 42.

3. പുണ്യസ്ഥാനത്തിന നാശം വരുത്തുന്നവൻ എന്നും കാണാം.

3a. ഉൽക്ഷേപകത്തിന്ന പുറ പൊളിച്ചിറങ്ങുന്നവൻ. ഉൽക്ഷേപഹരൻ (ഉൽക്ഷേപകത്തിന്ന ഹരിക്കുന്നവൻ) എന്ന G പാഠം കൂടുതൽ യുക്തമായിത്തോന്നുന്നു.

4. ഗ്രന്ഥിഭേദകൻ (കെട്ടറുക്കുന്നവൻ). പുടം—മടക്ക്, ആവരണം.

ന്തി—ചൂണ്ടുന്നി, ചൂണ്ടാണിവിരൽ. ചൂണ്ടൊന്തി ഉണർത്തിന പരി ചൂണ്ടാൻറി' പകർപ്പുകാരൻറെ കുറ്റിമ്പുഷ്പിയാരണെന്ന തോന്നിൻറു'—കിളി. ശാ. (TAS V. പേ. 66 ff.) ഖ. 22. ...ിലവിൻറു' (Ibid ഖ. 24) ഇങ്ങനെ പഴയ ശാസനങ്ങളിൽ ...', വൻറു ഇത്യാദിപോലെ ഇവയും എഴുത്തുകാരുടെ അന്ദ്രയലുലം

കാരുകരം, ശില്പികരം, കുശീലവർ, താപസാദികരം എൻറിവരുടെയ എളിയിതൊൻറു് അപഹരിക്കിൽ ഇരന്തുരു പണം ദണ്ഡം[8]. കൃഷിദ്രവ്യമപഹരിക്കിലും അത്തനയേ ദണ്ഡം.

ദുർഗ്ഗമകൃതപ്രവേശസ്യ പ്രവിശതഃ പ്രാകാരച്ഛിദ്രാൽ വാ നിക്ഷേപം ഗൃഹീത്വാപസരതഃ കന്ധരാവധോ ദ്വിശതോ വാ ദണ്ഡഃ.

ചക്രയുക്താം നാവം ക്ഷുദ്രപശും വാപഹരത ഏകപാദവധഃ; ത്രിശതോ വാ ദണ്ഡഃ.

ദുർഗ്ഗത്തിൽ അനുജ്ഞയെ ഇൻറിയേ† പുകുവോനെയും, മതിലുടെ മുറിവാ[9]യൂടെ നിക്ഷേപം കൊണ്ടൊളിച്ചു പോകിലും, പിടരിയെ ഇരണ്ടു നരമ്പു‡[10] വെട്ടുവിതു. അൻറിയേ ഇരുന്തുരു പണം ദണ്ഡം വച്ചാവ്യമമയും.

തോണി, ചാട്ട്[10a], ആട്ട്, ഒട്ടകം എൻറിഞ്ഞാതികരം അപഹരിക്കിൽ ഒരു കാൽ വെട്ടുവിതു. അൻറിയേ മുന്തുറു പണം ദണ്ഡം കൊണ്ടാവ്യമമയും.

---

† ഇരൻറിയെ M(g).

‡ ഞരമ്പു M. V.

8. വ്യാഖ്യാതാവിൻറെ മൂലപാഠം, 'ക്ഷുദ്രകദ്രവ്യാപഹാരേ ദ്വിശതഃ, കൃഷിദ്രവ്യാപഹാരേ ച' എന്നായിരിക്കാം. നടുവിലെ 'ശത്യോ ദണ്ഡഃ' എന്നും 'സമൂലദ്രവ്യാപഹാരേ' എന്നും വിട്ടിരിക്കുന്നു. കാരുക്കളുടെയും മറ്റും നിസ്സാരവസ്തുക്കൾ കൂടി അപഹരിച്ചാൽ നൂറു പണം. സമൂലകദ്രവ്യങ്ങൾ അപഹരിച്ചാൽ ഇരുനൂറു പണം—ഇങ്ങനെയാണു് മൂലാനുസാരിയായ അർത്ഥം.

9. പഴുതു.

10. cf. നാൻ > ഞാൻ. നരമ്പു് > ഞരമ്പു്. കൂടുതൽ വിവരത്തിനു്:— T. Burrow, Dravidian Studies V (BSOS. Vol. 11. Pp. 595 ff.).

10a. < Pkt. ചാടി < ശകടി—വണ്ടി.

**കൂടകാകണ്യക്ഷാരലാശലാകാഹസ്തവിഷമകാരിണ ഏകഹസ്തവധഃ, ചതുശ്ശതോ വാ ദണ്ഡഃ.**

**സ്തേനപാരദാരികയോഃ സാചിവ്യകർമ്മണി സ്ത്രിയാഃ സംഗൃഹീതായാശ്ച കർണ്ണനാസാച്ഛേദനം, പഞ്ചശതോ വാ ദണ്ഡഃ. പുംസോ ദ്വിഗുണഃ.**

**മഹാപശുമേകം, ദാസം, ദാസീം വാ/പഹരതഃ പ്രേതഭാണ്ഡം വാ വിക്രീണാനസ്യ ദ്വിപാദവധഃ, ഷട്ശതോ വാ ദണ്ഡഃ.**

**വർണ്ണോത്തമാനാം ഗുരൂണാം ച ഹസ്തപാദലങ്ഘനേ രാജയാനവാഹനാദ്യാരോഹണേ ചൈകഹസ്തപാദവധഃ, സപ്തശതോ വാ ദണ്ഡഃ.**

**ശൂദ്രസ്യ ബ്രാഹ്മണവാദിനോ, ദേവദ്രവ്യമവസ്തൃണതോ, രാജദ്വിഷ്ടമാദിശതോ, ദ്വിനേത്രഭേദിനശ്ച, യോഗാഞ്ജനേനാന്ധത്വം, അഷ്ടശതോ വാ ദണ്ഡഃ.**

കൂടകാകണി അതുവിട്ട് [അതു][11] പ്രയോഗം ചെയ്ത ഫലം. കള്ള കവറു[12] ചെയ്കിലും, കൂടശലാക ചെയ്കിലും, പഞ്ചിക ആകിന്റ ചൂതു അഞ്ചു ചലാക കൂട്ടിപ്പോതവിതു[13], അതിൽ കള്ളച്ചലാക ചെയ്കിലും, കൈവലസ്യ[14]കൊണ്ടു പക്ഷപാതത്തിനാൽ വിഷമിച്ചു കവറു

11. അധികവ്യക്തിയ്ക്കു ചേർത്തതാണ്. പകർപ്പുകളിലില്ല.

12. കവറ്—പകിട (ത.) കവറുചൂതു, കവറുകള്ള് ഇങ്ങനെ ഗുണ്ടർട്ട് ഉദാഹരിയ്ക്കുന്നു. കവറാടൽ (ത.) ചൂതാട്ടം. കവടിയുമായി കവറിനു പക്ഷെ ബന്ധം ഉണ്ടാകാം.

13. അഞ്ചു കരുക്കൾകൊണ്ടു നടത്തുന്ന ഒരു ചൂതാട്ടമാണ് പഞ്ചിക എന്നു ന. മാ. നി.

14. ഹസ്തവിഷമത്തിന്റെ തർജ്ജമ. (കരകൌശലത്താലുള്ള വ്യാജപ്രയോഗം). പാഠം ശുദ്ധം വന്നിട്ടില്ല.

പാടിക്കില്വം[15], എൻറിവ്വണ്ണംകൊള്ളു കള്ളം ചെയ്യാൽ ഒരു കൈ വെട്ടുവിപ്പൂ†. അൻറിയേ നാന്നൂറു പണം ദണ്ഡം ചെയ്യാല്യമമയും.

കർമ്മക്കരെടുത്തു, പരദാരഗമനം ചെയ്യുമിടത്തും സാഹായ്യം ചെയ്യും സ്ത്രീയയും പുരുഷനയും, ജാരനോട്ക്കൂട കണ്ട സ്ത്രീയയും മൂക്കും ചെവിയുമറുത്തു വിടുവിപ്പൂ. അൻറിയെ അഞ്ഞൂറു പണം ദണ്ഡം കൊണ്ടാല്യമമയും[16].

പശു, കുതിര, എരുമ എൻറിജ്ജാതികൾ മഹാപശുക്കൾ. ഇവററിലൊൻറു താൻ, അടിയാളെന്നതാൻ, അടിയാളെത്താൻ കൾക്കിലും, പിണത്തിൻ മുകക്കൂടിലിട്ട പുടവ ചൊല്ലാതെ[17] കൊണ്ടുവന്നു വില്ക്കിലും ഇരണ്ടു കാലും കളവിപ്പൂ. അൻറിയെ അറുനൂറു പണം ദണ്ഡം കൊണ്ടാല്യം അമയും.

കാൽകൊണ്ടും കൈകൊണ്ടും തകർക്കിലും[18], രാജയാനത്തിന്മേലേറുകിലും, ഒരു കാൽ താൻ ഒരു കൈ താൻ കളവിപ്പൂ. അൻറിയെ എഴുനൂറു പണം ദണ്ഡം കൊണ്ടാല്യമമയും.

ശൂദ്രൻ തന്നെ§ ബ്രാഹ്മണനെൻറു ചൊല്ലുകിൽ[19], ദേവദ്രവ്യമപഹരിക്കുമവനായും, രാജദ്വിഷ്ടമായെയോള്ളു ആദേശനം—രാജമര്‍മ്മപരിചക്രാ

---

† പടുവിപ്പൂ M.

‡ മുകപ്പടത്ത് M, V.

§ ശൂദ്രനെ M.

15. പാടിക്ക—To lay flat എന്നു ഗുണ്ടർട്ട്. പ്രപാടുക, പെടുക. 'കവുരുപാടിക്കൽ' പ്പുള്ളികളിലെ ഒരു ശൈലിയാണ്. cf. 'ഇതനാലേ [illegible] പാടിക്കുന്നതെക്കണതെന്നം'— രാ, ഒന്ന്, ച. പേ, 55. ചെരിഞ്ഞുനില്ക്കുന്ന വൃക്ഷത്തിനെ തട്ടി തെറ്റി വീഴ്ത്തുന്നതാണത്രെ 'പാടിക്കൽ'. Ibid, 'പ്രാഞ്ജലി', പേ. 390. പാട്ടുകാട്ടി വീഴുക, പാട്ടുകാട്ടൽ എന്നിവയ്ക്കു ഒരു ഭാഗത്തേയ്ക്കു ചെരിഞ്ഞുവീഴുക എന്നർത്ഥം കാണുന്നു (ത. നി.).

16 'പുരുഷനെ ഇട്ടി' എന്നു വ്യ.

17. വ്യാഖ്യാതാവിൻറെ സ്വന്തമാണ്.

18 താഡിയ്ക്കുക. തകർത്തൽ—To break, to strike (ത. നി.).

19 [illegible] യക്കെപ്പും. ചൊല്ലുകിൽ അവരെയും എന്നു വേണ്ടതാണ്.

രികം[20]—ആദേശിക്കുമവനെയും, ഇരണ്ടു കണ്ണും പൊട്ടിയ കണ്ണൻ മരുന്ന്[21] ചെയ്യുമവനെയും, ഇത്തനവരുടെ[22] കണ്ണും യോഗാഞ്ജനം[23]കൊണ്ടു തികെട്ടപ്പിച്ചു താൻ[24]; എണ്ണൂറു പണം ദണ്ഡം വച്ചാലുമമയും.

**ചോരം പാരദാരികം വാ മോക്ഷയതോ രാജശാസനമൂനമതിരിക്തം വാ ലിഖതഃ കന്യാം ദാസീം വാ സഹിരണ്യമപഹരതഃ കൂടവ്യവഹാരിണോ വിമാംസവിക്രയിണശ്ച വാമഹസ്തദ്വിപാദവധോ നവശതോ വാ ദണ്ഡഃ.**

**മാനുഷമാംസവിക്രയേ വധഃ.**

**ദേവപശുപ്രതിമാ മനുഷ്യക്ഷേത്ര ഗൃഹഹിരണ്യസുവർണ്ണരത്നസസ്യാപഹാരിണ ഉത്തമോ ദണ്ഡഃ, ശുദ്ധവധോ വാ.**

കള്ളനെത്താൻ, പരദാരികനെത്താൻ കെട്ടി ഇരിക്കുമവരെയെല്ലാ[24a]കെട്ടഴിച്ചു വിട്ടമവനെയും, രാജശാസനം ഏറവും കുറവും[25] എഴുതുമവനെയും, കന്യകയെത്താൻ ദാസിയെത്താൻ അപഹാരത്തോട

† പൊട്ടിയ M.

20. പരചക്രാക്രമണാദികം എന്നർത്ഥം. പക്ഷം—മെസന്യം.

21. നശിപ്പിക്കത്തക്കവണ്ണമുള്ള കർമ്മം.

22. ഇത്രയും ആളുകളുടെ.

23. വിഷാദികം ചേർത്ത അഞ്ജനം.

24. ചെയ്തില്ല എന്ന ശേഷം.

24a. കെട്ടിയിരിക്കുന്ന കള്ളൻ മുതലായവരെ എന്നർത്ഥം.

25. ഏറിയും കുറഞ്ഞും.

ക്കൂട ത്രാപഹാരിക്കുമവനെയും, കൂടഹിരണ്യം[26] കൊണ്ടു വ്യവഹരിക്കുമവനെയും, തിന്നൊല്ലാത്തതിനെ മുറിച്ചു വില്ക്കുമവനെയും ഇരണ്ടു കാലും വെട്ടി ഇടത്തു കൈ വെട്ടിയാവുതുമല്ലം[27]. അൻറിയേ തൊള്ളായിരം പണം ദണ്ഡം വച്ചാവുതുമല്ലം.

മനുഷ്യമാംസവിക്രയത്തിൽ കൊൽവിളി.

ദേവദ്രവ്യവും, ദേവകളുടെ പശുക്കളും, ദാസകളും, ദേവഭൂമിയും, ദേവശാസനവും, ദേവപ്രതിമയും കവരുകിൽ ഉത്തമം ദണ്ഡം. അൻറിയെ ശുദ്ധവധം താൻ.

ശ്ലോകം:—



പുരുഷം ചാപരാധം ച
കാരണം ഗുരുലാഘവം
അനുബന്ധം തദാത്വം ച
ദേശകാലൗ സമീക്ഷ്യ ച,

ഉത്തമാവരമധ്യത്വം
പ്രദേഷ്ടാ ദണ്ഡകർമ്മണി
രാജ്ഞശ്ച പ്രകൃതീനാം ച
കല്പയേ ദന്തരാ സ്ഥിതഃ.

---

26. കൂടരൂപവ്യവഹാരം—കള്ളവ്യാപാരം—എന്നു മൂലം.

27. 'വാമഹസ്തദ്വിപാദവധഃ'. ഇടത്തെ കൈയും രണ്ടു കാലും ഛേദിക്കണമെന്നാണ് താൽപര്യം.

ഇ[28]ല്ലേശ്ശകാ രണ്ടിന്നും പൊതല്ലാവിതു. പുരുഷനെയും, അപരാധവും, കാരണവും, ഗുരുലാഘവവും, തദാത്വ(വും)[29], ദേശവും† കാലവു, മിത്തനെയും പ്രതിപത്തി ചെയ്തു ഉത്തമം ദണ്ഡം, മധ്യമം ദണ്ഡം, അധമം ദണ്ഡം എന്റിവു കല്പിപ്പിതു പ്രദേഷ്ടാവു, രാജാവുക്കം പ്രകൃതികൾക്കും നടുവു നിലനിൻറു.‡

ഏകാംഗവധ[30]നിഷ്ക്രയമാകിന്റ സൂത്രം മുടിഞ്ഞിതു.



† തദാത്വ(ം) ദേശവും M, V.

‡ നടുവിൽ നിൻറു V.

28. cf. 'ഇ ചിലവു മെൻറുടെ ഋട്ടകിൽ' കിളി. ശാ. (TAS V ഭാ. 63 ff) ഖ. 62. Vയിൽ 'ഇത്' എന്നു തന്നെ കാണുന്നുള്ളു'. Gയിൽ 'ഇ'വിട്ടു 'ഒല്ലോകരണ്ടിന്നു' എന്നാണ് പാഠം.

29. തൽക്കാലാവസ്ഥ.

30. 'കണ്ടകശോധനത്തിൽ ഏകാംഗവധ' ഇങ്ങനെ Gയിൽ.

8

# പ്രകരണം 86. ശുദ്ധശ്ചിത്രശ്ച ദണ്ഡകല്പഃ.

---

കലഹേ ഘ്നതഃ പുരുഷം ചിത്രോ ഘാതഃ. സപ്തരാത്രസ്യാന്തഃ മൃതേ ശുദ്ധവധഃ; പക്ഷസ്യാന്തരുത്തമഃ. മാസസ്യാന്തഃ പഞ്ചശതഃ സമുത്ഥാനവ്യയശ്ച.

ശസ്ത്രേണ പ്രഹരത ഉത്തമോ ദണ്ഡഃ. മദേന ഹസ്തവധഃ. മോഹേന ദ്വിശതഃ. വധേ വധഃ.

പ്രഹാരേണ ഗർഭം പാതയത ഉത്തമോ ദണ്ഡഃ. ഭൈഷജ്യേന മദ്ധ്യമഃ. പരിക്ലേശേന പൂർവഃ സാഹസദണ്ഡഃ.

'ശുദ്ധശ്ചിത്രശ്ച ദണ്ഡകല്പഃ' എന്നിതു സൂത്രം. ശുദ്ധമാവിതു ഉഴെപ്പിയാതെ[1] കൊല്ലുമതു. ചിത്രവധമുഴെപ്പിച്ചു കൊല്ലുമതു. ദണ്ഡകല്പമാവിതു കൊൽവിതെൻറവാറു[1a]. ഇരണ്ടു ജാതിയും കൊല്ലുമാറു ചൊല്ലിൻറിതെന്നിതു സൂത്രാർത്ഥം. സംബന്ധമാവിതു, കീഴ് ഏകാംഗവധം ചൊല്ലീതു. ഇപ്പോൾ ഇന്നപരാധത്തിലിന്ന പ്രകാരം കൊൽവിതു എന്നതെല്ലു[2] ചൊല്ലിൻറിതെന്നിതു സംബന്ധം.

കലഹത്തിൽ വച്ചു കൊൽകിലുത്തമം സാഹസദണ്ഡം. മദത്താൽ കൊൽകിൽ ചിത്രവധം[3]. കുത്തുണ്ടു[4] പോയവൻ ഏഴുനാളകം ചാകിൽ കുത്തിയവനെ ശുദ്ധവധം[4a]. പതിനഞ്ചു നാളിൽ ചാകിലുത്തമം

---

1. ദണ്ഡിപ്പിക്കാതെ.

എന്നാൽ കൊല്ലുക എന്നർത്ഥം.

പ്രത്യുദാസം കാണുക.

ചവിട്ടുക' മുമ്പേ വന്നിട്ടുണ്ട്".

മുറിവ്.

സാഹസദണ്ഡം. ഒരു തിങ്ങളകം ചാകിലഞ്ഞൂറു പണം ദണ്ഡം. പുൺ പട്ടവനാകിൽ തീരുമളവുള്ള വിലയും, മരുന്നിന്നു ചെൻറ[4b]വിലയും വെക്കക്കടവിയൻ.

ഇനി ആയുധംകൊണ്ടു ചാകാത്തവണ്ണം പ്രഹരിക്കിൽ ഉത്തമം സാഹസദണ്ഡം[5].

മരുന്നുചെയ്തു[6] ഗർഭമഴിക്കിൽ മധ്യമം സാഹസദണ്ഡം. അരും പണി[6a] ചെയ്യിച്ചഴിക്കിൽ പൂർവ്വം സാഹസദണ്ഡം.

പ്രസഭസ്ത്രീപുരുഷഘാതകാഭിസാരകനിഗ്രാഹകാവ-ഘോഷകാവസ്കന്ദകോപവേധകാൻ പഥിവേശ്മപ്രതി-രോധകാൻ രാജഹസ്ത്യശ്വരഥാനാം ഹിംസകാൻ സ്തേ-നാൻ വാ ശൂലാനാരോഹയേയുഃ.

യശ്ചൈനാൻ ദഹേൽ അപനയേദ്വാ സ തമേവ ദണ്ഡം ലഭേത, സാഹസമുത്തമം വാ.

ബലത്തിനുടെ കളിപ്പി[7]നാൽ സ്ത്രീപുരുഷന്മാരെക്കൊല്ലുമവനെയും[7a], പന്തിപിടിക്കുമവനെയും[8], നാട്ടാരുടെയ മൂക്കം ചെയ്യുമവ

4b. വൻറ എന്നു Gയിൽ.

5. "മദം നിമിത്തമാണു" പ്രഹരിച്ചതെങ്കിൽ ഹസ്തച്ഛേദനം. മോഹം നിമിത്തമാണെങ്കിൽ ഇരുനൂറുപണം. ഏതു കാരണംകൊണ്ടായാലും അടികൊണ്ടവൻ മരിച്ചാൽ വധം തന്നെ ദണ്ഡം"—ഇതു മൂലഭാഗം വിട്ടിരിക്കുന്നു.

6. പ്രഹാരംകൊണ്ടു ഗർഭപാതം ചെയ്യുന്നവന്നു ഉത്തമസാഹസമെന്നാണു മൂലത്തിൽ.

6a. പരിക്കേലം. അരു—Rare, impossible. അരു+പണി—അരുംപണി.

7. അഹങ്കാരം.

7a. അഭിസാരകനെ വിട്ടു.

8. മദം പിടിച്ചു തമ്മിൽ തല്ലിക്കുന്നവൻ. 'പാറ്റ താങ്ങുവാൻ' ([illegible]) ദേശങ്ങളിൽ പ്രസിദ്ധമാണു'. മനുഷ്യരുടെ വഴി ചില സാധനങ്ങൾ പിടിച്ചു വെച്ചു പകരം വിടുന്നവൻ എന്നു ഗണപതി'. പന്തി<പങ്ക്തി.

കക്കുമവനെയും, എല്ലാകാരാതെ മതിറാങ്ങത്തതെയ ഊര് പറയടിച്ചുകൊള്ളുമവനെയും[9]†, ചുവര് മുറിച്ചു കക്കുമവനെയും, തണ്ണീർപ്പന്തലിൽ കക്കുമവനെയും, രാജാവിനുടെയ ആന, കുതിര എൻറിവറ്റെ കൊല്ലുമവനെയും, കക്കുമവനെയും, ഇവയെല്ലാമവരെയെല്ലാം കഴുവേറ്റുവിത്തു.

കഴുവേറിയവരെ ചുട്ടു താൻ കൊണ്ടുപോക താൻ ചെയ്യുമവരെയും കഴുവേറ്റുവിത്തു. അൻറിയെ ഉത്തമസാഹസദണ്ഡം വെപ്പിത്തു.

ഹിംസ്രസ്തേനാനാം ഭക്തവാസോപകരണാഗ്നിമന്ത്ര–ദാനവൈയാപൃത്യകർമ്മസൂത്തമോ ദണ്ഡഃ. പരിഭാഷണം അവിജ്ഞാനേ. ഹിംസ്രസ്തേനാനാം പുത്രദാരമസമന്ത്രം വിസൃജേൽ, സമന്ത്രമാദദീത.

രാജ്യകാമുകം,മന്തഃപുരപ്രധർഷകം, മടവ്യമിത്രോത്സാ–ഹകം, ദുർഗ്ഗരാഷ്ട്ര ദണ്ഡകോപകം വാ ശിരോഹസ്ത പ്രാദീപികം ഘാതയേൽ.

പട്ടുകല കൊല്ലു[10]മവർകൾക്കും കള്ളർക്കും ചോറുമിരിപ്പിടവും കൊടുത്തു, പുടവയും തീയും പണിയാളും ഇത്തനയും കൊടുക്കിൽ ഉത്തമം സാഹസദണ്ഡം. അവർകൾ പട്ടുകലെക്കാരർ[11] കള്ളരെന്ന അറിയാതെ ഇവർകൾ വേണ്ടുമതു കറവുക[ൽ][12], 'ഇനി ഇങ്ങനെ

---

† കൊള്ളുമളും M. V.

9. രാജകല്പന കൂടാതെ അന്യസ്ഥലങ്ങൾ ആക്രമിച്ചു കീഴടക്കുന്നവൻ.

10. ചീത്തയായ, ഭയങ്കരമായ എന്നർത്ഥത്തിലാണ് 'പട്ട'. cf. പാധിക (ഇ.)—ചീത്ത.

11. 'പട്ടുകലെക്കാരികളും' കാണും.

12. കറവു തീർക്ക, സംഭരിച്ചുകൊടുക്കുക. ശൈലി നോക്കുക.

ചെയ്യാതെ' എന്നു ഘോഷിപ്പിച്ചു. കള്ളരുടെ ഭാര്യയും മക്കളും ഇതന്ത്രത്തിൽ കൂടിയില്ലായ്കിൽ വിടുവിച്ചു. അറിഞ്ഞതാകിൽ കൂട കൊൽവിച്ചു.

രാജ്യമഭിലഷിക്കുമവനെയും അന്തഃപുരം പ്രധർഷിക്കുമവനെയും[13], കാടവിയിലുള്ള ശബരപുളിന്ദാദികളെയും ശത്രുക്കളെയും പ്രോത്സാഹനം ചെയ്യിക്കുമവനെയും, ദുർഗത്തിന്നും, രാഷ്ട്രത്തിന്നും, ദണ്ഡ[14]ത്തിന്നും കോപം ചെയ്യുമവനെയും പുരി[15]ചുററി എരിച്ചു കൊൽവിച്ചു.[16]

ബ്രാഹ്മണം തമഃ പ്രവേശയേൽ.

മാതൃപിതൃപുത്രഭ്രാത്രാചാര്യതപസ്വിഘാതകം വാ ത്വക്ശിരഃപ്രാദീപികം ഘാതയേൽ. തേഷാം ആക്രോശേ ജിഹ്വാച്ഛേദഃ. അംഗാഭിരദനേ തദംഗാന്മോച്യഃ.

യദൃച്ഛാഘാതേ പുംസഃ, പശുയൂഥസ്തേയേ ച ശുദ്ധവധഃ. ദശാവരം ച യൂഥം വിദ്യാൽ.

ഉദകധാരണം സേതും ഭിന്ദതഃ തത്രൈവാപ്സു നിമജ്ജനം. അനുദകമുത്തമഃ സാഹസദണ്ഡഃ. ഭഗ്നോത്സൃഷ്ടകം മധ്യമഃ.

ബ്രാഹ്മണനാകിൽ കളവിച്ചു.[17]

---

13. പ്രധർഷകൻ—ബലാൽക്കാരേണ കടന്നുചെല്ലുന്നവൻ.

14. സൈന്യം.

15. കയർ (ത.). 'പുരികയിൽ' പുരി, പുരണ്ട എന്നർത്ഥത്തിൽ. പുരി > പിരി —To curl, twist—Gundert.

16. തലയിലും ദേഹങ്ങളിലും പന്തം ചുററിക്കൊളുത്തിക്കെട്ടണം എന്നു പക്ഷം.

17. 'തമഃ പ്രവേശയേൽ' എന്നതിന്നു ഇരുട്ടറയിൽ പ്രവേശിപ്പിക്കണം എന്നർത്ഥം. വ്യാഖ്യാതാവിന്റെ പാഠം വിഭിന്നമാണെന്നു തോന്നുന്നു.

തായയെയും, തമപ്പനെയും, ഭ്രാതാവിനെയും, ആചാര്യനെയും തപസ്വിയെയും കൊല്ലുമവനെ തലയിലുള്ള തോലിയുരിച്ചു തീയെരിച്ചു[17a] കൊൽവിതു. ഇവ്വണ്ണമുള്ളവരെ ആക്രോശിക്കിൽ[18] ജിഹ്വാച്ഛേദനം. അവരുടയിതൊരംഗം[18a] തകർക്കിൽ അതാതെയ അവ്വംഗ[19]മിടന്നു[20] കളവിതു.

അറിയാതെ കൊൽകിലും, പശുയൂഥം കട്ടുകൊൾകിലും, ശൂലാവധം ചെയ്‌വിതു. യൂഥം പത്തു കുറയാതെ ഉള്ള പശുവു്[21].

ഉദകധാരണ[21a]മായിരുള്ള ചിറ മുറിക്കിൽ അപ്പിറയിലിട്ടു മുംക്കവിതു[22]. നീരില്ലാത്ത ചിറ മുറിക്കിൽ ഉത്തമം സാഹസദണ്ഡം. താനേ കളഞ്ഞു[23] മുറിഞ്ഞു കിടന്ന ചിറ മുറിക്കിൽ മദ്ധ്യമം സാഹസദണ്ഡം.

**വിഷദായകം പുരുഷം, സ്ത്രീയം ച പുരുഷഘ്നീം അപഃ പ്രവേശയേത് അഗർഭിണീം; ഗർഭിണീം മാസാവര പ്രജാതാം.**

---

17a. M ലും V യിലും ഈ പദമില്ല. G യിൽ 'തൊലുരിച്ചു തീയെരിച്ചു' എന്നു കാണുന്നതു്.

18. ദുഷിച്ചു പറയുക.

18a. അവരുടെ ഒരവയവം. cf. 'വലിയിതൊരു ...പ്രയോഗിച്ചാൻ'—ഭാ. പ്ര., പേ. 81.

19. അ + അംഗം.

20. പിളർക്ക. ഇടക്ക(ഇ)—aM. To dig, split—Gundert.

21. പശുക്കൾ. വചനപ്രത്യയം ഭാഷാസമ്പ്രദായമനുസരിച്ചു വിട്ടിരിക്കുന്നു.

21a. വെള്ളം കെട്ടിനില്ക്കുന്നതു്.

22. 'കർക്ക'യുടെ മാതൃക പിടിച്ചു എഴുതിയതാണ്. V യിൽ 'മുക്കുക' തന്നെ.

23. വെള്ളം ഒഴുകിപ്പോയി.

**പതിഗുരുപ്രജാഘാതികാം അഗ്നിവിഷദാം സന്ധിച്ഛേദികാം വാ ഗോഭിഃ പാടയേൽ.**

**വിവീതക്ഷേത്രഖലവേശ്മ ദ്രവ്യഹസ്തിവനാദീപികം അഗ്നിനാ ദാഹയേൽ.**

**രാജാക്രോശകമന്ത്രഭേദകയോരനിഷ്ടപ്രവൃത്തികസ്യ ബ്രാഹ്മണമഹാനസാവലേഹിനശ്ച ജിഹ്വാമുൽപാടയേൽ.**

വിഷമിട്ടവനെയും, സ്ത്രീ പുരുഷനെ കൊല്ലുമവളെയും[24], നീരിൽ മുക്കുവിതു. സ്ത്രീ ഗർഭിണിയാകിൽ പെററാൽ മാസം പോനാൽ[25] മുക്കിക്കൊൽവിതു.

ഭർത്താവു, ഗുരു, പുത്രൻ ഇവരെക്കൊൽക, ഇല്ലം ചുടുക, വിഷമിടുക[25a], ഇവ ചെയ്കിൽ എരുതുകൊണ്ടു മെതിച്ചു പിളപ്പിതു[26].

വിവീതസ്ഥാനം[26a], ക്ഷേത്രങ്ങളും, ഇല്ലം, ദ്രവ്യവനം, ഹസ്തിവനം എൻറിവു ചുടുകിലവനെയും അഗ്നിയിലേ ഇടുവിതു. രാജാവിനെ

---

24 പുരുഷനെ കൊല്ലുന്ന സ്ത്രീയെയും.

25. പോയാൽ, എല്ലാ പകർപ്പുകളിലും പോനാൽ എന്നുതന്നെ. cf. 'ഇളക്കമൊന്ന ശരീരവും മരക്കലവും'—പ്രാ. ഗ. മാ.—പേ. 9. 'മരക്കലം പല വർഷം പഴമ ഏറിനാൽ നശിക്കും'—Ibid. പേ. 10.

25a. സന്ധിച്ഛേദികയെ (വാതിൽ പൊളിച്ചു കവച്ചു ചെയ്യുവൾ) വിട്ടിരിക്കുന്നു.

26. പിളക്ക, പിളന്നു ഇങ്ങനെ 'ർ' ചേർക്കാത്ത രൂപമാണ് പഴയതു. cf. 'പുത്താൽ പിളവാ'—രാ. ക. II. പേ. 100. 'ഉലന്നിട്ടു പിളക്കിൽ'—Ibid പേ. 111. 'തിന്നരൻ പിളന്നു തിണവും പതകി'—രാ. ച. 3-3. 'പിളന്നാ പൊന്നൻ തനക ചേന്നാർ'—ലീ. ഉ. പ. 24. 'കോകം'ലിൻെറ കഥവും ഇതുപോലെ തന്നെ. cf. 'കോകിതൻറെ വൃത്തമാന ചെന്നുരമേൽ'—ലീ. ഉ. പ. 2.

26a. മേച്ചിൽസ്ഥലം.

ആക്രോശിക്കുമവനെയും, ബ്രാഹ്മണന്† ച്ചോറു വലിയപ്പറിച്ചുണ്ണുമവനെയും ജിഹ്വാപാടനം ചെയ്‌വിതു.

പ്രഹരണാവരണസ്തേനം അനായുധീയം ഇഷുഭിർ ഘാതയേത്. ആയുധീയസ്യോത്തമഃ.

മേഢ്രഫലോപഘാതിനഃ തദേവ ഛേദയേത്.

ജിഹ്വാനാസോപഘാതേ സന്ദംശവധഃ.

ആയുധാദികളെ ചേവക[27]നല്ലാത്തവൻ കവർക്കിലെയ്തു കൊൽവിതു. ചേവകനാകിലുത്തമം സാഹസദണ്ഡം.

മേഢ്റത്തിന്നും അണ്ഡത്തിന്നും ഉപഘാതം ചെയ്കിൽ എൻറവാറു, രതിസാമർത്ഥ്യം കെടുത്തവനുടയ മേഢ്റം[28] ഛേദിപ്പിതു.

മൂക്കിന്റെ ഗന്ധഗ്രഹണസാമർത്ഥ്യം കെടുക്കിൽ ചൂണ്ടാണിയും[28a] പെരുവിരലും കൂട്ടിപ്പിടിക്കാമളു[29] മൂക്കറുത്തു കളവിതു.

ഇനി ശ്ലോകം—

ഏതേ ശാസ്ത്രേഷ്വനുഗതാഃ
ക്ലേശദണ്ഡാ മഹാത്മനാം

---

† ബ്രാഹ്മണൻ M, V.

27. ആയുധജീവി, പട്ടാളക്കാരൻ. ചേവകൻ > ചേകവൻ (cf. മരതകം > മരകതം) > ചേകോൻ.

28. ജനനേന്ദ്രിയം.

28a. G യിൽ 'ചൂണ്ടാണി' എന്നാണ്.

29. < അളവ്. പിടിക്കാവുന്നതു. G യിൽ 'അളവു' എന്നുതന്നെ കാണുന്നു.

അക്ലിഷ്ടാനാം തു പാപാനാം
ധർമ്മ്യഃ ശുദ്ധവധഃ സ്മൃതഃ.

ഇതിന്ന പൊരുളാവിതു—ഇവു മഹാത്മാക്കളുടെയിന[30] മന്നവരുടെ പ്രകൃതികളുടെയ ശാസ്ത്രങ്ങളിൽ ചൊല്ലപ്പെട്ട ക്ലേശദണ്ഡങ്ങളാവോ. എളിയ പാപം ചെയ്യവർക്കു ശുദ്ധവധം ന്യായമായൊള്ളിതു. എൻറിങ്ങനെ കണ്ടകശോധനത്തിൽ

ശുദ്ധചിത്രവധമാകിന്റ സൂത്രം മുടിഞ്ഞിതു.

---




---

30. ആയ.

# പ്രകരണം 87. കന്യാപ്രകർമ്മ.

സവർണ്ണാമപ്രാപ്തകാലാം കന്യാം പ്രകുർവതോ ഹസ്ത-വധഃ, ചതുശ്ശതോ വാ ദണ്ഡഃ. മൃതായാം വധഃ.

പ്രാപ്തഫലാം പ്രകുർവതോ മധ്യമാപ്രദേശിനീവധോ ദ്വിശതോ വാ ദണ്ഡഃ. പിതുശ്ചാവഹീനം ദദ്യാൽ.

ന ച പ്രാകാമ്യം അകാമായാം ലഭേത. സകാമായാം തു ചതുഷ്പഞ്ചാശത്പണോ ദണ്ഡഃ; സ്ത്രിയാസ്ത്വർദ്ധദണ്ഡഃ.

പരശുല്കാവരുദ്ധായാം ഹസ്തവധഃ ചതുശ്ശതോ വാ ദണ്ഡഃ, ശുല്കദാനം ച.



'കന്യാപ്രകർമ്മ' എന്നിതു സൂത്രം. കന്യാപ്രകർമ്മമാവിതു കന്യാദൂഷണം. അതുനിമിത്തങ്ങളായുള്ള ദണ്ഡങ്ങൾ ചൊല്ലിൻറിതെന്നിതു സൂത്രാർത്ഥം. സംബന്ധമാവിതു—കീഴ് പ്രസ്വാപനാന്തർദ്ധാനമന്ത്രംകൊണ്ടും, ദാരാപോഹനസംവനനമന്ത്രംകൊണ്ടും പ്രതിരോധകന്മാരെയും പാരദാരികന്മാരെയും പ്രലോഭിക്കുമാറു ചൊല്ലീതു.[1] അവിററിൽ പ്രതിരോധകന്മാരെ ദണ്ഡിക്കുമാറു ചൊല്ലിൻറിതു.

സവർണ്ണയായുള്ള കന്യകയെ തെരൾവതിൻ[2] മുൻ യോനിക്ഷതം ചെയ്കിൽ വലത്തുകൈ കളവിതു. അൻറിയെ നാനൂറു

---

1. 80-ാം പ്രകരണം നോക്കുക. 'പ്രലോഭിപ്പിക്കുമാറു ചൊല്ലീതു' എന്നു വിവക്ഷ. cf. 'കെക്കളെ ദൂഷിക്കിൽ' (f. n. 17a). 'പ്പി'ലോപം കൈപ്പിഴയോ ഭാഷാസമ്പ്രദായമോ എന്നറിഞ്ഞുകൂടാ.

2. തിരളുന്നതിൻറെ രൂപഭേദം. തെരിളുക എന്നും താഴെ വരുന്നു. തിരൾ എന്നതിനു വളർച്ചയുള്ളുക എന്നർത്ഥം. സ്ത്രീയെ സംബന്ധിച്ചിടത്തോളം ഗർഭധാനകാലം കുറിക്കുന്ന പുഷ്പോത്ഭവം പ്രായപൂർത്തിയെത്തിയതിൻറെ ലക്ഷണമായി ഗണിച്ചുവന്നു.

പണം ദണ്ഡം ചെയ്കിലുമാമയും. അവൾ അതുനിമിത്തം ചാവോളാകിൽ ഇവനെയും കൊൽവിതു.

തെളിഞ്ഞപ്പോൾ ക്ഷതം ചെയ്കിൽ ചൂണ്ടാണിയും[2a] നടുവിരലും കളവിതു. അൻറിയെ ഇരുനൂറു പണം തമ്പ്രാന്നു കൈക്കൂലി[3] കൊടുപ്പിതു.

അക്കന്യകൈക്ക ഇവനോട് സ്നേഹമില്ലാകിൽ† വശീകരിക്കയും പെറാൻ[4]. അവൾ സകാമയാകിൽ തൊണ്ണൂറ്റുനാലു പണം ദണ്ഡം കൊടുത്താലുമാമയും. സ്ത്രീയെ[5] കന്യകയിതെന്ന ക്ഷതയോനി ആക്കകിൽ പുരുഷന്നു ചൊന്നതിൽ പാതി ദണ്ഡം.

മറ്റൊരുത്തന്നു കൊടുപ്പാനമൈത്തു പൊന്നും കൊണ്ടു ഇരുന്ന വളെ ക്ഷതയോനി ആക്കകിൽ കൈ കളവിതു.[5a] പൊൻ കൊടുത്തവന്നു ഇവൻ കൊടുപ്പിതും ചെയ്‌വിതു.‡[6]

സപ്താർത്തവപ്രജാതാം വരാണാ മൂർദ്ധ്വമലഭമാനാം പ്രകൃത്യ പ്രകാമീ സ്യാൽ, ന ച പിതുരവഹീനം ദദ്യാൽ. ഋതുപ്രതിരോധിഭിഃ സ്വാമ്യാദപക്രാമതി.

ത്രിവർഷപ്രജാതാർത്തവായാസ്തുല്യോ ഗന്തും അദോഷഃ. തതഃ പരം അതുല്യോപ്യനലങ്കൃതായാഃ. പിതൃദ്രവ്യാ–ദാനേ സ്തേയം ഭജേത.

---

† മില്ലാക്കിൽ M, V.

‡ ഇവനും കൊടുപ്പിതു G.

2a. ചൂണ്ടാണിവിരൽ. മുമ്പ് വന്നിട്ടുണ്ട്.

3. അവഹീനം, ശുല്കം.

4. വശീകരിപ്പാനും പാടില്ല. പാഠം 'വശീകരിക്കവും പെറാൻ' എന്നാവാനാണ് വഴി.

5. സ്ത്രീ തന്നെ.

5a. നാനൂറു പണം ദണ്ഡവുമാകാം എന്നുള്ള വിട്ടു.

6. മറ്റെ പുരുഷനു ഇവൻ ശുല്കം കൊടുക്കുകയും വേണം.

പരമുദ്ദിശ്യാന്യസ്യ വിന്ദതോ ദ്വിശതോ ദണ്ഡഃ. ന ച പ്രാകാമ്യം അകാമായാം ലഭേത.

കന്യാമന്യാം ദർശയിത്വാന്യാം പ്രയച്ഛതഃ ശത്യോ ദണ്ഡസ്തുല്യായാം, ഹീനായാം ദ്വിഗുണഃ.

ഏഴ് ഋതുകൂടെ പുഷ്പിതയായവളെ വേണ്ടിപ്പുറാകാ[7]ൽ, അവളെ ക്ഷതയോനി ആക്കിയാൽ പിതാവിനുക്ക ശുൽകം വേണ്ടാ. എന്തിന്ന വേണ്ടാതാകിൻറിതു? ഋതുക്കണ്ടാൽ പിതാവിന്ന സ്വാമ്യ[7a]മില്ല.

മൂവാണ്ടു† ഋതുക്കണ്ടിരിന്ന കന്യക തുല്യജാതീയനെ ഗമിച്ചാൽ ദണ്ഡമില്ല. മൂവാണ്ടു കഴിഞ്ഞാൽ അതുല്യനെ‡ ഗ്ഗമിക്കിലും ദണ്ഡമില്ല, പിതൃധനം കൊണ്ടുപോകാഞ്ഞാൽ. പിതൃധനം കൊണ്ടുപോകിൽ കള്ളൻ പട്ടം ദണ്ഡം പടക്കടവിയൻ

ഒരുത്തനു കല്പിച്ചിരുന്ന കന്യകയിനെ 'ഞാനവൻ' എന്റു ചൊല്ലി വിവാഹം ചെയ്കിൽ ഇരുനൂറു പണം ദണ്ഡം. അകാമയാകിൽ വശീകരിക്കയും§ പൊറാൻ.

പറയുമ്പോൾ ഒരുത്തിയെക്കാട്ടി മറ്റൊരുത്തിയെക്കൊടുക്കിൽ നൂറു പണം ദണ്ഡം, അവർ ഒക്കിൽ[8]. ഹീനജാതി[9] ആവോളമാകിൽ ഇരുനൂറു പണം ദണ്ഡം.

---

† —വാണ്ടെ V.

‡ തുല്യനെ M, V.

§ —ക്കയും M, V.

7. ആവശ്യപ്പെടാത്തപ്പക്ഷം, കൊണ്ടുപോകാത്തപ്പക്ഷം. (വരണം കഴിഞ്ഞ് ഏഴ് ആർത്തവം കഴിഞ്ഞവളെപ്പറ്റിയാണ് പറയുന്നത്.)

7a. രക്ഷാകർതൃത്വം.

8. അവർ ആദ്യത്തെവളോട് തുല്യയാണെങ്കിൽ.

9. തുല്യയല്ലെങ്കിൽ എന്നേ വിവക്ഷയുള്ളൂ. ജാതിപ്രശ്നം വ്യാഖ്യാതാവിന്റേതാണ്.

പ്രകർമ്മണ്യകുമാര്യാഃ ചതുഃപഞ്ചാശൽപണോ ദണ്ഡഃ; ശുല്കവ്യയകർമ്മണീ ച പ്രതിദദ്യാൽ അവസ്ഥായ. തജ്ജാതം പശ്ചാൽകൃതാ ദ്വിഗുണം ദദ്യാൽ.

അന്യശോണിതോപധാനേ ദ്വിശതോ ദണ്ഡഃ, മിഥ്യാ-ശംസിനശ്ച പുംസഃ. ശുല്കവ്യയകർമ്മണീ ച ജീയേത. ന ച പ്രാകാമ്യമകാമായാം ലഭേത.

സ്ത്രീ പ്രകൃതാ സകാമാ സമാനാ ദ്വാദശപണം ദണ്ഡം ദദ്യാൽ, പ്രകർത്രീ ദ്വിഗുണം. അകാമായാഃ ശത്യോ ദണ്ഡഃ ആത്മരാഗാർത്ഥം, ശുല്കദാനം ച. സ്വയം പ്രകൃതാ രാജദാസ്യം ഗച്ഛേൽ.

ശുല്കം കൊണ്ടതും സ്ത്രീധനവും പിതാവു കൊടുപ്പിപ്പൂ. കൊടുത്തിരുന്നതിനെ† അക്ഷതയോനി ആയിരുന്നതിനെ[10] ക്ഷതയോനി ആക്കുകിൽ ഐമ്പത്തുനാലു പണം ദണ്ഡം. മുന്നം കൊണ്ടവൻ കൊടുത്ത ശുല്കവും അവന്റെ വ്യയവും പിന്നെക്കൊണ്ടവൻ കൊടുപ്പിപ്പൂ. അവളുമിരണ്ടാമതൊരുത്തനോടു കൂടി ഇരുന്നിട്ടു, മൂന്നാമതു മറ്റൊരുത്തനോടു കൂടുകിൽ നൂറ്റെട്ട്‡ പണം ദണ്ഡം, സ്ത്രീയാക പുരുഷനാക ഒടുക്കക്കടവിയൻ.[11]

---

† —ന്നതിനെ M, V.

‡ നൂറെറൺപതു' M, V.

10. കൊടുത്തുകഴിഞ്ഞ അക്ഷതയോനിയായ കന്യകയെ. നപുംസകപ്രകൃത്യം നോക്കുക.

11. വ്യാഖ്യാനത്തിൽ വ്യത്യാസം കാണുന്നു. cf. 'അവൾ കുമാരിയല്ലെങ്കിൽ (അന്യപരിഗൃഹീതയാണെങ്കിൽ) പ്രകർമ്മം ചെയ്താൽ 54 പണം ദണ്ഡം അടയ്ക്കുകയും, വരനോടു വാങ്ങിയ ശുല്കവും അവൻ ചെയ്ത വ്യയവും മടക്കിക്കൊടുക്കുകയും വേണം. ഒരു കന്യകയെ ഒരുവനു ദാനം ചെയ്യാൻ പറഞ്ഞുറപ്പിച്ചിട്ടു പിന്നെ നിരാകരിച്ചാൽ മേൽപ്പറഞ്ഞ ദണ്ഡവും ശുല്കവ്യയങ്ങളും ഇരട്ടിയായിട്ടു കൊടുക്കേണ്ടിവരും'—കെ. വി. എം., കൗ. അ., പേ. 403. ഗണപതിശാസ്ത്രി നമ്മുടെ വ്യാഖ്യാതാവിനെ പിന്തുടരുന്നു. (Vide, Arth. II. P. 173)

അവറം ക്ഷതയോനി ആവാനായി ഭർത്താവിന്നു മറ്റൊരാതങ്ങടയ രുധിരം പുടവയിൽ തേച്ചു കാട്ടുകിൽ ഇരുനൂറു പണം ദണ്ഡം. ഭർത്താവും അപ്രകാരമെ ശുല്കവ്യയവും തോല്വിളു.[12] അവറം അകാമയാകിൽ പ്രതിസംപാദ്യവും ചെയ്യപ്പെറാൻ.[13]

സ്ത്രീ[14] സമാനജാതിയായയൊരു സ്ത്രീയെക്കൊണ്ടു ക്ഷതയോനി ആക്കുകിൽ പന്തിരണ്ടു പണം ദണ്ഡം. അതു ചെയ്യിൻറവറം ഇരുപത്തുനാലു പണം ദണ്ഡം. അകാമയായിരുന്നവളെച്ചെയ്യ്കിൽ നൂറു പണം ദണ്ഡം. തന്നെത്താനേ ക്ഷത[15] ആക്കപ്പെട്ടു എങ്കിൽ രാജാവിന്നു ദാസിയാക്കപ്പെട്ടു.

ബഹിർഗ്രാമസ്യ പ്രകൃതായാം മിഥ്യാഭിശംസനേ ച ദ്വിഗുണോ ദണ്ഡഃ.

പ്രസഹ്യ കന്യാമപഹരതോ ദ്വിശതഃ, സസുവർണമുത്തമഃ. ബഹൂനാം കന്യാപഹാരിണാം പൃഥക് യഥോക്താ ദണ്ഡാഃ.

ഗണികാദുഹിതരം പ്രകുർവതശ്ചതുഷ്പഞ്ചാശത്പണോ ദണ്ഡഃ, ശുല്കം മാതുർ, ഭോഗഃ ഷോഡശഗുണഃ. ദാസസ്യ ദാസ്യാ വാ ദുഹിതരം അദാസീം പ്രകുർവതഃ ചതുർവിംശതിപണോ ദണ്ഡഃ, ശുല്കാബന്ധ്യദാനം ച. നിഷ്ക്രയാനുരൂപാം ദാസീം പ്രകുർവതോ ദ്വാദശപണോ ദണ്ഡഃ, വസ്ത്രാബന്ധ്യദാനം ച.

---

12. നഷ്ടപ്പെടണം. തോല്കല്, തോററൽ (ക. സോൽ)—Tolose (T. Lex.).
13. അവളിൽ സ്വാതന്ത്ര്യം ലഭിക്കുന്നതല്ല.
14. 'സകാമ'യെ വിട്ടു.
15. ക്ഷതയോനി എന്നർത്ഥത്തിൽ.

ഇല്ലെന്നാതെ ഗ്രാമത്തിന്ന പുറത്തുകൊണ്ടുപോയ് ചെയ്കിലിരുമടങ്കു ദണ്ഡം. ചെയ്തിട്ടില്ല എന്റു ചൊല്ലും പുരുഷന്നിരുമടങ്കു.

വലിയ[16] കന്യകയെക്കൊണ്ടുപോകിലിരുനൂറു പണം ദണ്ഡം. അലങ്കാരത്തോടുകൂട കൊണ്ടുപോകിൽ ഉത്തമം സാഹസദണ്ഡം. പലർ കൂടക്കൊണ്ടുപോകിൽ ഒരോരുത്തരെ[16a] കീഴ്ചൊന്ന ദണ്ഡം ചെയ്‌വിതു.

ഗണിക[17]യുടെയ മകളെ ദൂഷികകിൽ[17a] ഐമ്പത്തുനാലു പണം ദണ്ഡം. തായ്ക്കു കൊടുക്കും ധനം[17b] പതിനാറു മടങ്ങിപ്പു കൊടുപ്പിതു. തന്റെയ ദാസന്റെയ മകൾ താൻ, ദാസിമകൾ താൻ, ദാസി അൻറിയെ[18] ക്ഷതികിൽ ഇരുപത്തുനാലു പണം ദണ്ഡം; ശുല്കവും കൊടുത്തു ആഭരണവും കെട്ടിക്കൊടുക്കവേണ്ടിയൻ. തന്നാടിയാൾ പണികൊള്ളാമളവു സമർത്ഥയായവളെ[19] ക്ഷതയാക്കി ആക്കകിൽ പന്തിരണ്ടു പണം ദണ്ഡം. ഒരോണ†പ്പുടവയും[20] കൊടുത്തലങ്കാരവും കൊടുപ്പിതു.

---

† ഓണ M.

16. ബലാൽക്കാരമായി.

16a. cf. 'പ്രച്ഛന്നമായ മാല പാടില്ലാത്തവരെ'—ധ. ഉ. പ. 29.

17. ഗണികമാർ സർക്കാർശമ്പളം വാങ്ങുന്നവരും പല അധികാരാവകാശങ്ങൾ ഉള്ളവരും ആയിരുന്നു. See L. Sternbach, *Legal Position of Prostitutes according to Kautalya's Arthasastra*, Chapter I. 1. (JAOS, LXX). പഴയ ഇന്ത്യൻസാഹിത്യത്തിൽ വേശ്യകൾക്ക 250ലധികം പര്യായങ്ങളുള്ളതായി ആ ലേഖകൻ ചൂണ്ടിക്കാണിക്കുന്നു. പലതിന്നും താൽപര്യഭേദവും കാണും.

17a. ദൂഷിപ്പിക്കിൽ എന്നാണു വിവക്ഷ.

17b. നിശ്ചിതമായ ശുല്കവും.

18. ദാസന്റെയോ ദാസിയുടെയോ അദാസിയായുള്ള (സ്വയം ദാസിയല്ലാത്ത) മകളെ എന്നാണർത്ഥം; ദാസിയല്ലാത്ത എന്ന യഥാശ്രുതമായ അർത്ഥമല്ല.

19. നിഷ്ക്രയാനുരൂപയായവൾ (ദാസ്യമോചനം ചെയ്യപ്പെട്ടവൾ) എന്നാണു മൂലാർത്ഥം. സ്വേച്ഛപ്രകാരം ജോലി സ്വീകരിപ്പാൻ സ്വാതന്ത്ര്യമുള്ളവൾ എന്നായിരിക്കാം വ്യാഖ്യാതാവിന്റെ വിവക്ഷ.

20. ഓണാഘോഷത്തിന്ന വളരെ പഴക്കമുണ്ടെന്നു പറയേണ്ടതില്ല. cf. 'ദേവന്മാരുടികളുമോണത്തിന്നാൾ'—ഉണ്ണി. പേ. 63. ഓണാഘോഷത്തിന്ന ഏർപ്പെടുത്തിയിട്ടുള്ള സ്വത്തു നീക്കിവെക്കുന്ന പതിവ് പഴയ ശാസനങ്ങളിൽ കാണാം. ഇളംകുളം കുഞ്ഞൻപിള്ളയുടെ 'ഓണം ചരിത്രത്തിൽ' എന്ന ലേഖനം നോക്കുക. (ചില കേരളചരിത്രപ്രശ്നങ്ങൾ I, പേ. 27 ff.)

സാചിവ്യാവകാശദാനേ കർത്തൃസമോ ദണ്ഡഃ.

പ്രോഷിതപതികാമപചരന്തീം പതിബന്ധുസ്തൽപുരുഷോ വാ സങ്ഗൃഹ്ണീയാൽ. സങ്ഗൃഹീതാ പതിമാകാംക്ഷേത. പതിശ്ചേൽ ക്ഷമേത, വിസൃജ്യേതോഭയം. അക്ഷമായാം സ്ത്രിയാഃ കർണ്ണനാസാച്ഛേദനം. വധം ജാരശ്ച പ്രാപ്നുയാൽ.

ജാരം ചോര ഇത്യഭിഹരതഃ പഞ്ചശതോ ദണ്ഡഃ. ഹിരണ്യേന മുഞ്ചതസ്തദഷ്ടഗുണഃ.

കേശാകേശികം സങ്ഗ്രഹണം. ഉപലിങ്ഗനാദ്വാ ശരീരോപഭോഗാനാം, തജ്ജാതേഭ്യഃ, സ്ത്രീവചനാദ്വാ.

പരചക്രാടവീഹൃതാം ഓഘപ്രവ്യൂഢാം അരണ്യേഷു ദുർഭിക്ഷേ വാ ത്യക്താം പ്രേതഭാവോത്സൃഷ്ടാം വാ പരസ്ത്രിയം നിസ്താരയിത്വാ യഥാസംഭാഷിതം സമുപഭുഞ്ജീത. ജാതിവിശിഷ്ടാം അകാമാം അപത്യവതീം നിഷ്ക്രയേണ ദദ്യാൽ.

കന്യാദൂഷണത്തുക്ക സാചിവ്യം ചെയ്യുമവനും, ഇടംകൊടുക്കുമവനും അതു ചെയ്തിൻറവനോടൊത്ത ദണ്ഡം വെക്കക്കടവിയൻ.[21]

ഭർത്താവു ദേശാന്തരത്തു പോയിരിക്കച്ചെയ്യേ അപചരിക്കിൽ ഭർത്താവിൻ ബന്ധുക്കൾ താൻ, ബന്ധുപുരുഷൻ താൻ ഇരുവരയും കൂട കെട്ടിക്കൊൾവിതു. ഭർത്താവു വരുമളവും കെട്ടിയവണ്ണമേ ഇരിപ്പിതു. വന്നാൽ അവൻ ക്ഷമിക്കിൽ ഇരുവരെയും വിടുവിതു. അവൻ ക്ഷമിയാക്കാൽ† സ്ത്രീയുടെ മൂക്കും ചെവിയുമറുപ്പിതു ജാരനെ കൊൽവുതു.

† ക്ഷമിയാക്കി(കി)ൽ M, V.

21. 'പുടവയുമലങ്കാരവും കൊടുക്കക്കടവിയൻ' എന്നൊരു വാക്യം ഇതിന്നനന്തരം പകർപ്പുകളിൽ കാണുന്നു.

ജാരനെ മറെപ്പാൻ കള്ളനെന്നു ചൊല്ലുകിൽ അഞ്ഞൂറു പണം ദണ്ഡം. പൊന്നു കൊണ്ടിട്ടു ജാരനെ വിട്ടാൽ രക്ഷിപുരുഷൻ കൊണ്ടതിലെണ്മടങ്ങു ദണ്ഡം കൊടുപ്പിതു.

പിടിക്കും കാരമാവിതു—ഇരുവരുടെയ തലമയിരം കൂട്ടിപ്പിടിക്കാം കാലത്തു പിടിപ്പിതു[22]. അന്റിയെ കർപ്പൂരം, കസ്തൂരി എന്റിവ പകർന്ന പട്ടിലി[23]ക്കിലുമപ്പോഴം പിടിപ്പൂതുമെന്നു. മറ്റൊള്ള ഇംഗിതങ്ങളെക്കൊണ്ടു താനറിഞ്ഞാൽ പിടിപ്പിതു[24].

പരസ്ത്രീഗ്രഹണത്തിനാലും ദണ്ഡമില്ലാത്ത പ്രകാരം ചൊല്ലിന്റിതു. പരചക്രം[25] വരുന്നേടത്തു താൻ, അടവികൾ താൻ വന്നിട്ടു കവർന്നിട്ടു അകപ്പെട്ടുപോയവളെത്താൻ, ആറ്റിൽ വെള്ളം കൊണ്ടൊഴുകിപ്പോയവളെയും[26], കാട്ടിൽ വെച്ചുടയവൻ കളഞ്ഞുപോയവളെയും, ദുർഭിക്ഷത്തിൽ വല്ലു കളഞ്ഞവളെയും, വ്യാധിപ്പെടുകെന്നതാൽ ചത്താളെന്റും നിനെച്ചു കളഞ്ഞവളെയും താമ്പി[27]യവളോടമെച്ചു കൊള്ളും പ്രകാരം ഭാര്യയായ് താൻ, അടിയാളായ് താൻ കൂടി സംഗ്രഹിച്ചാൽ അതിന്നു ദണ്ഡമില്ല. അതിന്നപവാദമൊണ്ടു:—ഉത്തമജാതിയായൊള്ളവളെയും, സ്നേഹമില്ലാത്തവളെയും ഭാര്യയാക്കപ്പൊറാൻ. അതിന്നു കൂലി[28]കൊണ്ടു ഉടയവർക്കെ കൊടുപ്പിതു.

---

22. കേശാകേശികം—തലമുടി തമ്മിൽ പിടിച്ചുവലിച്ചുൽ. അതു നടക്കുന്ന കാലത്തു പിടിക്കണമെന്നർത്ഥം. കേശകർഷണം ക്രീഡാരംഭസൂചകം.

23. ദേഹത്തിൽ അവ പകർന്നിരിക്കുക എന്നു താൽപര്യം.

24. "സ്ത്രീവചനാദ്വാ" (സംഗൃഹീതയായ സ്ത്രീയുടെ വാക്കു കേട്ടും) എന്നും വ്യാ.

25. ശത്രുസൈന്യം.

26. സമുച്ചയക്ഷേപം. ശത്രുസൈന്യത്താൽ അപഹരിക്കപ്പെട്ടവർ, ആടവികരാൽ പിടിക്കപ്പെട്ടവർ, ജലപ്രവാഹത്തിൽ ഒഴുകിപ്പോയവർ—ഇങ്ങനെ ഒപ്പം കണ്ടാൽ വാക്യം.

27. രക്ഷിച്ചു, സഹായിച്ചു. *cf.* താംപടുത്തൽ (ത.)—രക്ഷിക്കുക. സമ്മതം കുറിക്കുന്ന 'താം' എന്നതാണിതിന്റെ അടിയിൽ. പ. മ. തമിഴ് ഗ്രഹിക്കുക എന്നു അർത്ഥമുള്ളതായിരിക്കാനാണ്. *cf.* "അന്യോടിക്കൂട്ടങ്ങളെക്കാണ്ടു താമ്പിക്കൊണ്ടുകൂടുന്നു"—അന. പ്ര. വ., പ. 141.

28. നിഷ്ക്രയം, പ്രതിഫലം.

ശ്ലോകം:—

ചോരഹസ്താൽ നദീവേഗാൽ
ദുർഭിക്ഷാൽ ദേശവിഭ്രമാൽ
നിസ്താരയിത്വാ കാന്താരാൽ
നഷ്ടാം ത്യക്താം മൃതേതി വാ

ഭുഞ്ജീത സ്ത്രിയമന്യേഷാം
യഥാസംഭാഷിതം നരഃ.

ചൊതരം ചൊല്ലീതു.†

ന തു രാജപ്രതാപേന
പ്രമുക്താം സ്വജനേന വാ

ന ചോത്തമാം ന ചാകാമാം
പൂർവ്വാപത്യവതീം ന ച
ഈദൃശീം ത്വനുരൂപേണ
നിഷ്ക്രയേണോപവാഹയേൽ.

ഇതിന്റെ പൊരുളാവിതു. രാജാവു കൊപിയ[29]നായിട്ടു പോയവളെയും, ചാണ്ണോർ വിടാതെ ഇരുന്നവളെയും, പഴങ്കെ മക്കളുടയവളെയും[29a] സംഗ്രഹിക്കപ്പെറാർ. ഇങ്ങനെ ഒത്തവരല്ലെ[30]ത്താൻ രക്ഷിച്ചു അതിനനുരൂപമായ് താൻ കൂലികൊണ്ടു ഉടയവർക്കെ കൊടുപ്പിതു.

കന്യാപ്രകരണം മുടിന്തതു.

---

† ചൊല്ലീയതു M.

29. കൊപിച്ചവൻ.

29a. 'ഉത്തമാം അകാമാം ച' വിട്ടിരിക്കുന്നു—മുമ്പു' പറഞ്ഞിട്ടുള്ളതിനാൽ.

30. പക്ഷെ, 'ഒത്തവരല്ലെ' എന്നായിരിക്കാം പാഠം.

# 88. പ്രക. അതിചാരദണ്ഡഃ.

ബ്രാഹ്മണം അപേയമഭക്ഷ്യം വാ സംഗ്രാസയത ഉത്തമോ ദണ്ഡഃ, ക്ഷത്രിയം മധ്യമഃ, വൈശ്യം പൂർവ്വഃ സാഹസദണ്ഡഃ; ശൂദ്രം ചതുഷ്പഞ്ചാശത്പണോ ദണ്ഡഃ. സ്വയം ഗ്രസിതാരോ നിർവ്വിഷയാഃ കാര്യാഃ.

പരഗൃഹാഭിഗമനേ ദിവാ പൂർവ്വഃ സാഹസദണ്ഡഃ, രാത്രൗ മധ്യമഃ. ദിവാ രാത്രൗ വാ സശസ്ത്രസ്യ പ്രവിശത ഉത്തമോ ദണ്ഡഃ.

ഭിക്ഷുകവൈദേഹകൗ മത്തോന്മത്തൗ ബലാദാപദി ചാതിസന്നികൃഷ്ടാഃ പ്രവൃത്തപ്രവേശാശ്ചാദണ്ഡ്യാഃ, അന്യത്ര പ്രതിഷേധാൽ.

സ്വവേശ്മനോ വിരാത്രാദൂർദ്ധ്വം പരിവാര്യമാരോഹതഃ പൂർവ്വഃ സാഹസദണ്ഡഃ. പരവേശ്മനോ മധ്യമഃ. ഗ്രാമാരാമ വാടഭേദിനശ്ച.

'അതിചാരദണ്ഡഃ' എന്നിതു സൂത്രം. അതിചാരങ്ങളാവിതോ, അഭക്ഷ്യഭക്ഷണം, അഗമ്യാഗമനം എൻറിത്യാദികൾ അവറ്റു നിമിത്തമായൊള്ള ദണ്ഡം ചൊല്ലിൻറിതെന്നിതു സൂത്രാർത്ഥം. കീഴേ ചോരാദികണ്ടകന്മാരെ ശോധിക്കുമാറു ചൊല്ലീതു. ഇപ്പൊൺ തന്താന്തമക്കെന്നു[1] ആചാരം പിഴെക്ക അനുഷ്ഠിക്കിൻറ കണ്ടകന്മാരെ ച്ചൊല്ലിൻറിതെന്നിതു സംബന്ധം.

---

1. താന്താങ്ങൾക്ക വിധിച്ച. 'തന്താന്താം' എന്ന രൂപം ശ്രദ്ധിക്കുക.

ബ്രാഹ്മണനെ അപേയപാനവും അഭക്ഷ്യഭക്ഷണവും ചെയ്യിക്കുമവന്† ഉത്തമസാഹസം ദണ്ഡം. ക്ഷത്രിയനെച്ചെയ്യിക്കിൽ മധ്യമം സാഹസദണ്ഡം. വൈശ്യനെ[16] ആകിൽ പൂർവ്വം സാഹസദണ്ഡം. ശൂദ്രനെ ആകിൽ ഐമ്പത്തുനാലു പണം ദണ്ഡം. ബ്രാഹ്മണാദികൾ‡ തങ്ങളെ ഇവിരണ്ടും§ ചെയ്വോരാകിൽ അവരെ* കടത്തിക്കളവിതു.[2]

പിറരില്ലത്തു പകലേ ചെൽകിൽ പൂർവ്വം സാഹസദണ്ഡം. ഇരാച്ചെൽകിൽ മധ്യമം സാഹസദണ്ഡം.[3] ഭിക്ഷുകരും വാണികരും മത്തരും ഉന്മത്തരും, മറ്റൊരുത്തൻ ഇല്ലം ബലാൽക്കാരത്തിനാൽ പുക്കവനും[4], ആപന്നനായ് പുക്കവനും, പണ്ടില്ലത്തു ചെൻറിയങ്ങുമവനും¶[5], ഇച്ചൊന്നവർകൾ പിറരില്ലത്തു ചെൻറാൽ ദണ്ഡമില്ല, ഇല്ലമുടയവൻ വിലക്കാകിൽ.$ വിലക്കച്ചെൽകിലിവർകളും ദണ്ഡമുണ്ട്.

തന്നുടയ ഇല്ലത്തും ഒരുയാമം ഇരാക്കഴിഞ്ഞു[6] മതിലേറിപ്പുകിൽ പൂർവ്വം സാഹസദണ്ഡം. ഊർവേലിയും തോട്ടവേലിയും പിളക്കിൽ മധ്യമം സാഹസദണ്ഡം.

---

† അവനെ M.

‡ ദികൾ M, V.

§ ഇരണ്ടും M, V.

* നെ M, V.

¶ മവനെയും M, V.

$ —ക്കാകിൽ M, V.

16. ചില പകർപ്പുകളിൽ വിട്ടിരിക്കുന്നു.

2. ബഹിഷ്ക്കരിക്കണം.

3. രാത്രിയും പകലും ആയുധപാണിയായിച്ചെന്നാൽ ഉത്തമം സാഹസദണ്ഡം എന്ന ഭാഗം വിട്ടിരിക്കുന്നു.

4. ബലാൽക്കാരമായി തന്റെ വീട് കൈയേറപ്പെട്ടവൻ.

5. സാധാരണ (പണ്ട്) വീട്ടിൽ പോകാറുള്ളവൻ.

6. അർദ്ധരാത്രിക്കു ശേഷം എന്നും കാണുന്നു.

ഗ്രാമേഷ്വന്തഃ സാർത്ഥികാ ജ്ഞാതസാരാ വസേയുഃ. മുഷിതം പ്രവാസിതം ചൈഷാമനിർഗതം രാത്രൗ ഗ്രാമസ്വാമീ ദദ്യാൽ. ഗ്രാമാന്തരേഷു വാ മുഷിതം പ്രവാസിതം വിവീതാധ്യക്ഷോ ദദ്യാൽ. അവിവീതാനാം ചോരരജ്ജുകഃ. തഥാപ്യഗുപ്താനാം സീമാവരോധവിചയം ദദ്യുഃ അസീമാവരോധേ പഞ്ചഗ്രാമീ ദശഗ്രാമീ വാ.

ദുർബ്ബലം വേശ്മ, ശകടമനുത്തബ്ധമൂർദ്ധസ്തംഭം, ശസ്ത്രമനപാശ്രയം അപ്രതിച്ഛന്നം ശ്വഭ്രം കൂപം കൂടാവപാതം വാ കൃത്വാ ഹിംസായാം ദണ്ഡപാരുഷ്യം വിദ്യാൽ.

ഗ്രാമത്തിനകത്തു ചാത്തു[7] വസിക്കുമ്പോൾ തങ്ങളുടെയ ധനമൊക്കെയു അ ഗ്രാമത്തിലെയുള്ള സ്വാമിക്കു അറിയിച്ചു വസിപ്പിതു. ഇവർക്കു ഇളന്നതു ഗ്രാമത്തിൽനിൻറു[8], ഗ്രാമമുടക്ക സ്വാമ്യം ചെയ്യിൻറവൻ കൊടുപ്പിതു. ഗ്രാമാന്തരത്തിലിളയ്ക്കുമതു വിവീതാധ്യക്ഷൻ[9] കൊടുപ്പിതു. വിവീതാധ്യക്ഷൻ ഇല്ലാതെടത്താകിൽ ചോരരജ്ജുകൻ കൊടുക്കക്കടവിയൻ. അവനാവോൻ കള്ളരെപ്പിടിപ്പാനമത്തിരിയ്ക്കുമവൻ. അവനുമില്ലായ്കിൽ യാവനൊരുത്തനുടെ സീമയിൽ ഇളന്നിതു, അവനാരാനതു കൊടുപ്പിതു. ഒരുത്തനുടെയ സീമ അല്ലാകിൽ ഇളന്നടത്തിനു ചാരത്തുള്ള പഞ്ചഗ്രാമി താൻ ദശഗ്രാമിതാൻ[10] ഇളന്നതു നേടിക്കൊടുപ്പിതു.

---

7. < സാർത്ഥം—കച്ചവടസംഘം.

8. ഇവക്ക് ഗ്രാമത്തിൽവെച്ചു നഷ്ടപ്പെട്ടതു് (ഇളന്നതു്). 'ഗ്രാമത്തിൽനിൻറു' എന്നതു് 'ഇളന്ന'തിൻറെ മുമ്പെ വെയ്ക്കേണ്ടതായിരുന്നു.

9. വിവീതം—പുൽപ്രദേശം, മേച്ചിൽ സ്ഥലം.

10. ക്രമത്തിൽ അഞ്ചു ഗ്രാമങ്ങളുടെയും പത്തു ഗ്രാമങ്ങളുടെയും സംഘങ്ങൾ.

ഇല്ലം ഒർമ്പുലരാകിന്നാൻ[11] എൻറവാറു, ഇല്ലം ചുവർ പിളന്നിതന്ന എൻറവാറു.[12] ചാട്ട അച്ചു മുറിഞ്ഞിരിന്നിട്ടും, മേൽത്തൂൺ[13] കെട്ടാതെ ഇരിന്നിട്ടും, ശ്രേസ്സുകളുടയര നൻറായി കെട്ടാതെ വച്ചും, മൻറിനേച്ചണച്ചു വെച്ചാതൊഴിഞ്ഞിട്ടും, കഴി കല്ലിയതു[14] തൂരാതെ കഴിഞ്ഞിട്ടും, വല വച്ചതിൽ പട്ടും ചാകിൽ ദണ്ഡപാരുഷ്യത്തിൽ ചൊന്ന ദണ്ഡം വെപ്പിതു.

**വൃക്ഷച്ഛേദനേ ദമ്യരശ്മിഹരണേ ചതുഷ്പദാനാം അദാന്തസേവനേ വാഹനേ കാഷ്ഠലോഷ്ടപാഷാണദണ്ഡബാണബാഹുവിക്ഷേപണേഷു യാനേ ഹസ്തിനാ ച സംഘട്ടനേ 'അപേഹി' ഇതി പ്രക്രോശന്നദണ്ഡ്യഃ.**

**ഹസ്തിനാ രോഷിതേന ഹതോ ദ്രോണാന്നം മദ്യകുംഭം മാല്യാനുലേപനം ദന്തപ്രമാർജനം ച പടം ദദ്യാത്. അശ്വമേധാവഭൃഥസ്നാനേന തുല്യോ ഹസ്തിനാ വധ ഇതി പാദപ്രക്ഷാളനം. ഉദാസീനവധേ യാതുരുത്തമോ ദണ്ഡഃ.**

---

11. ചരുയിന്നാൻ.

12. 'പിളന്നിതനെൻറവാറു' എന്ന Gയിൽ. പിളന്ന > പിളന്ന്. cf. 'പെയ് പിളന്തോടെ നിൻറുലർ പെരുമ്കള്ളിയിൻ തായ് പിളവുടെ കാടകിൽകളും'—കമ്പ. താടക. പാ. 8.

13. 'മേലെ തൂൺ' എന്ന Gയിൽ.

14. കഴിച്ചതു. 'അപ്രതിച്ഛന്നം ശൌചം കൂപം വാ' എന്നതിന്റെ മറച്ചുകെട്ടാത്ത കഴിയോ കിണറോ എന്നാണ് ശരിയ്ക്കാർഥം. 'കല്ലിയ'തിലെ കല് ധാതുവിനു, to work away earth gradually (പതുക്കെപ്പതുക്കെ തോണ്ടിയെടുക്കുക) എന്ന തമിഴിൽ അർഥം. കല്ല്, കൽകിറേൻ, കൽവിനേൻ, കല്ലുവേൻ ഇത്യാദി രൂപങ്ങൾ. cf. 'ഇക്കുളം താൻ വെണ്ടുമാറു കല്ലിക്കരൈ നീളം അടുപ്പിപ്പവരാകവും' (SII, III, പേ. 239, വ. 9).

മരം വെട്ടി വീഴുമെടത്തു, 'പോക' എന്റു ചൊല്ലുകെച്ചെയ്യെ നിന്റു ചാകിൽ ദണ്ഡമില്ല. ചമ്മട്ടാത്തുകളുടകൾ†മില്ലാത്തവ[15] കെട്ടപ്പോണം, ശിക്ഷിക്കപ്പോണം, വിറകുമിട്ടികയും കല്ലും തണ്ടും[16] അമ്പും ഉത്തനായും ഇട്ടം[16a]പ്പോണം, ആനയേറിപ്പോമെടത്തു, 'പോക' എന്റു ചൊല്ലുകെച്ചെയ്യെ ഇപ്പുനിമിത്തത്താൽ ചാകിൽ[17] ദണ്ഡമില്ല.

പാവാ[18]നഴിക്ക‡[18a]ച്ചെയ്യെ ആനയുടെ മുന്നൽ നിന്റു ആനയെ അരിശപ്പെടുത്തു ആനയാൽ കൊല്ല[19]പ്പെടുകിൽ അവന്[20] ഒരു ദ്രോണം അന്നവും, ഒരു കുംഭം മദ്യവും, മാല്യവും, അനുലേപനവും, കൊമ്പിന്മേൽ പ്പുരണ്ട രുധിരം ഇടെപ്പാൻ പുടെവയും കൊടുപ്പിതു[21]. അതു

---

† ളുടക M, V. ളുടനക G.

‡ അഴെഴക M.



15. 'ഛിന്നരശ്മിപാരതനേ' എന്ന മൂലത്തിന വ്യാഖ്യാതാവിനെ അനുസരിച്ചു്, 'ഛിന്നസംബന്ധനാവസരേ' എന്നു ഗണപതിശാസ്ത്രി (Arth. II. പേ. 178). 'നാൽക്കാലികളുടെ കെട്ടുകയറഴിച്ചു' എന്ന കെ. വാ. എം. (കൗ. അ., പേ. 408).

16. < തണ്ടു്.

16a. എറിയുക, പ്രയോഗിക്കുക.

17. 'ചാകപ്പോണം' എന്നു വായിച്ചാൽ സന്ദിഗ്ദ്ധതയെല്ലാം പരിഹരിക്കാം. എല്ലാ പകർപ്പിലും 'ചാകിൽ' എന്നുതന്നെ കാണുന്നു.

18. > പാപ്പാൻ. ആനയുള്ള പരിശീലനമാണു് പാവു്. cf. 'പാവുകൾ എകി തിന്നാനതെപ്പായിച്ചാൻ' (കൃ. ഗാ.); പ. ക. തിൽ 'ഒരു പാവാ'നെയും കാണാം.

18a. ഏഴെയുക, അഴക—to slacken, loosen—Gundert. (cf. കെട്ടയച്ചുവിടുക). കൊമ്പുകാരന്മാർ പാസ്സം ഊറ്റുന്നതു് പതിവാണല്ലോ. 'പാവാനഴിച്ചുചെയ്യെ' എന്നാണു് ശുദ്ധപാഠം. പക്ഷേ 'അഴെഴക്കച്ചെയ്യെ' (M, V.), 'അഴക്കച്ചെയ്യെ' (G)—ഇങ്ങനെയാണു് പകർപ്പുകളിൽ കാണുന്നതു്.

19. കുത്തിക്കൊല്ലപ്പെട്ടാൽ.

20. ആനയ്ക്കു്.

21. 'ആനെക്ക കൊടുപ്പിതു' എന്നു പകർപ്പുകളിൽ. 'അവന്നു' എന്നു മുമ്പിലുള്ളതിനാൽ 'ആനെക്ക' എന്നതു് വിട്ടിരിക്കുന്നു.

ആന കുത്തിക്കൊല്ലുന്നതു് പുണ്യകരമായ മരണമായിരുന്നതിനാൽ മരിച്ചവന്റെ ബന്ധുക്കൾ മേല്പറഞ്ഞതെല്ലാം ആനയ്ക്കു സമ്മാനിക്കണമെന്നു പറയുന്നു.

എന്തിന്ന കൊടുക്കിൻറതെങ്കിൽ, അശ്വമേധാവഭൃഥ[22]ത്തിന്നൊക്കും ആനയാൽ കൊല്ലപ്പെട്ടവളു; ആകിൻറമയാൽ ആനയെ കാൽ കഴുകിൻറ ഛാറില്ല്.[23] ആനയെക്കോപമിൻറിയെ പാവാനാകെ കൊല്ലിച്ചു കൊൾവോനാകിൽ ഉത്തമം സാഹസദണ്ഡം.

**ശൃംഗിണാ ദംഷ്ട്രിണാ വാ ഹിംസ്യമാനം അമോക്ഷയതഃ സ്വാമിനഃ പൂർവ്വഃ സാഹസദണ്ഡഃ. പ്രതിക്രുഷ്ടസ്യ ദ്വിഗുണഃ.**

**ശൃംഗിദംഷ്ട്രിഭ്യാമന്യോന്യം ഘാതയതഃ തച്ച താവച്ച ദണ്ഡഃ.**

**ദേവപശുവൃഷഭമുക്ഷാണം ഗോകുമാരീം വാ വാഹയതഃ പഞ്ചശതോ ദണ്ഡഃ. പ്രവാസയത ഉത്തമഃ.**

**ലോമദോഹവാഹനപ്രജനനോപകാരിണാം ക്ഷുദ്രപശൂനാമാദാനേ തച്ച താവച്ച ദണ്ഡഃ. പ്രവാസനേ ച, അന്യത്ര ദേവപിതൃകാര്യേഭ്യഃ.**

ഇതി ശൃംഗി താൻ, ദംഷ്ട്രി താൻ, ഇവിരണ്ടിനാലും ഹിംസ്യമാനാവരെ[23a] രക്ഷിയാക്കാൽ ഉടയവന്നു പൂർവ്വം സാഹസദണ്ഡം. ഇവിരെറ വിലക്കെന്നച്ചെയ്യേ[24] വിലക്കാതൊഴികിലിരട്ടെ ദണ്ഡം.

ശൃംഗിയും ദംഷ്ട്രിയും തമ്മിലെ പൊരുതു ചാകക്കണ്ടു വിലക്കാതൊഴികിൽ ചത്തതു പൊരും വിലയും[25] കൊടുത്തു അത്തന ദണ്ഡവും വെക്കക്കടവിയൻ

22. യാഗത്തിലെ പുണ്യജലമാണ് അവഭൃഥം.

23. ആനയെ കാൽ കഴുകിക്കുന്നതാണിത്.

23a. ഹിംസ്യമാനവരെ എന്നാണ് എല്ലാ പകർപ്പിലും.

24. 'വിലക്കണമെ', എന്നു വിളിച്ചുപറഞ്ഞിട്ടും. 'വിലക്ക മെവ്വളച്ചെയ്യ' എന്നു G യിൽ.

25. 'ദ്രവ്യം' എന്നു G യിൽ.

തേവരുടെ കാളയും പശുക്കൂട്ടത്തിൽ ഗർഭത്തിനായ് വിട്ടും കാളയും, മലടിയാ[യ്] ഉള്ളതും കൊണ്ടുപോകിൽ[26] അഞ്ഞൂറു പണം ദണ്ഡം. ഇവ കൊൽകിലുത്തമം സാഹസദണ്ഡം.

മ. കൊള്ളുമവും†[26a] കറക്കുമവും എഴുതിപ്പെരുമാറുമവും ഗർഭം കൊടുക്കുമവും[27], ഇങ്ങനെ ഉള്ള പ്രകൃതി[27a], കൊണ്ടുപോകിലും കൊൽകിലും അറു പെരുമവും പിന്നെയുമത്തന ദണ്ഡം. വെകാര്യമും പിഴുകാള്ളത്തിലുമൊഴിച്ചു ദണ്ഡം.

ഛിന്നനസ്യം ഭഗ്നയുഗം തിര്യക്പ്രതിമുഖാഗതം ച പ്രത്യാസരദ്വാ ചക്രയുക്തം യാനപശുമനുഷ്യസംബാധേ വാ ഹിംസായാമദണ്ഡ്യഃ. അന്യഥാ യഥോക്തം മാനുഷപ്രാണിഹിംസായാം ദണ്ഡമഭ്യാവഹേത്. അമാനുഷപ്രാണിവധേ പ്രാണിദാനം ച.

ബാലേ യാതരി, യാനസ്ഥഃ സ്വാമീ ദണ്ഡ്യഃ. അസ്വാമിനി യാനസ്ഥഃ പ്രാപ്തവ്യവഹാരോ വാ യാതാ. ബാലാധിഷ്ഠിതമപുരുഷം വാ യാനം രാജാ ഹരേത്.

കൃത്യാഭിചാരാഭ്യാം യത് പരമാപാദയേത്, തദാപാദയിതവ്യഃ.

---

† കൊള്ളുമവും G.

26. അപഹരിച്ചാൽ. വാഹയതഃ, പ്രവാസയതഃ എന്നീ മൂലപാഠങ്ങൾക്ക് അർത്ഥവ്യത്യാസമുണ്ട്. തേവരുടെ കാളയെയും മറ്റും സവാരിചെയ്യുന്നവന് അഞ്ഞൂറു പണമെന്നും അന്യസ്ഥലത്തേക്കു കടത്തുന്നവന് ഉത്തമസാഹസമെന്നും അർത്ഥം പറയാം. (കെ. വി. എം.—കൗ. അ., പേ. 409).

26a. 'അറു'കളുടെ [illegible]!

27. ഉൽപാദനസമർത്ഥമായതു്.

27a. ഇങ്ങനെയുള്ളവ. പ്രയോഗം ശ്രദ്ധിക്കുക.

**കാമം ഭാൎയ്യായാമനിച്ഛന്ത്യാം, കന്യായാം വാ ദാരാ- ൎത്ഥിനാം, ഭൎത്തരി ഭാൎയ്യായാ വാ സംവനനകരണം. അന്യഥാ ഹിംസായാം മധ്യമഃ സാഹസദണ്ഡഃ.**

മൂക്കീത്താൺ മുറിഞ്ഞയിട്ടും, നുകം മുറിഞ്ഞിട്ടും, എതിർ വന്നിട്ടും, പിൻനോക്കി മണ്ടിൻറടുത്തു വിലങ്ങ വീണ്ണിട്ടും[28], ചാട്, പെരുചാട്, മനുഷ്യർ, പശു എൻറിവരുടെയ ഞെരുക്കിലും† ഞെരുന്നൽ [ചാകിൽ ദണ്ഡമില്ല][29]. ഇവിത്തനയുമിൻറിയെ വച്ചു[30], മനുഷ്യർ ചാകിൽ യഥോക്തം ദണ്ഡം വെക്കക്കടവിയൻ. മനുഷ്യരല്ലാത്ത പ്രാണികൾ ചാകിൽ അതിനു പ്രതീകാരമും കൊടുത്തു ദണ്ഡമും വെക്കക്കടവിയൻ.

ചാട്ടിരവൽ§ സാരഥി ബാലനായിട്ടു ചാട്ടിൻകീഴ് പട്ടാരെന്നം[31] ചാകിൽ ചാട്ടിനേൽ സ്വാമിയായവൊരുവൻ[32] ദണ്ഡം വെക്കക്കടവിയൻ.

† മുക്കെ M, V.

‡ ഞെരുകിലും M, V.

§ ചാടിരേൽ V.

28. *cf.* മൃഗ'മ്പചന്ദ്രകൾ വീണ്ണേൻ താണ്ണേൻ ജ്യോതി'താനതസി പതിനി'ത്തന്നി ചാണ്ണേനമിണ്ണേൻ'—ലീ. ഉ. പ. 13. G യിൽ 'വീണിട്ടും' എന്നതന്നെ കാണുന്നു.

29. പകർപ്പുകളിൽ കാണുന്നില്ല.

*cf.* 'ഛിന്നനാസ്യേ ഭഗ്നയുഗേ
തിര്യക്പ്രതിമുഖാഗതേ
അക്ഷഭംഗേ ച യാനസ്യ
ചക്രഭംഗേ തഥൈവ ച

ഛേദനേ ചൈവ യന്ത്രാണാം
യോക്ത്രരശ്മ്യോസ്തഥൈവ ച
ആക്രന്ദേ ചാപ്യപൈഹീതി
ന ദണ്ഡം മനുരബ്രവീൽ.'

മനു. VIII. 291-92.

30. ഇത്രയും കാരണങ്ങൾകൊണ്ടല്ലാതെ.

31. > ആരോഹം.

32. വണ്ടിയിലിരിക്കുന്നവൻ.

സാരഥി പതിനാറാണ്ടിൻ മേൽപട്ടാനാകിലവനെ വെപ്പിതു[33]. സാരഥിയും ബാലനായിട്ടു പ്രധാനപുരുഷനിൻറിയെ ഇരിക്കിൽ ചാട്ട രാജാവു കൊറംവിതു.

കൃത്യായുമഭിചാരമും[34] ചെയ്തു നാട്ടാർക്ക് യാവനൊരുത്തൻ യാതൊരു മോഹത്തെച്ചെയ്തോൻ, അവനെയുമതേ ചെയ്തിതു.

മാറ്റു ഭർത്താവിങ്കൽ ഭോഗമില്ലായാതെ ഇരിക്കിൽ വശ്യം ചെയ്കിൽ പിഴ ഇല്ല. കൊറംവാനിരിക്കിൻറവൻ കന്യാവിനെ നോക്കി[35] വശ്യം ചെയ്താലും പിഴ ഇല്ല. മാറ്റു ഭർത്താവിനെ നോക്കി വശ്യം ചെയ്താൽ പിഴ ഇല്ല. ഇച്ചൊന്ന വിഷയമൻറിയെ വശ്യംചെയ്കിൽ അതിൻവഴി പിഴ വരുകിൽ മധ്യമം സാഹസദണ്ഡം.

**മാതാപിത്രോർഭഗിനീം മാതുലാനീം ആചാര്യാനീം സ്നുഷാം ദുഹിതരം ഭഗിനീം വാഭിചരതഃ ത്രിലിംഗച്ഛേദനം, വധശ്ച. സകാമാ തദൈവ ലഭേത. ദാസപരിചാരകരക്ഷിതകല്പതാ ച.**

**ബ്രാഹ്മണ്യാമഗുപ്തായാം ക്ഷത്രിയസ്യോത്തമഃ, സർവസ്വം വൈശ്യസ്യ. ശൂദ്രഃ കടാഗ്നിനാ ദഹ്യേത. സർവത്ര രാജഭാര്യാഗമനേ കുംഭീപാകഃ.**

---

33. 16 വയസ്സ് കഴിഞ്ഞവനാണെങ്കിൽ അവൻതന്നെയാണ് പിഴയടയ്ക്കേണ്ടത്. 'സാരഥി വണ്ടിയിലില്ലെങ്കിൽ' എന്ന ഭാഗം വിട്ടു.

34. 'കൃത്യം' എന്ന മതി. കൃത്യാഭിചാരങ്ങൾ—മാരണാദ്യുച്ചാടനാദികൾ.

35. കന്യയെ വിഷയമാക്കി.

തായുടെ ഉടംപിറന്ന[36]വളെയും, തമ്മപ്പ[37]നുടംപിറന്നവളെയും, തമ്മാമി[38]യയും, ആചാര്യയെയും, മക†ളെയും, ഉടംപിറന്നവളെയും ഗമിക്കു‡മവനുടെ മേഢ്രാണ്ഡം[39] ഛേദിപ്പിച്ചു കളവിതു സ്വാമി. ഇതു രണ്ടും ഛേദിച്ചാലും ഉയിർ പോകാകിൽ പിഴമനാക്കൊൽവിതു. ഇച്ചൊല്ലിയ സ്ത്രീകളും സകാമകളാകിൽ അവരെയും അതേ ചെയ്തു കൊൽവിതു. ഇനി ദാസൻ, പരിചാരകൻ ആക[39a], ആഹിതകൻ—ഒററി കൊണ്ടു നില്പവൻ—, ഇവരും സ്വാമിയുടെ ഭാര്യയെ ഗമിക്കിൽ ഇവരെയും സ്ത്രീകളെയും കൂട ലിംഗച്ഛേദം ചെയ്തു§ കൊൽവിതു.

ബ്രാഹ്മണി സ്വതന്ത്രയായൊള്ളവളെ ക്ഷത്രിയൻ ഗമിക്കിൽ ഉത്തമം സാഹസദണ്ഡം. വൈശ്യൻ ഗമിക്കിൽ സർവ്വസ്വം[40]. ശൂദ്രനെ പ്പുരി[41] ചുററി എരിച്ചുകൊൽവിതു. ക്ഷത്രിയാദി[42] ശ്വവതും രാജഭാര്യയെ ഗമിക്കിൽ മങ്കലി[43]യിലിട്ടു വറപ്പിതു.



† മകള M, V.

‡ ഗമിക്കെ M, V.

§ ചെയ്തിട്ടു M.

36. 'ഉടപ്പിറന്നവൾ' എന്നുതന്നെ G യിൽ.

37. തമപ്പൻ, തകപ്പൻ ഇങ്ങനെയും എഴുതിക്കാണാം.

38. അമ്മായി. താൻ, താം (ബ. വ.) > തം. തമ്പി, തമപ്പൻ, തമ്മാമി ഇതിലെല്ലാം ഈ സർവ്വനാമം തന്നെ.

39. ലിംഗവൃഷണങ്ങൾ.

39a. പാഠം വിട്ടുകയാണ് തോന്നും. പക്ഷെ എല്ലാ പകർപ്പിലും കാണുന്നുണ്ട്.

40. സർവ്വസ്വാപഹരണം ദണ്ഡം എന്നർത്ഥം.

41. കയർ. (ഹ്രസ്വം വന്നിട്ടുണ്ട്). മൂലത്തിൽ കടാഗ്നിദാഹമാണ്. കടം—പായ. പായിൽ കെട്ടിപ്പൊതിഞ്ഞു തീ കൊളുത്തിക്കൊല്ലുക എന്നർത്ഥം.

42. 'ക്ഷത്ര്യാദി' എന്ന പകർപ്പുകളിൽ.

43. കിടാരം. 'മൺകലയി'ൽ എന്ന G.

ശ്വപാകീഗമനേ കൃതകബന്ധാങ്കഃ പരവിഷയം ഗച്ഛേൽ, ശ്വപാകത്വം വാ ശൂദ്രഃ. ശ്വപാകസ്യാര്യാഗമനേ വധഃ, സ്ത്രിയാഃ കർണ്ണനാസാച്ഛേദനം.

പ്രവ്രജിതാഗമനേ ചതുർവിംശതിപണോ ദണ്ഡഃ. സകാമാ തദേവ ലഭേത.

രൂപാജീവായാഃ പ്രസഹ്യോപഭോഗേ ദ്വാദശപണോ ദണ്ഡഃ. ബഹൂനാം ഏകാമധിചരതാം പൃഥക് ചതുർവിംശതിപണോ ദണ്ഡഃ.

സ്ത്രീയമയോനൗ ഗച്ഛതഃ പൂർവഃ സാഹസദണ്ഡഃ; പുരുഷമധിമേഹതശ്ച.

ചണ്ഡാലിയെ നാലുവർണ്ണവും ഗമിക്കിൽ ബ്രാഹ്മണാദി മൂവരെയും അടയാളം കാച്ചി പരവിഷയത്തിൽ കടത്തുവിതു. ശൂദ്രനാകിൽ ചണ്ഡാലരോട് കൂട്ടുവിതു.† ചണ്ഡാലകുലത്തിൽ ഗമിക്കിലവരെ കൊൽവിതു. സ്ത്രീയെ മൂക്കും ചെവിയുമരുത്തു ചണ്ഡാലരോട് കൂട്ടുവിതു.

തവപ്പെട്ടിരിക്കും സ്ത്രീയെ[44] ഗമിക്കിലിരുപത്തുനാലു പണം ദണ്ഡം. അവൾ സകാമയാകിൽ അവളും അത്തനെയും‡ പടുവിതു.[45]

---

† കൂടുവിതു M.

‡ അവളെയുമത്തനെയും M, V.

44. പ്രവ്രജിത, സന്യാസിനി. തവം < തപഃ. 'തവശേഷപ്പുന്നു', 'തപശ്ശിയാർ' ഇങ്ങനെ ഈ ഗ്രന്ഥത്തിൽ മറ്റു ദിക്കിലും പ്രയോഗമുണ്ട്. തവചി < തപസ്വിൻ. (T. Lex.)

45. അവർക്കും അത്തനെ ശിക്ഷ.

രൂപാജീവ[46]യായുള്ളവളെ വലിഞ്ഞുപഭോഗിക്കിൽ പന്തിരണ്ടു പണം ദണ്ഡം. പലർ കൂടി ഒരുത്തിയെ ഗമിക്കിൽ ഒരോരുത്തർക്കു† ഇരുപത്തുനാലു പണം ദണ്ഡം.

സ്ത്രീയെ യോനിയിലന്റിയെ മുഖാദിയിൽ ഗമിക്കിൽ പൂർവ്വം സാഹസദണ്ഡം. അവരും പുരുഷനെ[46a]ക്കൊണ്ടുപരിഷ്ട[കം][47] ചെയ്കിൽ പൂർവ്വം സാഹസദണ്ഡം.

ശ്ലോകം:—

മൈഥുനേ ദ്വാദശപണഃ
തിര്യഗ്യോനിഷ്വനാത്മനഃ
ദൈവതപ്രതിമാനാം ച
ഗമനേ ദ്വിഗുണഃ സ്മൃതഃ.

അദണ്ഡ്യദണ്ഡനേ രാജ്ഞോ
ദണ്ഡസ്ത്രിംശദ്ഗുണോഽംഭസി
വരുണായ പ്രദാതവ്യോ
ബ്രാഹ്മണേഭ്യസ്തതഃ പരം.

തേന തത് പൂയതേ പാപം
രാജ്ഞോ ദണ്ഡാപചാരജം
ശാസ്താ ഹി വരുണോ രാജ്ഞാം
മിഥ്യാ വ്യാചരതാം നൃഷു.

---

† ഒരോരുത്തർ M. V.

46. വേശ്യ.

46a. 'അവരും' ചില മാതൃകകളിൽ ഇല്ല.

47. ഉപരിസുരതം.

തിൎയ്യഗ്യോനിയിൽ ഗമിക്കിൽ പന്തിരണ്ടു പണം ദണ്ഡം. പടിവം[48] വച്ചിരിക്കുമവരൊ ഗമിക്കിൽ ഇരുപത്തുനാലു പണം ദണ്ഡം. അദണ്ഡ്യരെ ദണ്ഡിക്കിൽ രാജാവു താനും അക്കൊണ്ടതിൽ† മുപ്പതു മടങ്ങു പൊൻ 'വരുണനാക' എൻറു ചൊല്ലി നീരിലിട്ടു ബ്രാഹ്മണൎക്കു കൊടുപ്പിതു. ദണ്ഡാപചാരവഴിമേൽനിൻറു വരിൻറ പാപം കെടും. രാജാക്കൾക്കു ശാസ്താവാകുവാൻ വരുണൻ. അതു നിമിത്തം വരുണനു കൊടുക്കിൻറിതു.

അതിചാരദണ്ഡം മുടിന്തതു.[49]

കണ്ടകശോധനമാകിൻറ അധികരണം മുടിഞ്ചിതു.[50]



† അക്കൊണ്ടതിൽ M, V.

48. പ്രതിമ, രൂപം. വടിവം എന്നും വരും. cf. ത. വടിവു, വടിവം; തെ. വടുവു. cf. 'മിളിരപ്പടമേലുരാദം വിളങ്കി വടിവമാകി' (കമ്പ. ബാലകാ. പാ. 14.)

49. 'ഇവർക്കിതിൽ ശ്ലോകം' എന്ന പ്രസ്താവനയോടുകൂടി ഇവിടെയൊരു ശ്ലോകമുള്ളതു പര്യന്തം Cയിൽ കൊടുത്തിരിക്കുന്നു.

50. ഇതു Cയിൽ മാത്രം.

# അധികരണം അഞ്ച് — യോഗവൃത്തം.

## പ്രകരണം 89. ദാണ്ഡകർമ്മികം.

ദുർഗ്ഗരാഷ്ട്രയോഃ കണ്ടകശോധനമുക്തം. രാജരാജ്യയോർവക്ഷ്യാമഃ.

രാജാനമവഗൃഹ്യോപജീവിനഃ ശത്രുസാധാരണാ വാ യേ മുഖ്യാസ്തേഷു ഗൂഢപുരുഷപ്രണിധിഃ കൃത്യപക്ഷോപഗ്രഹോ വാ സിദ്ധിഃ, യഥോക്തം പുരസ്താൽ ഉപജാപോഽപസർപ്പോ വാ യഥാ ച പാരഗ്രാമികേ വക്ഷ്യാമഃ.



[1]യോഗവൃത്തമെന്നധികരണം. യോഗമെന്റു സത്രിതീക്ഷ്ണരസദന്മാ[2]രെ ചൊല്ലിന്റിതു. അവരുടെയ വൃത്തമാവിതു അനുഷ്ഠാനം. അതിവിടെച്ചൊല്ലിന്റിതെന്റിതു ശബ്ദാർത്ഥം. യോഗവൃത്തം ദാണ്ഡകർമ്മികമാകിന്റ പ്രകരണത്തിലേ മുടികിന്റതാകിലും[2a], അധികരണം തികയവെ യോഗവൃത്തം ചൊല്ലുവാൻ നിമിത്തം, ഇതു പ്രധാനമായിട്ടു.

---

† എന്നു V.

1. ഗണപതിശാസ്ത്രി നിരെ ഇത അവതാരിക മുഴുവൻ അതേപടി സംസ്കൃതത്തിലേക്കു തർജ്ജമചെയ്തു ചേർത്തിരിക്കുന്നു. (വാല്യം. II. പേ. 183).

2. ഗൂഢപുരുഷർ, വിഷദാതാക്കൾ മുതലായവർ.

2a. അവസാനിക്കുന്നവെങ്കിലും.

ഹസ്തിവനമെൻറാരെക്കണക്കെ[3] പ്രധാനമാകിൻറവാറു.[3a] ദാണ്ഡകർമ്മികംകൊണ്ടു സംശോധിതമായിരുന്നു† രാജരാഷ്ട്രങ്ങളെ ഉടയനായിരുന്നു†, കോശസമിതിസംഹരണഭൃത്യഭരണീയാദി വക്ഷ്യമാണങ്ങളായോളള പ്രകരണങ്ങളുടയ അർത്ഥങ്ങളെ അനുഷ്ഠിപ്പാൻ സമർത്ഥനാവോൻ. അധികരണം പൃഥക് ചെയ്‌വാൻ നിമിത്തവും,[4] കർത്താക്കളെയും, കണ്ടകന്മാരെയും, ഉപായങ്ങളെയും, ശോധ്യരെയും തെളിച്ചു കാട്ടുവാനായ്. കണ്ടകശോധനത്തിൽ പ്രദേഷ്ടൃപ്രഭൃതികൾ കർത്താക്കൾ. ഇതിനിൽ ഗൃഹപുരുഷനോടുകൂടി ഇരുന്ന രാജാവു കർത്താവു. കണ്ടകശോധനത്തിൽ കാരുകവൈദേഹാദി കണ്ടകന്മാർ. ഇതിനിൽ കണ്ടകന്മാരാവോർ രാജാവിനെ അധഃകരിച്ചു ജീവിക്കിൻറ മുഖ്യാദികൾ[5].

---

† ഇരുന്ന M, V.

3. ‘ഹസ്തിവനമെൻറാരെക്കണക്കെ പ്രധാനമായിട്ടു’. ‘ഹസ്തിവനമെൻറാരെക്കണക്കെ പ്രധാനമാകിൻറവാറും’—ഇങ്ങനെയാണ് G പാഠം. ഹസ്തിവനമെന്നതുപോലെ എന്നർത്ഥം. cf. ‘മനാവി പണ്ടെപ്പോലെപ്പോലെ’—‘ഇരട്ട’ (തിരുവായ്മൊഴി വ്യാ.) 10. 9. 4. [മനാവി (< മഹാനവമി) താൽക്കാലികമായി കെട്ടിയുണ്ടാക്കുന്ന ആഘോഷസ്ഥലമാണ്]. cf. ‘തെച്ചിപ്പൂകൊണ്ടും ചെമ്പരത്തികൊണ്ടും മ(മ)ണ്ഡപം കെട്ടിയുണ്ടാക്കിയാലെപ്പോലെയും, അശോകം നിറയെ പൂത്താലെ പോലെയും, പ്ലാശു നിറയെ പൂത്താലെ പോലെയും ശോഭിച്ചു’—Kali Worship in Kerala Vol. I, Part II, P. 113. ഇങ്ങനെ കെട്ടിയുണ്ടാക്കിയതുപോലെയും, അശോകം നിറയപ്പൂത്തതുപോലെയും—ഇങ്ങനെ അർത്ഥം. ഭാ. കൗ. തിൽ ഇത്തരം വാക്യങ്ങൾ ഒട്ടുവളരെ കാണാം.

3a. ആനകൾ ഒരു ദിക്കിലെ ഉള്ളുവെങ്കിലും അവയുടെ പ്രാധാന്യം നോക്കി കാടിനെ മുഴുവൻ ആനക്കാടെന്നു പറയും. അതുപോലെ യോഗവൃത്തവിവരണം ഈ ദാണ്ഡകർമ്മികപ്രകരണത്തിൽ മാത്രമേ ഉള്ളുവെങ്കിലും, പ്രാധാന്യം മുൻനിർത്തി അധികരണത്തെ മുഴുവൻ യോഗവൃത്തമെന്നു പറയുന്നു എന്നു താൽപര്യം.

ഗ്രന്ഥത്തിൽ യോഗപദം ആചാര്യൻ കൂടുതൽ വിസ്തൃതമായ അർത്ഥത്തിൽ എടുത്തിട്ടുണ്ടെന്നു കല്പിക്കുന്നതാണ് യുക്തം. സമ്പത്തിൻെറ രക്ഷണം, അതിനു ഭാരതത്തിൽ വിഘാതകരായി നില്ക്കുന്നവരുടെ ഉന്മൂലനം, ഭൃത്യപാലനം ഇങ്ങിനെ പലതും ഇതിൽ അന്തർഭവിക്കും. യോഗവൃത്തത്തിൽ 89 മുതൽ 95 വരെയുള്ള 7 പ്രകരണങ്ങൾ അടങ്ങുന്നു.

4. സന്നിധാത്രാദികളെക്കൊണ്ടുള്ള പ്രയോഗമാണ് ഈ അധികരണത്തിലുള്ളതെങ്കിൽ കണ്ടകശോധനം എന്ന പൃഥഗധികരണം മതിയല്ലോ; പുതിയ ഒന്നിൻെറ ആരംഭമെന്തിന് എന്ന ചോദ്യത്തിനു സമാധാനം പറയുന്നു.

5. രാഷ്ട്രമുഖ്യാദികൾ.

കണ്ടകശോധനത്തിൽ ശങ്കാരൂപകൎമ്മാഭിഗ്രഹാദികളും ഗൂഢചിത്രവധാദികളും ഉപായങ്ങൾ. ഇവിടത്തു ഉപാംശുദണ്ഡങ്ങളാവോ.[6] കീഴെയതിനിൽ ദുർഗ്ഗവും രാഷ്ട്രവും സംശോധ്യർ. ഇതിനിൽ രാജാവും അമാത്യകളും സംശോധ്യന്മാരാവോർ. തമ്മിൽ സംബന്ധമാവിതു—ദുർഗ്ഗരാഷ്ട്രങ്ങളിൽ കണ്ടകശോധനം ചൊല്ലിതു.† രാജരാജ്യങ്ങളുടയ കണ്ടകശോധനം ചൊല്ലിൻറിതെന്നിതു കീഴെ അധികരണത്തോടു ഇവ്വധികരണത്തോടു[7] സംബന്ധം.

ഇവ്വധികരണത്തിൽ മുതൽ സൂത്രം ദാണ്ഡകർമ്മികമെന്നിതു ദണ്ഡമാവിതു ഉപാംശുവധം[8]. അതിനുടെ കൎമ്മമാവിതു പ്രയോഗം. അതു ചൊല്ലിൻറിതെന്നിതു സൂത്രാർത്ഥം. കീഴെ സൂത്രത്തോടു ഇസ്സൂത്രത്തോടു[9] സംബന്ധമാവിതു—കീഴ് ഗൂഢചിത്ര‡വധാദിപ്രകാശദണ്ഡങ്ങളെ ചൊല്ലിതു പ്രകാശദണ്ഡം പ്രയോഗിക്കവുമൊല്ലാതായും, [അ]വശ്യൻ§ ശോധിക്കവും വേണ്ടി ഇരിക്കവും വിഷയത്തിൽ[10] തൂഷ്ണീംദണ്ഡം[11] പ്രയോഗിക്കുമാറു ചൊല്ലിൻറിതെന്നിതു സംബന്ധം.

'ദുർഗ്ഗരാഷ്ട്രയോഃ കണ്ടകശോധനമുക്ത'മെൻറവാറു, ദുർഗ്ഗം സ്ഥാനീയാദി, രാഷ്ട്രം ജനപദാദി—അവിടങ്ങളിലുമൊള്ള കണ്ടകം ശോധി

† ചൊന്നിതു V.

‡ ശസ്ത്ര M, V, G.

§ വശ്യം M, V, G.

6. ഇവിടെ രഹസ്യദണ്ഡങ്ങളാണ് (ഉപായങ്ങൾ).

7. കീഴെ അധികരണത്തിനും ഈ അധികരണത്തിനും തമ്മിലുള്ള സംബന്ധം. ഈ ഗ്രന്ഥത്തിൽ കാണുന്ന സാധാരണരീതി.

8. രഹസ്യവധം.

9. മുകളിൽ (7) നോക്കുക.

10. പ്രകാശദണ്ഡത്തിനു വിഷയമല്ലാതിരിക്കുകയും, ശോധനം അവശ്യം ആവശ്യമായിരിക്കുകയും ചെയ്യുമ്പോൾ. *cf.* 'ചെലവു ചെയ്യേണ്ടുവിതാകവും', 'താമേ വേണ്ടിക്കോൾവിതാകവും', 'കല്പിച്ചു പോവിതാകവും'—കൊ. ക. ശാ. വ. 261, 274, 280.

11. രഹസ്യദണ്ഡം.

ക്കമാറു ചൊല്ലീതു[11a]. ഇനി [രാജ][11b] രാജ്യങ്ങളുടെയ കണ്ടകശോധനം ചൊല്ലിന്റിതു. രാജാവു പ്രതീതൻ[12]. രാജ്യമെന്റമാത്യാദികൾ അവിരണ്ടിലും മൂന്നാം രാജ†കണ്ടകന്മാരെച്ചൊല്ലിന്റിതു.

രാജാവിനെ അധഃകരിച്ചു ഉപജീവിക്കിന്റവരെല്ലം, ശത്രുസാധാരണരും – അവരല്ലാതവർ ഉഭയവേതനരായുള്ളവരും[13]— അങ്ങനെ ഇരുന്ന മന്ത്രിപുരോഹിതസേനാപതി യുവരാജാദിമുഖ്യപുരുഷന്മാരിൽ ഗൂഢപുരുഷപ്രണിധി[14] ചെയ്ക. അതു സിദ്ധി എന്റു ചൊല്ലിന്റിതു. സിദ്ധിയാവിതു ഉദ്ഘൂളം‡. ഇവരെക്കൊണ്ടു ജ്ഞാനവും മന്ത്രവും സ്വയമായ് ഉദ്ഘൂളിക്കലാമായിട്ടു സിദ്ധി എന്റു ചൊല്ലിന്റിതു. അന്റിയെ കൃത്യപക്ഷോപഗ്രഹവും സിദ്ധി. കൃത്യരാവോർ ശത്രുവിന്റെയ [ക്രുദ്ധലുബ്ധ][15] ഭീതാദികൾ. അവരെ സ്വീകരിച്ചാലും ശത്രുവിനെ കെടുക്കലാം. കൃത്യരെ സ്വീകരിക്കുമാറു എന്തെന്റാൽ[16] കീഴുപജാപ, അപസർപ്പവും[17] ഗൂഢപുരുഷപ്രണിധിയിൽ ചൊല്ലീതു. അവ്യ-പായ[17a] വഴിമേൽ അവരെ സ്വീകരിപ്പിതു. അന്റിയെ പാരഗ്രാമിക[18]ത്തിൽ ചൊല്ലിന്റ പ്രകാരമുമെയും.

---

† മൂന്നാം രാജ്യ? M, V.

‡ ആവിതു ഛേദം M, V.

11a. കഴിഞ്ഞ അധികരണത്തിൽ.

11b. പാഠം പകർപ്പുകളിലില്ല.

12. പ്രസിദ്ധൻ. വിവരണം ആവശ്യമില്ലെന്നർത്ഥം.

13. രണ്ടുഭാഗത്തുനിന്നും പണം വാങ്ങുന്നവർ.

14. പ്രയോഗം.

15. പകർപ്പുകളിൽ ഒന്നിലുമില്ല.

16. എങ്ങനെയെന്നാൽ.

17. ചാരകൃത്യം.

17a. അ + ഉപായ.

18. പരഗ്രാമം കൈവശപ്പെടുത്തുന്നതിനെപ്പറ്റിയും മറ്റും മേൽപ്പറയാൻ പോകുന്ന ഭാഗം. (അധി. 13).

രാജ്യോപഘാതിനസ്തു വല്ലഭാഃ സംഹതാ വാ യേ മുഖ്യാഃ പ്രകാശമശക്യാഃ പ്രതിഷേദ്ധും ദൂഷ്യാഃ, തേഷു ധർമ്മരുചിരുപാംശുദണ്ഡം പ്രയുഞ്ജീത.

ദൂഷ്യമഹാമാത്രഭ്രാതരം സത്കൃതം സത്രീ പ്രോത്സാഹ്യ രാജാനം ദർശയേൽ. തം രാജാ ദൂഷ്യദ്രവ്യോപഭോഗാതിസർഗേണ ദൂഷ്യേ വിക്രമയേൽ. ശസ്ത്രേണ രസേന വാ വിക്രാന്തം തത്രൈവ ഘാതയേൽ, 'ഭ്രാതൃഘാതകോ/യം' ഇതി.

തേന പാരശവഃ പരിചാരികാപുത്രശ്ച വ്യാഖ്യാതൌ.

ദൂഷ്യം മഹാമാത്രം വാ സത്രിപ്രോത്സാഹിതോ ഭ്രാതാ ദായം യാചേത. തം ദൂഷ്യഗൃഹപ്രതിദ്വാരി രാത്രാവുപശയാനം അന്യത്ര വാ വസന്തം തീക്ഷ്ണോ ഹത്വാ ബ്രൂയാൽ, 'ഹതോയം ദായകാമുകഃ' ഇതി. തതോ ഹതപക്ഷം പരിഗൃഹ്യേതരം നിഗൃഹ്ണീയാൽ.

ദൂഷ്യസമീപസ്ഥാ വാ സത്രിണോ ഭ്രാതരം ദായം യാചമാനം ഘാതേന പരിഭർത്സയേയുഃ. തം രാത്രാവിതി സമാനം.

ഇനി രാജ്യോപഘാതികളെ ചൊല്ലിൻറിതു. അവരാരാവോ രാജവല്ലഭന്മാരും, മറവും തെൻറാരോത്തരിൽ[19] കൂട്ടപ്പെട്ടു ഇരിക്കും അമാത്യാദി മുഖ്യപുരുഷന്മാരും. ഇവരും സംഹതരായിട്ടു പ്രകാശപ്രതിഷേധം ഇവരെ നോക്കി കില്ലാതായും[20], ദൂഷ്യരെ[21] നോക്കി

19. പരസ്യമം.

20. പ്രകാശദണ്ഡം ഇവരെ സംബന്ധിച്ചിടത്തോളം അസാദ്ധ്യമായാൽ.

21. വധ്യന്മാരെ.

ദൂഷ്യനായൊരു മഹാമാത്ര[ന്റെ ഭ്രാതാവു്[26a]]സത്രികളാൽ ഭേദിക്കപ്പെട്ടു മഹാമാത്രനെച്ചെന്റു ദായം വേണ്ടി[27]പ്പാടിരിപ്പിതു. അവനില്ലത്തിണ്ണമേലിരുന്നവനെ ഇരായ് തീക്ഷ്ണൻ[28] കൊന്നിട്ടു ദായം വേണ്ടി വന്നവനെ കൊൻറാൻ എൻറു ജനപദം കേൾക്കച്ചൊല്ലീട്ടു താൻ മറവിതു. അനന്തരം രാജാവു പുത്രമാതുലന്മാരെ കൂട്ടി ഭ്രാതൃഘാത(ക)നിവൻറു ചൊല്ലി അവരവരെക്കൊണ്ടു മഹാമാത്രനെയും കൊല്ലിപ്പിതു

അൻറിയെ സത്രികൾ ദൂഷ്യനായിരുന്ന മഹാമാത്രനെച്ചെല്ലുവിച്ചിങ്ങനെ ഉടപ്പിറന്നവൻ[29] ദായമിരക്കുമവനെ കെട്ടുവിതു. ചത്തപ്പോഴേ ദായം വേണ്ടുമതൊഴിവിതെൻറു ചൊല്ലി ഭർത്സിപ്പിതു. അതിനനന്തരം ദായം വേണ്ടിനിൻറവനെ തീക്ഷ്ണൻ(ർ) രായ് കൊല്ലുവിതു †. 'ഇവൻ ഭ്രാതൃഘാതകൻ' എൻറു കീഴ്ക്കണക്കെ കണ്ടുകൊൾക.[30]



ദൂഷ്യമഹാമാത്രയോർ വാ യഃ പുത്രഃ പിതുഃ, പിതാ വാ പുത്രസ്യ ദാരാനധിചരതി, ഭ്രാതാ വാ ഭ്രാതുസ്തയോഃ കാപടികമുഖഃ കലഹഃ പൂർവേണ വ്യാഖ്യാതഃ.

ദൂഷ്യമഹാമാത്രപുത്രം ആത്മസംഭാവിതം വാ സത്രീ, 'രാജപുത്രസ്ത്വം ശത്രുഭയാദിഹ ന്യസ്തോഽസി' ഇത്യുപചരേൽ. പ്രതിപന്നം രാജാ രഹസി പൂജയേൽ—'പ്രാപ്തയൗവരാജ്യകാലം ത്വാം മഹാമാത്രഭയാൽ നാഭിഷിഞ്ചാമി'

† തീക്ഷ്ണരായ" M, V. 'തീക്ഷ്ണരാൽ കൊല്ലുവിതു' G.

26a. 'മഹാമാത്രൻ സത്രികളാൽ' എന്നാണ് എല്ലാ പകർപ്പിലും.

27. ആവശ്യപ്പെട്ട്.

28. ഹിംസാദികൾ നടത്തുന്ന ഗൂഢപുരുഷൻ.

29. ഉടപ്പിറന്നവൻ എന്ന മൂലത്തിൽ. ഒരു രൂപവും നിലവിലുണ്ടായിരിക്കണം.

30. ഭ്രാതൃഘാതകനെപ്പോലെ കൊല്ലിക്കണം എന്നർഥം.

ഇതി. തം സത്രീ മഹാമാത്രവധേ യോജയേൽ. വി-ക്രാന്തം തത്രൈവ ഘാതയേൽ—'പിതൃഘാതകോ(s)യം' ഇതി.

അൻറിയെ ദൂഷ്യമഹാമാത്രന്മാരിലവർ പിതാവു പുത്രന്മാരായ്താൻ, ഭ്രാതാക്കളായ്താൻ ഇരുന്ന ഒരുൻറായത്തന്നുടയ സ്ത്രീയെ ഗമിക്കിൽ[31] അവ്വ കാപടികരെക്കൊണ്ടു രാജാവു പരസ്പരം കലഹമാക്കുവിളു ഒരുത്തനെ ഒരുത്തൻ കൊൻറപ്പോഴ്ത് പിന്നെ എല്ലാം കീഴെക്കണക്കെ.

അൻറിയെ ദൂഷ്യമഹാമാത്രനുടയ മകൻ, 'ശത്രുവാലിരുണ്ണാമം എനക്കെ ഒമ്മെതിര്ന്റു തന്നെത്താനെ ബഹുമാനിച്ചിരിക്കുമവനെ, സത്രി ചെൻറു തെളിപ്പിളു—'നീ രാജാവിൻ മകൻ. നിന്നുടയ താ ചെറിയ നാളേ കഴിഞ്ഞുപോയവറം.[31a] പിന്നെ വിവാഹം ചെയ്യു തെവി തന്നുടയ മക്കളെ വാഴിപ്പാനായ് നിന്നെ എത്താകിലുമൊരുപായത്താൽ കൊൽവാനടക്കം എൻറിട്ട നിന്നെ ഇങ്ങെ[32] വച്ചിളു' എൻറി ങ്ങാതികറം ചൊല്ലി തെളിപ്പിളു. അവന്ന തെള്ളെൻറു[33] തോൻറിയപ്പോഴ്ത് ആത്തമറിയാതെ രാജാവിന്ന കാട്ടുവിളു. രാജാവും അവനെത്താഴ്കുവിളും ചെയ്യു മക്കളെക്കൊണ്ടാടുമാറു കൊണ്ടാടിച്ചൊല്ലുവിളു:— 'മകനെ, നിനക്ക യൗവരാജ്യം പ്രാപിക്കിലും നിനക്കഭിഷേകം ചെയ്യും തൊഴിയിൻറിളു, നിന്നപ്പനാ(യ്) ചൊല്ലി† ഇരിക്കിൻറ മഹാമാത്രനെ

---

† നിനക്ക നിന്നപ്പനാ(യ്) M, V. നിന്നപ്പനാചൊല്ലി G.

31. 'ദൂഷ്യമഹാമാത്രന്മാരുടെ ഇടയിൽ പുത്രൻ പിതാവിൻെറയോ, പിതാവു പുത്രൻെറയോ, ഭ്രാതാവു് ഭ്രാതാവിൻെറയോ ഭാര്യയുമായി സംസർഗ്ഗം നടത്തുന്നുണ്ടെങ്കിൽ' എന്നാണു് താൽപര്യം. വാക്യഘടന ക്ലിഷ്ടം.

31a. 'ശത്രുവൊൽ' എന്ന മൂലത്തെ വികസിപ്പിച്ചിരിക്കുന്നതു് നോക്കുക.

32. മഹാമാത്രൻെറ അടുത്തു് എന്ന താൽപര്യം.

33. സത്യമാണെന്നു്.

മയപ്പെട്ടിട്ട്. അവൻ നിന്നുടെയ ശത്രുമിത്രങ്ങളെയും തന്നുടെയ ദോഷങ്ങളെയും പ്രതിപത്തിപണ്ണി ഇരുന്നവൻ, നിന്നെ യൌവരാജ്യത്തിന്നഭിഷേകം ചെയ്യുവാനെ നിന്നെയും കൊൻറു രാജ്യവും വാങ്ങിക്കൊൾവാനാം, മറെറാഴിഞ്ഞ ദൂഷ്യരെയും കൂട്ടിക്കൊണ്ട്. അതു വരലാകാ എൻറു[34] നിന്നെ മുമ്പിലഭിഷേകം ചെയ്യാതൊഴിയിൻറിതു' എൻറിങ്ങനെ പറഞ്ഞു വിട്ടുവിതു. അനന്തരം സത്രി പിതാവായിരുന്ന മഹാമാത്രനെക്കൊല്ലവേണ്ടുമാറു ചൊല്ലുവിതു. അവനും മഹാമാത്രനെക്കൊന്നപ്പോൾ 'പിതൃഘാതി ഇവൻ' എൻറു മറ്റുള്ള ജനമറിയക്കൊൽവിതു. കൊല്ലാക്കാൽ പരമാർത്ഥമറിഞ്ഞപ്പോൾ കാലാന്തരത്തിലവനും ശത്രുവായ് വരും.

**ഭിക്ഷുകീ വാ ദൂഷ്യഭാര്യാം സാംവദനികീഭിരൌഷധീഭിഃ സംവാസ്യ രസേനാതിസന്ദധ്യാത്—ഇത്യാപ്യപ്രയോഗഃ.**

**ദൂഷ്യമഹാമാത്രമടവീം പരഗ്രാമം വാ ഹന്തും, കാന്താരവ്യവഹിതേ വാ ദേശേ രാഷ്ട്രപാലമന്തപാലം സ്ഥാപയിതും, നാഗരസ്ഥാനം വാ കുപിതമവഗ്രഹീതും, സാർത്ഥാതിവാഹ്യം പ്രത്യന്തേ വാ സപ്രത്യാദേയമാദാതും ഫൽഗു ബലം തീക്ഷ്ണയുക്തം പ്രേഷയേത്. പ്രതിരോധകവ്യഞ്ജനാ വാ ഹന്യുഃ—'അഭിയോഗേ ഹതഃ' ഇതി.**

അൻറിയെ, രാജാവിനാലകപ്പെട്ട ഭിക്ഷുകി ദൂഷ്യമഹാമാത്രനുടയ ഭാര്യ്യ ഉർമ്മഗയാകിൽ[35] അവളെച്ചെക്കറുകി[36], വശ്യമായൊള്ള ഔഷധ

---

34. 'എണ്ടു' എന്നു താളിയോലഗ്രന്ഥത്തിൽ കാണുന്നതു് ഉച്ചാരണസമ്പ്രദായം കാണിക്കുന്നു.

35. മൂലത്തിലില്ല.

36. സമീപിച്ച്. To approach (T. Lex.). cf. 'ശ്രീപാദാവിനെ അരുത്രം കറുകി'—ബ്രാ. ഗ. മാ. പേ. 19. 'ചെൻറു കറുകി ബുദ്ധികടൈയോരെക്കണ്ടു'—Ibid പേ. 30. 'ഇളങ്കോവേന്തനിരിപ്പിടം കറുകി'—മണി. 18, 42.

ങ്ങളും വല്ലവൻ† എൻറു ചൊല്ലിത്തോറം വരുമാറു പ്രയോഗങ്ങളും പ്രയോഗിപ്പിതു. പിന്നെ വശ്യമെൻറു വിഷം കൊടുപ്പിച്ചു താൻ കൊൽവിതു. ഇതിന്നു ആപ്യപ്രയോഗമെൻറു പേർ. ആപ്യരാവോർ ഗൂഢപുരുഷർ.

അൻറിയെ ദൂഷ്യനായോരു മഹാമാത്രനെ ആടവികരെക്കൊല്ലാൻ താൻ, പരഗ്രാമികരെക്കെടുപ്പാൻ താൻ, കാടു കഴിഞ്ഞു പോവിതാന രാഷ്ട്രത്തിങ്കൽ രാഷ്ട്രപാലനെ നിറുത്തുവാൻ താൻ, അന്തപാലനെ നിറുത്തുവാൻ താൻ, നഗരസ്ഥാനം കുപിതമായിരുന്നതിനെ അടക്കുവാൻ താൻ, പരരാജ്യസന്ധിൽ ചാത്തിനോടു കൂടപ്പോകവേണ്ടുമെടം ആക്കം ഗ്രഹിക്കൊല്ലാതെ ഇരിക്കുമിടം ഗ്രഹിപ്പാൻ താൻ[37], ഫൽഗുവായോരു[38] പടയും തീക്ഷ്ണരെയും കൂട്ടി വിട്ടുവിതു. അനന്തരം അവൻ ചെൻറു ശത്രുക്കളോടു പോർ തുടങ്ങിനവാറെ തീക്ഷ്ണർ കള്ളർവേഷം ചെയ്തു ഇരായ് താൻ പകൽ താൻ കൊല്ലുവിതു. യുദ്ധത്തിൽ ചത്താൻ എൻറേറുവിതു.[39]

യാത്രാവിഹാരഗതോ വാ ദൂഷ്യമഹാമാത്രാൻ ദർശനാ-
യാഹ്വയേൽ. തേ ഗൂഢശസ്ത്രൈസ്തീക്ഷ്ണൈഃ സഹ
പ്രവിഷ്ടാ മധ്യമകക്ഷ്യായാം ആത്മവിചയമന്തഃപ്രവേശ-

---

† വല്ലവൻ M, V. വല്ലുവൻ G.

37. സന്ധ് < സന്ധി, 'പരരാജ്യസന്ധിൽ' എന്നു തുടങ്ങുന്ന ഭാഗത്തിനു വ്യാഖ്യാനഭേദം കാണുന്നു. cf. 'പ്രത്യന്തത്തിങ്കൽ രാജാവിനാൽ പിടിച്ചടക്കപ്പെട്ടതായ വസ്തുക്കളോടുകൂടെ സാർത്ഥവാഹന്മാർ കൊണ്ടുപോകുന്ന ദ്രവ്യങ്ങളെ കണ്ടുപിടിക്കുന്നതിനു വേണ്ടിയോ'—കെ. വി. എം., കൗ. അ., പു. 416.

38. അല്പമായ, ശക്തി കുറഞ്ഞ.

39. പ്രഖ്യാപിക്കുക. താഴെ 'വാർത്തയുമേറുവിതു' (f. n. 63) എന്നു വരുന്നതു്. അതിൻറെ ചുരുക്കമായിരിക്കാം 'ഏറുവിതു'.

വിച്ചു. അതു മറെറാഴിഞ്ഞ ജനത്തെ എല്ലാം കേൾപ്പിച്ചു ദൂഷ്യരെ കൊൽവിച്ചു. തീക്ഷ്ണരെക്കൊല്ലിൻറുതാക്കി§[43] മററു ചിലരെ കൊൽവിച്ചു.

ബഹിർവിഹാരഗതോ വാ ദൂഷ്യാൻ ആസന്നാവാസാൻ പൂജയേൽ. തേഷാം ദേവീവ്യഞ്ജനാ വാ ദുഃസ്ത്രീ രാത്രാവാവാസേഷു ഗൃഹ്യേതേതി സമാനം പൂർവേണ.

ദൂഷ്യമഹാമാത്രം വാ, 'സൂദോ ഭക്ഷകാരോ വാ തേ ശോഭനഃ' ഇതി സ്തവേന ഭക്ഷഭോജ്യം യാചേത, ബഹിർ വാ കപചിദദ്ധ്വഗതഃ പാനീയം. തദുഭയം രസേനയോജയിത്വാ പ്രതിസ്വാദനേ താവേവോപയോജയേൽ. തദഭിവിഖ്യാപ്യ 'രസദാ'വിതി ഘാതയേൽ.

അൻറിയെ നഗരത്തിന്നു പുറത്തു തന്നുടയ ദേശം കാണ്മാൻ പോയിട്ടു ചാരത്തില്ലമുണ്ടായിരിക്കും ദൂഷ്യരെ പൂജിപ്പിച്ചു.[44] വിളിച്ചുകൊണ്ടുചെന്നു ഇരിക്കച്ചെയ്തു ദേവിയുടയ വേഷം ധരിച്ച ഒരു ദുഃസ്ത്രീ രാജാവിനാലേകപ്പെട്ടു ദൂഷ്യഗ്രഹം നോക്കി ഇരുന്നെച്ചൽവിച്ചു. അത്തന്നയിൽ രക്ഷിപുരുഷർ ദേവിയാരെക്കണ്ടതില്ല എൻറു രാജാവിന്നു ചൊല്ലി, ചാരത്തൊള്ളവരുടയ ഇല്ലമെല്ലാമും പടകൊണ്ടു ചെൻറാരാഞ്ഞു ദൂഷ്യഗ്രഹത്തിൽവെച്ചു കണ്ടു അപ്പോഷം ചൊല്ലി കൊൽവിച്ചു.

---

§ താകി M, V.

43. കൊല്ലുന്നതായി ഭാവിച്ച്.

44. രാജാവ് എന്നു ശേഷം.

അൻറിയെ ദുഷ്യനായൊരുത്ത മഹാമാത്രനെ, നിന്നടയ മടയൻ[45] നൻറായടവല്ലം[46], അപ്പമടവല്ലം'†[46a] എൻറു ചൊല്ലി, 'അവനെ കൊണ്ട് അപ്പം താൻ കറി താൻ അടീച്ചുകൊണ്ടുവരവേണ്ടു'മെൻറു ചൊല്ലിത്താൻ, നായാട്ടിന്നു പോയെടത്ത് 'തണ്ണീർ കൊണ്ടുവരിക' എൻറു ചൊല്ലിത്താൻ, അവരവ കൊണ്ടുവന്നപ്പോഴം അതിൽ വിഷമിട്ടു കൊണ്ടുവന്നവരെയെത്തലകാപ്പു കൊടുപ്പിതു.[47] അവരവ അതു ഉപയോഗിച്ചു മോഹിച്ചുവാറെ അതു ലോകർക്കു കാട്ടി 'വിഷമിട്ടാർ' എൻറു ചൊല്ലുവിതു.

**അഭിചാരശീലം വാ സിദ്ധവ്യഞ്ജനോ ഗോധാകൂർമ്മ-കർക്കടകൂടാനാം ലക്ഷണ്യാനാം അന്യതമപ്രാശനേന മനോരഥാൻ അവാപ്സ്യസീതി ഗ്രാഹയേൽ. പ്രതിപന്നം കർമ്മണി രസേന ലോഹമുസലൈർവ്വാ ഘാതയേൽ, 'കർമ്മവ്യാപദാ ഹതഃ' ഇതി.**

**ചികിത്സാവ്യഞ്ജനോ വാ ദൌരാത്മികമസാദ്ധ്യം വാ വ്യാധിം ദൂഷ്യസ്യ സ്ഥാപയിത്വാ ഭൈഷജ്യാഹാരയോഗേഷു രസേനാതിസന്ദദ്ധ്യാൽ.**

---

† മിടവല്ലം M, V, G.

45. വെപ്പുകാരൻ. cf. മടപ്പുര. 'ഇതു കാണാ മടയാ'—സ്വാ. ഗ. മാ. പേ. 4.

46. പാകം ചെയ്വാൻ കഴിവുള്ളവനാണ്. cf. അട്ടു്. 'അടുക'ളു പാറുക, സംഭവിക്കുക തുടങ്ങിയ അർത്ഥവുമുണ്ടു്.

46a. മാതൃകകളിലെല്ലാം 'അപ്പമിട വല്ലം' എന്നാണു് കാണുന്നതു്. 'ഇടുക'ളു ഉണ്ടാക്കുക എന്നർത്ഥം പറയുന്നതിനേക്കാൾ 'അടവല്ലം' എന്ന തിരുത്തുകയായിരിക്കും ഭേദമെന്നു തോന്നുന്നു.

47. പരീക്ഷാർത്ഥം ആദ്യം ഭക്ഷിപ്പാൻ കൊടുക്കണം. cf. തലക്കാവൽ— Main Guard (ത. നി.). അവരെയെ=അവരേക്കു്. (ക്ലിഷ്ടപ്രയോഗം).

**സൂദാരാളികവ്യഞ്ജനാ വാ പ്രണിഹിതാ ദൂഷ്യം രസേ-നാതിസന്ദധ്യുഃ, ഇത്യൗപനിഷദഃ പ്രതിഷേധഃ.**

അൻറിയെ അഭിചാരശീലനായിട്ടുള്ള ദൂഷ്യമഹാമാത്രനെ സിദ്ധവ്യഞ്ജനനായിട്ടുള്ളവനായ പുരുഷൻ ഉടുമ്പു, ആമ, ഞണ്ടു*[48] ഇവററിലൊന്റു[48a] ലക്ഷണയുക്തമായിട്ടുള്ളതുകൊണ്ടു ശ്മശാനത്തിൽ ഹോമിച്ചു, ഹുതശേഷംകൊണ്ടു പ്രാശിച്ചാൽ നിനക്കെല്ലാ ശത്രുക്കളെ കൊല്ലാമെന്റു ഇവനു ബോധം വരുമാറു ചൊല്ലി, അവനും തേറി അക്കർമ്മമനുഷ്ഠിക്കുമ്പോൾ അവററിൽ വിഷം കൂട്ടിക്കൊടുത്തു കൊൽവിതു താൻ, ഇരുപ്പുലക്ക[49]കൊണ്ടു തകർത്തുകൊൽവിതു താൻ ചെയ്തിട്ടു, കർമ്മവ്യാപത്തു[50] വന്നിതെന്റു താൻ, പിശാചു തകർത്തു കൊന്റു എന്റു താൻ ചൊല്ലുവിതു.

അൻറിയെ ചികിത്സകവ്യഞ്ജനനായിട്ടുള്ളവനായ പുരുഷൻ ദൂഷ്യമഹാമാത്രനെച്ചെന്റു കണ്ടു, 'നിനക്കു അസാധ്യമായിട്ടുള്ള വ്യാധി ഉണ്ടായിതെന്റു തോൻറിനിതു; അതിനു കടകി† ഒരു മരുന്നു ചെയ്യാകിൽ പിഴെക്കു.' എന്റിവനു ബോധം വരുമാറു ചൊല്ലി, മരുന്നു ചെയ്യുമതിൽ വിഷം കൂട്ടിക്കൊടുത്തു കൊൽവിതു

സൂദൻ താൻ, ആരാളികൻ[51] താൻ, രാജാവിനാലേവപ്പെട്ടു ദൂഷ്യമഹാമാത്രനെ ചെന്റു ചതിച്ചു വിഷമിട്ടു കൊൽവിതു. എന്റിവ്വു ഉപനിഷ[52]ത്തിൽ ചൊല്ലിയ മരണക്രമങ്ങളും ചൊല്ലിതു.

---

† കടുകി M.

48. മൂലത്തിലെ കൂടം (കൊമ്പു മുറിഞ്ഞ മൃഗം) വിട്ടിരിക്കുന്നു.

48a. ഇവയിലൊന്നു്.

49. ഇരിമ്പുലക്ക. cf. 'തിരിത്തിരിപ്പുള്ളകം.'—ര. ച. 5-3. പിരിപ്പുകാരൻ, കരുപ്പുവില്ലു (< പിരമ്പു, കരുമ്പു)—ലീ. സൂ. 55 (വൃത്തി). കരുപ്പൂട്ടിച്ചക്രം.

50. അഭിചാരകർമ്മത്തിലുള്ള തകരാറ്.

51. അരിവെപ്പുകാരൻ. സൂദൻ മാംസപാചകനാണ്.

52. ഉപനിഷൽപ്രതീകാരം. അധ്യാ. 14.

ഉഭയദൂഷ്യപ്രതിഷേധസ്തു—യത്ര ദൂഷ്യഃ പ്രതിഷേദ്ധവ്യഃ, തത്ര ദൂഷ്യമേവ ഫൽഗുബലതീക്ഷ്ണയുക്തം പ്രേഷയേൽ:—'ഗച്ഛാമുഷ്മിൻ ദുർഗേ, രാഷ്ട്രേ വാ, സൈന്യമുത്ഥാപയ, ഹിരണ്യം വാ; വല്ലഭാദ്വാ ഹിരണ്യമാഹാരയ; വല്ലഭകന്യാം വാ പ്രസഹ്യാനയ; ദുർഗസേതുവണിക്പഥശൂന്യപ്രവേശ ഖനിദ്രവ്യഹസ്തിവനകർമ്മണാമന്യതമം വാ കാരയ; രാഷ്ട്രപാല്യമന്തപാല്യം വാ. യശ്ച ത്വാ പ്രതിഷേധയേന്ന വാ തേ സാഹായ്യം ദദ്യാൽ, സ ബന്ധവ്യഃ സ്യാൽ' ഇതി. തഥൈവ ഇതരേഷാം പ്രേഷയേൽ, 'അമുഷ്യാവിനയഃ പ്രതിഷേദ്ധവ്യഃ' ഇതി. തമേതേഷു കലഹസ്ഥാനേഷു കർമ്മപ്രതിഘാതേഷു വാ വിവദമാനം തീക്ഷ്ണാഃ ശസ്ത്രം പാതയിത്വാ പ്രച്ഛന്നം ഹന്യുഃ. തേന ദോഷേണേതരേ നിയന്തവ്യാഃ.

ഉഭയദൂഷ്യപ്രതിഷേധം ചൊല്ലിൻറിതു എൻറവാറു, ഒരു ദൂഷ്യനെക്കൊണ്ട് ഒരു ദൂഷ്യനെ[53]ക്കൊല്ലുമാറു ചൊല്ലിൻറിതു. യാവനൊരു ദൂഷ്യനെക്കൊല്ലവേണ്ടിൻറിതു, അവനെ പ്രതി[54] മറ്റൊരു ദൂഷ്യനെ ഫൽഗുബലത്തോടും തീക്ഷ്ണരോടും കൂട വിടുവിതു. ഇനി അവനെ ചൊല്ലി വിടുമാറാവിതു:—'ഇന്ന ദുർഗ്ഗത്തിൽ താൻ, ഇന്ന രാഷ്ട്രത്തിൽ താൻ പടൈ ഒരുമ്പെടുത്തു.†[55] അൻറിയേ പൊൻ കൂട്ടു. വല്ല

† ഒരുംപെടു G.

53. മറ്റൊരു ദൂഷ്യനെ എന്നർത്ഥം.

54. അവൻറെ നേർക്ക്. സംസ്കൃതരീതിയിൽ 'പ്രതി'യുടെ മുമ്പിൽ ദ്വിതീയ ('അം പ്രതി').

55. (ക്രി) ഒരുക്കുക, ഒരുംപെടുക, ഒരുംപെടുത്തുക (പ്രയോ.). താഴെ പല നിയോജക മ. പു. ക്രിയകളും വരുന്നു.

മന്നോരിരുമെപ്പൊൻ തണ്ടു†[56] വല്ലഭനോടെ[56a] പെണ്ണിനെ വലിയക്കൊണ്ടു പോര.[57] ദുർഗ്ഗം, സേതു, വണിക്പഥം, ശൂന്യനിവേശം[58], ഹസ്തിവനകർമ്മം, ദ്രവ്യവനകർമ്മം എൻറിവററിൽ[59] ഒൻറു ചെയ്ക. അൻറിയെ രാഷ്ട്രപാല്യം താൻ, അന്തപാല്യം താൻ[60] നിന്റൊൻറു ചെയ്ക. യാവനൊരുത്തൻ നിന്നോടു വിപ്രതിപത്തി ചെയ്യാൻ, തുണയാതൊഴിവാനാം,[61] അവനെ കെട്ടി ഇങ്ങു പോതരിക'[62] എൻറിങ്ങനെ ചൊല്ലി വിടുവിതു. ഇവൻ പോകിൻറേടത്തവർക്കും, 'ഇവൻ വേണ്ടുവോളം ചെയ്യുമ്മളു വിലക്കേക്' എൻറു ചൊല്ലി വിടുവിള്ളു‡. ഇവൻ ചെൻറു അവരൊടു കർമ്മപ്രതിഷേധത്തിൽ വല്ലുതാൻ, കലഹത്തിൽ വല്ലുതാൻ അതുമറിയാതെ തീക്ഷ്ണർ ഇവനൈ ഉപേക്ഷ കൊള്ളു

† പൊളളുണ്ടു M, V, G.

‡ 'വേണ്ടാമ ചെയ്യുമള്ളു വിലക്കിവിടുകെൻറു ചൊല്ലുവിള്ളു' G.

56. (ത) പൊൻ തണ്ടുക. തണ്ടൽ—To collect rents, taxes etc. (T. Lex.). മൂ. തണ്ടു ഇങ്ങനെ ഇപ്പോൾ തിരുത്തിയിരിക്കുന്നു. 'ഹിരണ്യമാഹാരയ' എന്നതിന്റെ വ്യാഖ്യാനമാകയാൽ 'പൊൻ തണ്ടു' എന്നു തിരുത്തിയിരിക്കയാണ്. മാതൃകകളിലെ 'പൊളളുണ്ടു' ചേരുന്നില്ല. 'പൊളളുണ്ടു' അപ്പിള്ളാം.

56a. അധ്യക്ഷന്റെ.

57. ബലാൽക്കാരമായി പിടിച്ചു കൊണ്ടുവരാ.

58. ശൂന്യസ്ഥലത്തിൽ ഗൃഹനിർമ്മാണം.

59. എന്നിവയിൽ.

60. രാഷ്ട്രപാലന്റെയോ അന്തപാലന്റെയോ പ്രവൃത്തി.

61. ഗ്രന്ഥത്തിലും പകർപ്പുകളിലുമെല്ലാം ചെയ്യാൻ, ഒഴിവാൻ ഇങ്ങനെതന്നെ കാണുന്നു. ചെയ്യാൻ, ഒഴിവാൻ എന്ന ക്രമത്തിൽ അർത്ഥം. *cf.* തമിഴ്. നടപ്പാൻ, നടപ്പാർ. ഇവയോടു വിനയെച്ചപ്രത്യയങ്ങളും ചേർക്കാം (നടപ്പാരെന). മലയാളത്തിൽ ആൻ പിൻവിനയെച്ചപ്രത്യയമായിത്തീർന്നപ്പോൾ (സൂക്ഷ്മത്തിൽ അതു ഭാവിപ്രത്യയമായ 'പ്'യിൽ പുരുഷപ്രത്യയം ചേർത്തതാണ്.) കർപ്പം കൂടാതിരിപ്പാൻ 'ചെയ്യാൻ' 'ചെയ്യാൻ' ആയി. വിനയെച്ചപ്രത്യയങ്ങൾ അതിനോടു മാത്രം ചേർക്ക എന്നും വന്നു. ഈ ഗ്രന്ഥത്തിൽ രണ്ടു രൂപവും കാണുന്നുണ്ട്.

62. കൊണ്ടുവന്നു തരിക. *cf.* പോതര, പോതര-തൽ, പോതരത്തി, പോതരവു— sending, bringing (T. Lex.). വരവു്, അരവു് ഇത്യാദ്യർത്ഥങ്ങളിൽ ഈ ഗ്രന്ഥത്തിൽ പലടത്തും പദം ഉപയോഗിച്ചുകാണുന്നു.

വാഹനാദിസംസാരി നിമിത്തമായും, ക്ഷേത്രകാൎയ്യമിടത്തും, വിവാഹാദ്യുത്സവങ്ങളിലും, വെച്ചു കലഹമൊണ്ടാവിത്തു താൻ, രാജപ്രയുക്തരായൊള്ള തീക്ഷ്ണർ തങ്ങൾ കലഹം ചെയ്യിട്ടു താൻ[64a], 'നീ പക്ഷ ദൂഷ്യരെ കൊൻറിട്ട്' ഇങ്ങനെ ചൊല്ലുവിത്തു. മററുചില ദൂഷ്യരെ കാട്ടി, 'കലഹിച്ചാൽ ഇവരെല്ലൊടിവണ്ണം ചാമളവേ ആവിത്തു[64b] എൻറു മഹാജനങ്ങൾ കേൾക്കെ ചൊല്ലീട്ടു പോവിത്തു. അനന്തരം രാജാവു നിഷ്കാരണം പലാതി[65]യേ† എൻറു ചൊല്ലി അവനെ വിപക്ഷമായൊള്ള ദൂഷ്യരെക്കൊൽവിത്തു.

അൻറിയെ ദൂഷ്യരുടെ വയലിലും, കളത്തിലും, ഇല്ലത്തിലും തീ കൊളുത്തിത്താൻ അവനുടെ സംബന്ധി, ബന്ധു, വാഹനം താൻ കൊൻറിട്ടു തീക്ഷ്ണർ ചൊല്ലുവിത്തു. അവരൾ ചൊല്ലുമാറു ദൂഷ്യരുടെ പേർ ചൊല്ലി, 'ഇവരെല്ലൊട്ടു കലഹിച്ചാലിങ്ങനെ പട്ടുവിത്തു; ഞാങ്ങൾ അവരൾ ചൊല്ലപ്പട്ടു[66] ഇതു ചെയ്യിത്തു' എൻറു ചൊല്ലുവിത്തു. അതൊപ്പം ചൊല്ലി രാജാവു മററ ദൂഷ്യരെക്കൊൽവിത്തു.

---

† പലാതിയെ M. വലാതിയെ V.

64a. വാസ്തവത്തിൽ ഉണ്ടായതോ, തീക്ഷ്ണർ സ്വയം ഉണ്ടാക്കിയതോ ആയ കലഹത്തിൽ എന്നു മൂലാനുസാരിയായ അർത്ഥം.

64b. ഇവരോട്ട് കലഹിച്ചാൽ ഇങ്ങനെ ചാകേണ്ടിവരും.

65. 'അപരാധി'യുടെ തത്ഭവമാണെന്നു തോന്നുന്നു. (G യിൽ ഇവിടെ ചില വരി വിട്ടിട്ടുള്ളതുകൊണ്ട് ഉറപ്പുവരുത്താൻ സാധ്യമല്ല.) 'പരാതി'യും ഈ പദത്തിന്റെ അപഭ്രംശമാണെന്നാണ് ഊഹം. ആവലാതി, സങ്കടം പറച്ചൽ എന്നൎത്ഥത്തിൽ നമുക്ക് ആ പദം ഇപ്പോഴുമുണ്ടല്ലോ. പാപം എന്നൎത്ഥത്തിലും പലാതി പ. മ. ത്തിൽ കാണുന്നുണ്ട്. 'ഇപ്പലാതി ബ്രാഹ്മണൻ ഇവൻ പഴയൻ' എന്ന് ഈ ഗ്രന്ഥത്തിൽതന്നെ 93-ാം പ്രകരണത്തിൽ വരുന്നതു നോക്കുക. 'പലാതിയുടെയോ കെടിയ്യന്നവാരൻറ വിസ്മയവും പ്രീതിയുമെല്ലാ ദൃഢമായിതു തെയ്യ്'—പ്രാ. ഗ. മാ. പേ. 13. 'കേരകി മെയ്ക്കു കരുണാകാരനെൻറാൽ കൈകിടങ്ങൾ പലാതികൾ കേരം'—ഉണ്ണിച്ചി. പേ. 10.

66. അവർ കല്പിക്കുന്നതിൽ പെട്ടു, അവർ പറഞ്ഞതനുസരിച്ച് എന്നർത്ഥം. cf. ഇവരാളകപ്പെട്ട് (f. n. 42). 'ആൾ' ഒന്നുമില്ലാതിട്ടും കാണാത്തതുകൊണ്ട് അങ്ങനെ തെററാണെന്നു തോന്നുന്നു. പക്ഷേ 'രാജാവിനാൽ അകപ്പെട്ടിരുന്ന പ്രണിധികൾ' എന്ന ഭാഗം വരുന്നതു നോക്കുക.

ദുർഗ്ഗരാഷ്ട്രദൂഷ്യാൻ വാ സത്രിണഃ പരസ്പരസ്യാവേശനികാൻ കാരയേയുഃ. തത്ര രസദാ രസം ദദ്യുഃ. തേന ദോഷേണേതരേ നിയന്തവ്യാഃ.

ഭിക്ഷുകീ വാ ദൂഷ്യരാഷ്ട്രമുഖ്യം ദൂഷ്യരാഷ്ട്രമുഖ്യസ്യ ഭാര്യാ, സ്നുഷാ, ദുഹിതാ വാ കാമയത ഇത്യുപജപേൽ. പ്രതിപന്നസ്യാഭരണമാദായ സ്വാമിനേ ദർശയേൽ— 'അസൗ തേ മുഖ്യോ യൗവനോത്സിക്തോ ഭാര്യാം സ്നുഷാം ദുഹിതരം വാഽഭിമന്യതേ' ഇതി. തയോഃ കലഹോ രാത്രൗ. ഇതി സമാനം.

ദൂഷ്യദണ്ഡോപനതേഷു തു യുവരാജഃ സേനാപതിർ വാ കിഞ്ചിൽ അപകൃത്യാപക്രാന്തോ വിക്രമേത. തതോ രാജാ ദൂഷ്യദണ്ഡോപനതാനേവ പ്രേഷയേൽ ഫല്ഗുബലതീക്ഷ്ണാനിതി സമാനാഃ സർവ ഏവ യോഗാഃ. തേഷാം ച പുത്രേഷ്വനുൽക്ഷിപ്തേഷു യോ നിർവികാരഃ സ പിതൃദായം ലഭേത. ഏവമസ്യ പുത്രപൗത്രാൻ അനുവർത്തതേ രാജ്യമപാസ്തപുരുഷദോഷമിതി.

അൻറിയെ ദുർഗ്ഗത്തിലും രാഷ്ട്രത്തിലും വസിക്കിൻറ ദൂഷ്യരെ സത്രികൾ പരസ്പരം കലഹിച്ചവരെല്ലെ കലഹമൊഴിച്ച് അന്യോന്യം ഗൃഹഭോജനം പണ്ണിപ്പിച്ചു. അവിടെ രാജാവിനാലേകപ്പെട്ടിരുന്ന പ്രണിധികൾ രസം[67] കൊടുപ്പിച്ചു. അവൻ ചത്തപ്പോൾ അദ്ദോഷം ചൊല്ലി മററവരെയും കൊൽവിച്ചു.

അൻറിയെ ഭിക്ഷുകി രാജാവിനാലേകപ്പെട്ട ദൂഷ്യനായിരുന്ന രാഷ്ട്രമുഖ്യനെ അരുകിച്ചെല്ലുവിച്ചു. മറെറാരു ദൂഷ്യനായുള്ള രാഷ്ട്രമുഖ്യൻ

67. വിഷം.

തീക്ഷ്ണന്മാരോടും കൂടി അവരെല്ലാരോടും പൊററി[71a]ക്കൊൾവാൻ വിടുവിപ്പൂ. അവിടെവെച്ചു തീക്ഷ്ണൻ കത്തികൊണ്ടിട്ടു 'യുദ്ധഭൂമിയിൽ പട്ടാൻ' എൻറു ചൊല്ലുവിപ്പൂ. ഇപ്രകാരം കൊല്ലപ്പട്ട ദൂഷ്യന്റെയ മക്കളിൽ യാവനൊരുത്തൻ നിർവ്വികാരനാവോൻ, അവൻ പിതൃദായം ലഭിപ്പാൻ †[72] എൻറിരിപ്പൊന്ന പ്രകാരമനുഷ്ഠിക്കിൻറ രാജാവിനുടയ പുത്രപൌത്രന്മാരെ വിടാതെ ഇരിക്കും രാജ്യം; പുരുഷദോഷവുമില്ലയാ[യ്]ക്കപ്പൂം.

ശ്ലോകം—

സ്വപക്ഷേ പരപക്ഷേ വാ
തൂഷ്ണീംദണ്ഡം പ്രയോജയേത്
ആയത്യാം ച തദാത്വേ ച
ക്ഷമാവാനവിശങ്കിതഃ.[73]

ദണ്ഡകർമ്മികം മുടിഞ്ഞിതു.

---

† ലഭിപ്പാൻ M. V.

71a. യുദ്ധം ചെയ്വാൻ.

72. = ലഭിപ്പാൻ. അവന്നു പിതൃസ്വത്തു ലഭിക്കും.

73. മാതൃകാഗ്രന്ഥങ്ങളിൽ വ്യാഖ്യാനം കാണുന്നില്ല.

'താദാത്വികായതികളിൽ
ക്ഷമയാ നിശ്ശങ്കനായ്
ചെയ്യൂ സ്വപരങ്ങളിൽ
രണ്ടിലും ഗൂഢദണ്ഡനം.'

കെ. വി. എം., കൗ. അ., പേ. 421.

# പ്രകരണം 90. കോശാഭിസംഹരണം.

---

കോശമകോശഃ പ്രത്യുൽപന്നാൎത്ഥകൃച്ഛ്രഃ സംഗൃ-ഹ്ണീയാൽ. ജനപദം മഹാന്തം അല്പപ്രമാണം വാ ദേവമാതൃകം പ്രഭൂതധാന്യം ധാന്യസ്യാംശം തൃതീയം ചതുൎത്ഥം വാ യാചേത, യഥാസാരം മധ്യമവരം വാ.

ദുൎഗ്ഗസേതുകൎമ്മവണിക്പഥശൂന്യനിവേശ ഖനിദ്രവ്യ-ഹസ്തിവനകൎമ്മോപകാരിണം പ്രത്യന്തമല്പപ്രമാണം വാ ന യാചേത.

ധാന്യപശുഹിരണ്യാദി നിവിശമാനായ ദദ്യാൽ. ചതുൎത്ഥമംശം ധാന്യാനാം ബീജഭക്തശുദ്ധം ച ഹിര-ണ്യേന ക്രീണീയാൽ.

കോശാഭിസംഹരണമെന്നിതു സൂത്രം. കോശമാവിതു സുവൎണ്ണാദി. അതുകൊണ്ടു ധാന്യാദികളെയുമുപലക്ഷിക്കിന്റിതു. അഭിസംഹരണമാവിതു, പണ്ടു കൊള്ളുമതിലേറക്കൊള്ളവേണ്ടുമതു. അതു വേണ്ടിന്റിതു, ഭണ്ഡാരത്തിൽ അൎത്ഥം ക്ഷയിച്ചിരുന്ന രാജാവിന്ന അൎത്ഥസാധ്യമായൊള്ള ക്ലേശമെടുത്തെടുത്തുവെച്ച് പണ്ടത്തെതിലേറെ കൊള്ളുവാൻ വിഷയം.[1] അതു ചൊല്ലിന്റിതെന്നിതു സൂത്രാൎത്ഥം.

---

1. വാക്യഘടന ക്ലിഷ്ടം. ഭണ്ഡാരത്തിൽ പണമില്ലെങ്കിൽ വിഷമം വരാവുന്നതു കൊണ്ടു മുമ്പെത്തക്കാളധികം സമ്പാദിക്കേണ്ടതാവശ്യമാണെന്ന താൽപൎയ്യം.

cf. "കോശമൂലാ ഹി രാജതേ
പ്രവാദഃ സാൎവ്വലൌകികഃ
ഏതൽ സൎവ്വം മഹാത്മ്യാച്ച
കോശവ്യസനവാൻ നൃപഃ"

കാമ. XIV. 33.

സംബന്ധമാവിതു—ദുർഗ്ഗത്തിലും രാഷ്ട്രത്തിലും കണ്ടകശോധനം† ചൊല്ലീതു. ഇപ്പ്രാം രാജാവു തന്നുടയ കണ്ടകതാപം ശോധിക്കുമാറു ചൊല്ലിൻറിതവിതു‡ സംബന്ധം. തന്നുടയ കണ്ടകതാപമാവതു് അവസ്ഥകളിലമൈത്തവർക്കും ചെയ്യാതൊഴിയുമതു. അതിന്നു നിമിത്തം ആപത്തു താൻ, കളിപ്പു താൻ[2]. ആപത്താവിതു ഭണ്ഡാരക്ഷയം—മററൊഴിഞ്ഞ[3] ആപത്തെല്ലാം ഭണ്ഡാരസാധ്യമാകിൻറമയാൽ.

ക്ഷീണകോശനായിരുന്ന രാജാവു അർത്ഥകൃച്ഛ്റമുണ്ടായെടുത്തു വെച്ചു ഭണ്ഡാരം പെരുക്കവേണ്ടും. പെരുക്കുമാറാവിതു:—പെരുതായൊള്ളു ജനപദം, നീർനിൻറു വിളയുന്ന നെല്ലും പെരുകി ഇരുന്നതിനിൽ[4] നെല്ലിനുടയ മൂൻറൊൻറു[4a]താൻ വേണ്ടുവിതു.[5] ഇനി സാരത്തിന്നു തക്കവാറു മധ്യമമായൊള്ളു ജനപദത്തെയും, നികൃഷ്ടമായൊള്ളു സാരത്തുക്കു തക്കവാറു നാലൊൻറു താൻ അരയൊൻറു താൻ വേണ്ടുവിതു.

വേണ്ടാല്ലാതെടത്തും[6] ചൊല്ലിൻറിതു. ദുർഗ്ഗംചെയ്യു, സേതുകർമ്മം വണിക്പഥം, ശൂന്യനിവേശം, ഖനിദ്രവ്യവനം, ഹസ്തിവനം എൻറിത്യാതി കർമ്മം ചെയ്തുപകരിക്കിൻറവരെ വേണ്ടലാകാ.[6a] വേണ്ടു

---

† ശോധനത്തിൽ M, V.

‡ എൻറിതു M.

2. അഹങ്കാരം, കളി.

3. മറ്റുള്ള.

4. നെല്ലു പെരുകിയിരുന്ന ജനപദത്തിൽനിന്നു് എന്നാണു് വിവക്ഷ.

4a. മൂന്നിലൊന്നു്.

5. ആവശ്യപ്പെടണം. *cf.* കന്നട—ബേക (വേണം), ബേഡാ (വേണ്ട).

6. വേണ്ടതല്ലാതെയും എന്നാണു് വിവക്ഷ.

6a. മുമ്പിൽ പ്രതിഗ്രാഹിക നോക്കുക. മുൻപറഞ്ഞവരോടു് ആവശ്യപ്പെടരുതെന്നർത്ഥം.

കിൽ കർഷകർക്ക് വിഘാതം വരും. പ്രത്യന്തഭൂമിയിൽ[7] നില്ക്കുമവരെയും വേണ്ടലാകാ. ശത്രുവിനോടു കൂടുവാനടുക്കും.[8] അല്പധനരെയും വേണ്ടലാകാ.

അന്ത്യകല്പ്യരമെണ്ടാകിലും പുതുതായി കുടിയേറിന്റ കുടികൾക്ക[9] നെല്ലും, പൊന്നും, പശുവും കൊടുക്കവേണ്ടും. അന്റിയെ നെൽകൊണ്ടു സാധിക്കവേണ്ടും.[10] ആപത്തിൽ നാലൊന്റു വിററു പൊൻ കൊൾവിതു.[11] വിത്തിനും, ചോററിനും, കുടികൾക്ക വച്ചു മററൊഴിഞ്ഞതെല്ലാം വിലെക്ക കൊൾവിതു. ഈ പ്രയോഗത്തിനെ വിഷയാന്തരം ചൊല്ലുവർ.[11a] നെൽ വിലയൊള്ള കാലത്തു കൊണ്ടിട്ടു വച്ചു ചുരങ്ങ† വില്ക്കും നാൾ വിററു പണ്ടാരം[12] പെരുക്കുവാനെയും[12a] ചൊല്ലുവർ.

അരണ്യജാതം ശ്രോത്രിയസ്വം ച പരിഹരേൽ. തദ-
പ്യനുഗ്രഹേണ ക്രീണീയാൽ.

---

† കൊണ്ടിട്ടു ചുരങ്ങ M.

7. അതിർത്തിസ്ഥലത്ത്.

8. ഇടവരും.

9. പ്രജകൾക്ക്.

10. അവരിൽനിന്ന ധാന്യഭാഗം പണമായി വാങ്ങരുത്; നെല്ലായിട്ടു വാങ്ങാവൂ എന്ന താല്പര്യം.

11. കൃഷിക്കാരൻ എന്ന ശേഷം, ധാന്യങ്ങളുടെ നാലിലൊരു ഭാഗം രാജാവു വിലയ്ക്കു വാങ്ങണം എന്നാണ് മൂലം.

11a. 'വിഷയാന്തരം ചൊൽവർ' എന്ന G യിൽ. ഉച്ചാരണവൈകല്യം കാണിക്കുന്നു.

12. ഭണ്ഡാരം.

12a. =പെരുക്കുവാൻ. പെരുക്കുന്നതിനെയും എന്നാണ് ശരിയ്ക്കു വേണ്ടത്. 'പ്രജകളെ പിതാവു' രക്ഷിപ്പാനെക്കണക്കെ' (രക്ഷിക്കുന്നതുപോലെ) എന്ന മട്ടിലുള്ള ശൈലീവിശേഷമായിരിക്കാം.

**തസ്യാകരണേ വാ സമാഹർത്തൃപുരുഷാ ഗ്രീഷ്മേ കർഷകാണാം ഉദ്വാപം കാരയേയുഃ. പ്രമാദാവസ്കന്നസ്യാത്യയം ദ്വിഗുണമുദാഹരന്തോ ബീജകാലേ ബീജലേഖ്യം കുര്യുഃ. നിഷ്പന്നേ ഹരിതപക്വാദാനം വാരയേയുഃ, അന്യത്ര ശാകകടഭംഗമുഷ്ടിഭ്യാം ദേവപിതൃ പൂജാദാനാർത്ഥം ഗവാർത്ഥം വാ. ഭിക്ഷുകഗ്രാമഭൃതകാഃ ച രാശിമൂലം പരിഹരേയുഃ.**

വരിനെല്ലും, പുല്ലും, ചാമയും എന്റു കാട്ടിൽ വിളയുമവും, ശ്രോത്രിയന്മാരുടെ നെല്ലും പരിഹരിപ്പിതു. ശ്രോത്രിയന്മാരുടെ നെല്ല് അവരെനെ വായിയച്ചു[13] കൊൾവിതു.

അല്ലാക്കാൽ† സമാഹർത്തൃപുരുഷ, സീതാധ്യക്ഷാദികൾ[14] ഗ്രീഷ്മ കാലത്തു കൃഷീവലരെക്കൊണ്ട് ഉടവടി‡ ചെയ്യിപ്പിതു. 'നിങ്ങളുടെ പ്രമാദത്തിനാൽ ഉഴവിന്ന കേടുവരുകിൽ അമത്തെത്തിലിരണ്ടടങ്ങു ദണ്ഡം എന്റു ചൊലവിച്ചു[14a] വിത്തെക്കം നാൾ വിത്തു കൊടുപ്പിതു. വിളഞ്ഞപ്പോൾ കായും പഴവുമായ് കൊള്ളുമതും വിലക്കുവിതു[15], ശാകകടഭംഗമുഷ്ടിയൊഴിയ.[16] ദേവപിതൃപൂജാദാനികൾക്കായ് കൊള്ളുകട

† അതെല്ലാക്കാൽ M.

‡ -ക്കൊട്ടിപ്പാപട M, V.

13. അദ്ദേഹത്തിന്റെ സമ്മതം വാങ്ങി.

14. ധാന്യസംഭരണോദ്യോഗസ്ഥന്റെ ആൾക്കാർ, ഉഴവുനിലത്തിന്റെ അധ്യക്ഷൻ മുതലായവർ.

14a. പറഞ്ഞു കേൾപ്പിച്ചു. (< ശ്രാവിപ്പിച്ച്).

15. പച്ചയായോ പഴുത്തതോ ആയ ധാന്യം കൊയ്യുന്നതു തടയണം.

16. പച്ചക്കറികളെയും നുള്ളിയെടുക്കുന്ന ധാന്യത്തിന്റെയും മുഷ്ടി (പിടി) യെ ഒഴിവാക്കണം. അതെടുക്കാൻ തടസ്സമില്ലെന്നർത്ഥം.

വിയരെൻറവാറു, പുത്തരി ഉൺമാൻ കൊള്ളപ്പെറുമവർ. പള്ളുവിനക്കായും, ഭിക്ഷുകർക്കായും, ഗ്രാമഭൃതകർക്കായും [അവരുള്ളാവോർ തച്ചർ, കൊല്ലർ എൻറു കാരുകരം]—ഇവർക്കൊക്കെ രാശിമൂലം പരിഹരിപ്പിതു.[16a] രാശിമൂലമാവിതു പൂഴിപ്പൊലി.[17] അതുകൊണ്ടവർക്കെ [illegible]കൊട്ടപ്പിതു.

...സ്വസസ്യാപഹാരിണഃ പ്രതിപാതോ ഷ്ടഗുണഃ. പരസസ്യാപഹാരിണഃ പഞ്ചാശദ്ഗുണഃ സീതാത്യയഃ സ്വവർഗസ്യ, ബാഹ്യസ്യ തു വധഃ.

ചതുർത്ഥമംശം ധാന്യാനാം, ഷഷ്ഠം വന്യാനാം, തൂല, ലാക്ഷാ, ക്ഷൗമ, വല്ക, കാർപ്പാസ, രൗമ, കൗശേയ, ഔഷധ, ഗന്ധ, പുഷ്പ, ഫല, ശാകപണ്യാനാം, കാഷ്ഠ, വേണു, മാംസ, വല്ലൂരാണാം ച ഗൃഹ്ണീയുഃ. ദന്താജിനസ്യാർദ്ധം. അനിസൃഷ്ടം വിക്രീണാനസ്യ പൂർവഃ സാഹസദണ്ഡഃ.

ഇതി കർഷകേഷു പ്രണയഃ.

ഉഴവുടെയവൻ നെൽ കക്കിൽ കട്ടതു എൺമടങ്കു ദണ്ഡവും വെപ്പിതു; അനന്തരക്ഷേത്ര[18]ത്തിലൊള്ള നെൽ അപഹരിക്കിൽ ഐമ്പതു മടങ്കു വെപ്പിതു. മറെറാരരിൽനിൻറു വന്ന കക്കിൽ കൊൽവിതു.

---

16a. വിട്ടുകൊടുക്കണം.

17. [illegible] കളത്തിൽനിന്നു കൊഴിഞ്ഞ ധാന്യമാണെന്നു്.

18. അടുത്ത വയൽ.

വിതെച്ചു വിളഞ്ഞതിൽ നാലൊന്റു കൊൾവിതു. കാട്ടിൽ വിളയുമതിലാറൊന്റു കൊൾവിതു. ഉന്നത്തിലും [ഇലവംപഞ്ചിയിലും],[19] കോലരക്കിലും, പട്ടിലും, നാരിലും, പരുത്തിയിലും, മയിർ കൊള്ളുമവിററിലും, ഉലണ്ണിലും[20], മരുന്നിലും, ഗന്ധദ്രവ്യത്തിലും, പുഷ്പത്തിലും, ഫലത്തിലും, കറി[21]യിലും, വിറകിലും, ഇറച്ചിയിലും, മുളയിലും, വള്ളൂര[22]ത്തിലും, ഇവററിലുമാറൊന്റു കൊൾവിതു.[22a] ആനക്കൊമ്പും പശുവിൻതോലും പാതി കൊൾവിതു. രാജഭോഗം പോകാതെ വില്ക്കിൽ പൂർവ്വം സാഹസദണ്ഡം.

കർഷകരിലൊള്ള പ്രാർത്ഥന[22b] ചൊല്ലിതു.

സുവർണ്ണ,രജത,വജ്ര,മണി,മുക്താ,പ്രവാളാ,ശ്വ,ഹസ്തി-പണ്യാഃ പഞ്ചാശത്കരാഃ. സൂത്ര,വസ്ത്ര,താമ്ര,വൃത്ത, കംസ,ഗന്ധ,ഭൈഷജ്യ,ശീധുപണ്യാശ്ചത്വാരിംശത്കരാഃ. ധാന്യ,രസ,ലോഹപണ്യാഃ ശകടവ്യവഹാരിണശ്ച ത്രിം-ശത്കരാഃ. കാചവ്യവഹാരിണോ മഹാകാരവശ്ച വിംശതികരാഃ. ക്ഷുദ്രകാരവോ ബന്ധകീപോഷകാശ്ച ദശകരാഃ. കാഷ്ഠ,വേണു,പാഷാണ,മൃൽഭാണ്ഡപക്വാന്ന ഹരിതപണ്യാഃ പഞ്ചകരാഃ. കുശീലവാ രൂപാജീവാശ്ച

19. ഉന്നത്തിന്റെ വിവരണമാണിതു്.

20. പട്ടു്.

21. പച്ചക്കറി. സസ്യംകൊണ്ടുണ്ടാക്കിയ പദാർത്ഥമാണ് ഇപ്പോൾ മലയാളത്തിൽ കറി.

22. വള്ളൂരം—ശുഷ്കമാംസം.

22a. cf. മനു. VII. 131–32.

22b. അതിപ്രാർത്ഥന (രാജഭോഗം) എന്നർത്ഥം.

വേതനാർദ്ധം ദദ്യുഃ. ഹിരണ്യകരമകർമ്മണ്യാൻ ആഹാര-യേയുഃ. നചൈഷാം കഞ്ചിദപരാധം പരിഹരേയുഃ. തേഹ്യപരഗൃഹീതമഭിനീയ വിക്രീണീരൻ.

ഇതി വ്യവഹാരിഷു പ്രണയഃ.

പൊൻ, വെള്ളി, വൈരം, മാണിക്കം, മുത്ത്, പവിഴം, കുതിര, ആന എന്നിജ്ജാതി ഉള്ള ചരക്കിൽ ഐമ്പതിലൊന്നു കൊൾവിതു. നൂൽ, പുടവ, വട്ടലോഹം, വെള്ളോട്, ഗന്ധദ്രവ്യം, ശീധു[23] എന്നി ജ്ജാതി ചരക്കിൽ നാല്പതിലൊന്നു കൊൾവിതു. നെൽ, നെയ് എന്നിജ്ജാതി സ്ഥലദ്രവ്യങ്ങൾ, ഇരുമ്പു, മറ്റും ചാട്ടിന്മേലേറിക്കൊണ്ടു വരുമവ്വും[24] മുപ്പതിലൊന്നു കൊൾവിതു. കാചവ്യവഹാരികൾ തങ്ങൾ ചുമന്നു വാണിയം ചെയ്യുമവരെന്നു ചൊല്ലുവർ. അവരല്ലെ വിജാതി ഏറി വില്പുമവരും എന്നും ചൊല്ലുവർ. മഹാകാതക്കരും, സ്വർണ്ണകാരർ, വെടിക[25]രെന്നിജ്ജാതികൾ. ക്ഷുദ്രകാതക്കരും, കൊല്ലർ, തച്ചർ എന്നിജ്ജാതികൾ. ആടവാണിയർ, അയക[25a]രെന്നിജ്ജാതികൾ†. വന്ധകി ആവോർ വേശ്യാമുഖ്യയായൊള്ള കലസ്ത്രീ, അവരെളെ ഒരിക്ക മവരല്ലം, എന്നിച്ചൊന്നവരും തങ്ങൾ നേടുമതിൽ പത്തുവാരം[26] കൊടുപ്പിതു. മുൻഭാണ്ഡമാവിതു കലം; ചോറ്, അപ്പം,[26a] അട എന്നി

† ജ്ജാതി M.

23. മദ്യം.

24. ഇവയിലെല്ലാം എന്ന ശേഷം.

25. രത്നവ്യാപാരികൾ.

25a. < രജകർ.

26. പത്തിലൊന്ന്.

26a. M, V കളിൽ 'അട' കാണുന്നില്ല.

ജാതി പകപാന്നം; ഇരലെക്കറി†, ചീവകം[26b], വാസ്തുക[26c]മെൻറി ജാതികളിലഞ്ചാൻറു.[27] കുശീലവർ, നടനാർകൾ, രൂപാജീവകൾ ഇവരാം തങ്ങളാം പെറുമതിൽ പാതി കൊടുപ്പിതു. വാണിയം, ഉഴവു എൻറാത്ത തൊഴി[ൽ] ചെയ്യാതിരിക്കുമവരളിടൈ തലയാലോരോ കാണം[27a] കൊൾവിതു. എല്ലാമൊൻറു ചെയ്യാത്തൊഴികിലും, പുല്ലും, നീരും, ചാണകവും വിററുകൊണ്ടു ജീവിക്കിൻറമയാൽ കാരോ കാണം കൊള്ളപ്പറവും.[28]

എൻറിജ്ജാതി വ്യവഹാരം‡ ചെയ്യുമവരളെ ഇരക്കമാറു്.

കുക്കുടസൂകരമർദ്ധം ദദ്യാത്. ക്ഷുദ്രപശവഃ ഷഡ്ഭാഗം. ഗോ,മഹിഷാ,ശ്വതര,ഖരോ,ഷ്ട്രാശ്ച ദശഭാഗം. ബന്ധകീപോഷകാ രാജപ്രേഷ്യാഭിഃ പരമരൂപയൌവനാഭിഃ കോശം സംഹരേയുഃ.

ഇതി യോനിപോഷകേഷു പ്രണയഃ.

---

† ഇരലെക്കറി എൻറിജ്ജാതി M, V.

‡ എൻറി വ്യവഹാരം M.

26b. 'ഇടവകം'—അച്ചുവത്തിൽ പെട്ട ഔഷധം.

26c. ഒരുതരം ചീര. വാസ്തു (ഗൃഹം) വിന്നാരികിലുണ്ടാകുന്നതെന്നർത്ഥം.

27. "കരം, മുള, കല്ലു"—ഇവ വിട്ടു.

27a. കഴഞ്ചിൻറെ പത്തിലൊന്നു്. മുതിരമണിയാണു് കാണം. ശ്രുതത്തിൽ അർത്ഥമൊന്നാം വന്നിരിക്കുന്നു.

28. മൂലം അല്പം വിട്ടിരിക്കുന്നു. cf. മനു VII, 137–38.

ഇനി യോനിപോഷകന്മാരുടെ† കൊള്ളുമാറു ചൊല്ലിന്റിതു. കോഴി, പന്റി ഇജ്ജാതി വളൎക്കുമവറ്റിൽ പാതി കൊടുപ്പിതു. ആടും, കൊറിയാടും എന്റിവറ്റിലാറൊന്റു. പശുവു്, എരുമ, എറുകഴുത[30], കോകിറു കഴുത[31], ഒട്ടകം എന്റിവു വിൽക്കുമവരോടു പത്തുവാരം കൊടുപ്പിതു. ബന്ധകീപോഷകന്മാരാവോർ നേടി ഉണ്ണും[32] സ്ത്രീകളെ വളൎക്കുമവർ. അവർ, രാജാവിന്റെ പ്രേഷ്യകളെ, വളരെ പെണ്ണാ[യ്] ഇരുന്ന രൂപവും യൗവനവും ഉടയരാ[യ്] ഇരിന്റവരെക്കൊണ്ടു[33] ധനം നേടിച്ചു ഭണ്ഡാരം പെരുക്കുവിതു.[33a]

സകൃദേവ ന ദ്വിഃ പ്രയോജ്യഃ. തസ്യാകരണേ വാ സമാഹൎത്താ കാൎയ്യമപദിശ്യ പൗരജാനപദാൻ ഭിക്ഷേത. യോഗപുരുഷാശ്ചാത്ര പൂൎവ്വമതിമാത്രം ദദ്യുഃ. ഏതേന പ്രദേശേന രാജാ പൗരജാനപദാൻ ഭിക്ഷേത. കാപടി–

---

† പോഷകരെ M.

29. ജീവികളെ വളൎത്തുന്നവർ.

30. ഖരം.

31. കോവർകഴുത—അശ്വതരം.

32. കാമുകന്മാരെ ആകൎഷിച്ചു ജീവിക്കുന്നവർ എന്നായിരിക്കാം അൎത്ഥം.

33. രൂപശീലഗുണങ്ങളുള്ളവരും രാജാവിന്റെ അടുത്തെത്തു അവസരങ്ങളുള്ളവരുമായ സ്ത്രീകളെക്കൊണ്ടു എന്നർത്ഥം. 'കൊണ്ടു' എന്നതിനെ വാക്യത്തിൽ കൊള്ളിച്ച വിധം നോക്കുക. സ്ത്രീകളെ 'ജന്തു'ക്കളിൽ പെടുത്തിയതും (!) ശ്രദ്ധേയം.

33a. രാജാവിന്റെ ആപൽക്കാലത്തു് വേശ്യകൾ കൂടുതൽ സംഖ്യ അടയ്ക്കേണ്ട വ്യവസ്ഥയും കാണുന്നു്. സാധാരണരാജഭോഗത്തെ സംബന്ധിച്ച വിസ്തൃതപഠനത്തിനു്: Article *On the Principles and Methods of Taxation in Ancient India* by Panchanandas Mukherjee, (Asutosh Mukherjee Silver Jubilee Com. Vol. III. Po. 1 f f.)

കാര്യേണാനേന അല്പം പ്രയച്ഛതഃ കുത്സയേയുഃ. സാരതോ വാ ഹിരണ്യമാഢ്യാൻ യാചേത. യഥോപകാരം വാ സ്വവശാ വാ യദുപഹരേയുഃ. സ്ഥാന,ച്ഛത്ര,വേഷ്ടന, വിഭൂഷാർത്ഥഞ്ചൈഷാം ഹിരണ്യേന പ്രയച്ഛേൽ.

പാഷണ്ഡസംഘദ്രവ്യ,മശ്രോത്രിയഭോഗ്യം ദേവദ്രവ്യം വാ കൃത്യകരാഃ പ്രേതസ്യ ദഗ്ധഗൃഹസ്യ വാ ഹസ്തേ ന്യസ്തമിത്യുപഹരേയുഃ.

ഇച്ചൊന്നതെല്ലാമൊരിക്കാൽ[34] കൊൾവിതു. ഇരണ്ടാമതു കൊളളമതുമൊഴിവിതു. ഈവണ്ണമെല്ലാതെന്റു തോന്റുകിൽ സമാഹർത്താവു—വിഷയബലാധികൃതന്—ഒരു കാര്യം വ്യപദേശം ചെയ്തു പൗരരെയും ജാനപദരെയും ഭിക്ഷിപ്പിതു. സമാഹർത്താവിനുടെ യോഗപുരുഷരാവോർ കൃതസങ്കേതരായ്, 'നിങ്ങൾ പെരിക ഇടുക, നിങ്ങൾക്കേ തകാം' എന്റവരൾ മുന്നം കൊടുക്കെച്ചൊന്റിടുവിതു. അനന്തരം രാജാവും അവ്വണ്ണമേ ഭിക്ഷിപ്പിതു. രാജാവിനു ചതങ്കക്കൊടുക്കിൽ കാപടിക[ർ] നിന്ദിപ്പിതു ഇവരെ. അന്റിയെ ആഢ്യരായുള്ള പുരുഷരെ ധനത്തിനു തക്കവാറിരപ്പിതു. അന്റിയെ ഉപകാരത്തിനു തക്കവാറു സ്വവശരായെ യാതൊന്റു കൊണ്ടുവരിന്റിതു, അതു കൊൾവിതു. അന്റിയെ പണികൾ കൊടുത്തും യാനവാഹനച്ഛത്രം കൊടുത്തും അവരുളിതെപ്പൊൻ കൊൾവിതു.

പാഷണ്ഡ[34a]ദ്രവ്യവും, സംഘദ്രവ്യവും, അശ്രോത്രിയഭോഗ്യമായുള്ള ദേവദ്രവ്യവും രക്ഷിക്കക്കടവിയ[ൻ]. കൃത്യകരൻ ചത്തുപോയാനെന്റു ചൊല്ലിത്താൻ ഇല്ലം വെന്തുപോയിതെന്റു ചൊല്ലിത്താൻ അപഹരിപ്പിതു.

---

34. ഒരിക്കൽ (> ഒരക്കാൽ). ഇല്ലം വെന്തുപോയിതെന്റു ചൊല്ലിത്താൻ.

34a. ഈ പദം താമ്രശാസനങ്ങളിൽ സാധാരണ പ്രയോഗിക്കുന്നു. അശോക ശാസനങ്ങളിൽ 'പാഷംഡ' (കാൽസി. III. 37), 'പാസംഡ' (ഗിർനാർ. VII. 1)

ദേവതാദ്ധ്യക്ഷോ ദുർഗരാഷ്ട്രദേവതാനാം യഥാസ്വ-മേകസ്ഥം കോശം കുര്യാൽ. തഥൈവ ചോപഹരേൽ. ദൈവതചൈത്യം സിദ്ധപുണ്യസ്ഥാനമൗപപാദികം വാ രാത്രാവുത്ഥാപ്യ യാത്രാസമാജാഭ്യാം ആജീവേൽ. ചൈ-ത്യോപവനവൃക്ഷേണ വാ ദേവതാഭിഗമനം അനാർത്തവ-പുഷ്പഫലയുക്തേന ഖ്യാപയേൽ. മനുഷ്യകരം വാ വൃക്ഷേ രക്ഷോഭയം പ്രരൂപയിത്വാ സിദ്ധവ്യഞ്ജനാഃ പൗരജാനപദാനാം ഹിരണ്യേന പ്രതികുര്യുഃ. സുരങ്ഗ°-ായുക്തേ വാ കൂപേ നാഗമനിയതശിരസ്കം ഹിരണ്യോ-പഹാരേണ ദർശയേൽ നാഗപ്രതിമായാമന്തച്ഛിദ്രായാം. ചൈത്യച്ഛിദ്രേ വല്മീകച്ഛിദ്രേ വാ സർപ്പദർശന ആഹാ-രേണ പ്രതിസംബദ്ധസംജ്ഞം കൃത്വാ ശ്രദ്ദധാനാനാം-ദർശയേൽ. അശ്രദ്ദധാനാനാം ആചമനപ്രോക്ഷണേഷു രസമവപായ്യ ദേവതാഭിശാപം ബ്രൂയാൽ. അഭി-ത്യക്തം വാ ദംശയിത്വാ. യോഗദർശനപ്രതീകാരേണ വാ കോശാഭിസംഹരണം കുര്യാൽ.

വൈദേഹകവ്യഞ്ജനോ വാ പ്രഭൂതപണ്യാന്തേവാസീ വ്യവഹരേത. സ യദാ പണ്യമൂല്യേ നിക്ഷേപപ്രയോ-ഗൈരുപചിതഃ സ്യാൽ തദൈനം രാത്രൗ മോഷയേൽ.

---

'പ്രസാദ' (ഷാബസ്, VII. 2) ഇങ്ങിനെയെല്ലാം കാണുന്നുണ്ടു്. ചില മതസംഘങ്ങ ളാണു് വിവക്ഷിതം. അവിശപാസി എന്നർത്ഥത്തിൽ ഉള്ള ഏതോ പ്രാകൃതപദം സംസ്-കൃതമാക്കിയതാണു് പാഷണ്ഡശബ്ദമെന്നു തോന്നുന്നു. കൂടം എന്നതിലുള്ള 'ഷണ്ഡ'വു മായി ഇതിനു ബന്ധമുണ്ടാകാം. പാഷണ്ഡർ ബൗദ്ധന്മാരാണെന്നു തോന്നുന്നില്ല. അശോക ശാസനത്തിൽ (III. 20) ശാക്യബൗദ്ധർ വേറെ പ്രത്യേകപ്പെടുന്നുണ്ടു്. See Jayaswal's note on Bhattaswamin's Commentary of the Arthasastra, JBORS 1926, P. 206.

## ഏതേന രൂപദർശകഃ സുവർണകാരശ്ച വ്യാഖ്യാതൌ.

ദൈവതാധ്യക്ഷൻ ദുർഗ്ഗത്തിലുള്ള ദൈവതകളുടയ ധനവും, രാഷ്ട്രത്തിലൊള്ള ദൈവധനവും ഒരു പരചക്രാദിഭയം[34b] ചൊല്ലി ഒരത്തിലി[34c] ആക്കിവച്ചു് അവിടത്തവൻ ചത്താനെൻറു ചൊല്ലിത്താൻ, ഇല്ലം വെന്തുപോയിതെൻറുതാൻ[34d] അപഹരിപ്പിതു. ദൈവതാസ്ഥാനം, ചൈത്യസ്ഥാനം, സിദ്ധസ്ഥാനം, ചാമുണ്ഡാസ്ഥാനം എൻറിഞ്ചാതികളിലും ആരുമറിയാതെ ഇരാ ഒരു ശിവം[35] നാട്ടിവച്ചു സ്വയംഭൂ[36]വായിതെൻറു ചൊല്ലിത്താൻ ഉത്സവം ചെയ്യിപ്പിതു. പൗരജാനപദരും എല്ലാരും ഇത്തന പൊൻ കൊടുത്തു കാണവേണ്ടുമെൻറു സങ്കേതം ചെയ്തു അതു കൊള്ളുമതു ഭണ്ഡാരമാക്കവേിതു. മൻറിൽ—മര[37]ത്തിൽ താൻ, കാവിലൊള്ള മരത്തിൽ താൻ വൃക്ഷായുർവ്വേദത്തിൽ ചൊല്ലിയവണ്ണം അനാർത്തവ[37a]മായൊള്ള പുഷ്പഫലങ്ങളെ

---

34b. ശത്രുക്കളുടെ ആക്രമണാദികളിൽനിന്നുള്ള ഭയം. ചക്രം—സൈന്യം.

34c. ഒരു ദിക്കിൽ.

34d. 'എൻറു ചൊല്ലിത്താൻ' എന്ന വചനമാണ്.

35. ദേവപ്രതിമ. *cf.* 'അറുകൊപ്പിള്ളയാൽ വെച്ചുകൊണ്ടൊരുപിതം വിച്ചയായിന ശിവം'—ഉണ്ണിയച്ചി. ചെ. 2. 'മണൽകൊണ്ടു ശിവം പിടിച്ചു.' 'മണൽശിവം കലങ്ങി രാവണന്റെ പുഴെ നനഞ്ഞുപോയിതു'—ബ്ര. പു. ചെ. 41. ശിവലിംഗത്തിൽനിന്നു ക്രമത്തിൽ ദേവപ്രതിമ എന്ന സാമാന്യാർത്ഥം വന്നിരിക്കാം. തമിഴിൽ പ്രയോഗം കാണുന്നില്ല.

36. < സ്വയംഭൂ. തന്നെത്താൻ പൊട്ടിമുളച്ചതു്.

37. മറപ്പുറം, മൻറിൽ—വീട്ടിൻെറ മുറ്റം (ത. നി.). അവിടെയുള്ള മരം. മന്നിൻെറ മൻറു് എന്ന പഴയ കാലത്തു് ചിലർ തെറ്റിയെഴുതിയിരുന്നെങ്കിലും ഇവിടെ അങ്ങനെയാവാൻ വഴിയില്ല. 'കാവിലുള്ള' എന്ന തുടർന്നു വരുന്നതു നോക്കുക. കാ— (ഇം.) Garden. മൂലത്തിൽ ചൈത്യവൃക്ഷമാണ് (ക്ഷേത്രസങ്കേതത്തിലുള്ള മരം).

37a. ഋതുവിനു ചേരാത്തതു്.

കാട്ടി, 'ഇമ്മരത്തിന്മേൽ ദൈവം ഉറവിതൊണ്ട്'.[38] കനാവിൽ[39] കണ്ടേൻ. ഒരു ദൈവം അരുളിച്ചെയ്തു† ഇമ്മരത്തിന്മേലുറവിച്ചു. അകാലത്തെ പുഷ്പഫലമൊണ്ടാമെൻറു ദൈവത ചൊല്ലി.[39a] അപ്പൊണ്ണമേ ചെയ്തിച്ചു.[40] അൻറിയെ കരടിയുടെ തോൽ മൂടി രാക്ഷസരൂപം ചെയ്തുകൊണ്ടു ചടയും നീളെച്ചമച്ചു ശ്മശാനവൃക്ഷത്തിന്മേലേറി നിൻറു രാത്രിയിൽ ജനത്തിനു കേൾക്കലാംവണ്ണം ചൊല്ലുവിച്ചു—'എങ്ങൾക്കിപ്പൂരാൽ[41] ഓരോ മനുഷ്യരെത്തരവേണം. അല്ലയാകിൽ എല്ലാരയും കൂടത്തിന്നിൻറാം'‡ എൻറു ചൊല്ലുവിച്ചു. ചിലർ അനന്തരം സിദ്ധവൃത്തനരായൊള്ള പുരുഷർ ഇതിനു ശാന്തി ചെയ്യർ. അതിനു ഇന്നാത്തിന പൊൻ വേണ്ടുമെൻറു ചൊല്ലുവിച്ചു. 'തലയാലിന്നത്തിന ഇട്ടക' വെൻറു[41a] ചൊല്ലിക്കൊൾവിച്ചു. കൊണ്ടു',[41b] ചതിയാമയാൻറു പ്രയോഗിപ്പിച്ചും ചെയ്‌വിച്ചു. അൻറിയെ, സുരംഗായുക്തമായൊള്ള കിണററിൽ മൂൻറു താൻ, അമ്പു താൻ ഫണമുടയിതൊരു പാമ്പു ചമച്ചു[42]വച്ചു ജനത്തിനു വിസ്മയം ചൊല്ലുവിച്ചു. 'ഇവിടെ നാകർ ഇരിപ്പിച്ചു. സാന്നിധ്യമുണ്ടെ'ൻറു ചൊല്ലുവിച്ചു. അതു തേറിക്കൊണ്ട

---

† -ച്ചെയ്തു M, V, G.

‡ -ത്തിന്നിൻറാൻ M, V, G.

38. സന്നിധാനം ചെയ്യുന്നു'. ഉറൈതല്'—To reside (ത. നി.).

39. > കിനാവ്'. (കനാ—ത; കല—തെ; കന—ക, തു.)

39a. പുഷ്പപ്രത്യയം ചേർത്തിട്ടില്ലെന്നു കാണുക.

40. അപ്രകാരം തന്നെ സംഭവിച്ചിരിക്കുന്നു എന്നർത്ഥമായിരിക്കാം. ഇവ വഴിച്ചും പണം വാങ്ങണമെന്നു ഭാവം.

41. ഉയരത്തിൽനിന്ന്'.

41a. ഇട്ടക + എൻറു.. cf. അല്ലവെൻറു.

41b. പണം വാങ്ങി.

42. cf. പുലികൊൻറു.

ചെല്ലുമവരെ 'ഓരോ കാണം പൊൻ കൊണ്ടുവന്നു കാൺപി'തെന്റു ചൊല്ലിപ്പോൻ കൂട്ടുവിതു. നാകക്ഷി ചെയ്യും വടിവ[43]ത്തിനകത്തു മരിത്രമൊള്ളുവിററിൽ താൻ, മരത്തിനുടയ മുഴഞ്ഞിൽ[44] താൻ പാമ്പു കണ്ടു അവിററുന്നൊഴിപ്പോകത്താത്തവണ്ണം മന്ത്രങ്ങളും ഔഷധങ്ങളും കൊടുത്തു ബന്ധിച്ചുവെച്ചു് അവിടെത്തെരും ജനത്തിന്നു കാട്ടുവിതു. 'ഇവിടെ നിന്നാരിക്കാലും പാമ്പു പേറിട്ടുവതില്ല. ദൈവത ഉടയ സാന്നിധ്യം കണ്ടീരോ'?[45] എന്റു കാട്ടുവിതു. തേറാതവരെ ആചമിക്കുമ്പോൾ താൻ, തളിക്കുംപോൾ താൻ മോഹിക്കുംവണ്ണമൊള്ള വിഷമിട്ടുവിതു. അവന്നു വികാരം വന്നപ്പോൾ നാഗചീററ[46]മെന്റു ചൊല്ലുവിതു. വധയോഗ്യനായൊള്ളവൻ ദൈവതയെ അധിക്ഷേപിച്ചാനാകിൽ പാമ്പു[47] പിടിച്ചുകൊണ്ടിട്ടു് കടിപ്പിച്ചു നാഗർചീററത്താൽ പാമ്പു കടിച്ചുതെന്റു ചൊല്ലി, നാകക്ഷി പാകമും[48] നേർന്ന പിഴയും വച്ചു ഉപനിഷത്തിൽ[48a] ചൊല്ലിന്റ യോഗ†ങ്ങളെക്കൊണ്ടു വിഷമിറക്കിക്കളവിതു. എന്റിവണ്ണം കൂട്ടിയാലുമമയും ധനം.

അന്റിയെ വള്ളസമെ[49] ഒത്തതെനെ വാണിയനാകി സ്വർണ‡ ജനിമുതലൊണ്ടായ്, സ്വധം ധനമുണ്ടായ് വ്യവഹരിച്ചു മാരക്ക

---

† യോഗ്യ M, V, G.

‡ സുവണ്ണ (?) M, V, G.

43. പ്രതിമ. 'പടിവ'വും ശരിതന്നെ. G യിൽ അങ്ങനെയാണു്.

44. മുഴ, മുഴുത്തു്. 'മുഴയിത്താൻ' എന്നു G യിൽ.

45. നിങ്ങൾ കണ്ടുവോ?

46. സർപ്പകോപം.

47. പാമ്പിനെ.

48. സമ്മാനം, വഴിപാടു്, കരം, ചുങ്കം, കപ്പം എന്നെല്ലാം അർത്ഥം വരും. cf. 'വെടിയാലും വായനത്താലും പാകമും' —ശാസനം. ജൂ. ശാ. Ep. Ind. III. (Pp. 66–69) വ. 7–8.

48a. ഔപനിഷദികാധികരണം. അർത്ഥ. ശാ. XIV.

49. കളവായി.

കൊൾവാനായും നിക്ഷേപമായും ജനം വെച്ച ധനം പണ്ടേ[50] ഏറവു കൊണ്ടു, ധനികനെൻറിഞ്ഞാതി അവനു ഈടിരിപ്പതാക ഉണ്ടായപ്പോൾ ഇരായ് ചുവർ മുറിച്ചു കള്ളർ കട്ടുകൊണ്ടുപോയിതു.

ഇതുകൊണ്ടു രൂപദർശകനെയും സ്വർണ്ണകാരനെയും കണ്ടു കൊൾക.[51]

വൈദേഹകവ്യഞ്ജനോ വാ പ്രഖ്യാതവ്യവഹാരഃ പ്രവഹണനിമിത്തം യാചിതകം അവക്രീതകം വാ രൂപ്യസുവർണഭാണ്ഡമനേകം ഗൃഹ്ണീയാൽ. സമാജേ വാ സർവപണ്യസന്ദോഹേന പ്രഭൂതം ഹിരണ്യസുവർണ്ണ-മൃണം ഗൃഹ്ണീയാൽ, പ്രതിഭാണ്ഡമൂല്യം ച. തദുഭയം രാത്രൗ മോഷയേൽ.

സാധ്വീവ്യഞ്ജനാഭിഃ സ്ത്രീഭിർ ദൂഷ്യാൻ ഉന്മാദയിത്വാ താസാമേവ വേശ്മസ്വഭിഗൃഹ്യ സർവസ്വാനി ആഹരേയുഃ.

ദൂഷ്യകുല്യാനാം വാ വിവാദേ പ്രത്യുൽപന്നേ രസദാഃ പ്രണിഹിതാ രസം ദദ്യുഃ. തേന ദോഷേണേതരേ പര്യാ-ദാതവ്യാഃ.

---

† യതു M, V, G.

50. സാധാരണപോലെ. *cf.* 'പണ്ടേപ്പോലെ പാരത്തരവും കോപി കാരി ജഗാമ'—ഉ. സ. I. 1. 'പണ്ടിമാനിടത്തിൻക പണ്ടു കൊടുക്കപ്പെടിച്ചിട്ടും കൊടുത്തു' തിരുക്കടി. ശാ. (TAS V. P. 189) ല. 1.

51. ഇവർ രാജാവിനു പതിയായി പണം തേടിക്കൊടുക്കേണ്ട വിധവും പറഞ്ഞു തീർന്നവെന്നു താൽപര്യം.

അൻറിയെ വൈദേഹകവ്യഞ്ജനനായൊള്ളവൻ പ്രഖ്യാതവ്യവഹാരനായ് തന്നൊടൊത്തവരൊടും ചെയ്തുകൊണ്ട് ഇരന്നു[51a] താൻ, ക്രയിക്ക താൻ, പൊന്മയമായും വെള്ളിമയമായുമൊള്ള പാത്രങ്ങൾ നഗരത്തിലൊള്ള വാണികരെ, ചാററിപ്പൂട്ടുവാൻ[52] വേണ്ടി†ക്കൊൾവിത്തു താൻ ചെയ്തു, കൂട്ടത്തിൽ വച്ചു, തകര‡ത്തിനും കാട്ടി സ്വലം ധനം കടം കൊൾവിത്തു, വിററുതരുവാനെൻറു ചൊല്ലീട്ടു. അൻറിയെ, ചരക്കുകാട്ടി മാററുചരക്കും കൊൾവിത്തു. ചരക്ക കൊൾവാൻ വന്നവരൊട്ടെ വിലയും കൊൾവിത്തു. ചരക്ക കൊടുപ്പാൻ ചൊല്ലി, അനന്തരം താൻ കടം കൊണ്ടതും എല്ലാംകൂട ഇരായ് കള്ളർ കൊൾവിത്തു. അങ്ങനെ കൊണ്ടാലുമമയും.

അൻറിയെ സാധ്വീവ്യഞ്ജനരായൊള്ള സ്ത്രീകളെക്കൊണ്ടു ദൂഷ്യരെ രഞ്ജിപ്പിച്ചു അവരൾ സ്ത്രീകളുടെ ഇല്ലത്തിനു വന്നപ്പോണായ്[53] പിടിച്ചു സ്വാപഹരണം[54] ചെയ്‌വിത്തു.

ദൂഷ്യജനങ്ങൾ പലർ തങ്ങളിലേ വഴക്കാട്ടുമ്പോൾ രാജാവിനാൽ പ്രണിഹിതരായൊള്ള രസദ(ർ) രസം കൊടുത്തു കൊൽവിത്തു. അതു ചൊല്ലി മററവരെയും സർവസ്വം കൊൾവിത്തു; കൊൽവിത്തും ചെയ്‌വിത്തു.

---

† പള്ളി M, V.

‡ രാത M, V. –രക G.

51a. കടം വാങ്ങി, *cf.* ഇരവൽ.

52. ചില രാസദ്രവ്യങ്ങളിലിട്ട് നിറം വെളുപ്പിക്കുവാൻ.

53. വന്നപ്പോൾ (ഒ) എന്നേ അർത്ഥമുള്ളൂ. 'ചെന്നപ്പോൾ' എന്നു G യിൽ.

54. സർവാപഹരണം,

ദൂഷ്യം അഭിത്യക്തോ വാ ശ്രദ്ധേയാപദേശം പണ്യം ഹിരണ്യനിക്ഷേപമൃണപ്രയോഗം ദായം വാ യാചേത. ദാസശബ്ദേന വാ ദൂഷ്യമവലംബേത. ഭാര്യാമസ്യ സ്നുഷാം ദുഹിതരം വാ ദാസീശബ്ദേന ഭാര്യാശബ്ദേന വാ. തം ദൂഷ്യഗൃഹപ്രതിദ്വാരി രാത്രാവുപശയാനമന്യത്ര വാ വസന്തം തീക്ഷ്ണോ ഹത്വാ ബ്രൂയാൽ—'ഹതോയമർത്ഥകാമുകഃ' ഇതി. തേന ദോഷേണേതരേ പശ്ചാദാദാതവ്യാഃ.

ദൂഷ്യനെ, വധയോഗ്യനായൊരുവൻ, തേറലായുമിരുന്ന നെല്ലും പൊന്നുമുടയനായിരുന്നവൻ, ജനത്തിന്നു തേററം വരുമാറിരിക്കുമവൻ, പണ്യം, ഹിരണ്യം, നിക്ഷേപം കടം കൊടാ താൻ[55] എൻറിരക്കാതി വേണ്ടുവിളു[56]താൻ; എന്നടിയനെൻറു ദൂഷ്യനെ അഭിയോഗിപ്പിതു താൻ; അൻറിയേ ദൂഷ്യനുടെ ഭാര്യയെത്താൻ, മകളെത്താൻ, മരുമകളെത്താൻ ഒരുത്തരെ 'എന്നടിയാ'ളെൻറു താൻ 'ഭാര്യ'യെൻറു താൻ ചൊല്ലി ദൂഷ്യനുടെ ഇല്ലത്തു പാട്ടുകിടക്കിൽ[56a], തീക്ഷ്ണ(ൻ) പുക്കു കൊൻറിട്ടു, 'ഇവൻ തനക്കൊത്തതു ചെയ്തു[56b], വളെച്ചവനെ

---

55. താൻ (ദൂഷ്യൻ) വാങ്ങിയ കടം കൊടുക്കുന്നില്ല. M, V.

56. വാക്യഘടന ക്ലിഷ്ടം. cf. "അഭിത്യക്തനായ (വധ്യനായ) ഒരുവനെ കൊണ്ടു പണ്യമോ ഹിരണ്യനിക്ഷേപമോ ഋണപ്രയോഗമോ ദായമോ ആയി കുറെ ധനം തനിക്കു കിട്ടേണ്ടതു തരേണമെന്നു, വിശ്വസിക്കത്തക്ക സാക്ഷികളോടുകൂടി ദൂഷ്യനോടു" അപേക്ഷിപ്പിക്കു." —കെ. വി. എം., കൗ. അ. പേ. 428.

56a. ഒരുവൻറെ മുമ്പിൽ പ്രീതിക്കുവേണ്ടി സമ്മതിച്ചു കിടക്കുക എന്നർത്ഥത്തിൽ പാട്ടുകിടക്കൽ തമിഴിലുണ്ടു".

56b. ദൂഷ്യൻ തനിക്കു പാടില്ലാത്തതു ചെയ്തു.

ക്കൊൻറാൻ'[57] എൻറു ജനം കേൾക്കച്ചൊല്ലി തീക്ഷ്ണൻ മറവിതു. അപ്പോഴം ചൊല്ലി ദൂഷ്യനെ രാജാവു സർവ്വസ്വഹരണം ചെയ്തു കൊൽവിതു.

സിദ്ധവ്യഞ്ജനോ വാ ദൂഷ്യം ജംഭകവിദ്യാഭിഃ പ്രലോഭയിത്വാ ബ്രൂയാൽ—'അക്ഷയം ഹിരണ്യം രാജദ്വാരികം സ്ത്രീഹൃദയമരിവ്യാധികര മായുഷ്യം പുത്രീയം വാ കർമ്മ ജാനാമി' ഇതി. പ്രതിപന്നം ചൈത്യസ്ഥാനേ രാത്രൗ പ്രഭൂതസുരാമാംസഗന്ധമുപഹാരം കാരയേൽ, ഏകരൂപം ചാത്രഹിരണ്യം പൂർവ്വനിഖാതം. പ്രേതാംഗം പ്രേതശിശുർവാ യത്ര നിഹിതഃ സ്യാൽ തതോ ഹിരണ്യമസ്യ ദർശയേൽ അത്യല്പമിതി ച ബ്രൂയാൽ. 'പ്രഭൂതഹിരണ്യഹേതോഃ പുനരുപഹാരഃ കർത്തവ്യഃ' ഇതി, 'സ്വയമേവൈതേന ഹിരണ്യേന ശ്വോഭൂതേ പ്രഭൂതമൗപഹാരികം ക്രീണീഹി'തി. തേന ഹിരണ്യേന ഔപഹാരികക്രിയേ ഗൃഹ്യേത.

അൻറിയെ സിദ്ധവ്യഞ്ജനനായുള്ളവൻ ദൂഷ്യനെ വിളിപ്പിച്ചു കാട്ടിച്ചതിച്ചു തേററം വരിച്ചു, നിധിയകന്നുകൊള്ളവല്ലമവൻ[57a] രാജവശ്യം വല്ലമവൻ, ശത്രുക്കൾക്കു വ്യാധിയുണ്ടാക്കവല്ലമവൻ, മക്കളുണ്ടാം മന്ത്രം വല്ലമവൻ, എൻറു ചൊല്ലിത്തേറി അവൻ 'ചെയ്‌വ'

57. ഇന്നു പറഞ്ഞവിധം സ്വന്തം ധനാദികൾ ചോരിപ്പാൻ ചെന്നവനെ കൊന്നു. വളെച്ചു—പിടിച്ചു. cf. വളെക്കുക—To surround, seize (T. Lex.).

57a. കണ്ടെടുക്കാൻ കഴിയുന്നവൻ.

ണെന്നു ചൊല്ലി, അപ്പോണായ്† ചൈത്യസ്ഥാനത്തിൽ കൊണ്ടു പോയി ഗന്ധമാല്യമാംസസുരകൾകൊണ്ടു പെരിതായൊള്ള ഉപഹാരം ചെയ്യിപ്പിതു. പണ്ടെവ്യാപാരമെന്നു തോന്നുംവണ്ണം ചില കാശും പൊന്നും അവിടത്തൊരിത്തിരി[58] പൂഴ്ത്തി വെപ്പിതു. അരികെ ശവത്തിനായെ കാലാക, കയ്യാക, ചത്തിരുതാര ചെയ്തചെയ്താൻ ഒരുപഹാരം ചെയ്യവേണ്ടും.[58a] 'ഇതു ഇപ്പോൾ കൊണ്ടെ ഉപഹാരത്തിന്നു വേണ്ടുമതെല്ലാം നാളെ വിറ്റുകൊള്ളെ'ന്നു ചൊല്ലുവിതു[58b]. അവനതും കൊണ്ടുപോയി ഉപകരണങ്ങൾ വിലെക്കു കൊള്ളുമ്പോൾ, 'നീ നിധി കൊണ്ടായല്ലൊ' എന്നു സ്വാമിപുരുഷർ പിടിപ്പിതു.[58c]

**മാതൃവ്യഞ്ജനയാ വാ, 'പുത്രോ മേ ത്വയാ ഹതഃ' ഇത്യവക്രുഷ്ടഃ സ്യാൽ. സംസിദ്ധമേവാസ്യ രാത്രിയാഗേ വനയാഗേ വനക്രീഡായാം വാ പ്രവൃത്തായാം തീക്ഷ്ണാ വിശസ്യ അഭിത്യക്തമതിനയേയുഃ.**

**ദൂഷ്യസ്യ വാ ഭൃതകവ്യഞ്ജനോ വേതനഹിരണ്യേ കൂടരൂപം പ്രക്ഷിപ്യ പ്രരൂപയേൽ.**

---

†. അപ്പോഴായ് G.

58. ഒരു ദിക്കിൽ.

58a. മരിച്ച മാളുടെയോ ശിശുവിൻറെയോ ശവം മറവുചെയ്ത സ്ഥലത്താണ് ഈ കർമം ചെയ്യേണ്ടത് എന്നാണ് മൂലപ്രകാരം അർത്ഥം.

58b. ആ സ്ഥലത്തുനിന്നു കണ്ടെടുത്ത അല്പം സ്വത്തും കാണിച്ചു, 'ഇതു വിറ്റു നാളെത്തു വേണ്ടുന്ന ബലിക്കുള്ള സാധനങ്ങൾ' വാങ്ങുക എന്നു പറയണം. 'വിറ്റു കൊള്ളുക'യുടെ പ്രയോഗം ശ്രദ്ധിക്കുക.

58c. ദൂഷ്യൻറെ സ്വത്തുകൾ പിടിച്ചെടുക്കുകയും വേണം എന്നു വിവക്ഷയുണ്ടായിരിക്കണം.

**പ്രത്യാസന്നോ വാ ദൂഷ്യസ്യ സത്രീ പ്രണിഹിതമഭിഷേകഭാണ്ഡമമിത്രശാസനം ച കാപടികമുഖേന ആചക്ഷീത; കാരണം ച ബ്രൂയാൽ.**

**ഏവം ദൂഷ്യേഷ്വധാർമ്മികേഷു ച വർത്തേത; നേതരേഷു.**

അൻറിയെ കർമ്മകരവ്യഞ്ജനൻ ഇവനുടെയ ഇല്ലത്തിങ്കൽ പണി ചെയ്തിട്ടു, കൂടരൂപകം ചെയ്‌വാനൊള്ള ഉപകരണം, അച്ചുമെല്ലാമിട്ടുവെച്ചു പോവിതു. അനന്തരം അതുകൊണ്ടു രാജാവു കീഴ്ക്കണക്ക ചെയ്ക.

അൻറിയെ ചികിത്സകവ്യഞ്ജനനായൊള്ളോരനാമത്തൻ വിഷമൊഴിവാൻ മരുന്നെൻറു ചൊല്ലി ദൂഷ്യൻകയ്യിൽ വിഷം വെപ്പിതു. അതു കണ്ടുകൊണ്ടു വിഷമിടുവോനെൻറു ചൊല്ലി പണ്ടക്കണക്ക.

അൻറിയെ ദൂഷ്യൻറെ ബന്ധുവായിരിപ്പോരനൊരു സത്രി രാജാവിനുടെയ ശത്രുവിനിടെ†നിൻറു അഭിഷേകഭാണ്ഡവും ദൂഷ്യഗൃഹത്തിങ്കൽ വച്ചിട്ടു കാപടികരെക്കൊണ്ടു രാജാവു ചൊല്ലിപ്പിതു—'ഇവൻ രാജാവിനെക്കൊൻറു താൻ അഭിഷേകം നിനെക്കിൻറതെ'ൻറു കാരണവും ചൊല്ലുവിതു. അതു രാജപുരുഷർ വന്നു കണ്ടു ഇവനുടെയ സർവ്വസ്വവും ജീവനവും ഹരിപ്പിതു.

ഇച്ചൊന്ന പ്രയോഗങ്ങളെല്ലാം ദൂഷ്യർ അധാർമ്മികരായൊള്ളവരെ പ്രതി[61] ചെയ്‌വിതു. ധാർമ്മികരെ നോക്കിച്ചെയ്യൊല്ലാകാ.

---

† നടെ M. ശത്രുവിടെ V.

61. അധാർമ്മികരുടെ നേരെ'. cf. 'അങ്ങനെയിരിക്കിൻറ ഇവ്വനത്തെ പ്രതി നോക്കിനിൻറു'—ബ്ര. പു. ഖ. 57.

ശ്ലോകം:—

പക്വം പക്വമിവാരാമാൽ
ഫലം രാജ്യാദവാപ്നുയാൽ
ആത്മച്ഛേദഭയാദാമം
വർജ്ജയേൽ കോപകാരകം.[62]

ആരാമത്തിൽനിന്റു പക്വം കൊൾംവാരെക്കണക്കെ[62a] പക്വമാ† ഇരുന്നവറ്റെനിന്റു ധനം കൊൾംവിതു രാജ്യത്തിൽ. അപക്വ‡ ദോഷത്തിൽനിന്റു, ആത്മച്ഛേദത്തിനാൽ, വർജ്ജിപ്പിതു ധനം കൊള്ളുമതു്.[63] എന്തിനെന്റാൽ[64] അതു, പ്രകൃതികോപം വരും.

കോശാദി[സം]ഹരണം മുടിഞ്ഞിതു.

---

† ദോഷം പക്വമാ M, V.

‡ പക്വ M, V.

62. *cf.* "പഴുത്ത കായ്കളാരാമ-
ത്തിങ്കൽനിന്നെന്നപോലവെ
എടുപ്പൂ പക്വമാം ദ്രവ്യം
രാജ്യത്തിങ്കന്നു ഭൂമിപൻ.

പ്രജാകോപം ജനിപ്പിക്കു-
മാമദ്രവ്യങ്ങളൊന്നമെ
ആത്മോച്ഛേദം ഭയപ്പെട്ടി-
ട്ടവനീശൻ ഗ്രഹിക്കൊലാ."

കെ. വി. എം., പേ. 431.

വ്യാഖ്യാനം വളരെ ദുർഘടമായിരിക്കുന്നു.

62a. പക്വം കൊള്ളുന്നതുപോലെ. ഇത്തരം പ്രയോഗം പലേടത്തും വരുന്നുണ്ടു്. കൊൾവാർ = കൊൾംവാർ.

63. രാജ്യം അപക്വമാണെങ്കിൽ ധനം കൊള്ളരുതു്. ആത്മച്ഛേദം വരുമെന്നർത്ഥം.

64. അതു് എന്തുകൊണ്ടെന്നാൽ. വാക്യഘടന ക്ലിഷ്ടം തന്നെ.

# പ്രകരണം 91. ഭൃത്യഭരണീയം.

ദുർഗ്ഗജനപദശക്ത്യാ ഭൃത്യകർമ്മ സമുദയപാദേന സ്ഥാപയേൽ, കാര്യ്യസാധനസഹേന വാ ഭൃത്യലാഭേന. ശരീരമവേക്ഷേത, ന ധർമ്മാർത്ഥൌ പീഡയേൽ.

ഋത്വിഗാചാര്യ്യ,മന്ത്രി,പുരോഹിത,സേനാപതി,യുവ-രാജ,രാജമാതൃരാജമഹിഷ്യോ/ഷ്ടചത്വാരിംശത്സാഹസ്രാഃ. ഏതാവതാ ഭരണേനാനാസ്വാദ്യത്വമകോപകം ചൈഷാം ഭവതി.

ഭൃത്യഭരണീയമെന്നിതു സൂത്രം. ഭൃത്യകളാവോർ ബുദ്ധിവഴിമേലും, ശാസ്ത്രവഴിമേലും, ക്രിയാവഴിമേലും സാഹായ്യം ചെയ്യുമവരാം. അവരുടെയ ഭരണമാവിതു പോഷണം. അതു ചൊല്ലിൻറിതെയിതു സൂത്രാർത്ഥം. സംബന്ധമാവിതു, കണ്ടകരായൊള്ള ഭൃത്യരൈ ശോധിക്കുമാറു ചൊല്ലീതു. ഇപ്പോൾ സാധുക്കളായൊള്ള ഭൃത്യരൈ ഭരിക്കുമാറു ചൊല്ലിൻറിതെന്നിതു സംബന്ധം.

ദുർഗ്ഗജനപദത്തിലുണ്ടാകിൻറ ധനത്തിൽ നാലൊൻറുകൊണ്ടു ഭൃത്യഭരണീയം ചെയ്‌വിതു ശക്തിക്കു തക്കവാറു. കാര്യ്യസാധനസമർത്ഥ

1. അമാത്യകൾ, സേവകൾ, വൈദ്യകൾ ഇത്യാദിപോലെ 'ർ' വിട്ടെഴുതിയതാണു്. ഈ സമ്പ്രദായത്തിനു വളരെ പഴക്കമുള്ളതായിക്കാണുന്നു. *cf.* സ്ഥാണു രവിശാ. ശാ. 'ഇളമക്കയരെന്നതു(ം)മിവകൾ.' 'പിഴൈ ചൊല്ലിയു(ം)മിവകളെ' (TAS II. പേ. 67 *ff.*) വ. 7; 16.

രായൊള്ള ഭൃത്യരെ ലഭിച്ചാൽ[൧൪] നാലൊൻറിലൊരെക്കൊടുത്തും ഭരിക്കപ്പൂറും.[൧൫] ആയശരീരം പ്രതിപത്തി ചെയ്‌വിതു. ധർമ്മാർത്ഥങ്ങളെ പീഡിയാതൊഴിയവും വേണ്ടും, എൻറവാറു ധർമ്മങ്ങളായൊള്ള ദേവപിതൃകാര്യനിത്യദാനാദികൾക്കും അർത്ഥങ്ങളായൊള്ള ദുർഗ്ഗസേതുകർമ്മവണിക്പഥാദികൾക്കും പീഡ വരാതവാറു ഇരിക്കവേണ്ടും.

ഋത്വിക്, ആചാര്യൻ, മന്ത്രി, പുരോഹിതൻ, സേനാപതി, യുവരാജാവു, മാതാവു, മഹിഷി എൻറിച്ചൊന്നവർക്കെ അരിയും ജീവിത[൧൬]മുമായ് നാല്പത്തെണ്ണായിരം പണം കൊടുപ്പിതു. അത്തനയാലെ സുഖമായിരിപ്പതും[൨] ചെയ്‌വർ; കോപമും വാരാ.

**ദൌവാരികാ,ന്തർവംശിക,പ്രശാസ്തൃ,സമാഹർത്തൃ,സന്നിധാതാരഃ ചതുർവിംശതിസാഹസ്രാഃ. ഏതാവതാ കർമ്മണ്യാ ഭവന്തി.**

**കുമാര,കുമാരമാതൃ,നായക, പൌരവ്യാവഹാരിക, കാർമ്മാന്തിക,മന്ത്രിപരിഷ,ദ്രാഷ്ട്രപാലാ,ന്തപാലാശ്ച ദ്വാദശസാഹസ്രാഃ. സ്വാമിപരിബന്ധബലസഹായാ ഹ്യേതാവതാ ഭവന്തി.**

---

† -കളും M, V, G.

൧൪. ലാഭിച്ചാൽ എന്നും ഗ്രന്ഥപാഠം കാണുന്നു.

൧൫. 'അഥവാ കാര്യങ്ങൾ സാധിപ്പാനുതിനാവശ്യമുള്ളേടത്തോളം ഭൃത്യന്മാരെ നിയമിപ്പൂണം' എന്നും വ്യാഖ്യാനം കാണുന്നു. 'ഏറക്കൊടുത്തും ഭരിപ്പിതു' എന്നാണ് G യിൽ.

൧൬. 'ജീവിതത്തിനുമായ്' എന്നും കാണും. പ്രതിഫലം പണവും പദാർത്ഥവും കൂടിയായിരുന്നു പണ്ട്. മൂലത്തിൽ ഇതു് വ്യക്തമല്ല.

൨. പിൽക്കാലത്തെ കൃതികളിൽ പലേടത്തും ഇതു നീട്ടി എഴുതിക്കാണും. cf. 'പാർത്തും കളിക്കെ ഇരുപ്പും ചെയ്തിതന്നാൾ'—പ്ര. ഗ. മാ. പേ. 3. 'എണ്ണമെപ്പൊഴും കളിപ്പിട ചെയ്തു'—Ibid, പേ. 4. G യിൽ 'ഇരിപ്പിതും ചെയ്യുർ' എന്നുതന്നെ കാണുന്നു.

ആന്തർവംശികൻ എന്നന്തഃപുരം രക്ഷിക്കുമവൻ.[3] ശാസ്താ[4] വാഴുവോൻ പൂത(?)മെടുക്കുമവൻ[5] സമാഹർത്താ വാഴുവോൻ കണക്കിന്നധികാരം ചെയ്യുമവർക്കു നായകം ചെയ്യുമവൻ.[6] സന്നിധാതാ, ഭണ്ഡാരി. ഇവ്വയ്യൊന്നവർക്കെല്ലാം ഇരുപത്തുനാലായിരം പണം അരിയും ജീവിതവും. ഇത്തനയാലേ കർമ്മം ചെയ്വാൻ യോഗ്യരാവർ.

(i)കുമാരൻ; (ii)കുമാരമാതാവ്; (iii)[നായകൻ][7]—എൺപതു ജനങ്ങൾക്കു നായകം ചെയ്യുമവൻ[8] പതികൻ[9], പത്തു പതികൾക്കു നായകം

---

3. ആദ്യത്തെ ദൗവാരിക (ദ്വാരപാലൻ)നെ വിട്ടിരിക്കുന്നു.

4. പ്രശാസ്താവാണ് മൂലത്തിൽ. മാതൃകകളിലെല്ലാം ശാസ്താവെന്നേ ഉള്ളൂ.

5. ഗ്രന്ഥത്തിലും പകർപ്പുകളിലുമെല്ലാം 'പൂതം' തന്നെ. ഭൂതത്തിൻ്റെ– [illegible] മാരണെന്നു പറയാം. പക്ഷേ അർത്ഥം വ്യക്തമല്ല. പൂതവിന തമി [illegible] വാതിൽ എന്നർത്ഥമുണ്ട്. ദൗവാരികനെ വിട്ട കാരണം [illegible] ഗോപുരം കാക്കുന്നവനാക്കിയിരിക്കുമോ? [illegible] ഞാൻ പകർപ്പുകാരന് വലിയ വിശ്വാസമില്ല. [illegible]യി ക്രമത്തിൽ വ്യത്യാസം, [illegible] സന്ദർഭത്തിനു യോജിക്കുകയില്ലെന്ന [illegible] വ്യക്തൻ എന്നാണ് ശരിക്കുള്ളതും.

6. നേതൃത്വം വഹിക്കുന്നവൻ.

7. മാതൃകകളിൽ ഒന്നും ഈ പദമില്ല.

8. കണ്ടുകളുള്ള ഭാഗമാണ്. കുമാരനു ഗണപതിശാസ്ത്രി അശ്വപാലകൻ എന്നർത്ഥം പറയുന്നു; കുമാരമാതാവിനു എൺപതുപേരുടെ നായകനെന്നും (കുമാരാശ്വപാലകഃ; കുമാരമാതാ അശീതി ജനനേതൃകി ദാസീ; നായകഃ പദാതിനേതാ etc. —Arth. II. പേ. 202). രണ്ടും കൃത്രിമമായിത്തോന്നുന്നു. പദങ്ങളുടെ പ്രസിദ്ധാർത്ഥം വിടാൻ കാരണം യുവരാജ, രാജമാതാക്കളെപ്പറ്റി മുമ്പ് പറഞ്ഞതായിരിക്കണം. ഇതിൽ പെടാത്ത കുമാരന്മാരും അവരുടെ അമ്മമാരും ഉണ്ടാകാൻ തടസ്സമില്ലാത്തതുകൊണ്ട് അപ്രസിദ്ധാർത്ഥം സ്വീകരിക്കേണമെന്നില്ല. കുമാരമാതാ എന്നതിൻ്റെ വിവരണമാണ് 'എൺപതു ജനങ്ങൾക്കു നായകം ചെയ്യുമവൻ' എന്ന ശാസ്ത്രിയുടെ ധാരണ ശരിയാണോ എന്നും സംശയമുണ്ട്. മൂലത്തിലെ മൂന്നാമത്തെ ഇനമായ നായകനെ വിവരിക്കുന്നതാണ് 'എൺപതു ജനങ്ങൾക്ക്' എന്നു തുടങ്ങി 'ദശസേനാപതികൾക്കു നായകം ചെയ്യുമവൻ' എന്നുവരെയുള്ള ഭാഗമെന്നു തോന്നുന്നു. പല പദവിയിലുള്ളവരാണെങ്കിലും നായകന്മാർക്കെല്ലാം ഒരേ പ്രതിഫലമായിരിക്കാം. വ്യാഖ്യാനത്തിൽ പലതും വിട്ടുപോയിട്ടുണ്ടെന്നും തോന്നുന്നു. 'നായകനാവോൻ' എന്നോ മറ്റോ ആദ്യം ചേർത്ത് പിന്നെ വിവരണം നൽകേണ്ടിയിരുന്നു. (താഴെ 'പൗരവ്യാവഹാരികനാവോൻ' എന്നും മറ്റും വരുംപോലെ). എന്തായാലും 'എൺപതു ജനങ്ങൾക്ക്' തുടങ്ങിയുള്ള ഭാഗം വ്യക്തമല്ലെന്നു സമ്മതിക്കുകയേ ഗതിയുള്ളൂ. ചിഹ്നങ്ങളുടെ സാധുതയും തന്മൂലം സംശയഗ്രസ്തമാണ്.

9. പദികൻ. കാലാൾ

ചെയ്യുമവൻ സേനാപതി, പത്തു സേനാപതികൾക്കു നായകം ചെയ്യുമവൻ; (iv)പൗരവ്യാവഹാരികനാവോൻ, പുരത്തിൽ വ്യവഹാരം മികക്കും[9a] കരൈത്തലും ആരായുമവൻ; (v)കർമ്മാന്തികനാവോൻ കൃഷിദ്രവ്യവനാകരകർമ്മാന്തങ്ങളിൽ നിയോഗമുടെയവൻ; (vi)മന്ത്രിപരിഷത്താവിതു പോലശാമാത്യന്മാർ; (vii)രാഷ്ട്രപാലൻ; (viii)അന്തപാലൻ—എന്റിവരെണ്മർക്കും അരിയും വിരിത്തി[10](യും) പന്തീരായിരം പണം. ഇത്തനയാലേ സ്വാമിക്കു പരികരഭൂതരമായ് സഹായരാമവർ.

**ശ്രേണീമുഖ്യാ ഹസ്ത്യശ്വരഥമുഖ്യാഃ പ്രദേഷ്ടാരശ്ച അഷ്ടസാഹസ്രാഃ. സ്വവർഗ്ഗാനുകർഷിണോ ഹ്യേതാവതാ ഭവന്തി.**



ശ്രേണിമുഖ്യരെന്റ†വാരു കൂട്ടപ്പടൈക്കു ആധിപത്യം ചെയ്യുമവരാം.[11] ഹസ്ത്യശ്വരഥമുഖ്യരാവോർ ആനൈനക്കും കുതിരൈക്കും നായകം ചെയ്യുമവരാം. പ്രദേഷ്ടാക്കളാം കണ്ടകശോധനാധികാരമുള്ളവരാം. ഇവരാമെണ്ണായിരം പണം അരിയും ജീവിതവും.[11a]

**പത്ത്യശ്വരഥഹസ്ത്യധ്യക്ഷാഃ ദ്രവ്യഹസ്തിവനപാലാശ്ച ചതുഃസാഹസ്രാഃ.**

---

† മുഖ്യതരെന്റ M, V.

9a. അധികരുള്ളതു്.

10. <വൃത്തി. cf. 'ചെല്ലുറി തളിവിരിത്തിയാക കൊള്ളുന്നേൽ'—കോ. മ. തോ. വ. 120. 'പുറപ്പോളുവാറ് വിരിത്തി' Ibid., വ. 130.

11. ശില്പിഗണമുഖ്യന്മാർ എന്നു സാധാരണാർത്ഥം.

11a. cf. 'ചിറ്റരാനത്തെ ചീവിതത്തിൽ'—കോ. മ. തോ., വ. 224. 'വൃത്യർത്ഥം കൊടുത്ത ഭൂമിയാണു' ഇവിടെ ചി(ജീ)വിതം.

**രഥികാ, നീകസ്ഥ, ചികിത്സകാ, ശ്വദമക വർദ്ധകയോ യോനിപോഷകാശ്ച ദ്വിസാഹസ്രാഃ.**

**കാർത്താന്തിക, നൈമിത്തിക, മൗഹൂർത്തിക, പൗരാണിക, സൂത, മാഗധാഃ പുരോഹിതപുരുഷാഃ സർവാധ്യക്ഷാശ്ച സാഹസ്രാഃ.**

പത്ത്യധ്യക്ഷൻ, അശ്വാധ്യക്ഷൻ, ദ്രവ്യവനപാലകൻ, ഹസ്തിവനപാലകൻ എന്നിവർക്കൊക്ക നാലായിരം പണം അരിയും ജീവിതവും.

രഥികനായവൻ തേർമേൽ യുദ്ധം ചെയ്യുമവൻ. അനീകസ്ഥനായവൻ ഹസ്തിശിക്ഷ വല്ലുമവൻ. ചികിത്സകനായവൻ മരുന്നു ചെയ്യവല്ലുമവൻ. അശ്വദമനകനായവൻ കുതിര ശിക്ഷിക്കവല്ലുമവൻ. വർദ്ധകിയായവൻ പെരുന്തച്ചൻ. യോനിപോഷകനായവൻ വളർക്കുമവർക്ക്[12] നായകം ചെയ്യുമവൻ. ഇച്ചൊന്നവർക്കരിയും ജീവിതവും ഇരണ്ടായിരം പണം.[13]

കാർത്താന്തികൻ സ്ത്രീപുരുഷലക്ഷണം വല്ലുമവൻ. നൈമിത്തികനായവൻ ശകുനം വല്ലുമവൻ. ജ്യോതിഷികൻ മുഹൂർത്തം ചൊല്ലുമവൻ. പൗരാണികൻ പുരാണാദിപുസ്തകം വായിക്കവും പൊരുളും ചൊല്ലവും വല്ലുമവൻ. സൂതനായവൻ തേർപ്പാവാൻ.[13a] മാഗധൻ

---

12. കോഴി, പന്നി മുതലായവയെ വളർത്തുന്നവർക്ക്.

13. ഈ ഖണ്ഡിക കഴിഞ്ഞിട്ടാണ് 'പത്ത്യധ്യക്ഷൻ' എന്നു തുടങ്ങുന്ന മുമ്പത്തെ ഖണ്ഡിക വ്യാഖ്യാനത്തിൽ വരുന്നത്. വ്യാഖ്യാതാവിന്റെ മൂലപാഠത്തിൽ ഉള്ള ക്രമവ്യത്യാസമായിരിക്കാം കാരണം.

13a. *cf.* ആതപ്പാവാൻ.

ഏത്തന്മാരും.[14] പുരോഹിതപുത്രന്മാരായവർ പുരോഹിതൻകീഴ്[14a] പണി ചെയ്യുമവരും. മററൊഴിഞ്ഞ സുരാസൂന[15]സൂത്രാദ്ധ്യക്ഷാദികളായൊള്ള അദ്ധ്യക്ഷന്മാർക്കായിരം പണം.

**ശില്പവന്തഃ പാദാതാഃ സംഖ്യായകലേഖകാദിവർഗ്ഗഃ പഞ്ചശതാഃ.**

**കുശീലവാസ്ത്വർദ്ധതൃതീയശതാഃ. ദ്വിഗുണവേതനാ-ശ്ചൈഷാം തൂര്യ്യകരാഃ.**

**കാരുശില്പിനോ വിംശതിശതികാഃ.**

**ചതുഷ്പദദ്വിപദപരിചാരക,പാരികർമ്മിക,ഔപസ്ഥാ-യിക,പാലക,വിഷ്ടിബന്ധകാഃ ഷഷ്ടിവേതനാഃ.**

**ആര്യ്യ,യുക്താരോഹക,മാണവക,ശൈലഖനകാഃ സർവ്വോ-പസ്ഥായിന ആചാര്യ്യാ വിദ്യാവന്തശ്ച പൂജാവേതനാനി യഥാർഹം ലഭേരൻ പഞ്ചശതാവരം സഹസ്രപരം.**

ഇനി ചിത്രാദിശില്പം വല്ലുമവർക്കും, ശസ്ത്രകൌശലമായൊള്ള കാലാൾക്കും†, സംഖ്യായകൻ കണക്കനും, ലേഖകനും, ആദിശബ്ദത്തി

---

† കാലാളും M, V.

14. സ്തുതിപാഠകൻ. ഏത്തുതൽ (ത.) to praise. cf....'പുകഴ്ച്ചിയി വാനോർ പൊഴിയുമെള്ളും മനോജ്ഞയെ'—ലീ. ഉ. പ. 38.

14a. പുരോഹിതന്റെ കീഴിൽ.

15. മാംസം.

നാൽ നിറയുടയവനും, അളവുടയവനും[16], എന്നിവർക്കും അറി വൃത്തി അഞ്ഞൂറു പണം.

കുശീലവന്മാർക്കു† നടനർത്തകാദികൾക്കും അരിയും ജീവിതവും ഇരുനൂററമ്പതു പണം. അക്കൂട്ടത്തിൽ പ്രധാനികൾ[17] ഇരട്ടമടങ്ങു കൊടുപ്പിക്ക.

കാരുകശില്പികളിലെ ശില്പം വല്ലവർക്ക[18] നൂററിരുപതു പണം.

ചതുഷ്പദപരിചാരകൻ, പാരികർമ്മികൻ, ദ്വിപദപരിചാരകൻ, [പാരികർമ്മികൻ],[16a]—പാരികർമ്മികനാകുന്നവൻ പ്രധാനകർമ്മം ചെയ്യിൻറവർക്കു‡ പരികർമ്മം ചെയ്യിൻറവൻ; ഔപസ്ഥായികനാകുന്നവൻ ശരീരപരിചാരകൻ; പാലകനാകുന്നവൻ ഗവാദികളെ രക്ഷിക്കുന്നവൻ; വിഷ്ടിക[19]ളായവർ വെട്ടിയാർക്കും[20] ഇപ്പൊന്നവർക്കറുപതു പണം വേതനം.

---

† —ലവന്മാർ M, V.

‡ ചെയ്യിൻറവരും M, V.

16. തൂക്കുന്നവനും അളക്കുന്നവനും.

17. തൂര്യകർ—വാദ്യക്കാർ—എന്നാണ് മൂലത്തിൽ.

18. കാരുക്കൾക്കും ശില്പികൾക്കും എന്നു മൂലം. വിംശതി (20) അധികമുള്ള നൂറ്റുകൂടിയവരാണ് വിംശതിശതികന്മാർ.

16a. ഈ പദം മാതൃകകളിലില്ല.

19. വിഷ്ടിബന്ധകൻ, തൊഴിലാളികളുടെ മേൽനോട്ടക്കാരൻ എന്നു മൂലത്തിൽ. പ്രതിഫലം കൂടാതെ പണിയെടുക്കുന്നവനാണ് വിഷ്ടി. (>വെട്ടി).

20. വെട്ടിയാർ—ഇപ്പൊന്നവർക്കും എന്ന വാക്യം ഗ്രന്ഥപ്പുരയുടേതാണ് ഇന്നത്തെ നിലയ്ക്കു്.

ആസ്ഥരാവോർ ശീലമുമഭിജനമു†മുടയരായിരിക്കും സാധുപുരുഷർ.[21] യുക്താരോഹകരാവോർ രാജകുലത്തിൽനിന്റു കുതിര പണ്ണിക്കൊണ്ടു വന്ന ഏറ്ററിക്കൊണ്ടു പോരകപ്പെട്ടവരാം.[21a] അൻറിയെ അടങ്ങാത്ത ആനയും കുതിരയും ഏറുമവരെൻറും ചൊല്ലും. മാണവകരാവോർ വ്രതാചാര(ർ). തൈലപാചകരാവോർ കരിയൽപണി ചെയ്യുമവരാം. സർവ്വോപസ്ഥായികൾക്ക്[22] ആചാര്യരാവോർ എല്ലാ ഗാന്ധർവ്വർകൾക്കും‡[23] ആചാര്യർ; വിദ്യാവത്തുക്കൾക്കും—അവരാവോർ ശബ്ദശാസ്ത്രും അർത്ഥശാസ്ത്രമും[24] വല്ലമവരാം. ഇച്ചൊന്നവർക്കു പൂജയോടു കൂടെ വേതനം തങ്ങളുടെ യോഗ്യതക്കു തക്കവാറു കൊടുപ്പിതു. അഞ്ഞൂറു അധമം; ആയിര[25]മുത്തമം.

ദശപണികോ യോജനേ ഭൃതഃ മധ്യമഃ; ദശോത്തരേ ദ്വിഗുണവേതന ആ യോജനശതാദിതി.

---

† ശീലമഭിജനമു M, V.

‡ ഗാന്ധർവ്വികർ M, V. ഗാന്ധർവ്വങ്ങൾക്കും G.

21. ആസ്ഥയുക്തർ എന്നും ആരോഹകർ എന്നും വേറെ എടുക്കാനും വൈഷമ്യമില്ല. —കെ. വി. എം., പേ. 433.

21a. വിചിത്രമായ വ്യാഖ്യാനം. ആശയം വ്യക്തമല്ല. ഗണപതിശാസ്ത്രികളുമതേ അർത്ഥം സ്വീകരിക്കുന്നു.

22. സർവ്വോപസ്ഥായികൾ എന്നതിനു എല്ലാതരത്തിലുമുള്ള സേവകന്മാർ എന്നും കാണാനുണ്ടു്. വ്യാഖ്യാതാവിൻെറ മൂലപാഠം, 'സർവ്വോപസ്ഥായിനാം ആചാര്യാഃ' എന്നായിരിക്കും.

23. നൃത്തഗീതാദികൾ പഠിപ്പിക്കുന്നവർ.

24. സതൃഷ്ണ സംസ്കൃതമൂലയിൽ ഒടുവിൽ മാത്രം ചേർക്കുന്നു.

25. പണം എന്നു അധ്യാഹാര്യം. മൂലത്തിലെ 'മാണവകർ' ആ വേഷം ധരിച്ചവരാകണം.

സമാനവിദ്യേഭ്യസ്ത്രിഗുണവേതനോ രാജാ രാജസൂയാദിഷു ക്രതുഷു; രാജ്ഞഃ സാരഥിഃ സാഹസ്രഃ.

കാപടികോ,ദാസ്ഥിത,ഗൃഹപതിക,വൈദേഹക,താപസവ്യഞ്ജനാഃ സാഹസ്രാഃ.

ഗ്രാമഭൃതക,സത്രി,തീക്ഷ്ണ,രസദ,ഭിക്ഷുക്യഃ പഞ്ചശതാഃ.

ചാരസഞ്ചാരിണോഽർദ്ധതൃതീയശതാഃ, പ്രയാസവൃദ്ധവേതനാ വാ.

പോകക്കീടികൾക്കു ഒരു യോജന പത്തു പണം[26]. പത്തു യോജനയളവും ചെല്ലു ഓരോ യോജനയിൻവായ്[26a] പതിപ്പത്തു പണം കൊടുപ്പിതു. പത്തിനമേലൊള്ള യോജനൈക്കു ഇരുപതു ചെയ്തു[26b] പണം, ഓരോ യോജനവായ്[27] കൊടുപ്പിതു, നൂറുയോജന അളവും ചെല്ലു.

---

‡ പൊതുക M, V, G.

26. ആളുകൾക്കു (ദൂതർക്കു) പോകുന്ന അവസരത്തിൽ. മാതൃകകളിലെല്ലാം 'പൊതുക്കക്കീടികൾക്കു' എന്നു കാണുന്നു. കടിയ്ക്കു വീട്, കൃഷിക്കാരൻ, പ്രജ, ഗ്രാമം എന്നെല്ലാം അർത്ഥമുണ്ട്. പോക്കവീട് എന്നതിനു അയയ്ക്കൽ എന്നു ത. നി. (വീട്ട <വിട്ട). അതിവിടെ അത്ര യോജിക്കുന്നില്ല. 'പോക്കകടി' എന്നൊരു പദം ദൂതൻ എന്നർത്ഥത്തിൽ ഉണ്ടായിരുന്നുവോ എന്നും സംശയമാണ്. 'പൊതുക'യെ 'പോക' യാക്കിയതാണെന്നു കരുതുകയാണ് ആകപ്പാടെ ഭേദം. 'പോക' നുവിനെയും.

26a. യോജനയിൽ. ആധാരികാർത്ഥത്തിൽ 'വായ്' വരും. cf. കൺ, കാൽ, കരൈ, ഇരൈ, തലൈ, വായ്, തിരുച്ചെ—നന്നൂൽ സൂ. 302). cf. 'ഓരോ പലത്തിൻ വാ അഞ്ഞു കാണം കാര വരും'—തി. ക. II. പേ. 161. 'യോജനവായ്' എന്നു താഴെ (cf. u. 27) വരുന്നുണ്ട്. പകർപ്പുകളിൽ എല്ലാം ഒരുപോലെ കാണുന്നു.

26b. 'ഇരുനാഴിച്ചെല്ലുകി' മുതലായവപോലെ.

27. യോജന 9 മൈലും 4½ മൈലും ആയി രണ്ടുതരത്തിൽ ഇന്ത്യയിൽ കണക്കാക്കിയിരുന്നു. ഒമ്പതുമൈലാണ് അർത്ഥശാസ്ത്രം സ്വീകരിക്കുന്നതു. (Vide. A. L. Basham, The Wonder that was India, P. 504).

രാജസൂയാദിയാഗത്തിൽ വിളിച്ചുകൊണ്ടുവരപ്പെട്ട രാജാവിന്നു(ം), സമാനവിദ്യക[28]ളായിരുള്ള ശില്പികൾ(ക്കും), ഋത്വിഗാദികളിൽ മുമ്മടങ്ങു വേതനം. സമാനവിദ്യരെന്റു മന്ത്രിപുരോഹിതർ. അവരുളിൽ മുമ്മടങ്ങു എന്റും ചൊല്ലുവർ. രാജാവിന്നു സാരഥ്യം ചെയ്കിന്റ സൂതന്നു രാജസൂയാദിക്രതുക്കളിൽവച്ചു ആയിരം പണം.

കാപടികൻ, ഉദാസ്ഥിതൻ,[28a] ഗൃഹപതികവ്യഞ്ജനൻ, വൈദേഹകവ്യഞ്ജനൻ എന്റിവർക്കായിരം പണം.

ഗ്രാമഭൃതകരാവോർ അയകൻ[28b], കാവതി[29] എന്റിങ്ങാതികൾ. സത്രി, തീക്ഷ്ണൻ, രസദൻ, ഭിക്ഷുകി എന്റിവർക്ക് അഞ്ഞൂറു പണം വേതനം.

ചാരസഞ്ചാരികൾക്കു മുന്നൂറെറ്റവുളു പണം. അന്റിയെ ഉഴെപ്പി[30]ന്നു തക്കവാറാകിലും അമയും. എല്ലാർക്കും ഉഴെപ്പിന്നു തക്കവാറു കീഴം ചൊല്ലിയതിനിൽ പെരുകക്കൊടുത്താലുമമയും.

**ശതവർഗസഹസ്രവർഗാണാമധ്യക്ഷാ ഭക്തവേതന-ലാഭമാദേശം വിക്ഷേപം ച കുര്യുഃ. അവിക്ഷേപേ രാജപരിഗ്രഹ ദുർഗരാഷ്ട്ര രക്ഷാവേക്ഷണേഷു ച. നിത്യമുഖ്യാഃ സ്യുരനേകമുഖ്യാശ്ച.**

---

28. 'ർ' ലോപം. *cf.* വൈദ്യകർ, അമാത്യകർ.

28a. സന്യാസിവേഷം ധരിച്ച ചാരൻ.

28b. തലക്കകാരൻ.

29. ഏഷകൻ.

30. പ്രയത്നം.

**കർമ്മസു മൃതാനാം പുത്രദാരാ ഭക്തവേതനം ലഭേരൻ. ബാലവൃദ്ധവ്യാധിതാശ്ചൈഷാം അനുഗ്രാഹ്യാഃ. പ്രേത-വ്യാധിതസൂതികാകൃത്യേഷു ചൈഷാമർത്ഥമാനകർമ്മ കുര്യാൽ.**

ഈ വേതനം കൊള്ളുന്നിവരെ നൂറുവർക്കം, ആയിരവർക്കം, അഞ്ഞൂറുവർക്കം[30a] മാതരാ അധ്യക്ഷന്മാരെക്കൊള്ളിച്ചു അവരെ തന്താന്റെ† വർഗ്ഗത്തിനു അരിയും ജീവിതവും കൊടുപ്പിച്ചു. അവരെക്കൊണ്ടു രാജ്യാദേശം ചെയ്യിപ്പിച്ചു. അവർക്കു തക്ക പണിയും ഏല്കുവിച്ചു. ഒരു പണിയും ഇല്ലാത്തപ്പോൾ രാജപരിഗ്രഹം[31], ദുർഗ്ഗരാഷ്ട്രം എൻറിവ കാപ്പിക്കും, കറികൊള്ളവിക്കും[32] ചെയ്യിപ്പിച്ചു. പല പ്രധാനരെ ഉടൈച്ചായിരിപ്പിച്ചു.[33]

രാജകാര്യം ചെയ്തു നിൻറവരേ ചാകിൽ അരിയും ജീവിതവും മക്കളും ഭാര്യയും കൊൾവിച്ചു. ഇവരല്ലായ ബാലവൃദ്ധന്മാർക്ക് അനുഗ്രഹവും ചെയ്‌വിച്ചു, എൻറവരു അവരെയും പോഷിക്കവേണ്ടും. ചാവിച്ചതാൻ, വ്യാധിപ്പെടുവിച്ചതാൻ, മക്കൾ ജനിപ്പിച്ചു‡താൻ ചെയ്കിൽ രാജാവു അർത്ഥം കൊടുപ്പിച്ചു; കൊണ്ടാടുവിച്ചും ചെയ്‌വിച്ചു.

---

† 'തന്താനം' G.

‡ വിപ്പിച്ചു (†) M, V.

30a. പദം മൂലത്തിലില്ല. ശതവർഗ്ഗാദികളുടെ തലവന്മാരാണ് നൂറുവർ, അഞ്ഞൂറുവർ ഇത്യാദികളെന്നു വരാം. കുടുംബങ്ങളുടെ എണ്ണമാണ് ഇവിടെ കുറിക്കുന്നത്. ശാസനാദികളിൽ മുന്നൂറുവരും, അറുനൂറുവരും മറ്റും ധാരാളം ഉണ്ട്. cf. 'ഇന്നാടു വാഴ്ന്ത നായരും മുന്നൂറുവരും'—തിരുക്കടി. ശാ. (TAS V, 172-76). ല. 3.

31. രാജകാര്യാലയം.

32. നോക്കുക.

33. പ്രധാനികൾ ഉണ്ടായിരിക്കണം.

അല്പകോശഃ കുപ്യപശുക്ഷേത്രാണി ദദ്യാത്; അല്പം ച ഹിരണ്യം.

ശൂന്യം വാ നിവേശയിതും അഭ്യുത്ഥിതോ ഹിരണ്യമേവ ദദ്യാത്; ന ഗ്രാമം, ഗ്രാമസഞ്ജാതവ്യവഹാരസ്ഥാപനാർത്ഥം.

ഏതേന ഭൃതാനാം അഭൃതാനാം ച വിദ്യാകർമ്മഭ്യാം ഭക്തവേതനവിശേഷം ച കുര്യാത്. ഷഷ്ടിവേതനസ്യാഢകം കൃത്വാ ഹിരണ്യാനുരൂപം ഭക്തം കുര്യാത്.

അല്പകോശനായുള്ളവൻ കുപ്യം, പശു, ക്ഷേത്രമെന്റിവ കൊടുപ്പിതു. ചുരുങ്ങ ഹിരണ്യവും കൊടുപ്പിതു.

പാഴ്[34]†കുടി ഏറുവാൻ നിനെക്കുമവൻ ഊർ കൊടുക്കൊല്ലാ; പൊന്നേ കൊടുപ്പിതു. അതെന്തിനെന്റാൽ ഗ്രാമസഞ്ജാതവ്യവഹാരസ്ഥാപനാർത്ഥം എന്റവാറു ഇ ഗ്രാമത്തിലിന്നതിന പൊൻ പോരും;‡ ഇതിലിന്നതിന കൊടുപ്പിതു എന്റാളെ വ്യവഹാരം നിറുത്തുവാനായ്.

---

† വാഴർ M, V.

‡ ഭര M. V. പൊന്നിനാൽ G.

34. cf. പാഴൂർ (ക. ഹാളൂര). Deserted village (T. Lex.).
†ൽ. 'പാഴ് കുടി' എന്നതെന്നെ G യിൽ.

ഇതുകൊണ്ടു ഭൃതരായുള്ളവരാകട്ടെ അഭൃതരായുള്ളവരാകട്ടെ എൻറവാറു പഴയരായ് നിന്നവരാകട്ടെ, പുതിയരാ(യ്)[35] ഇരിന്നവരാകട്ടെ, വിദ്യാവഴിമേലും കർമ്മാൽകർഷവഴിമേലും അരിയും ജീവിതവും കല്പിപ്പിതു. വിശേഷിച്ചു അറുപതു പണം ജീവിതമുടയനു† ആഢകം[36] നെൽ കൊടുപ്പിതു. ഇതുകൊണ്ടു ജീവിതത്തിൻ പെരുക്കത്തക്കവാറു അരിപ്പെരുക്കവും കണ്ടുകൊൾക.[36a]

പത്ത്യശ്വരഥദ്വിപാഃ സൂര്യോദയേ ബഹിഃ സന്ധിദിവസവർജ്ജം ശില്പയോഗ്യാഃ കുര്യുഃ. തേഷു രാജാ നിത്യയുക്തഃ സ്യാത്. അഭീക്ഷ്ണം ചൈഷാം ശില്പദർശനം കുര്യാത്. കൃതനരേന്ദ്രാങ്കം ശസ്ത്രാവരണമായുധാഗാരം പ്രവേശയേത്. അശസ്ത്രാശ്ചരേയുരന്യത്ര മുദ്രാനുജ്ഞാതാത്. നഷ്ടം വിനഷ്ടം വാ ദ്വിഗുണം ദദ്യാത്. വിധ്വസ്തഗണനാം ച കുര്യാത്.

സാർത്ഥികാനാം ശസ്ത്രാവരണമന്തപാലാ ഗൃഹ്ണീയുഃ, സമുദ്രമവചാരയേയുർവാ. യാത്രാമഭ്യുത്ഥിതോ വാ സേനാ-

---

† മുടയവനു M, V.

35. പഴയൻ × പുതിയൻ.

36. 4 ഇടങ്ങഴി (ദ്രോണത്തിൻറെ നാലിലൊന്നു).

36a. cf. 'രാജകർമ്മസു യുക്താനാം
സ്ത്രീണാം പ്രേഷ്യജനസ്യ ച
പ്രത്യഹം കല്പയേദ്വൃത്തിം
സ്ഥാനകർമ്മാനുരൂപതഃ
പണോ ദേയോഽവകൃഷ്ടസ്യ
ഷഡുത്കൃഷ്ടസ്യ വേതനം'
മനു. VII. 126-126.

മുദ്യോജയേൽ. തതോ വൈദേഹകവ്യഞ്ജനാഃ സർവ-പണ്യാന്യായുധീയേഭ്യോ യാത്രാകാലേ ദ്വിഗുണപ്രത്യാദേ-യാനി ദദ്യുഃ. ഏവം രാജപണ്യവിക്രയോ വേതനപ്രത്യാദാനം ച ഭവതി.

ഏവമവേക്ഷിതായവ്യയഃ കോശദണ്ഡവ്യസനം നാ-വാപ്നോതി.

ഇതി ഭക്തവേതനവികല്പഃ.

പത്തി, അശ്വം, രഥം, ഹസ്തി എന്നിവയെ കാലെ ഗ്രാമത്തിന്നു പുറത്തു ശസ്ത്രാഭ്യാസം ചെയ്‌വിച്ചു, അനധ്യായമൊഴിഞ്ഞു". രാജാവു നിത്യവും അതിനിലുപയോഗവും ചെയ്തു എപ്പോഴും കാൺപിച്ചും ചെയ്‌വിച്ചു. അവിടെ നല്ലവരെയും കൊണ്ടാടുവിച്ചും ചെയ്‌വിച്ചു. ശസ്ത്രാഭ്യാസം ചെയ്തനന്തരം രാജാവിന്റെയാളുമുള്ളവായിരുന്ന ശസ്ത്രവും ആഭരണങ്ങളും ആയുധാഗാരത്തിൽ കൊണ്ടുചെന്നു വെപ്പിച്ചു രാജപുരുഷർ. തങ്ങടെ ആയുധമിന്റിയെ പുരമാറുവിച്ചു, 'ശസ്ത്രം പിടിക്ക' എന്റു" അതള്ളിച്ചെല്ലുമളവും[37]. ആയുധം മറകിലും ഇളയ്ക്കിലും† ഇതമടങ്ങ കൊടുപ്പിച്ചു. ശസ്ത്രം പയറ്റിയേടത്തു മുറിയവു[38]മെണ്ണിയറിതെളിപ്പിച്ചു.

† മറകിലും M, V.

37. 'അന്യത്ര മുദ്രാനുജ്ഞാതാത്' എന്നതിന്നു ആയുധം ധരിപ്പാൻ മുദ്രമൂലം അനുവദിക്കപ്പെട്ടവൻ ഒഴികെ ഉള്ള രാജപുരുഷർ എന്നു പറയാം.

38. വിധാനവും—മുറിഞ്ഞതു". പ്രയോഗം ശ്രദ്ധേയം. 'മറയവും' എന്നു G യിൽ.

ഇവ്വണ്ണം നിരൂപിതനാ(യ്)[43] ഇതന്ന രാജാവിന്നു കോശദണ്ഡ വ്യസനങ്ങളും വാരാ.

അരിയും ജീവിതവും കൊടുക്കമാറു ചൊല്ലീതു.

ശ്ലോകഃ:—

സത്രിണശ്ചായുധീയാനാം
വേശ്യാഃ കാരുകുശീലവാഃ
ദണ്ഡവൃദ്ധാശ്ച ജാനീയുഃ
ശൗചാശൗചമതന്ദ്രിതാഃ.[44]

ഇതിൽ ദണ്ഡവൃദ്ധർ പഴയ ചേവകർ.

ഭൃത്യഭരണീയം മുടിഞ്ഞിതു

---

43. നിരൂപിതായവ്യയനായ്' എന്നായിരിക്കണം.

44. cf. 'സത്രി, വേശ്യാ, കാരു, കുശീ-
ലവ, സൈനിക, വൃദ്ധരും
ഒരിക്കുമായുധീയ-
ശൗചാശൗചങ്ങൾ നോക്കണം'

കെ. വി. എം., കൗ. അ. പേ. 436-37.

## പ്രകരണം 92. അനുജീവിവൃത്തം.

---

ലോകയാത്രാവിൽ രാജാനമാത്മദ്രവ്യപ്രകൃതിസംപന്നം പ്രിയഹിതദ്വാരേണാശ്രയേത. യം വാ മന്യേത—'യഥാഹമാശ്രയേപ്സുഃ ഏവമസൗ വിനയേപ്സുഃ ആഭിഗാമികഗുണയുക്തഃ' ഇതി, ദ്രവ്യപ്രകൃതിഹീനമപ്യേനമാശ്രയേത. നത്വേവാനാത്മസംപന്നം. അനാത്മവാൻ ഹി നീതിശാസ്ത്രദ്വേഷാൽ അനൎത്ഥ്യസംയോഗാദ്വാ പ്രാപ്യാപി മഹദൈശ്വൎയ്യം ന ഭവതി.

അനുജീവിവൃത്ത[1]മെന്നിതു സൂത്രം. അനുജീവികളാവോർ [മന്ത്ര്യാദികൾ][1a]. അവരുടെയ വൃത്തം—സ്വാമിയെ മനാക്കി[1b] അനുഷ്ഠാനം, ഇരിക്കുമാറു—ചൊല്ലിന്റിതെന്നിതു സൂത്രാൎത്ഥം. അനുജീവിശബ്ദം സാമാന്യവാചി ആകിലും ഇവിടെ പ്രധാനമന്ത്രികളുടയ വൃത്തം ചൊല്ലിന്റിതു.† സംബന്ധമാവിതു—ഭൃത്യഭരണീയത്തിൽ ചൊന്ന ഭൃത്യന്മാർ വക്ഷ്യമാണപ്രകാര[2]മായി സ്വാമിയിങ്കൽ വൎത്തിക്ക

---

† 'ചൊല്ലിന്റിതെന്നിതു' G.

1. *cf.* കാമ. V, 1-91.

1a. മാതൃകകളിൽ പാഠം കാണുന്നില്ല.

1b. 'പ്രതിയെ' പ്രയോഗിപ്പൂ.

2. താഴെ പറയുംവിധം.

എങ്ങനെ ആശ്രയിപ്പിതു എന്നാൽ, രാജാവിന്ന പ്രിയരായുള്ള† പുരുഷരെ അനുസരിച്ചു അവരോ വഴിയേ ആശ്രയിപ്പിതു. എന്തിനെന്റാൽ[6] പ്രിയരായുള്ളവരുടെ വചനം[7] രാജാവു ചെയ്യും. ഹിതരായുള്ളവരോ തങ്ങൾ ധനം‡ പട്ടം[8] യോഗ്യരെ നിവൃത്തുവർ. ഇവ്വണ്ണമായുള്ള രാജാവു സിദ്ധിയാകിൽ, യാതൊരു രാജാവു താനാശ്രയമിച്ചികിന്റാരെപ്പോലെ ഇവനും വിനയമിച്ചിപ്പോനൊരുത്തനെന്റു തോന്റുവിതു, ആഭിഗാമികഗുണയുക്തനാകിൽ അവൻ അല്പദ്രവ്യപ്രകൃതി ആകിലും ആശ്രയിപ്പിതു[9]. എന്തിനെന്റാൽ, വിദ്യാവൃദ്ധസംയോഗം§ അതു രാജ്യത്തിന്ന ഹേതുവാം. എന്റിതു നിമിത്തം ആത്മസമ്പന്നനല്ലാത്തവനെയുമാശ്രയിക്കലാകാ. എന്തിനെന്റാൽ, അനാത്മവാനായുള്ള രാജാവു നീതിശാസ്ത്രത്തിലുള്ള ദ്വേഷത്താലും—[ദ്വേഷമാകിന്റിതു താൻ മൂർഖനായിട്ടു പ്രാജ്ഞപുരുഷരെ സംഗ്രഹിയാതൊഴിഞ്ഞതിട്ടും][9a], അനർത്ഥസംയോഗത്തിനാലും—[അനർത്ഥങ്ങളാവോ, നായാട്ടു, ചൂതു, സ്ത്രീ, പാനം എന്റിവകൾ നാലും, വാക്പാരുഷ്യം, ദണ്ഡ

---

† രാജരുള്ള M.

‡ ധനം (?) M, V.

§ എന്റിവു M, V.

6. എന്തുകൊണ്ടെന്നാൽ.

7. പ്രിയരായവരുടെ വചനം.

8. വ്യയം സഹിച്ചും.

9. വാക്യം ക്ലിഷ്ടം. "ഒരു രാജാവിനെപ്പറ്റി, 'ഞാൻ ഇദ്ദേഹത്തെ ആശ്രയിപ്പാൻ ഇച്ഛിക്കുന്നതുപോലെ ഇദ്ദേഹവും വിനയത്തെ (വിദ്യാവൃദ്ധസംയോഗത്തെ) ഇച്ഛിക്കുന്നുണ്ട്'. ആഭിഗാമികഗുണങ്ങൾ ഉള്ളവനുമാണ്' എന്നു തോന്നുന്നുണ്ടെങ്കിൽ, ദ്രവ്യപ്രകൃതിസമ്പന്നനല്ലെങ്കിലും ആശ്രയിക്കാം"—കെ. വി. എം., കൗ. അ. പേ. 437.

9a. 'ദ്വേഷത്താലും' എന്നതിന്റെ വ്യാഖ്യാനം.

പാരുഷ്യം[10], അർത്ഥദൂഷണം എന്നീ ക്രോധജം മൂന്നും, ഇനി വേറെ നടനർത്തകാദി പുരുഷന്മാരോടുള്ള സംയോഗത്തിനാലും][11],—പിതൃപൈതാമഹമായുള്ള രാജ്യം പ്രാപിച്ചാലും കെടും. മേൽചൊല്ലിന്നിതുമുണ്ടല്ലോ[12]:—

സമ്പാദയത്യസമ്പന്നഃ
പ്രകൃതീരാത്മവാൻ നൃപഃ
വിവൃദ്ധാശ്ചാനുരക്താശ്ച
പ്രകൃതീർ ഹന്ത്യനാത്മവാൻ.

തതഃ സ ദുഷ്ടപ്രകൃതി—
ശ്ചാതുരന്തോപ്യനാത്മവാൻ
ഹന്യതേ വാ പ്രകൃതിഭി—
ര്യാതി വാ ദ്വിഷതാം വശം.[12a]

---

10. പകർപ്പുകളിലില്ല. 'മൂന്നും' എന്നു താഴെ വരുന്നതുകൊണ്ട് പദം ലേഖകൻ വിട്ടതാണെന്നു സ്പഷ്ടം.

11. പ്രധാനവാക്യത്തെ ഗർഭവാക്യങ്ങൾകൊണ്ട് നിറച്ചിരിക്കുന്നതു് നോക്കുക.

12. അധി. 6; പ്രക. 96. പദ്യങ്ങളുടെ വ്യാഖ്യാനത്തിനു ആ പ്രകരണത്തിന്റെ അന്ത്യഭാഗം നോക്കുക.

12a. *cf.* 'ഗുണമില്ലാത്തിവരെ—
ഗ്ഗുണവത്താക്കുമാത്മവാൻ;
വർദ്ധിച്ചിണങ്ങിയെന്നാലും
ഹനിച്ചിടുമനാത്മവാൻ.

ദുഷ്ടപ്രകൃതിയായ് തീർന്നാൽ
ചതുരന്തേശനാകിലും
ഹനിക്കുമവ,രല്ലെങ്കിൽ
മാറ്റാർ കൈയിലകപ്പെടും.'

കെ. വി. എം., കൗ. ഭാ. ശ്ലോ. 457–58.

ഒന്നാം വരിയിലെ 'ഇവരെ' പ്രകൃതികളെ (ജനങ്ങളെ) എന്നർത്ഥം.

എന്റിങ്ങനെ. ആകിൻറമയാൽ അന്ത്യാവസ്ഥനാകിലും അവനെ ആശ്രയിക്കലാകാ.

ആത്മവതി ലബ്ധാവകാശഃ ശാസ്ത്രാനുയോഗം ദദ്യാൽ. അവിസംവാദാദ്ധി സ്ഥാനസ്ഥൈര്യ്യമവാപ്നോതി. മതി-കർമ്മസു പൃഷ്ടഃ തദാത്വേ ച ആയത്യാം ച ധർമ്മാർത്ഥ-സംയുക്തം സമർത്ഥം പ്രവീണവദപരിഷദ്ഭീതഃ കഥ-യേൽ. ഈപ്സിതം പണേത. ധർമ്മാനുയോഗം അവി-ശിഷ്ടേഷു, ബലവൽസംയുക്തേഷു ദണ്ഡധാരണം, മൽ-സംയോഗേ തദാത്വേ ച ദണ്ഡധാരണമിതി, ന കുര്യ്യാഃ. പക്ഷം വൃത്തിം ഗുഹ്യം ച മേ നോപഹന്യാഃ. സംജ്ഞയാ ച ത്വാം കാമക്രോധദണ്ഡനേഷു വാരയേയം' ഇതി.

ആത്മവാനായൊരുവനിൽ അവസരമറിഞ്ഞു, 'ഇന്നശാസ്ത്രമറിവൻ ഞാൻ; എന്നെക്കൊള്ളേണ്ടിക്ക' എന്റു ചൊല്ലി, അവൻ ശോധിച്ചപ്പോഴം അതിനന്തരമും† ചൊല്ലുവിളു. അതിനാൽ സിദ്ധി ആവിളു—താൻ ചൊന്നവണ്ണമെ ശാസ്ത്രം നിർവ്വഹിക്കവല്ലകിൽ, പഌസം പറചേതൊടുക്കത്തനല്ല ഇവൻ, എന്റു ചൊല്ലിത്താൻ തിറ്റനിലയിലുറെപ്പും, ശാസ്ത്രം വല്ലും എന്റുള്ള ബഹുമാനമും[13] തനക്ക സിദ്ധിപ്പിതും. എന്റിവണ്ണം ലക്ഷണാപരീക്ഷ ചൊല്ലി.[14] ലക്ഷ്യം പരീ

† മൂലം M, V.

13. 'ശാസ്ത്രമും...ബഹുമാനം' എന്ന മാതൃകകളിൽ.

14. ഈ പദത്തെ അടുത്ത വാക്യത്തോടു് ചേർക്കയും ആവാം. പൂർവ്വപ്രത്യയം ചേർക്കാത്തതുകൊണ്ടു് മുൻവിനയെച്ചമായി ഗണിയ്ക്കുന്നതെന്നില്ല. ഈ ഗ്രന്ഥത്തിൽ ഒരു തരം മുറ്റുവിനകളും കാണുന്നുണ്ടു്.

ക്ഷിപ്പനായ്" ചൊല്ലിന്റിതു. മതികൾക്കെല്ലാമേയോ പ്രജ്ഞാനസദൃശങ്ങളായിരിക്കും കർമ്മങ്ങൾ. അവ രാജാവു വിചാരിപ്പാനാകിൽ അപ്പോഴേക്കും മേലെയെക്കും പിഴയാതെ ധർമ്മാർത്ഥസാധകമുമായ്, സംബന്ധാർത്ഥകമുമായ് മറൊരിണത്തു പണ്ഡിത[ർ]കൾ[15] ചൊല്ലുവോരെക്കെണക്കെ[16] പരിഷൽമിതവുമന്റിയെ[17] ചൊല്ലുവിതു. പിന്നെ ഇവൻ യോഗ്യനെന്നതറിഞ്ഞു രാജാവു മന്ത്രി ആക്കികൊണ്ടപ്പോൾ രാജാവിനൊടു കൂടിക്കമം[18] ചെയ്‌വിതു. അതാവിതു—'ധർമ്മാർത്ഥാനുയോഗങ്ങൾ അനർഹർക്ക് ചൊല്ലാതെ'[19] എന്റു വിലക്കവ്ിതു. അനർഹർ ധർമ്മാധികാരത്തിനു, നാസ്തികർ; അർത്ഥാധികാരത്തിനു, ധർമ്മപ്രധാനരും കാമക്രോധപ്രധാനരും.†[20] എന്നടെ [പക്ഷം, വൃത്തി][21] രഹസ്യങ്ങളെ—ഇവററിനപഘാതം ചെയ്യാതൊഴിയവേണ്ടും' എന്റിപ്പിതു എന്തിനെന്റാൽ സഹായക്കപഘാതം ചെയ്യുകിൽ സഹായ

† ധർമ്മപ്രധാനരെയും കാമക്രോധപ്രധാനരെയും M, V. ധർമ്മപ്രധാനരായും—G.

15. cf. അമാത്യകർ, ഭൃത്യകർ.

16. മററു പണ്ഡിതന്മാർ പറയുംപോലെ.

17. പരിഷൽമിതവുമല്ലാതെ. സഭാകമ്പം കൂടാതെ എന്നർത്ഥം. cf. 'ഉചിതമെന്റിയെ ഇരിക്കിന്റി ഉത്തരവേഷത്തെ അവലംബിച്ചോൻ'—ഉ. രാ. ചം. 22.

18. < കർമ്മം. ശപഥം ചെയ്യണം എന്നു മൂലത്തിൽ.

19. വിശിഷ്ടരല്ലാത്തവരോടു ധർമ്മാർത്ഥാദികളെക്കുറിച്ചു ചോദിക്കരുതു". cf. 'ഇതു പിഴക്കപ്പെടാതെ എന്റാളിച്ചെയ്തു'—ഉ. രാ. ചം. 19.

20. 'ബലവാന്മാരുടെ സാഹായ്യമുള്ളവരിൽ ദണ്ഡം പ്രയോഗിക്കുക, ബലവാൻ സാഹായ്യമുണ്ടെങ്കിലും ആലോചനകൂടാതെ ദണ്ഡം പ്രയോഗിക്കുക എന്നിവ അരു ചെയ്യരുതു"—ഇങ്ങനെയാണ് മൂലത്തിന്റെ പോക്ക്".

21. രണ്ടു പദവും മാതൃകകളില്ല. രാജ്ഞോ വ്യാഖ്യാനം വചനങ്ങളുകൊണ്ട് പകർത്തുമ്പോൾ വിട്ടതാണെന്നു കരുതണം.

ല്ലായായിട്ടു സാമൎത്ഥ്യം കെടും.[22] ജീവിക്കെക്കു ഉപഘാതം ചെയ്കിൽ സാമൎത്ഥ്യവും കെട്ട് വൈരാഗ്യവും ജനിക്കും. രഹസ്യോപഘാതം പറ്റുകിൽ മന്ത്രഭേദം വന്നിട്ടു കാൎയ്യം കെടും. പിന്നെ ഭ്രൂനേത്രാദിവികാരങ്ങളെക്കൊണ്ടു, കാമക്രോധവഴിമേൽ മിഥ്യാബന്ധപ്രവൃത്തനാകിൽ വിലക്കിനേൻറൻ'[23]—എൻറിങ്ങനെ രാജാവിനെ ഇതെല്ലാം ഉരന്നു കൊറവിച്ചു.

വ്യക്തപ്രദിഷ്ടായാം ഭൂമാവനുജ്ഞാതഃ പ്രവിശേൽ. ഉപവിശേച്ച പാൎശ്വതഃ സന്നികൃഷ്ടവിപ്രകൃഷ്ടഃ. പരാസനം, വിഗൃഹ്യകഥനമസഭ്യമപ്രത്യക്ഷമശ്രദ്ധേയമനൃതം ച വാക്യം, ഉച്ചൈരനൎമ്മണി ഹാസം, വാതഷ്ഠീവനേ ച ശബ്ദവതീ ന കുൎയ്യാൽ. മിഥഃകഥനമന്യേന, ജനവാദേ ദ്വന്ദ്വകഥനം, രാജ്ഞോ വേഷം ഉദ്ധതകുഹകാനാം ച, രത്നാതിശയപ്രകാശാഭ്യൎത്ഥനം, ഏകാക്ഷ്യോഷ്ഠനിൎഭോഗം, ഭ്രുകുടീകൎമ്മ, വാക്യാവക്ഷേപണം ച ബ്രുവതി. ബലവൽസംയുക്തവിരോധം, സ്ത്രീഭിഃ സ്ത്രീദൎശിഭിഃ സാമന്തദൂതൈർ ദ്വേഷ്യപക്ഷാവക്ഷിപ്താനൎത്ഥ്യൈശ്ച പ്രതിസംസൎഗ്ഗ,മേകാൎത്ഥചൎയ്യാം സങ്ഘാതം ച വൎജ്ജയേൽ:

22. ഇവ കഴിഞ്ഞു, 'ജീവിക്കെക്കുപഘാതം ചെയ്കിൽ സാമൎത്ഥ്യം കെടും' എന്നൊരു വാക്യം മാതൃകകളിൽ കാണുന്നു. ആവൎത്തനമാകയാൽ ഉപേക്ഷിച്ചിരിക്കുന്നു.

23. 'അങ്ങു' അനുചിതകൎമ്മം ചെയ്യുന്നതു കണ്ടാൽ ഭ്രൂനേത്രാദികൊണ്ടു ഞാൻ വിലക്കാം' എന്നാണു ആശയം.

എൻറിങ്ങനെ അമച്ചുകൊണ്ടുതാൻ കാണ്മാനമൈന്ത നിലത്തു അനുജ്ഞാതനായ് പ്രവേശിപ്പിതു. രാജാവിനുടെ മുന്നലും[24] പിന്നലും അൻറിയെ പാർശ്വത്തിരിപ്പിതു. ഉരൈക[24a]ച്ചാരത്തിരാതൊഴിവിതു. എന്തിനെൻറാൽ രാജാവിനാൽ ശപാസവസ്യാദികൾ കൊൾവോന മടക്കം.[25] വൈതിക അകലത്തുമിരാതൊഴിവിതു. മന്ത്രിക്കുമതു കേൾക്ക ല്ലാതൊഴിവാനമടക്കം. എൻറാൽ തിരിഞ്ഞിരാതെയു[25a]മൊഴിവിതു. മററൊരുത്തനിരിക്കുമാസനത്തിനേലുമിരാതൊഴിവിതു. എന്തിനെൻ റാൽ തിരിഞ്ഞാലവനെ ചെയ്യുതായ് തോൻറും. മററൊരുത്ത നാമെ ആസനത്തിനേലിരുന്നാൽ അവൻ കൊല്ലിക്കും[26]. ഒരുത്തൻ ചൊല്ലിയതിനൈ മറുത്തു ചൊല്ലാതൊഴിവിതു. മറുത്തു ചൊല്ലുകിൽ അവൻ ദ്വേഷിക്കും. അസഭ്യം പറയാതൊഴിവിതു. എന്തിനെൻറാൽ ലഘുത്വം വ്യഞ്ജിക്കും. താൻ കണ്ടതില്ലാതൊൻറും കേട്ടുകൊണ്ടു† പറയാതൊഴിവിതു. എന്തിനെൻറാൽ വഞ്ചസമാവാനമടക്കം. കണ്ടതു

---

† കണ്ടില്ലാതതും കേട്ടുകൊണ്ടും G.

24. 'മുന്നൽ'ലും ഉണ്ടായിരുന്നതായിത്തോന്നുന്നു. cf. 'ഭഗവാനെൻറെ മുന്നൽ കാട്ടി യാൽ'—ബ്ര. പു., പേ. 69.

24a. അധികം. പ്രക. 76 f. n. 36 നോക്കുക. cf. 'പുത്രനായിരുന്ന ഇവനെ ഉരൈക്ക കയറ്റിക്കൊണ്ടുകൂട്ടി കെട്ടി വാങ്ങു'—ബ്ര. പു., പേ. 19.

25. തട്ടുവാനും ഇടവരും.

25a. cf. 'കോപിറാതെ'—ബ്ര. പു., പേ. 85. 'എൻറാൽ 'വിചാരിറാതെ' 33. കോപിച്ചിരിക്കുതല്ല', വിചാരിച്ചിരിക്കുതല്ല' ഇങ്ങനെ അർത്ഥം.

ത്തും' എന്നായിരിക്കും പാഠം. വരാസനമെന്നല്ല പരാസന ത്തെ മൂലപാഠമെന്ന സ്പഷ്ടം.

വിട്ടു. ബലവൽസംബന്ധികളോടൊള്ള വിരോധവുമൊഴിവിട്ടു. അന്തഃപുരസ്ത്രീകളോടും, അവരെക്കൊണ്ടു പതമാറും അന്തർവംശികരോടും, ശത്രുരാജാക്കളുടെ ദൂതന്മാരോടും, രാജദ്വേഷ്യരോടും, രാജാവിനാൽ അർത്ഥമാനങ്ങൾ പറിക്കപ്പെട്ടവരോടും, അനർത്ഥ്യർ† നടനർത്തകാദികൾ—ഇത്തരവരോടും ഒള്ള കൂടിയാട്ടവും[33a] ഏകാർത്ഥാനുഷ്ഠാനവും,[34] ചങ്ങാതവും[34a], ഇച്ചൊന്നവിത്തരയും മന്ത്രിയായിരുന്നവൻ ഒഴിവിട്ടു.[34b]

ശ്ലോകം:—

അഹീനകാലം രാജാർത്ഥം
സ്വാർത്ഥം പ്രിയഹിതൈഃ സഹ
പരാർത്ഥം ദേശകാലേ ച
ബ്രൂയാദ്ധർമ്മാർത്ഥസംഹിതം.

രാജാർത്ഥമാവിതു രാജപ്രയോജനം. അതു അഹീനകാലമെൻറവാരു കാലക്ഷേപം വാരാതെ കട്ടക്കച്ചൊല്ലുവിതു. തനക്കു വേണ്ടിൻറ പ്രയോജനം രാജാവിനു പ്രിയരായും ഹിതരായുമൊള്ള ജനത്തോടു കൂട

---

† അനർത്ഥർ M, V.

33a. സംസർഗ്ഗം.

34. പല അർത്ഥികളിൽവെച്ചു ഒരാളുടെ മാത്രം കാര്യം ചെയ്യുക.

34a. കൂട്ടുകെട്ടു്. *cf.* ചങ്ങാതം (< സംഘാതം) Company, association (T. Lex.). മലയാളത്തിൽ അകമ്പടി (Escort) എന്നർത്ഥത്തിൽ ഈ പദം പിൽക്കാലത്തു് പ്രചാരത്തിൽ വന്നുകാണുന്നു. *cf.* 'ചാവാളരെപ്പോൽ നിയകളെപ്പോവു ചങ്ങാതം വേണം പെരികെയിപ്പോൾ'—പയ്യന്നൂർ പാട്ടു്.

34b. വ്യാഖ്യാനത്തിൽ ചിലതു കൂട്ടുകയും കുറയ്ക്കുകയും ചെയ്തിട്ടുണ്ടു്.

ച്ചൊല്ലുവിതു. പരക്ക് വേണ്ടിൻറ കാൎയ്യം അവസരമറിഞ്ഞു, അവസരമായപ്പോൾ ചൊല്ലുവിതു. ചൊല്ലുമതെല്ലാം ധൎമ്മങ്ങളെ സംബന്ധിച്ചേ ഉരെപ്പിതു. ധൎമ്മാൎത്ഥരഹിതമെല്ലാമൊഴിവിതു.

പൃഷ്ടഃ പ്രിയഹിതം ബ്രൂയാൽ,
ന ബ്രൂയാദഹിതം പ്രിയം;
അപ്രിയം വാ ഹിതം ബ്രൂയാൽ
ശൃണ്വതോ/നുമതോ മിഥഃ.

ശ്ലോകാൎത്ഥമാവിതു്—രാജാവു തന്നെ കാൎയ്യം വിചാരിക്കിൽ[34c] രാജാവിന്നു പ്രിയവുമായ് ഹിതവുമായിരിക്കും കാൎയ്യം ചൊല്ലുവിതു. പ്രിയമാകിലും ഹിതമല്ലാതതു ചൊല്ലാതൊഴിവിതു. അപ്രിയമാകിലും ഹിതമായുള്ളതു ചൊല്ലുവിതു, മെറെ താൻ ചൊല്ലുമതു കേൾപ്പോനൊരുത്തനിവനെൻറു തോൻറുകിൽ.[35]

തൂഷ്ണീം വാ പ്രതിവാക്യേ സ്യാൽ,
ദ്വേഷ്യാദീംശ്ച ന വൎണ്ണയേൽ;
അപ്രിയാ അപി ദക്ഷാഃ സ്യുഃ
തദ്ഭാവാൽ യേ ബഹിഷ്കൃതാഃ.

ശ്ലോകാൎത്ഥമാവിതു—രാജാവു വിചാരിച്ചപ്പോൾ രാജാവിന്നു ഹിതമായുള്ള കാൎയ്യം അപ്രിയമെൻറിട്ടു് ചൊല്ലുകില്ലാ†തൊഴിവോ

---

† ചൊല്ലക്കില്ലാതെ G. ചൊല്ലുകില്ലാതെ M, V.

34c. തന്നോടു കാൎയ്യം അന്വേഷിച്ചാൽ.

35. cf. 'ഹിതമപ്രിയമായാലും
ചൊൽവൂ ചൊൽവാൻ കഴിയുകിൽ'—കെ. വി. എം., ശ്ലോ. 440.

നാകിലും അഹിതം രാജാവിനോടുകൂടി സംബാദിയാതെ[35b] മിണ്ടാതെയിരിപ്പിതു. അതേയുമല്ല, രാജാവിന്റെ ദ്വേഷ്യാദികളെ സ്തുതിച്ചു പറയാവുമൊഴിവിതു. എന്തിനെന്നാൽ രാജാവിനു ഭക്ഷകരെ ആകിലും അപ്രിയരാവർ, രാജാവിന്റെയ ചിത്തവൃത്തി അറിയാത്തവരേ.

അനർത്ഥ്യാശ്ച പ്രിയാ ദൃഷ്ടാ
ചിത്തജ്ഞാനാനുവർത്തിനഃ;
അഭിഹാസ്യേഷ്വഭിഹസേൽ,
ഘോരഹാസാംശ്ച വർജയേൽ.

പരാൻ സംക്രാമയേൽ ഘോരം,
ന ച ഘോരം സ്വയം വദേൽ;
തിതിക്ഷേതാത്മനശ്ചൈവ
ക്ഷമാവാൻ പൃഥിവീസമഃ.

[ശ്ലോകാർത്ഥമാവിതു][35c]—അനർത്ഥകരാവോർ[35d] നടനത്തികാരികൾ. അവരളും† പ്രിയരാ ഇരിക്കവേണ്ടുവിതു, രാജാവിൻ ചിത്ത

† അവരല്ലും പ്രിയരല്ലും M, V.

35b. 'വ'യെ 'ബ'യാക്കുന്നതു പഴയ കാലത്തു പതിവാണ്. cf. 'അപഹാസം ബെള്ളുപ്പിച്ചിരിച്ചാൻ'—ഉ. ച., ഖ. 1. 'സ്വയംബരമുണ്ടെന്നു കേട്ടു'—പ്രാ. ഗ. മാ., ഖ. 1. 'ആയിരം തൃബാഹുക്കൾ നിറഞ്ഞു' (ഭ. വാ., ഖ. 5) ഇങ്ങനെ മറിച്ചും കാണും. ആദ്യത്തെ മാറ്റം സംസ്കൃതികളുടെ കന്നടച്ചുവട്ടത്തിന്റെ സ്വാധീനശക്തികൊണ്ടാകാം.

35c. മാതൃകകളിൽ ഇല്ല.

35d. 'അനാത്യേൾ' എന്നു മൂലം.

വൃത്തി അറിയുമവരാം.[36] രാജാവു തന്നെ നോക്കിച്ചിരിക്കിൽ താനും കാഷ്ഠഭൂതനായിരിയാതെ[36a] രാജാവിനെ നോക്കി ചിരിച്ചിരിപ്പിതു. ഘോരഹാസ്യമൊഴിവിതു.

രാജാവിനുടയ ബന്ധുക്കളാരാകിലും ചത്ത ചാവു[37], താൻ ചൊല്ലാതെ മറ്റുചിലരെക്കൊണ്ടു ചൊല്ലിപ്പിതു. തന്നുടയ ബന്ധുക്കളാരാകിലും ചത്തതു കേട്ടാൽ പൃഥിവി കണക്കെ നിർവികാരനായി ക്ഷമിപ്പിതു. ഇപ്രകാരമെല്ലാം പരരെ അറിയായിരാതൊഴിവിതു.[38]

ആത്മരക്ഷാ ഹി സതതം
പൂർവ്വം കാര്യാ വിജാനതാ;
അഗ്നാവിവ ഹി സംപ്രോക്താ
വൃത്തി രാജോപജീവിനാം.

ഏകദേശം ദഹേദഗ്നിഃ
ശരീരം വാ പരം ഗതഃ;
സപുത്രദാരം രാജാ തു
ഘാതയേൽ വർദ്ധയേത വാ.

---

36. ചിത്തവൃത്തി അറിഞ്ഞാൽ അവരും കൂടി പ്രിയരായിക്കാണണം എന്ന് ധ്വന്യാനുസാരിയായ അർത്ഥം.

*cf.* 'അന്തർഹൃദ്യം പ്രിയം നോക്കി
നടപ്പോർ പ്രിയരായിടാം.'
കെ. വി. എം., പേ. 440.

36a. മരംപോലെ നിർവ്വികാരനായിരിക്കാതെ.

37. മേലേ നോക്കുക.

38. അറിയിക്കാതിരിക്കണം.

ദ്രോകാർത്ഥമാവിതു—എപ്പോഴും തനക്ക രക്ഷചെയ്തുകൊണ്ടിരിപ്പിതു. തീ കണക്കെ രാജാവ് ആകിൻറതു. അണയവുമകലവുമൊല്ലാ.†[39] തീയിൽകാട്ടിലേട്ട വിശേഷമുമൊണ്ട്. അഗ്നിയാകിൽ ഏകദേശം, ഏറപ്പോകിൽ[39a] ശരീരം, മഹികം—ഇത്തനെ.[40] രാജാവു പെണ്ണും പിള്ളയും വെട്ടുവാനും സകലസമ്പത്തു വരുത്തുവാനും ആം.

അനാജീവിവൃത്തമാകിൻറ സൂത്രവും അദ്ധ്യായവും മുടിഞ്ഞിതു.



† അണയല്ലവുമകലമൊല്ലാ (†) M, V.

39. അടുക്കകയും ദൂരത്താകകയും അരുള്ള്.

39a. കവിഞ്ഞുവന്നാൽ.

40. ഇതുയെ ഉള്ളൂ.

# പ്രകരണം 93. സമയാചാരികം.

---

**നിയുക്തഃ കർമ്മസു വ്യയവിശുദ്ധമുദയം ദർശയേൽ.**

**ആഭ്യന്തരം ബാഹ്യം ഗുഹ്യം പ്രകാശ്യമാത്യയികമുപേ- ക്ഷിതവ്യം വാ കാര്യം, 'ഇദമേവം' ഇതി വിശേഷയേച്ച.**

സമയാചാരികമെന്നിതു സൂത്രം. സമയമാവിതു വ്യവസ്ഥ. ആചാരമാവിതനുഷ്ഠാനം. സമയത്തിന്റെയ അനുഷ്ഠാനം സമയാചാരം. അതധികരിച്ചുള്ള അർത്ഥം ചൊല്ലിന്റിതെന്നിതു സൂത്രാർത്ഥം. ...... ന്ധമാവിതു:—മുന്നേ അദ്ധ്യായത്തിൽ മന്ത്രികളുടെയ വൃത്തം ചൊല്ലപ്പെട്ടു. മന്ത്രത്തിന്ന ഫലം ഉണ്ടാമാകിന്റമയാലും, രാജ്യത്തിന്ന ഫലം ഉണ്ടാമാകിന്റമയാലും അർത്ഥാധികാരികളുടെയ വൃത്തം ചൊല്ലിന്റിതെന്നിതു സംബന്ധം.

കർമ്മത്തിങ്കൽ നിയുക്തനായൊരുള്ള സമാഹർത്തൃസന്നിധാതൃപ്രഭൃതിപുരുഷൻ വ്യയശുദ്ധമായിരുന്ന ഉദയം[1] രാജാവിന്ന കാട്ടുവിതു. ആഭ്യന്തരമാവിതു ദുർഗ്ഗത്തിലെതു; ബാഹ്യം ജനപദത്തിലൊരുള്ളതു"—എന്റിവി രണ്ടെടത്തുമൊരുള്ള കാര്യങ്ങളും; ഗുഹ്യം, പ്രകാശ്യം, ആത്യയികം, ഉപേക്ഷിതവ്യം എന്റു നാലു ജാതി; 'ഇതു ഇവ്വണ്ണ'മെന്റു രാജാ

---

1. ചിലവെല്ലാം കഴിച്ചു വരവു".

വിന്നു ചൊല്ലുവിതു[2]. ചാർത്തുവിതും ചെയ്‌വിതു.[3] ഊഹ്യം രാജരഹസ്യാദി; പ്രകാശ്യം രാജസർവ്വജ്ഞതാഖ്യാപനാദി കോശാദിസംഹരണത്തിൽ ചൊല്ലിയതു;[4] ആത്യയികമാവിതു അക്ഷണം ചെയ്യാകിൽ പിഴെയ്ക്കുമതു; ഉപേക്ഷിതവ്യം അപ്പോഴം ചെയ്യാകിലും കെടാതതു.

**മൃഗയാദ്യൂതമദ്യസ്ത്രീഷു പ്രസക്തം ചൈനമനുവർത്തേത പ്രശംസാഭിഃ. ആസന്നശ്ചാസ്യ വ്യസനോപഘാതേ പ്രയതേത. പരോപജാപാതിസന്ധാനോപധിഭ്യശ്ച രക്ഷേൽ.**

**ഇംഗിതാകാരൗ ചാസ്യ ലക്ഷയേൽ. കാമദ്വേഷഹർഷദൈന്യവ്യവസായഭയദ്വന്ദ്വവിപര്യാസം ഇങ്ഗിതാകാരാഭ്യാം ഹി മന്ത്രസംവരണാർത്ഥമാചരന്തി പ്രാജ്ഞാഃ.**

നായാട്ടു, ചൂതു, മദ്യം, സ്ത്രീ എന്നിവററിൽ പ്രസക്തനാകിൽ പ്രശംസാവാക്കുകൊണ്ടു അനുവർത്തിപ്പിതു. കർമ്മംകൊണ്ടു വ്യസനത്തെ കെടുപ്പാനുത്സ(ാ)ഹിപ്പിതു. വിടാമതന്നിന്നു ശത്രുവിനുടെ ഉപജാപവും,

2. മേൽപ്പറഞ്ഞ നാലു ജാതിയിൽ ഇന്നതു ഇന്ന തരത്തിലുള്ളതാണ് എന്നു അറിയിക്കണം.

3. അതുപോലെ എഴുതുകയും വേണം. 'ചാർത്തുക'യ്ക്കു കുറിക്കുക, പ്രമാണമെഴുതുക എന്നെല്ലാം അർത്ഥം. *cf.* തുല്യം ചാർത്തൽ. തുല്ലിയം < തുല്യം—Resemblance, exactness; ஒப்பு, சரி (T. Lex.). മറെറാരാൾ എഴുതിയ മാതൃകയിൽ കവിത എഴുതുന്ന ആളാണ് തമിഴിൽ 'ചാർത്തുകവി'.

4. പ്രകരണം 90.

അതിസന്ധാനവും[5] ഇളസ്സുകയും,[5a] ഉപധിയും—തീക്ഷ്ണരസദാദി—രാജാവിനു വശമല്ല കരിക്കൊൾവിതു.[5b]

രാജാവിന്റെയ ഇംഗിതാകാരങ്ങളെയുമറിവിതു. ഇംഗിതം പണ്ണിക്കമാറു അൻറിയെ ഇരിക്കുമതു. ആകാരമാവതു മുഖരാഗാദി. അതെല്ലാമറിവിതു. കാമം, ദ്വേഷം, ഹർഷം, ദൈന്യം, വ്യവസായം, ഭയം എൻറി ഭേദങ്ങളെ വിപര്യസിച്ചും[6] കാട്ടുവർ, ഇംഗിതാകാരംകൊണ്ടു മന്ത്രം രക്ഷിപ്പാനായ് പ്രാജ്ഞർ ഉടയർ; ആകിൻറമയാൽ ഇംഗിതാകാരങ്ങളെ സമ്യഗുപലക്ഷിക്ക[7]വേണ്ടും.

**ദർശനേ പ്രസീദതി. വാക്യം പ്രതിഗൃഹ്ണാതി. ആസനം ദദാതി. വിവിക്തേ ദർശയതേ. ശങ്കാ-സ്ഥാനേ നാതിശങ്കതേ. കഥായാം രമതേ. പരി-ജ്ഞാപ്യേഷ്വപേക്ഷതേ. പഥ്യമുക്തം സഹതേ. സ്മയ-മാനോ നിയുങ്ക്തേ. ഹസ്തേന സ്പൃശതി. ശ്ലാഘ്യേ-നോപഹസതി. പരോക്ഷേ ഗുണം ബ്രവീതി. ഭക്ഷ്യേഷു-സ്മരതി. സഹ വിഹാരം യാതി. വ്യസനേഽഭ്യവ-**

---

5. വഞ്ചന.

5a. കുറയുക, ഇല്ലാതാക്കുക. cf. 'കേശവദർശനത്തിൽ പ്രത്യൂഹമായതിളസ്സുന്നതു്' —ദൂ. വാ., പേ. 38.

5b. തീക്ഷ്ണർ, വിഷദാതാക്കൾ തുടങ്ങിയവരിൽനിന്നു രാജാവിനെ രക്ഷിക്കണം എന്നാശയം. 'ഉപധി...കരിക്കൊൾകയും വേണം' എന്നാണ് ശരിക്കു വേണ്ടതു്. 'തീക്ഷ്ണരസദാദി', ഉപധിയുടെ വിവരണമാണ്.

6. വിപരീതമായി.

7. സമ്യക് ഉപലക്ഷിക്കുക. നല്ലവണ്ണം നോക്കിയറിയുക.

പദ്യതേ. തൽഭക്തീൻ പൂജയതി. ഗുഹ്യമാചഷ്ടേ. മാനം വർദ്ധയതി. അർത്ഥം കരോതി. അനർത്ഥം പ്രതിഹന്തി ഇതി തുഷ്ടജ്ഞാനം.

മുന്നം പ്രീതിലിംഗം ചൊല്ലിൻറിതു. കണ്ടാൽ പ്രീതിപ്പെടവിതു. ഇവൻ ചൊല്ലുമതു ആദരിച്ചുകൊൾകം. 'ഇരിക്ക' എൻറു ചൊല്ലും. വിവിക്തമായെടത്തും അന്തഃപുരാദികളിലും കാണ ഇയയും.[8] ശങ്കാസ്ഥാനത്തിൽ ശങ്ക ഒഴിയും. അവരെന്നെ ഇടമിടെത്തൊള്ളു†[9] പടവാത്ത[10]യിൽ രമിക്കം. പിററ് ചൊല്ലും കാര്യങ്ങളിലും അവൻ വേണ്ടുമെൻറു പാർക്കം. പത്ഥ്യമായ് ചൊല്ലുമതു പരുഷമാകിലും സഹിക്കം. ഒരു കാര്യത്തിൽ നിയോഗിക്കുമ്പോൾ 'നിനക്കേ ഇതാവി'തെൻറു സ്മയമാനനാ(യ്) നിയോഗിക്കം. 'മെലിഞ്ഞുപോയാ'[11]യെൻറു ചൊല്ലി കൈകൊണ്ടു തടവതം.[12] ഇവനുടെ ശ്ലാഘ്യമായുള്ള കർമ്മംകൊണ്ടു

† ഇടമിടംകൊള്ളു M, V.

8. കാണാൻ കഴിയും. ഇയയുക—സാധിക്കുക.

9. കൂടിച്ചേർന്നുകൊണ്ടുള്ള. പ്രയോഗം ദുർല്ലഭം. ഇടം ഇടയൽ എന്നതിനു സ്ഥാനം നൽകൽ എന്നർത്ഥമാകണം. 'അവരെന്നെ ഇടം കൊള്ളു' എന്ന മാതൃകയാണെങ്കിൽ അർത്ഥവ്യക്തി കൂടുമെന്നു തോന്നുന്നു. ഗ്രന്ഥത്തിൽ 'ഇടമിടത്തൊള്ളു' എന്നുതന്നെ.

10. സംഭാഷണം. > പടാൽ. cf. 'വെറുപ്പുമാകാ പടവാത്ത കേട്ടാൽ'—ലീ. തി. ഉ. പ. 9. 'കടിയാളിവരുളൊരു പടവാത്തല്ല തന്നതും'—അന. വ., പ. 97. 'പടുവാത്തയാകണം പടവാത്തയായിതില്ല'.

11. പോയോ(യ്). നീ മെലിഞ്ഞുപോയി.

12. തലോടും. തടവാ—തല് (തട വരുതൽ) < തടവു + വാ—To stroke (T. Lex.). > തടവു (വർണ്ണവ്യത്യയം) > തലോടു > തലോടു. cf. 'അപ്പോഴുള്ള അവരുവരെ തടവിക്കൊണ്ടു'—ബ്ര. പു., പേ. 30. 'പുലരെയും തടവി ഉറക്കി.' 'തടവിക്കൊണ്ടു സുഖിപ്പിക്കുന്നു'—Ibid. പേ. 31, 34.

പരിഹാസം ചെയ്യും. പരോക്ഷത്തിൽ ഗുണങ്ങളെ ചൊല്ലും. നല്ലതൊൻറുപയോഗിക്കുമ്പോൾ നിനെക്കും. കൂടി വിളയാടും. വ്യസനങ്ങളിൽവച്ചു താങ്ങും. അവരൊ ഉപക്ഷമവരെയെ[13]ക്കൊണ്ടാടും. ഇഷ്ടങ്ങളായുള്ളവയും ചൊല്ലും. ഇവന്നു പദം പെരികും ഉത്തരോത്തരം. അർത്ഥമാവിശ, പുരുഷാർത്ഥങ്ങളെ ചെയ്യും. അനർത്ഥം കെടുക്കും. എൻറിത്യാദി പ്രീതിലക്ഷണം.

ഏതദേവ വിപരീതമതുഷ്ടസ്യ. ഭൂയശ്ച വക്ഷ്യാമഃ.

സന്ദർശനേ കോപഃ, വാക്യസ്യാശ്രവണപ്രതിഷേധൌ, ആസനചക്ഷുഷോരദാനം, വർണ്ണസ്വരഭേദഃ, ഏകാക്ഷിഭ്രുകുട്യോഷ്ഠനിർഭേദഃ, സ്വേദശ്വാസസ്മിതാനാമസ്ഥാനോത്പത്തിഃ, പരമന്ത്രണം, അകസ്മാദ് വ്രജനം, വർദ്ധനം അന്യസ്യ, ഭൂമിഗാത്രവിലേഖനം, അന്യസ്യോപതോദനം, വിദ്യാവർണ്ണദേശകുത്സാ, സമനിന്ദാ, പ്രതിദോഷനിന്ദാ, പ്രതിലോമസ്തവഃ, സുകൃതാനവേക്ഷണം, ദുഷ്കൃതാനുകീർത്തനം, പൃഷ്ഠാവധാനം, അതിത്യാഗഃ, മിഥ്യാഭിഭാഷണം, രാജദർശിനാം ച തദ്വൃത്താന്യത്വം.

ഇവററിന്നു വിപരീതം അപ്രീതിലക്ഷണം. ആകിലും ചുരുക്കച്ചൊല്ലിൻറിതു.

കണ്ടവാറെ കോപിപ്പിതു. ചൊല്ലുമതു കേളാതൊഴിവിതുതാൻ, വിലക്കവിതുതാൻ ചെയ്യും. ഇരിക്കകെൻറു ചൊല്ലാൻ.[14] നോക്കാൻ[15].

---

13. സ്നേഹിയ്ക്കുന്നവരെ.

14, 15. ചൊല്ലുകയില്ല. നോക്കുകയില്ല. cf. 'ഇരും പുത്രൻ, ഉകവുകണ്ണായൻ, തമ്പലം പൊലുമെൻറും താഴേൻ, കൊള്ളുൻ'— ലീ. ഉ. പ. 42.

സ്വപരമേമും മുഖമവെ[വണ്ണ്യ][15a]മം ചെയ്യും. കണ്ടാൽ കാകാക്ഷ[16]മായും, പുതകം തെറിച്ചും, വാ കൌവി[16a]യും നോക്കും. കാരണമിൻറിയെ വിയർക്കും. കണ്ടപോരെ ചിരിക്കും. കണ്ടപോരെ മറെറാത്തനോടു മന്ത്രിക്കും. പ്രയോജനമിൻറിയെയും പോം. ഇവനെ വെടിയും. അവനെക്കൊണ്ടാടും. ഭൂമിതാൻ ശരീരം താനൊൻറു കീറി കീറി[17] ഇരിക്കും. മറെറാത്തനെ തകർക്കും.[18] ഇവനുടയ വിദ്യ നിന്ദിക്കും. ദേശം നിന്ദിക്കും. സമദോഷരെ നിന്ദിക്കും. ഇവനോടു വിപരീത(ർ)കളെ സ്തുതിക്കും. ഇവൻ ചെയ്യുമുപകാരമും വസ്തുവാക്കാൻ.[19] പിഴെയ്ക്ക ചെയ്യുമവ്വു കീർത്തിക്കും.[20] ഇവർ തിരിഞ്ഞപ്പോൾ പിന്നിൽ നോക്കും. കതത്തിലി[20a] നിൻറു വന്നാൽ അപ്പോഴെ

---

15a. G യിൽ മാത്രമേ പാഠം കാണുന്നുള്ളൂ. 'മെവ...ളു' എന്നു മറ്റുള്ളവയിൽ.

16. കാറക്കണ്ണുകൊണ്ടെന്നർഥം.

16a. പൂണ്ടു കടിക്കുക. വാച്ചു' പൂണ്ടു' എന്നർഥം. cf. ചൊരിവാ. കവ്വു (കവ്വു)തൽ—To bite, seize with mouth (T. Lex.). 'കൊവിയും' എന്നു G യിൽ.

17. കീറുക—വരയ്ക്കുക. (തെ. ഗീയു. ക. ഗീര)—To draw lines, tear (T. Lex.).

18. അടിക്കും.

19. കാര്യമാക്കുകയില്ല.

20. ആവർത്തിച്ചു പറയും.

20a. കത ദിക്കിൽ. ദൃഷ്ടം വന്നിട്ടുണ്ടു്. കതത്തിലിയും സാധാരണയാണു്.

cf. 'ദൃഷ്ടം പറഞ്ഞിട്ടന്യോന്യ-
മുന്നോളിച്ചതൊരത്തിലി'

അനു. വ., പ. 137.

'തെവള്ളികളോരത്തിലി'—Ibid. പ. 118. പ. 102ൽ 'തെത്തിയിൽ' എന്നും കാണുന്നു.

പിന്നെയും കൊട്ടുത്തുവിട്ടം[21] ദേശാന്തരത്തിന്ന്. അവനോടു വല്ലതും പറയും. ഇവ്വണ്ണമെ രാജകുലവരടയ[21a] ഇംഗിതാകാരങ്ങളെയും ലക്ഷിപ്പിത്രു.

വൃത്തിവികാരം ചാവേക്ഷേതാപ്യമാത്യാനാം.

'അയമുച്ചൈഃ സിഞ്ചതീതി' കാത്യായനഃ പ്രവവ്രാജ.

'ക്രൗഞ്ചോഽപസവ്യം' ഇതി കണിങ്കോ ഭാരദ്വാജഃ.

'തൃണമിതി' ദീർഘശ്ചാരായണഃ.

'ശീതാ ശാടീ'തി ഘോടമുഖഃ.

'ഹസ്തീ പ്രത്യൗക്ഷീ'ദിതി കിഞ്ജൽകഃ.

'രഥാശ്വം പ്രാശംസീ'ദിതി പിശുനഃ.

പ്രതിരവണേ ശുനഃ പിശുനപുത്രഃ.

മനുഷ്യരന്റിയെ ഇങ്ങനെ† പശുപക്ഷിപ്രഭൃതികളുടെ ചേഷ്ടകളെയും ലക്ഷിപ്പിത്രു.

'ഉയര നീ(ർ)തളിക്കിന്റാൻ കയ്യു'[22]മെന്റിട്ടു പോനാൻ കാത്യായനൻ. ഇതിന്റെ പൊരുൾ:—പൗണ്ഡ്റമാകിന്റ ദേശത്തിൽ സോമ

---

† ഇതന്റെ M. V.

21. ഏതെങ്കിലും കാര്യമേല്പിച്ചയച്ചും.

21a. രാജകുലത്തിലുള്ളവരുടെ.

22. ഉയർന്ന. ഹീനാത്മകമായ പ്രമാണം കയ്യൻ. cf. 'ഏതുമേ പപ്പാതെയർ നടപ്പിതൊരു വിധിയിൽ'—അന. വ., പ. 102. 'പൃഷ്ടാർമ്മപോൽ കയ്യവനെ'—ഉണ്ണിയാടി. ചെ. 11. 'ഇതുകൈക്കയരെഴുതും'—തിരുവാ. ശാ. (TAS II, പേ. 60 ff.) വ. 7.

മത്തനാകിൻറ രാജാവു തന്നുടെയ മന്ത്രി കാത്യായനനോടു മന്ത്രിച്ചാൻ തന്നുടെ മകനെ ബന്ധിക്കുമാറു, ഒരപരാധവഴിമേൽ. അതു ഇംഗിതാകാരംകൊണ്ട് മഹാദേവിയറിഞ്ഞിട്ടു മകനെക്കടത്തിക്കളഞ്ഞാൾ.[22a] രാജാവും 'ഇ മന്ത്രഭേദമിവനേ ചെയ്തു'വെൻറിട്ടു അവനെ കുത്തുവാനും സേവകരെ മന്ത്രിച്ചാൻ. അതു കേട്ടിരുന്നാൻ തള്ളിക്കം കളുന്നാർ.[23] പണ്ടിവൻ വരുമ്പോളും, 'ഇവന്മേൽ പടലാകാ' എൻറിട്ടു മെല്ലെത്തള്ളിക്കളവൻ അൻവയത്തെളിച്ചാൻ. അതുകൊണ്ടേ ചീററമൊഴിഞ്ഞതറിഞ്ഞിട്ടു അവനും പൊയ്പ്പോയാൻ.

ഇനി അമാനുഷങ്ങളിലും ചൊല്ലിൻറിതു. ക്രൌഞ്ചത്താ[24]ലിടത്തിട്ടുള എൻറിട്ടു പോയാൻ കണിങ്കൻ. അതിനു ചൊല്ലും—കോസല വിഷയത്തിൽ പരന്തപനാകിൻറ‡ രാജാവിനോടു നില്പോൻ[25] കണിങ്കൻ എൻറൊരാത്തൻ§. നയശാസ്ത്രമറിയും†. ഭരദ്വാജഗോത്രത്തിലെള്ളോൻ. അവൻ രാജകുലത്തിൽ പുകംപോൾ ക്രൌഞ്ചൻ[25a] വലത്തിട്ടു പോം. അവനൊരുനാളും രാജാവു അന്തഃപുരത്തിലിരിക്കെച്ചെന്നു

---

‡ -നാകിയ V.

§ എൻറൊരാത്തൻ M, V.

† -മറിവുള്ളും (?) M, V.

22a. രാജ്യത്തുനിന്നയച്ചു.

23. ബ. വ. പ്രത്യയം നോക്കുക.

24. cf. വണ്ടത്താൻ, സപ്പത്താൻ. 'മൃഗേന്ദ്രനാകിൻറ സിംഹത്താൻ'—പ്രാ. ഗ., മാ., ശ്ലോ. 34.

25. കൂടെ നില്ക്കുന്നവൻ എന്നർത്ഥം.

25a. 'ത്താൻ' പ്രാമാണ്യം കൂട്ടും.

ചെൻറാനെൻറു ചൊല്ലിച്ചീറിയാൻ.[26] അതു കേട്ടിരുന്ന ശ്രമണൻ ഇവനെ ഇടത്തിട്ടുപോയി† അതറിഞ്ഞവൻ പോയാൻ.

'ഇണമെൻറിട്ടു പോയാൻ ദീർഘൻ ചാരായണൻ' എൻറതിനു പൊരുളാവിതു:—മഗധവിഷയത്തിലൊള്ളോൻ ഉപായിമയവോ[26a]നൊരു പിള്ള രാജാവായിട്ടിരുന്നാൻ. അവനുടെ ആചാര്യൻ ദീർഘനെന്മോൻ ചാരായണഗോത്രത്തിലൊള്ളോൻ. പിതാവിനു സംബന്ധിയായിരിക്കും. അവൻ ചെന്നാൽ രാജാവിനുടെ താ[27] അർദ്ധാസനത്തിനാൽ ഇരിക്കാ†. എഴുന്നേല്പും; ആചാരം ചെയ്യും. അവൻ രാജാവു വളൎന്ന പിന്നെ മാതാവിനുടെ അത്യുപചാരം കണ്ടിട്ടു പൊറാമയൊട്ടു[27a] കൂട ച്ചൊന്നാൻ:—'പാപ്പാ[28]നെന്തു നീ ഉപചാരം ചെയ്‌വിതു?' എൻറു ചൊന്നതു കേട്ടു രാജമാതാവും, 'ഇപ്പലാതി[29] ബ്രാഹ്മണൻ; ഇവൻ പഴയൻ; നമുക്ക് ഇവനെ ദ്രോഹിക്കലാകാ' എൻറു തിനച്ചു ചോറു കൂറകൊണ്ടുപോയിട്ടു[30] നീ' എൻറു ചൊന്നാൾ. അൻറു പൂൎത്തകൊണ്ടു

† ഇരിക്ക M, V.

26. കോപിച്ചു.

26a. ഗണപതിശാസ്ത്രിയും കെ. വി. എ. യും 'ബാലനായ ഒരു രാജകുമാരനായിരുന്നു'വെന്നു മാത്രം പറയുന്നു. താളിയോലഗ്രന്ഥത്തിൽ 'ഉപായി' തന്നെ.

27. തായ്. cf. താ, പാ.

27a. അസഹ്യതയോടെ. cf. 'പരഗുണകഥനങ്ങളിൽ പൊറാമയുടയവൻ'—ഭ. വാ., പേ. 37.

28. ബ്രാഹ്മണൻ. < പാപ്പാൻ, പാപ്പനൻ (ത.) cf. ക. ഹാരുവ; തെ. പാരുവു.

29. പാവം. cf. 'അപ്പലാതികളെ വിട്ടു'—രാ. ച. 39-7. 'നിപ്പലാതരാം പലു: തിയെ എൻറു ചൊല്ലി' (രാ. കൊ., പേ. 161) എന്ന ദിക്കിൽ അപരാധി എന്നർത്ഥം വരുന്നു.

30. ഭക്ഷണവസ്ത്രങ്ങൾ കൊടുക്കുക.

പൊതിഞ്ഞിട്ടു പോകക്കാട്ടിയാറ്.[31] അതുകണ്ടു ദീർഘനും അവ്വഴിയേ പൊയ്പ്പോയാൻ.

പുടവ കളിന്നിട്ടെന്റു പൊയ്പ്പോയാൻ ഘോടമുഖൻ എന്റവാറു:—അവന്തിവിഷയത്തിൽ അംശുമാനാകിന്റ രാജാവിൻ മകനെ ഘോടമുഖനാകിന്റ ആചാര്യൻ നീതിശാസ്ത്രമോതിച്ചിരിക്കുന്നാറ്, അവനെ രാജാവു ഒരു നിമിത്തത്താൽ ചീറിയതറിന്തിലാത കുമാരൻ, ഉന്മത്തനായിട്ടു ഇംഗിതം ചെയ്യാൻ. പഴഞ്ചു കളിച്ചപ്പോഴൻ പുടവ പിഴിഞ്ഞു കഴുത്തിലിട്ടുകൊണ്ടു[32] പോരുമവൻ അന്റു കളിന്നി†തെന്റു പോക ഇട്ടാൻ[33] വെറുത്തോരെപ്പോൽ.[33a] അതുകണ്ടു ഘോടമുഖനും പോയാൻ.

ആന ഉമികളിൽ നീർ കൊണ്ടു നനച്ചിതെന്റു പോയാൻ [കിഞ്ജൽകൻ].[34] അതിന്റെ പൊരുളാവിതു:—വംഗദേശത്തിൽ ശതാനന്ദനാകിന്റ രാജാവിനെ കിഞ്ജൽകനാകിന്റ ആചാര്യൻ പുത്രനായ് ചെന്റു സേവിച്ചാൻ അവൻ രാജാവിനെ കാണകില്ല

† കളിന്റി G.

31. ചോറു വിളമ്പിയതിൽ രാജമാതാവു പുതിക്കോടിയിട്ടു എന്നു വ്യാഖ്യാനം.

32. 'അലക്കിയ മുണ്ടു പുഴയിൽ പിഴിഞ്ഞുകൊണ്ടു' എന്നു കെ. വി. എം. (പേ. 444). 'എൽ' ചേർത്തു കഴുത്തിലിട്ടു എന്നും പഴയ ഭാഷയിൽ കാണാം. cf. 'ആയുധം'മാതെ, എന്നെ കഴുത്തിലിടുന്നു''—ഭ്രു. പു., പേ. 29—30.

33. ഉപേക്ഷിച്ചു.

33a. വെറുത്തപോലെ.

34. പകരം മാതൃകകളിൽ വിട്ടു കാണുന്നു.

ദ്യോതൻ രാജാവിന്റെ ഔപവാഹ്യം—ആന—[35]മുന്നം കണ്ടു പിന്നെ രാജകുലത്തിന്നു ചെൽവിതു. ആനയും കൊണ്ടാടി കൈക്കൊണ്ടു തടവതും. അന്നാറം രാജാവു അവാന[36]മേലേറി ഇവനെ ദ്രോഹിക്കുമാറു മന്ത്രിച്ചാൻ. അതു കേട്ട ആന ഉദ്വിഗ്നതകൊണ്ടു നനച്ചിതു. അതുകൊണ്ടു അവൻ പോയാൻ.

തേർക്കുതിര വഴ്ങ്ങിച്ചുതുകൊണ്ടു പോയാൻ പിഴ്ങ്ങനൻ. പിഴ്ങ്ങനനാകിന്റ ആചാര്യൻ ഉജ്ജയിനിയിങ്കൽ പ്രദ്യോതനുടെ മകൻ പാലകനെ നിത്യം നൂറു പൊൻ കൊണ്ടു നീതിശാസ്ത്രമോതിച്ചാൻ. അനന്തരം നീതിശാസ്ത്രം പോയപ്പിന്നെ†[37] 'ഇവനുടെ പൊൻ പറിച്ചുകൊൾവിതെ'ന്റു പാലകൻ കേൾക്കെ മന്ത്രിച്ചാൻ. അതു കേട്ട, 'ബ്രാഹ്മണനാകയുമൊണ്ടു', ആചാര്യനാകയുമൊണ്ടു'[38], ഇവനെ ദ്രോഹിയാതെ വിടവേണ്ടു'മെന്റു നിനെച്ചു തേർമേലേറി, ആചാര്യൻ മുന്നിൽനിന്റു, തേർക്കുതിരകളെ വഴ്ങ്ങിച്ചാൻ, 'ഒരു നാളിലെ നൂറു കാതം ചെല്ലും' എന്റാൻ. അതു കേട്ട് അവനും 'എന്നുടെ ഗമനം ഇവൻ ചൊല്ലിന്റതെ'ന്റു നിനച്ചു‡ പോയാൻ.

† പോയ പിന്നെ G.

‡ നിനച്ചവനും M, V.

35. വാഹനമായ ആനയെ എന്നർത്ഥം. *cf.* 'കരിര പതമാനി...യാഗം ചെയ്യും'—ഉ. വാ., പേ. 3. 'പള്ളുവു കോളും കണക്കെ കൊൻറിതു.'—ബ്ര. പു., പേ. 79. പുലി കൊൻറുവെന്നും പുലിയെക്കൊൻറുവെന്നും ശരിയാണെന്നു ലീ. (സൂ. 25, വൃത്തി).

36. അ + ആന. V യിൽ 'അ ആന' തന്നെ.

37. നീതിശാസ്ത്രം പഠിച്ചുകഴിഞ്ഞപ്പോൾ.

38. 'ചാതുർത്ഥ്യമലയാളം'. *cf.* 'വസിഷ്ഠൻ തിരുവടി പൂർവ്വാചാര്യനാകയുമുണ്ടു'; പരമഭക്തനാകയുമുണ്ടു''—പ്രാ. ഗ. മ., പേ. 11. 'മഹാപാപിയാകയുമുണ്ടു', ദുഷ്ടനാകയുമുണ്ടു''—ബ്ര. പു., പേ. 63.

ഇച്ചൊല്ലിയവെല്ലാമറിഞ്ഞു അത്ഥമാനങ്ങളിരണ്ടും ഇവന്ന കെടക്കിൽ സ്വാമിയെ വിടുവിപ്പൂ. അൻറിയെ സ്വാമിയുടെ ശീലമുമറിഞ്ഞു തന്നുടെ അപരാധവുമറിഞ്ഞു പ്രതീകാരം ചെയ്യാമെൻറു തോൻറുകിൽ സ്വാമിയെ വിടാതെ നിൻറു പ്രതീകാരം ചെയ്‌വിപ്പൂ. സ്വാമിയുടെ മിത്രത്തെ ആശ്രിപ്പിപ്പതാൻ ചെയ്‌വിപ്പൂ. മിത്രത്തെ ആശ്രിക്കിൻറിപ്പൂ പിന്നെയും സ്വാമിയെ വന്നു കരുകവാനായ്.

ശ്ലോകം—

തത്രസ്ഥോ മോക്ഷനിർഘാതം
മിത്രൈർ ഭർത്തരി ചാചരേൽ
തതോ ഭർത്തരി ജീവേദ് വാ
മൃതേ വാ പുനരാവ്രജേൽ.[43]

ശ്ലോകാർത്ഥമാവിതു—സ്വാമിയുടെ മിത്രനെയാശ്രിപ്പു[43a] നിൻറെ തനക്ക മോക്ഷമില്ലാമ[44] സ്വാമിമിത്രന്നു തേററി, അനന്തരം സ്വാമിയെ വന്നു ആശ്രിപ്പു ജീവിപ്പൂതാലുമമയും.

സമയാചാരികം മുടിഞ്ഞിതു.

---

43. cf. "ചെയ്‌വൂ തത്രസ്ഥനായ് മിത്ര-
ചോദാ മോക്ഷാപമാർജ്ജനം
പിന്നെസ്സ്വാമിയുമായ് ചെയ്‌വൂ
മരിച്ചാൽ വന്നു കാർക്കയോ."

കെ. വി. എം., കൗ. ഭാ., പേ. 446.

43a. 'മിത്രനായാശ്രിപ്പു' എന്നു മാതൃകകളിൽ.

44. > ഷു.

# പ്രക. 94, 95.

## രാജ്യപ്രതിസന്ധാനം ഏകൈശ്വര്യം ച.

---

രാജവ്യസനമേവം അമാത്യഃ പ്രതികർവീത.

പ്രാഗേവ മരണാബാധഭയാദ് രാജ്ഞഃ പ്രിയഹിതോപഗ്രഹേണ മാസദ്വിമാസാന്തരം ദർശനം സ്ഥാപയേദ്, 'ദേശപീഡാപഹ മമിത്രാപഹ മായുഷ്യം പുത്രീയം വാ കർമ്മ രാജാ സാധയതി', ഇത്യപദേശേന രാജവ്യഞ്ജനമരൂപവേലായാം പ്രകൃതീനാം ദർശയേൽ, മിത്രാമിത്രദൂതാനാം ച. തൈശ്ച യഥോചിതാം സംഭാഷാം അമാത്യമുഖോ ഗച്ഛേൽ. ദൌവാരികാന്തർവംശികമുഖശ്ച യഥോക്തം രാജപ്രണിധിമനുവർത്തയേൽ. അപകാരിഷു ച ഹേഡം പ്രസാദം വാ പ്രകൃതികാന്തം ദർശയേൽ. പ്രസാദമേവോപകാരിഷു.

'രാജ്യപ്രതിസന്ധാന'മെന്നിതു സൂത്രം. രാജാവു തുയിൽപ്പെട്ടാൽ[1] പുത്രാദികളെ രാജ്യം വിനഷ്ടമായിരുന്നതിനെ വാഴിച്ചു[2] അമാത്യ

---

1. മരിച്ചാൽ. തുയിലിനു ഉറക്കം, സ്വപ്നം, മരണം എന്നെല്ലാം തമിഴിൽ അർത്ഥമുണ്ട്.

2. വിനഷ്ടമായ രാജ്യത്തിൽ പുത്രാദികളെ വാഴിച്ചു' എന്നർത്ഥം.

കരം[3] പ്രതിസന്ധാനം[3a] ചെയ്യിന്റിതെന്നിതു സൂത്രാർത്ഥം. സംബന്ധമാവിതു— അനുജീവിവൃത്തം കീഴം പ്രക്രാന്തമായിതു. അതു ഇരണ്ടധ്യായം† കൊണ്ടു മന്ത്രിവൃത്തമായും അർത്ഥാധികാരികളുടയ ആചാരമായും ചൊല്ലീതു. രാജാവു സ്വസ്ഥനായിരിക്കുമ്പോൾ അതി(ൻ) വിഷയവും. ഇപ്പോൾ രാജാവു അസ്വസ്ഥ‡[4]നായിരിക്കുമ്പോൾ മന്ത്രികൾ ചെയ്യും വ്യാപാരം ചൊല്ലിൻറിതു.

രാജവ്യസനത്തിന്നു പ്രതീകാരം[4a] അമാത്യൻ ഇവ്വണ്ണം ചെയ്യുമാറു.

രാജാവിൻ തുയിൽപാട്ടി[5]നുന്നേ രാജാവിന്നു പ്രിയരായൊള്ളവരെയും§ ഹിതരായൊള്ളവരെയും കൂട്ടിക്കൊണ്ടു രാജാവിന്നു പ്രിയഹിതങ്ങളായൊള്ള വാക്യങ്ങളെച്ചൊല്ലി, ഒരു തിങ്ങൾക്കിരണ്ടു തിങ്ങളിൽ കാട്ടു

---

† ഇരണ്ടാമധ്യായം M, V, G.

‡ രാജാവു സ്വസ്ഥ M, V, G.

§ –വരെയും V.

3. 'ർ' ലോപം. *cf.* പാണ്ഡവകരം. (ദ്രു. വാ. എല്ലായിടത്തും).

3a. പ്രതിവിധി, പുനഃപ്രതിഷ്ഠ.

4. 'രാജാവു സ്വസ്ഥനായിരിക്കുമ്പോൾ' എന്നാണ് മാതൃകകളിൽ. സ്വാസ്ഥ്യൻ (ക്ഷതൻ) എന്നായിരിക്കുമോ പാഠമെന്നു ശങ്കിക്കാം. പക്ഷേ അതു കുറെ ക്ലിഷ്ടമായിത്തോന്നുന്നു. കഴിഞ്ഞ വാക്യത്തിലെ 'സ്വസ്ഥ'ന്നെതിരായി അസ്വസ്ഥപദം പ്രയോഗിച്ചതായിരിപ്പാനാണ് വഴി. ഗണപതിശാസ്ത്രി ഇങ്ങനെ ശരിപ്പെടുത്തുക ചെയ്യുന്നു:— "പൂർവ്വപ്രക്രാന്തമനുജീവിവൃത്തം മന്ത്രിവൃത്താമാത്യാധികാരികാചാരരൂപം അധ്യായദ്വയേന പ്രതിപാദിതം രാജസ്വാസ്ഥ്യവിഷയം. അസ്വാസ്ഥ്യവിഷയം മന്ത്രിവ്യാപാരോഽധുനോച്യതേ." (അർത്ഥ. II, പേ. 218)

5. മരണം. പാട്ട് < പെടു. *cf.* വിളിപ്പാട്, വീഴ്ചപ്പാട്.

കൊടുക്കമാറു ചൊല്ലുവിതു.[5a] ഇതു ചൊല്ലിൻറിതാവിതു. ഇയ്യിപ്പടെ ടത്തു ക്രമേണ മിത്രാമിത്രപക്ഷം ശത്രുക്കൾക്കും വശമാക ഒഴിപ്പാനായ്.[6] ഇനി രാജാവിന്നുടയ ചിഹ്നങ്ങളെല്ലാം ചെയ്തു ആപ്തനായും, രാജാവിന്നു സദൃശനായുമുള്ളാനൊരുത്തനെ ഉരുവുതിരിക്കൊണ്ണാത്ത കാലത്തു[7] പ്രകൃതികൾക്കു രാജാവാക്കിക്കാട്ടുവിതു. മിത്രാമിത്രദൂതന്മാർക്കും കാട്ടുവിതു. അവരോടു യഥാർത്ഥമായുള്ള സംഭാഷണം അമാത്യരെക്കൊണ്ടു ചെയ്യിപ്പിതു. രാജാവിന്നു നോമ്പൊഴിയുമളവുമറിയാടാൻ[8] എൻറു ചൊല്ലുവിതു അൻറിയേ ദൌവാരികരെക്കൊണ്ടുതാൻ[9], രാജാവു തന്നുടയ വ്യാപാരങ്ങളും യഥോക്തമായിരുന്നാവിതെൻറു ചൊല്ലുസ്സിതു. യഥോക്തം, രാജപ്രണിധിയിൽ[10] ചൊന്ന ജാതി. ദിവസമെട്ടു കൂറിട്ട് ഒരു കൂറ്റിൽ ചെയ്യും കർമ്മം ഇവ[..] നുഷ്ഠിപ്പിതു. രാജാവരുളിച്ചെയ്യുന്നാനെൻറു ചൊല്ലി അപകാരികളാ

5a. കാട്ടു—ദർശനം (കാട്ടുവുള്ള). 'രാജാവു ദേശപീഡ നാകാറുന്നതിനോ, ശത്രുബാധയെ നിവാരണം ചെയ്യുന്നതിനോ, ആയുസ്സ് വർദ്ധിപ്പിക്കുന്നതിനോ, പുത്രനുണ്ടാകുന്നതിനോ വേണ്ടിയുള്ള സൽകർമ്മം ചെയ്യുകയാണെന്നു ഇതിന്നു കാരണം പറയണം' എന്ന മൂലഭാഗം വിട്ടിരിക്കുന്നു.

6. മുൻപറഞ്ഞവർക്ക് രാജ്യം വശമാകാതിരിപ്പാൻ എന്നർത്ഥം.

7. ആളെ തിരിച്ചറിയാൻ വയ്യാത്ത സാദൃശ്യം മറ്റും. 'അനുരൂപവേലായാം' എന്നേ മൂലമുള്ളൂ.

8. രാജാവു വ്രതാനുഷ്ഠാനം കഴിയും വരെ സംസാരിക്കുകയില്ല. 'രാജാവിന്നു' എന്നതേ എല്ലാ മാതൃകകളിലും.

9. 'അന്തഃപുരപാലകരെ (അന്തഃപുരപാലകൻ) കൊണ്ടുതാൻ' എന്നുകൂടി വേണം താനും. എഴുത്തിൽ വിട്ടതാകാം.

10. അധി I. പ്രക. 16.

യോളള ജനത്തിനു കോപവും†, പ്രകൃതികൾ അഭിമതമായുളള പോകീമം[11] കാട്ടുവിതു. ഉപകാരികളെ നോക്കി പ്രീതിയെ കാട്ടുവിതു.

ആപ്തപുരുഷാധിഷ്ഠിതൌ ദുർഗ്ഗപ്രത്യന്തസ്ഥൌ വാ കോശ- ദണ്ഡാവേകസ്ഥൌ കാരയേത്; തുല്യകുമാരമുഖ്യാംശ്ചാ- ന്യാപദേശേന.

യശ്ച മുഖ്യഃ പക്ഷവാൻ ദുർഗ്ഗാടവീസ്ഥോ വാ വൈ- ഗുണ്യം ഭജേത, തമുപഗ്രാഹയേത്, ബാഹ്യാബാധം വാ യാത്രാം പ്രേഷയേത്, മിത്രകുലം വാ.

ദുർഗ്ഗത്തിലും പ്രത്യന്തഭൂമിയിലുമൊളള ദണ്ഡകോശങ്ങളിരണ്ടും ആപ്തപുരുഷാധിഷ്ഠിതമുമായ് ഒരെത്തിലിയ്ക്ക്§[12]മാക്കുവിതു. കല്യരെയുമെൻറവരു അക്കലത്തിലൊളളവരും. രാജകുമാരന്മാരെയും മുഖ്യന്മാരെയും മറെറാൻറു ചൊല്ലി ഒരിടത്താക്കുവിതു. ആപ്തപുരുഷാധിഷ്ഠിതമാക്കുവിതു എൻറവാറു കാവലിടുവിതു.

യാവനൊരു മുഖ്യൻ പല ബന്ധുക്കളെയുമുടയനായ് ദുർഗ്ഗസ്ഥനായ് താൻ അടവീസ്ഥനായ്താൻ ദ്രോഹം ചെയ്യുമെൻറു തോൻറുകിൽ,[12a]

---

† കോപവും M, V.

§ ഒരെത്തിലിവ്വ M, V.

11. പ്രസാദം എന്നർത്ഥത്തിൽ ആണ്. പോകം—Pleasure, happiness (T. Lex.) 'പ്രകൃതികൾ' അഭിമതമായുളള' എന്ന വിശേഷണം കോപത്തിനും പ്രസാദത്തിനും ചേരേണ്ടതാണ് അർത്ഥത്തിൽ.

12. ഒരു ദിക്കിൽ. പാഠഭേദങ്ങളും വന്നിട്ടുണ്ട്.

12a. 'തോൻറിൻറിതു' എന്ന വേണ്ടതാണ്.

അവരെ തള ഇടീച്ചു[13] വെപ്പിച്ചു.[13a] അതെല്ലാതെൻറു തോൻറുകിൽ പടി അപായമൊള്ള ദേശം സാധിപ്പാനായ് കൊടുത്തു പോരക്കവിച്ചു. അൻറിയെ തന്നുടെ മിത്രന്നോ[14] കൊടുത്തു വിടുവിച്ചു. അവരെ കൊണ്ടു തള ഇടീച്ചാലുമമയും എൻറിങ്ങനെ സ്വാമിവിഷയത്തിലൊള്ള കർത്തവ്യം ചൊല്ലിച്ചു.

**യസ്മാച്ച സാമന്താദ് ആബാധം പശ്യേൽ, തമുത്സവ–വിവാഹഹസ്തിബന്ധനാശ്വപണ്യഭൂമിപ്രദാനാപദേശേന അവഗ്രാഹയേൽ; സ്വമിത്രേണ വാ. തതഃ സന്ധിമദൂഷ്യം കാരയേൽ.**

**ആടവികാമിത്രൈർ വാ വൈരം ഗ്രാഹയേൽ.**

**തൽകുലീനാവരുദ്ധം വാ ഭൂമ്യേകദേശേനോപഗ്രാഹ–†യേൽ.**

**കുല്യകുമാരമുഖ്യോപഗ്രഹം കൃത്വാ വാ കുമാരമഭി–ഷിക്തമേവ ദർശയേൽ. ദാണ്ഡകർമ്മികവദ് വാ രാജ്യ–കണ്ടകാനുദ്ധൃത്യ രാജ്യം കാരയേൽ.**

---

† പല M, V.

13. തടവിലാക്കി. തള—(ക. തളെ) ചങ്ങല.

13a. 'ഉപഗ്രാഹയേൽ'. വശീകരിക്കണം എന്ന അർത്ഥം കൂടുതൽ ഹൃദ്യമായി തോന്നുന്നു.

14. ഇപ്പോഴ് മിത്രപദം സംസ്കൃതത്തിലെപ്പോലെ നപുംസകമായേ പ്രയോഗിക്കാറുള്ളു.

പരവിഷയത്തിലൊള്ള കർത്തവ്യം ചൊല്ലിന്റിതു. യാവനൊരു സാമന്തനിൽനിന്റു ബാധ കണ്ടെന്റു തോന്റുവിതു—[സാമന്തനാവോൻ ഭൂമ്യനന്തരൻ],[15]—അവനെ ഉത്സവം ചൊല്ലിത്താൻ, വിവാഹം ചൊല്ലിത്താൻ, ഹസ്തിബന്ധനം ചൊല്ലിത്താൻ, കതിരവാണിജ്യം ചൊല്ലിത്താൻ, ഭൂമി കൊടുക്കെന്റു ചൊല്ലിത്താൻ,[15a] വിളിച്ചു സ്വീകരിപ്പിതു; അവനുടയ വികാരമൊഴിവാനായ്. അന്റിയെ തനുടയ മിത്രനോടു താൻ പിരന്ന അദൃഷ്യമായൊള്ള സന്ധിചെയ്‌വിതു.[15b]

അന്റിയെ ആടവികരോടുതാൻ ശത്രുക്കളോടുതാൻ വൈരം ചമെപ്പിതു.

അക്കുലത്തിലൊള്ളാനൊരുത്തനൊരുത്താൻ ഇളംകൂറുടയവനെത്താൻ[15c] ഭൂമിയുടെ ഏകദേശം കൊടുത്തു അവരെള്ള സ്വീകരിപ്പിതു.[16] അവരെക്കൊണ്ടവനെ അടക്കുവിതു—എന്റിവണ്ണം രാജാവുണ്ടായിരിക്കെച്ചെയ്യേ[16a]യുള്ള വ്യാപാരം.

ഇനി രാജാവു തുയില്പ്പെട്ടപ്പോഴേ ചെയ്യും കാര്യം ചൊല്ലിന്റിതു:— രാജാവിൻ കുലത്തിലൊള്ള രാജപുത്രന്മാരെല്ലാരെയും തള്ളയിലിട്ടു[17] ഒരുത്തനെ അഭിഷേകം ചെയ്യിട്ടു കാട്ടുവിതു. അനന്തരം ഗാന്ധകർമ്മിക

15. തൊട്ടുള്ള ഭൂമിയിലുള്ളവൻ.

15a. ചില മാതൃകകളിൽ ഇതു വിട്ടുകാണുന്നു.

15b. മാതൃകകളിൽ ഈ വാക്യം അടുത്ത വാക്യത്തിന്റെ ശേഷം ചേർത്തിരിക്കുന്നു.

15c. എല്ലാ മാതൃകകളിലും ഇതു കാണുന്നില്ല.

16. പാഠം ആവശ്യമല്ല.

16a. *cf.* 'കറിക്കൊരെല്ലാറ്റു കൂടെ ഇരിക്കെച്ചെയ്യേയും'—ദ്ര. വാ., പേ. 39.

17. ഉപഗ്രഹം (വശീകരിക്കുക) എന്നതിന്ന എല്ലായിടത്തും വ്യാഖ്യാതാവ് ബന്ധനത്തിലാക്കുക എന്നർത്ഥം കല്പിക്കുന്നു. (*cf. f.* n. 13a)

ത്തിൽ[18] ചൊല്ലിൻറ ഗതി കണ്ടകന്മാരെക്കളെഞ്ഞു രാജ്യം സ്വസ്ഥമാക്കി വാഴ്പ്പിതു—എൻറിങ്ങനെ സ്വവിഷയത്തിൽ ചെയ്യുമാറു. പരവിഷയത്തിലൊള്ള വ്യാപാരം ചൊല്ലിൻറിതു:—

യദി വാ കശ്ചിന്മുഖ്യഃ സാമന്താദീനാമന്യതമഃ കോപം ഭജേത, തം, 'ഏഹി, രാജാനം ത്വാ കരിഷ്യാമി', ഇത്യാവാഹയിത്വാ ഘാതയേൽ. ആപൽപ്രതീകാരേണ വാ സാധയേൽ.

യുവരാജേ വാ ക്രമേണ രാജ്യഭാരമാരോപ്യ രാജവ്യസനം ഖ്യാപയേൽ.

പരഭൂമൗ രാജവ്യസനേ മിത്രേണാമിത്രവ്യഞ്ജനേന ശത്രോഃ സന്ധിമവസ്ഥാപ്യാപഗച്ഛേൽ. സാമന്താദീനാം അന്യതമം വാസ്യ ദുർഗ്ഗേ സ്ഥാപയിത്വാ/പഗച്ഛേൽ. കുമാരമഭിഷിച്യ വാ പ്രതിവ്യൂഹേത. പരേണാഭിയുക്തോ വാ യഥോക്തം ആപൽപ്രതീകാരം കുര്യാൽ.

മുഖ്യരായൊള്ള സാമന്താദികളിലൊരുത്തൻ കോപിപ്പോനാകിൽ അവനെ വിളിച്ച്,* 'നിന്നെ രാജ്യത്തിന്നഭിഷേകം ചെയ്വൻ. ഇവനത്യന്തം പിഴ. രാജ്യയോഗ്യനല്ല നീയകൻറിന്നാകിൽ.† പ്രകൃതിക്ഷോഭപരിഹാരാർത്ഥമായ് ഇവനെ അഭിഷേകം ചെയ്വിതു‡, എൻറി

---

* വിളിപ്പിച്ച് G.

† ഇതൻറാണ്ടിൽ V.

‡ ചെയ്യിതു G.

18. അധി. 5, പ്രക. 89.

അജാതി വളസം പേശി† അവരെനക്കൊൽവിതു വിളിച്ചാലും വാരാതൊഴിവോനാകിൽ ആപൽപ്രതീകാരത്തിൽ[19] ചൊല്ലിയ ജാതി ചെയ്തു‡ സമധിപ്പിതു എൻറിവണ്ണമൊള്ള രാജ്യപ്രതിസന്ധാനം ചെയ്‌വിതു യുവരാജാവില്ലയാതവിടത്തു്.

യുവരാജാവുള്ളനാകിൽ രാജാവു ജീവിച്ചിരിക്കെച്ചുണ്ടു രാജ്യഭാരം ക്രമത്താൽ അവങ്കലാക്കി അനന്തരം രാജ്യവ്യസനം—രാജമരണം—അറിയിപ്പിതു. മറയാതൊഴിവിതു[20]. എൻറിവണ്ണം സ്വവിഷയത്തിലിരന്നു ഇയില്പട്ടാലൊള്ള രാജ്യപ്രതിസന്ധാനം ചൊല്ലീതു.

പരഭൂമിയിലിരന്നു ഇയില്പട്ടകിൽ പ്രതിസന്ധാനം ചെയ്യുമാറു ചൊല്ലിൻറിതെമ്പിതു.[21] വിജിഗീഷുവിനും യാതവ്യനാകും പാർശ്വസ്ഥായിയായൊള്ള[21a] രാജമിത്രനമായിരിക്കുമവനെ അമിത്രവ്യഞ്ജന[22]നാക്കി, അവൻവഴിമേൽ യാതവ്യ(ാ)മിത്രനോടു[21b] സന്ധ്യചെയ്യിച്ചു, അമാത്യൻ കോശദണ്ഡങ്കൾക്കു അഴിവു വാരാതെ പോനകഴിവിതു.[23] എൻറിയെ വിജിഗീഷുവിനോടു കൂടിപ്പോയ§ രാജാക്കളിലൊരുത്തൻ

---

† പേശിപ്പു M, V.

‡ ചെയ്യിച്ചു M, V.

§ –പ്പോയി M, V.

19. അധി. 9.

20. മൂലത്തിലില്ല.

21. ചൊല്ലിൻറിതു എന്നു മതി.

21a. "–യൊള്ളവനും" എന്നു വേണമതാണ്".

21b. "യാതവ്യമിത്രനോടു" എന്നു മാതൃകകളിൽ.

22. ശത്രുവാരണനെ നടിക്കുന്നവൻ.

23. പതുക്കെ കടന്നുപോകണം, മറ്റൊലി ശ്രദ്ധേയം, ഒഴിതൽ—To slip away (T. Lex.).

ഇവനോടു കോപിച്ചോരില്‍ പട്ടു,[23a] യാതവ്യനോടു സന്ധിചെയ്തു പൂക്ക യാതവ്യന്റെയ മിത്രത്തില്‍വച്ച്,[23b] വിജിഗീഷുമാത്യന്റെയ പടയും കൂട്ടി യാതവ്യനെ പ്രഹരിച്ചു പോന്നു കഴിവിതു എന്റു ചിലര്‍.[23c] പൊന്നു ദുര്‍ഗ്ഗത്തില പ്പററിയെ ഇയില്പ്പെടുകില്‍ അരികത്തൊള്ള രാജാവിനെത്താന്‍ യാതവ്യകുലത്തിലൊരുള്ളാന്‍ ഒരുത്തനെത്താന്‍ തന്റെയതാക്കി ദുര്‍ഗ്ഗത്തില്‍വെച്ചു പശ്ചാല്‍കോപവ്യാജത്താല്‍ പോന്നു കഴിവിതു അമാത്യന്‍. അന്റ്റിയെ കുമാരനുള്ളനാകില്‍ അവനെ അവിടെ ഇരുന്നേ അഭിഷേകം ചെയ്തു പണ്ടുപണ്ടെ വിഗ്രഹം[24] താന്‍ പുരോപരോധം താന്‍ ചെയ്‌വിതു.[24a] അഭിയോഗിക്കുന്നാളെ അവസ്ഥ ചൊ

---

23a. കോപിച്ചതായി നടിച്ച് എന്നര്‍ഥം.

23b. ശത്രുവിന്റെ വിഷമസ്ഥിതിയോ ദുര്‍ബ്ബലസ്ഥാനമോ കണ്ട്.

23c. വാക്യം ക്ലിഷ്ടം. ഈ 'ചിലര്‍' ഏതോ വ്യാഖ്യാതാക്കളാണ്. വിജിഗീഷുവിന്റെ ഒപ്പം പോയ ഒരു രാജാവ് അദ്ദേഹത്തോട് കോപിച്ചതായി നടിച്ച് ശത്രുവിനോടു സന്ധി ചെയ്യണം. ശത്രുവിന് ആപത്തുവരുമ്പോള്‍, വിജിഗീഷുവിന്റെ അമാത്യന്‍ നയിക്കുന്ന പടയുടെ സഹായത്തോടുകൂടി അയാളെ നിഗ്രഹിച്ചു പോരികയും വേണം എന്നാണ് ആകപ്പാടെ വന്നുചേരുന്ന അര്‍ഥം. "വിജിഗീഷ്വമാത്യന്‍ തന്റെയ പടയും കൂട്ടി" എന്നു തിരുത്തിയാലോ? G യില്‍ വാക്യത്തിന്റെ അന്ത്യഭാഗം വിട്ടുപോയിരിക്കുന്നു.

24. പണ്ടുപണ്ടെയുള്ള സമരം എന്നായിരിക്കാം. എല്ലാ മാതൃകകളിലും ഒരേ പാഠം തന്നെ.

24a. ഗണപതിശാസ്ത്രികളുടെ മൂലാനുസാരിയായ അര്‍ഥം:—'ശത്രുവിന്റെ രാജ്യത്തുവെച്ച് രാജമരണം സംഭവിച്ചാല്‍ രാജാവിന്റെ ശത്രുവാണെന്നു നടിക്കുന്ന മിത്രത്തെക്കൊണ്ട് ശത്രുവുമായി സന്ധിചെയ്യിച്ച് അമാത്യന്‍ മടങ്ങിപ്പോരേണ്ടതാണ്. അല്ലാത്തപക്ഷങ്ങളില്‍ ഒരുവനെ രാജാവെന്ന നിലയില്‍ ദുര്‍ഗ്ഗത്തില്‍ സ്ഥാപിച്ചു മടങ്ങിയോ കുമാരനെ രാജാവായിട്ടഭിഷേകം ചെയ്തു ശത്രുവിനെ ആക്രമിക്കണം." ശ്രീ., കൌ., അ., പേ. 448.

ല്ലീളും. രാജമരണമറിഞ്ഞു ശത്രുവിനാൽ അഭിയോഗിക്കപ്പെട്ട അമാത്യൻമാർ, കുമാരൻമാർ യഥോക്തമായ ആപൽപ്രതീകാരം അനുഷ്ഠിപ്പിളു. യഥോക്തമാവതു, 'ബാഹ്യാഭ്യന്തരാ: കോപാ:,'[24b] 'ദൃഷ്യശത്രുസംയുക്താ:'[25], 'അർത്ഥാനർത്ഥസംശയയുക്താ:'[26] എന്നിസ്സൂത്രത്തിൽ ചൊല്ലിനവും,[26a] 'ആബലീയസ'[27]ത്തിൽ ചൊല്ലിന്റെ പ്രകാരം താൻ[28]—എന്നിങ്ങനെ രാജ്യപ്രതിസന്ധാനം മുടിഞ്ഞിതു.

## പ്രകരണം 95.

ഏവം ഏകൈശ്വര്യം അമാത്യഃ കാരയേത് ഇതി കൗടല്യഃ.

'നൈവം', ഇതി ഭാരദ്വാജഃ. പ്രമ്രിയമാണേ വാ രാജനി അമാത്യഃ കുല്യകുമാരമുഖ്യാൻ പരസ്പരം മുഖ്യേഷു വാ വിക്രാമയേത്. വിക്രാന്തം പ്രകൃതികോപേന ഘാതയേത്. കുല്യകുമാരമുഖ്യാൻ ഉപാംശുദണ്ഡേന വാ സാധ-

---

24b. അധി. 9, പ്രക. 143.

25. ,, ,, 144.

26. ,, ,, 145.

26a. ചൊല്ലിയവയും, 'ചൊല്ലിന്റെ പ്രകാരം താൻ' എന്നായാലേ വാക്യം ശരിയാകൂ.

27. അധി. 12, പ്രക. 162–170. അബലീയാനെ—ദുർബ്ബലനെ—സംബന്ധിച്ച കൃത്യം ആബലീയസം.

28. ശത്രു ആക്രമിച്ചാൽ മുൻപറഞ്ഞ അധികരണങ്ങളിൽ വിവരിച്ച പ്രകാരം അവരോട് പെരുമാറണമെന്നർഥം.

യിത്വാ സ്വയം രാജ്യം ഗൃഹ്ണീയാൽ. രാജ്യകാരണാദ്°ഹി പിതാ പുത്രാൻ, പുത്രാശ്ച പിതരം അഭിദ്രുഹ്യന്തി; കിമംഗ പുനരമാത്യപ്രകൃതിർഹ്യേകപ്രഗ്രഹോ രാജ്യസ്യ. തൽ സ്വയമുപസ്ഥിതം നാവമന്യേത. സ്വയമാരൂഢാ ഹി സ്ത്രീ ത്യജ്യമാനാഽഭിശപതീതി ലോകപ്രവാദഃ.

'ഏകൈശ്വര്യ'മെന്നിതു† സൂത്രം. ഒരു രാജപുത്രനെയേ ഏകാത്ത പത്രമായി രാജ്യം അമാത്യൻ വാഴിക്കുമാറു ചൊല്ലിൻറിതെന്നിതു സൂത്രാർത്ഥം. സംബന്ധം:—രാജ്യപ്രതിസന്ധാനം കീഴ് ചൊല്ലിതു. ഇപ്പൊഴേൻ ഭാരദ്വാജമതത്തിനാൽ അമാത്യന്മാരെ ഐശ്വര്യമട്ടത്തെടുത്തു[29] രാജപുത്രനെയേ വാഴിക്കവേണ്ടും എന്നതറിയിപ്പാൻ ചൊല്ലിൻറിതെന്നിതു സംബന്ധം.

ഇവ്വണ്ണമേ ഏകൈശ്വര്യം രാജപുത്രനെക്ക ചെയ്യിപ്പിതു എൻറു കൌടല്യൻ പക്ഷം.

അതല്ലവേൻറു[29a] ഭാരദ്വാജൻ പക്ഷം. അതെന്തിനെൻറാൽ:—രാജാ മുയിട്ടു‡ള്ളടമവസ്ഥ അറിയവാരെ[29b] അമാത്യകളെയും രാജാവിൻ

---

† മെൻറിതു M, V.

‡ മുയിൽ M, G.

29. അമാത്യനിൽതന്നെ രാജ്യം ചേരേണ്ടതായിരിക്കും.

29a. cf. 'അങ്കമായി കലഹിച്ചവനന്തരം'—പ്ര. ഗ. മാ., പേ. 31. 'ചാലവും ഉണ്ടല്ലയോവേൻറു'—Ibid, പേ. 4.

29b. ആയ+ആരെ. ആറ്—വിധം (ത.).

കുലത്തിലൊള്ളവരെയും, രാജപുത്രന്മാരെയും, മുഖ്യന്മാരെയും പരസ്പരം യുദ്ധം ചെയ്യിപ്പിതു. അനന്തരം നിഷ്കണ്ടകമായിരുന്ന രാജ്യം വാഴ്‌വിതു അമാത്യൻ. രാജ്യനിമിത്തമായ് പിതാവു പുത്രനെ ദ്രോഹിക്കും; പുത്രൻ പിതാവിനെ ദ്രോഹിക്കും. ഏതും ചാച്ച് ഇൻറിയെ ഇതന്നെ അമാത്യൻ ചെയ്യവേണ്ടുവതല്ലോ, രാജ്യത്തിന്നു യോഗക്ഷേമനായിരുന്നാൽ.[30] രാജ്യത്തിന്നമാത്യൻ പ്രധാനമാകിൻറമയാൽ രാജ്യം താനെ വന്നാണ്ടാകിൻറതിനെ അവജ്ഞ ചെയ്യലാകാ. താനെ വന്നേറിൻറ ശ്രീയി[31]നെക്കളെകിൽ ശ്രീ ശപിക്കും. പിന്നെ എൻറും ശ്രീ ണ്ടാകാമതൻറും ലോകർ ചൊല്ലുവിതു. ഇവ്വർത്ഥത്തിൽ ശ്ലോകം ചൊന്നാൻ ബൃഹസ്പതി:—

കാലശ്ച സകൃദഭ്യേതി
യം നരം കാലകാങ്ക്ഷിണം
ദുർല്ലഭഃ സ പുനസ്തസ്യ
കാലഃ കർമ്മ ചികീർഷതഃ.

ശ്ലോകാർത്ഥമാവിതു:—യാവനൊരു പുരുഷൻ കാലം പാർത്തു കരുമം ചെയ്യാനിരിപ്പോൻ, അക്കാലമൊരിക്കാൽ വരും.[32] അപ്പോഴവൻ

---

30. ക്ലിഷ്ടം. രാജ്യനിയാമകൻ മാത്രമായ അമാത്യൻെറ കാര്യം പിന്നെ പറയേണ്ടതില്ലല്ലോ എന്നാണ് ആശയം. 'യോഗക്ഷേമൻ' പതിവില്ലാത്ത പ്രയോഗമാണ്. പക്ഷേ ഇത്തരം പ്രയോഗങ്ങൾ പഴയ മലയാളത്തിൽ ധാരാളം കാണാം. cf. 'ചേതകിത സന്താപനായ'—പ്രാ. ഗ. മാ., പേ. 16. 'സ്വതന്ത്രം വന്നാലസ്യനായിരുന്നവളിൻറ ഭാവത്തെ'—Ibid., പേ. 30.

31. 'സ്ത്രീ' എന്നു മൂലത്തിൽ. ശ്രീയും സ്ത്രീയും ഒരുപോലെ ഗണിക്കപ്പെട്ടിരിക്കുന്നു.

32. വാക്യം വികൃതം. cf.

"ഒരിക്കലേ വരൂ കാലം
കാലം കാക്കുന്ന മർത്ത്യനിൽ;
പിന്നീടു കർമ്മം ചെയ്യാനായ്
മുതിർന്നാൽ കാലമെത്തിടാ"

കെ. വി. എം., പേ. 449.

കന്മം ചെയ്തു കൊള്ളുകാൽ ഊർജ്ജിതമാം അകന്മം ചെയ്‌വാൻ— എൻറു ബൃഹസ്പതിയുടെയ പക്ഷം.

പ്രകൃതികോപക,മധർമ്മിഷ്ഠ,മനൈകാന്തികം ചൈതദ്" ഇതി കൗടല്യഃ. രാജപുത്രമാത്മസമ്പന്നം രാജ്യേ സ്ഥാപയേൽ. സമ്പന്നാഭാവേ വ്യസനിനം കുമാരം, രാജകന്യാം, ഗർഭിണീം ദേവീം വാ പുരസ്കൃത്യ മഹാമാത്രാൻ സന്നിപാത്യ ബ്രൂയാൽ:—'അയം വോ നിക്ഷേപഃ; പിതരമസ്യാവേക്ഷധ്വം; സത്ത്വാഭിജനമാത്മനശ്ച. ധ്വജമാത്രോയം; ഭവന്ത ഏവ സ്വാമിനഃ. കഥം വാ ക്രിയതാം' ഇതി.

ഇപ്പക്ഷം പിളൎക്കും; പ്രകൃതികോപകം; അധർമ്മിഷ്ഠം, അനൈകാന്തിക[33]മായിട്ടുമാണെൻറു കൗടല്യൻ പക്ഷം. ആകിൻറമയാൽ രാജപുത്രൻ ആത്മസമ്പന്നനായുള്ളവനെ രാജ്യം വാഴിപ്പിതു. ആത്മസമ്പന്നനില്ലാക്കാൽ വ്യസനിയായുള്ള രാജപുത്രനെത്താനും കൊൾവിതു. അവനുമില്ലാക്കാൽ രാജപുത്രിയെയും. അവളുമില്ലാക്കാൽ ഗർഭിണിയായുള്ള രാജമഹിഷി തന്നെയും. അവരുളിലൊരുത്തരെ പുരസ്കരിച്ചു മഹാമാത്രരെ എല്ലാരെയും കൂട്ടി മുഖ്യനായുള്ള അമാത്യൻ ചൊല്ലുവിതു:—'ഇവൻ നിങ്ങൾക്കു നിക്ഷേപം' എൻറു ചൊല്ലുവിതു.[33b] കീഴ് ചൊന്നവരിലൊരുത്തരെ ഉദ്ദേശിച്ചു,

---

33. അനിയതം. എല്ലായ്പോഴും നിയമേന യോജിക്കാത്തതു്.

33b. 'ചൊല്ലുവിതു' എന്നാവർത്തിക്കുന്നതു ഇന്നത്തെ നിലയ്ക്കാവശ്യമല്ലെങ്കിലും ഭാഷാസ്വഭാവം കാണിക്കാൻ നിലനിർത്തിയിരിക്കുന്നു.

'ഇവൻ ഗുണവാനാകിലും അഗുണവാനാകിലും ഇവന്റെയ പിതാവിൻ ഗുണം കൊൾകെ. നിങ്ങളുടെയ സ്വത്വവും അഭിജനവും† പ്രതിപത്തി ചെയ്യിൻ.‡[34] ഇവൻ നിങ്ങൾക്കൊരു ധ്വജം[35] മാത്രം. ഇവനെ നിങ്ങളെയല്ലൊ സ്വാമി ആവീർ.[35a] എന്തിനവനെക്കൊണ്ടെന്നപ്പിക്കമാറാവിതെ'ൻറിങ്ങനെ ചൊല്ലുവിതു.

തഥാ ബ്രുവാണം യോഗപുരുഷാ ബ്രൂയുഃ—'കോഽന്യോ ഭവൽപുരോഗാദസ്മാദ്" രാജ്ഞഃ ചാതുർവ്വർണ്യമർഹതി പാലയിതും' ഇതി. തഥേത്യമാത്യഃ കുമാരം, രാജകന്യാം ഗർഭിണീം ദേവീം വാ/ധികൃത്യ, ബന്ധുസംബന്ധിനാം മിത്രാമിത്രദൂതാനാം ച ദർശയേൽ.

ഭക്തവേതനവിശേഷമമാത്യാനാം ആയുധീയാനാം ച കാരയേൽ. 'ഭൂയശ്ചായം വൃദ്ധഃ കരിഷ്യതി' ഇതി ബ്രൂയാൽ. ഏവം ദുർഗ്ഗരാഷ്ട്രമുഖ്യാൻ ആഭാഷേത, യഥാർഹം ച മിത്രാമിത്രപക്ഷം. വിനയകർമ്മണി ച കുമാരസ്യ പ്രയതേത.

† ജനവും G. താളിയോലഗ്രന്ഥത്തിലും ഇങ്ങനെ തന്നെ.

‡ ചെയ്യീൻ G.

34. വീര്യവും കുലവും ആലോചിപ്പിൻ.

35. കൊടി (ചിഹ്നം)—പേരിന്നു മാത്രമുള്ള ആൾ എന്നർത്ഥം.

35a. നിങ്ങൾ മാത്രമാണല്ലൊ സ്വാമിയായിരിക്കുന്നതു്.

**കന്യായാം സമാനജാതീയായാമപത്യമുത്പാദ്യ വാ/ഭിഷിഞ്ചേൽ.**

**മാതൃബന്ധുകുല്യഗുണവൽസാമന്തം കുല്യമല്പസത്ത്വം ഛാത്രം ച ലക്ഷണ്യമുപനിദധ്യാൽ. ഋതൌ ചൈനാം രക്ഷേൽ.**

**ന ചാത്മാർത്ഥം കഞ്ചിദുൽകൃഷ്ടമുപഭോഗം കാരയേൽ. രാജാർത്ഥം തു യാനവാഹനാഭരണവസ്ത്രസ്ത്രീവേശ്മപരി-വാപാൻ കാരയേൽ.**

അനന്തരം ഇവനാലേകപ്പെട്ട യോഗപുരുഷന്മാർ,[36] 'മററാർ നിന്നാൽ കൊള്ളപ്പെട്ട രാജാവന്റി ഇച്ഛാമുട്യ്ണ്യം രക്ഷിക്കക്കെല്ലോർ?' എന്റു ചൊല്ലുവിതു. അതുകൊണ്ടമാത്യൎക്കും മറെറാഴിഞ്ഞവരൎക്കും തോൻറിച്ചു, അവർകളും അപ്പണ്ണമെ ചൊല്ലി, അനന്തരം കുമാരനെ താൻ, കുമാരിയെത്താൻ, ഗർഭിണിമഹാദേവിയെത്താൻ അധികരിപ്പിതു.[37] ബന്ധുക്കൾക്കും സംബന്ധികൾക്കും മിത്രാമിത്രന്മാരുടെയ ദൂതൎക്കും കാട്ടുവിതു ഇവരെല്ലാ.

അരിയും ജീവിതവും അമാത്യൎക്കും ചേവകൎക്കും വിശേഷിച്ചു കല്പിപ്പിതു. 'വളൎന്നാൽ പെരുക അതല്ലിച്ചെയ്യും' എന്റു ചൊല്ലുവിതു. അപ്പണ്ണമെ ദുർഗ്ഗമുഖ്യൎക്കും രാഷ്ട്രമുഖ്യൎക്കും ചൊല്ലുവിതു. മിത്രാമിത്ര

36. മുൻകൂട്ടി ഏല്പിച്ച ചാരസംഘം.

37. അഭിഷേകം ചെയ്യണം.

പക്ഷങ്ങൾക്കും തക്കവാറു ചൊല്ലുവിതു. ഇവനുടയ വിനയകർമ്മങ്ങളും ഉത്സ(ാ)ഹിപ്പിതു.[38]

രാജകന്യകയാകിൽ സമാനജാതീയനായയുള്ളാനൊത്ത രാജകുമാരനെ കൊടുത്തു മകൻ പിറന്നപ്പോൾ അവനെ അഭിഷേകം ചെയ്യിപ്പിതു.

ഇനി മാതാവിനുടയ ചിത്തരക്ഷാർത്ഥ†മായമൊഴിവാനായ്ക്കൊണ്ട് കലമുഖയോഗ്യനാന ബ്രാഹ്മണരെന്നതാൻ തങ്ങളും കുലത്തിലൊത്തുള്ളാനൊ അന്തരന്നെത്താൻ അവരെയരികത്തു[39] നിറുത്തുവിതു.[40] ദേവതാപൂജാ‡ പരികർമ്മവ്യപദേശം[41] ചൊല്ലി നിറുത്തുവിതു. ഋതുകാലത്തവരെ രക്ഷിപ്പിതു, പുത്രർ ജനിയാതവാറു.

അമാത്യൻ തനക്കായി ഉൽകൃഷ്ടമായതൊന്നു ഉപഭോഗം ചെയ്യക ഒഴിവിതു. രാജാർത്ഥമായ് യാനങ്ങളും വാഹനങ്ങളും ആഭരണങ്ങളും§

---

† രക്ഷ M.

‡ ദേവതാപൂജാ M, V, G.

§ -ങ്ങളും G.

38. വിദ്യാഭ്യാസകാര്യങ്ങളിൽ ഉത്സാഹിപ്പിക്കണം. 'ഉത്സഹിപ്പിതു' എന്നു എല്ലാ മാതൃകകളിലും. ദീർഘം ഹ്രസ്വമാക്കുന്ന പതിവനുസരിച്ചായിരിക്കാം. cf. f. n. 41.

39. പൂജക ബ., വ. നോക്കുക.

40. അല്പസത്വൻ, ലക്ഷണ്യൻ (സൗന്ദര്യലക്ഷണമുള്ളവൻ) എന്നീ വിശേഷണങ്ങൾ വിട്ടിരിക്കുന്നു.

41. ദേവപൂജാദികർമ്മങ്ങളെന്ന പേരിൽ. ദേവതാപൂജ എന്നു മാതൃകകളിൽ. cf. 'പാഞ്ചം ഭാഷാബന്ധങ്ങളെല്ലാം'—ഉ. സ. I. 66.

ചെയ്യിപ്പിതു. പരിവാപങ്ങളെയും ചെയ്യിപ്പിതു. അതാവിതു ശയനാസനഭോജനഭാണ്ഡങ്ങൾ[41a] ചെയ്യിപ്പിതു.

യൌവനസ്ഥം ച യാചേത
വിക്രമം ചിത്രകാരണാൽ;
പരിത്യജേദ് അതുഷ്യന്തം,
തുഷ്യന്തം ചാനുപാലയേൽ.

പൊരുളാവിതു:—കുമാരന്നു യൌവനം വന്നപ്പോൾ അവനെ ഇരപ്പിതു. 'വൃദ്ധനായേൻ. രാജ്യം രക്ഷിക്കപ്പെടാ. പരലോകസാധനമായുള്ള കർമ്മം ചെയ്യുകെ കാംക്ഷവേൻ' എന്റിരപ്പിതു, ബുദ്ധി അറിവാൻ. അനന്തരം അവൻ പ്രിഷിച്ചിട്ടു, 'പോയിടെ'ന്റു ചൊല്ലുകിൽ വിട്ടുപോവിതു. അതൊല്ലാ എന്റു തോന്റുകിൽ അവനോടുകൂടി അവനെ രക്ഷിപ്പിതു.

നിവേദ്യ പുത്രരക്ഷാർത്ഥം
ഗൂഢസാരപരിഗ്രഹാൻ
അരണ്യം ദീർഘസത്രം വാ
സേവേതാരുച്യതാം ഗതഃ.

ഇതിന്റെ പൊരുളാവിതു:—താൻ രാജാവിനെ വിട്ടുപോംപക്ഷത്തിൽ തന്നുടയ മകനെ രക്ഷിക്കവേണ്ടുമെന്റു രാജാവിന്നു കാട്ടിക്കൊടുത്തു, ഗൂഢപുരുഷന്മാരെയും മൂലബലത്തെയും കാട്ടിക്കൊടുത്തു, 'ഇവരെല്ലിലും യഥാർഹമായുള്ള പ്രതിപത്തി ചെയ്ക'വെന്റു ചൊല്ലി, രാജാവിന്നു പിതൃപിതാമഹന്മാർ ആപൽപ്രതികാരാർത്ഥമായ് വെച്ച നിധികളെയും കാട്ടിക്കൊടുത്തു് അമാത്യൻ കാട്ടുപുക്ക തപസ്സുചെയ്‌വിതു

41a. ഭാണ്ഡം—പാത്രം.

താൻ, ദീർഘകാലസാധ്യന്മാരായുള്ള യാഗവിശേഷത്തെത്തന്നത്താൻ ചെയ്‌വിച്ചു രാജാവിനാൽ ഉപേക്ഷിക്കപ്പെട്ടാൽ.

മുഖൈരവഗൃഹീതം വാ
രാജാനം തത്പ്രിയാശ്രിതഃ
ഇതിഹാസപുരാണാഭ്യാം
ബോധയേദ് അർത്ഥശാസ്ത്രവിൽ.[42]

ഇതിന്നു പൊരുളാവിതു—അമാത്യൻ രാജാവിനാൽ ഉപേക്ഷ്യനന്റിയെ[43] മാളുകാരികളാൽ [അ]സ്വാതന്ത്ര്യീകൃത†നായിരിക്കിൽ, അമ്മാളുകാരികളെ ആശ്രയിച്ചിട്ടു[43a] ഇതിഹാസപുരാണങ്ങളെക്കൊണ്ടു ബുദ്ധി പകരുമാറു ചെയ്യിപ്പിതു. 'ദുര്യോധനൻ ശകുനിയുടെ വാക്കു കേട്ടു കെട്ടവാറു കണ്ടായല്ലോ' എന്റിത്യാദി ചൊല്ലി അവരിൽ നിന്റു മീളിച്ചുകൊള്ളുംവിതു അർത്ഥശാസ്ത്രമറിയുമവൻ.

---

† സ്വാതന്ത്ര്യീകൃത M, V, G.

42 *cf.* "നൃപൻ മുഖ്യർവശത്തായാൽ
അമാത്യൻ തൽപ്രിയാശ്രയാൽ
ഇതിഹാസപുരാണങ്ങൾ
വഴിയായ് നീതിയോതിടു".

കെ. വി. എം., കൗ. അ., ശ്ലോ. 451.

വ്യാഖ്യാതാവ് അർത്ഥം വികസിപ്പിക്കുന്നതു ശ്രദ്ധിക്കുക.

43. രാജാവിന്റെ ഉപേക്ഷയ്ക്കു സ്വയം പാത്രമാകാതെ എന്നു സാരം.

43a. പഴയ രൂപം സമീരമായി ആശ്രിച്ചു എന്നാണ്. *cf.* 'ആശ്യമ്യതോടാതതാത മാളുവിലെവാനാശ്രിക്കവണ്ണോ'—ഭാഷ. സാ., പു. 52.

ശ്ലോകം—

സിദ്ധവ്യഞ്ജനരൂപോ വാ
യോഗമാസ്ഥായ പാർത്ഥിവം
ലഭേത ലബ്ധ്വാ ദൂഷ്യേഷു
ദാണ്ഡകർമ്മികമാചരേൽ.

ഇതിന്റെ പൊരുളാവിതു—മന്ത്രശാലികളുടെ ചിറയിനാൽ[44] രാജാവിനെക്കാണവുമെല്ലാതെ[44a] ഇരിക്കിൽ സിദ്ധവ്യഞ്ജനരൂപയോഗത്തിൽനിന്റു[44b]—[യോഗമാവിതു വസ്തുക്കളെക്കൊണ്ടുള്ള അന്യഥാകരണം; അതിനെത്തലനിന്റു[45]]—കണ്ടാൽ രാജാവിനെ തൻവശ†മാക്കിക്കൊള്ളലാം എന്റു തോന്റുകിൽ കണ്ടകശോധനയിൽ ചൊല്ലിയ പ്രകാരം ദൂഷ്യരെക്കൊൽവിതു.

[രാജ്യപ്രതിസന്ധാനവും ഏകൈശ്വര്യവും മുടിന്തതിതു][46]

യോഗവൃത്തമധികരണം സമാപ്തം.

---

† തൻ വശ G.

44. തടസ്സത്താൽ. തടവുമുറിയും 'ചിറ' തന്നെ.

44a. cf. കാണാതെ കഴിയാതെ, 'രാജ്യത്തെ പകുത്തു തരവും വേണ്ടും'—ദൂ. വാ., പേ. 40.

44b. യോഗികളുടെയും മറ്റും വേഷം ധരിച്ചുകൊണ്ടു' എന്നർത്ഥം.

45. മുൻനിർത്തി, ഉപയോഗപ്പെടുത്തി. 'തലയും കടയും' മുന്ന്' (പ്രക. 84) വന്നിട്ടുള്ളതു' ഓർമ്മിക്കുക.

46. 'ദാണ്ഡകർമ്മികം മുടിഞ്ഞിതു' എന്നു എല്ലാ മാതൃകകളിലും കാണുന്നു. മൂലത്തിലെ പദ്യത്തിലെ ദാണ്ഡകർമ്മികപദം പകർപ്പുകാരനെ വഴിതെറ്റിച്ചിരിക്കാം.

# അധികരണം ആറ്—മണ്ഡലയോനിഃ.[1]

## പ്രകരണം 96. പ്രകൃതിസമ്പദഃ.[1a]

**സ്വാ,മ്യമാത്യ,ജനപദ,ദുൎഗ്ഗ,കോശ,ദണ്ഡ,മിത്രാണി–പ്രകൃതയഃ.[1b]**

വിനയാധികാരം തുടങ്ങി യോഗവൃത്തപൎയ്യന്തങ്ങളായിരുന്ന അധികരണങ്ങളെക്കൊണ്ടു തന്ത്രഭാഗം ചൊല്ലി ഇപ്പൊഴു ആവാപം ചൊല്ലുന്നിതു. തന്ത്രമൂലമാകിന്റിതു സിദ്ധി. ആകിന്റമയാൽ തന്ത്രമെന്റു സ്വവിഷയാനുഷ്ഠാനത്തിന്നു സംജ്ഞ. ആവാപമെന്റു പരവിഷയഗതമായൊള്ള അനുഷ്ഠാനത്തിന്നു സംജ്ഞ. തന്ത്രനിൎവ്വചനമാവിതു—'തന്ത്ര്യന്തേ വിസ്താൎയ്യന്തേ ദുൎഗ്ഗസേതുകൎമ്മവണിക്പഥശൂന്യനിവേശാഃ, ഖനിദ്രവ്യഹസ്തിവനകൎമ്മാണി, ശക്തിസിദ്ധയോ,

---

1. മണ്ഡലമെന്നാൽ വൃത്തം. രാജ്യതന്ത്രപരമായ അൎത്ഥത്തിൽ വിജിഗീഷുവിനെ നടുക്കു നിൎത്തിക്കൊണ്ടുള്ള ഒരു സാങ്കല്പികവൃത്തമാണിതു". ശത്രു, മധ്യമൻ, ഉദാസീനൻ എന്നിവർ ഇതിൽ പെടും.

1a. *cf.* കാമ. IV. 1–77.

1b. See Arth. VIII. 1. *cf.* 'സ്വാമ്യമാത്യാ ജനോ ദുൎഗ്ഗം'—യാജ്ഞ. I. 353. 'സ്വാമ്യമാത്യൗ പുരം രാഷ്ട്രം—' മനു. IX. 294.

ധർമ്മാർത്ഥകാമാ വാ വിജിഗീഷുണോ അസ്മിന്നിതി തന്ത്രം†2. ആവാപമാവിതു പരവിഷയത്തിൽ സന്ധ്യാദികൾ; അതു പ്രയോഗിക്കുമാറു.[2a] അതു അനേകാധികരണസമുദായം.[3]

അതിൽ വിഷയഭൂതം ആദ്യമധികരണം മണ്ഡലയോനി. മണ്ഡലമാവിതുമൊണ്ടു്, യോനി ആവതുമൊണ്ടു്, എൻറിട്ടു[4] മണ്ഡലയോനി. വിശേഷണസമാസം. മണ്ഡലം—വിജിഗീഷ്വരിമധ്യമോദാസീനമണ്ഡലങ്ങൾ[5]. യോനി എൻറവാറു വിഷയം എൻറവാറു. എന്തിനു വിഷയമെൻറാൽ, ഷാഡ്ഗുണ്യത്തിനു വിഷയമെൻറവാറു. മണ്ഡലാധിപതികൾ† പരസ്പരം സന്ധിവിഗ്രഹാദികളെ അനുഷ്ഠിക്കിൻറമയാൽ 'ഷാഡ്ഗുണ്യസ്യ പ്രകൃതിമണ്ഡലം യോനിഃ' എൻറു മേൽ ചൊല്ലിൻറിതു.



---

† പർകൾ G.

2. വൃദ്ധിക്ഷയസ്ഥാനാദികൾ, ശക്തിസിദ്ധികൾ, ധർമ്മാർത്ഥാദികൾ എന്നിവയെല്ലാം വിജിഗീഷു ഇതിൽ വിസ്തരിക്കുന്നു, അഥവാ വികസിപ്പിക്കുന്നു, എന്നതുകൊണ്ടു് 'തന്ത്രം.' 'ആ സമന്താൽ പരരാഷ്ട്രേ ഉപ്യന്തേ പ്രയുജ്യന്തേ ഇത്യാവാപാഃ' അല്ലെങ്കിൽ 'ആ സമന്താൽ പരരാഷ്ട്രപ്രയോജ്യാഃ സന്ധ്യാദയഃ ഉപ്യന്തേ പ്രതിപാദ്യന്തേ(അ)ത്ര ഇത്യാവാപഃ' (പരരാഷ്ട്രങ്ങളിൽ ചുറ്റുപാടും പ്രയോഗിക്കപ്പെടുന്ന അല്ലെങ്കിൽ അവയിൽ പ്രയോഗിക്കപ്പെടേണ്ട സന്ധ്യാദികൾ ഇതിൽ വിവരിക്കപ്പെടുന്നു എന്നതുകൊണ്ടു് 'ആവാപം'—ഗണ. അർത്ഥ. II, പേ. 224.

2a. അതു് പ്രയോഗിക്കുന്നതിനെയും ഉപചാരവശാൽ ഈ പദംകൊണ്ടു് പറയുന്നുവെന്നർത്ഥം.

3. ഈ ആവാപം മണ്ഡലയോനി തുടങ്ങിയ പല അധികരണങ്ങളിലുമായി വിവരിക്കപ്പെടുന്നുവെന്നു താൽപര്യം.

4. എന്ന കാരണത്താൽ.

5. ആകെ നാലു്.

ഇങ്ങനെയിരുന്ന മണ്ഡലയോനിയിൽ ആദ്യം സൂത്രം 'പ്രകൃതിസമ്പദഃ'. പ്രകൃതികളാവോർ സ്വാമ്യമാത്യാദികൾ. 'പ്രകൃഷ്ടമന്യോന്യമുപകുർവ്വന്തീതി പ്രകൃതയഃ'[6] എന്നിതു നിർവ്വചനം. പ്രകൃതികളുടയ സമ്പത്താവിതു മഹാകുലീന[ത്വാ]ദി† ഗുണസാകല്യം. അതു ചൊല്ലിൻറിതെന്നിതു സൂത്രാർത്ഥം. സംബന്ധം—'ലോകയാത്രാവിദ് രാജാനം ആത്മദ്രവ്യപ്രകൃതിസമ്പന്നം പ്രിയഹിതദ്വാരേണാശ്രയേത്' എൻറു കീഴ് ചൊല്ലീതു.[7] അവററിൽ ആത്മപ്രകൃതി ഇവ, ദ്രവ്യപ്രകൃതി ഇവ എൻറു തിരിച്ചു ചൊല്ലീതില്ല. അതിപ്പോൾ ചൊല്ലിൻറിതെന്നിതു സംബന്ധം.

സ്വാമി, അമാത്യൻ, ജനപദം, ദുർഗ്ഗം, കോശം, ദണ്ഡം, മിത്രം എൻറേഴ് പ്രകൃതികൾ.

അവററിൽ സ്വാമിയാവോൻ അഞ്ചു ദ്രവ്യപ്രകൃതികളെ ഉടയവൻ. അതു ഇരണ്ടു ജാതി. രാജാവും യുവരാജാവും എൻറു്. അമാത്യകളാവോർ ബുദ്ധിസഹായർ. അവർ മൂവർ താൻ, നാൽവർ താൻ, പന്തിരവർ താൻ[8]. ഗ്രാമാരണ്യാദി ഭേദത്തിനാൽ ജനപദമെട്ടു ജാതി. ദുർഗ്ഗമെട്ടു ജാതി—അന്തർദ്വീപം, സ്ഥലനിമ്നം, അവരുദ്ധമെൻറി[8a]

† കുലീനാദികളുടെ G. 'ത്വ' എന്ന മാതൃകയിലും ഇല്ല.

6. പ്ര+കൃതി. പരസ്പരം ഏററവും അധികം ഉപകരിക്കുന്നവ എന്നർത്ഥത്തിൽ.

7. 'അനുജീവിവൃത്ത'ത്തിലെ (അധി. 5, പ്രക. 92.) ആദ്യവാക്യമാണിതു്. 'ലോകയാത്രയെ അറിയുന്ന പുരുഷൻ ആത്മസമ്പത്തും ദ്രവ്യസമ്പത്തുമുള്ള രാജാവിനെ പ്രിയനും ഹിതനും ആയ ഒരാൾ വഴിയ്ക്കു ആശ്രയിക്കണം' എന്ന വാക്യാർത്ഥം. വ്യാഖ്യാനത്തിനു് അവിടെ നോക്കുക.

8. പതിനാറും ഇരുപതും ആകാമെന്ന മന്ത്രാധികാരത്തിൽ.

8a. cf. 'ദ്വീപാന്തർഗ്ഗത'ം, നദീകം...ദ്വീപാദിജന്യം എൻറി പര്യായങ്ങളോടുകൂടി'—ഗു. വാ., പേ. 4.

മെത്തിനാൽ. കോശം നാലു ജാതി—രത്നം, സാരം, ഫൽഗു, കുപ്യം എന്നു. ദണ്ഡം[9] നാലു ജാതി—കരി, തുരഗ, രഥ, പദാതികൾ. മിത്രം മൂന്നു ജാതി—സഹജം, കൃത്രിമം, പ്രാകൃതം. ഇവ ത്രിദണ്ഡം കണക്കെ പരസ്പരാശ്രയം. പരസ്പരസഹകാരികളായും ഒന്റൊന്റിനു† പ്രകൃഷ്ടമായിട്ടു ഉപകരിക്കിന്റാവായിട്ടു[9a] പ്രകൃതികളെന്നു പേർ പെറിന്റിതു.[10]

**തത്ര സ്വാമിസമ്പൽ—മഹാകുലീനോ ദൈവബുദ്ധി-സത്വസമ്പന്നോ വൃദ്ധദർശീ ധാർമ്മികഃ സത്യവാഗവി-സംവാദകഃ കൃതജ്ഞഃ സ്ഥൂലലക്ഷോ മഹോത്സാഹോഽ-ദീർഘസൂത്രഃ ശക്യസാമന്തോ ദൃഢബുദ്ധിഃ അക്ഷുദ്രപരി-ഷൽകോ വിനയകാമ ഇത്യാഭിഗാമികാ ഗുണാഃ.**

അവിററിൽ സ്വാമ്യാദികളെ മുന്നം ചൊല്ലീതാവിതു—മുന്നമൊള്ളവു പ്രധാനമായിട്ടു.[11] അവിററിൽ സ്വാമിസമ്പത്താവിതു ഇരണ്ടു ജാതി—ആഭിഗാമികഗുണമും, ആത്മസമ്പത്തും. ഇരണ്ടിലും പ്രധാനം ആഭിഗാമികഗുണമാകിന്റമയാൽ ആഭിഗാമികഗുണം[11a]

---

† ഒന്റൊന്റിനു G.

9. സൈന്യം.

9a. ഉപകരിക്കിന്റാ + ആയിട്ടു. ഉപകരിക്കുന്നവയായിട്ടു.

10. 'പ്രകൃഷ്ടമന്യോന്യോപകുർവന്തി' എന്ന മൂലത്തിൽ പറഞ്ഞതു നോക്കുക.

11. സ്വാമി, അമാത്യൻ, ജനപദം ഇങ്ങനെയുള്ള ക്രമം വിവക്ഷിക്കുന്നതു പ്രാധാന്യം അനുസരിച്ചാണു് എന്നർത്ഥം.

11a. മറ്റുള്ളവരെ തന്നിലേക്കു ആകർഷിക്കുന്ന ഗുണങ്ങൾ എന്നു അവയവാർത്ഥം.

മുന്നം ചൊല്ലിൻറിതു. അവിററിലും മഹാകുലീന[ത്വ]ാദികൾ† മുന്നം ചൊല്ലിൻറിതു, പ്രധാനമായിട്ട്".[12]

[12a]മഹാകുലീന എന്നവാറു സൂര്യസോമാന്വയത്തിലുളനായുളം[13] ചെയ്തു ശ്രുതവൃത്തൈശ്വര്യയുക്ത[14]നമായിരിക്കുമവൻ. ദൈവസമ്പന്നൻ—ദൈവമാവിതു മുന്നേ ചെയ്ത ചെയ്തു ശുഭകർമ്മം; അതും ഉടയനായിരിപ്പിതു. അതു പുതങ്ങ പ്രയോഗത്തിനാലേ എല്ലാം കാര്യസിദ്ധികൊണ്ടറിക.[15] സത്വമാവിതു ശൗര്യം. വ്യസനത്തിലും അഭ്യുദയത്തിലും വികാരമില്ലയാമ.[16] ബുദ്ധിസമ്പന്നഃ എന്നവാറു ശുശ്രൂഷാദി എട്ടു ഗുണങ്ങളോടും കൂടിയ ബുദ്ധിയെ ഉടയനായിരിക്ക. വൃദ്ധദർശീ—വൃദ്ധരാവോർ ജ്ഞാനാതിശയയുക്തർ; അവരോടു കേട്ടറിയുമെൻറവാറു. ധാർമ്മികഃ എന്നവാറു സ്വധർമ്മാനുഷ്ഠാനതൽപരൻ എന്നവാറു ചൊല്ലാവിതു.[17] സത്യവാക്—ഭൂതങ്ങൾക്കു ഉപദ്രവം

† കുലീനാദികൾ M, V, G.

12. ഗുണങ്ങൾ വിവരിക്കുന്നതും പ്രാധാന്യക്രമത്തിലാണ്.

12a. cf. കാമ. VIII. 6–11.

13. 'ആവുളം' എന്ന പിൽക്കാലരൂപ് നീണ്ടും കാണുന്നു. cf. 'ചൊല്ലുളം ചെയ്തിട്ടു നായകൻ...പോവുളം ചെയ്തു.' ഭാഗ. ഭാ. I. വെ. 37. എങ്ങനും, ഉള്ളതു, നല്ലതു ഇത്യാദി രൂപങ്ങളും കാണുന്നു.

14. വിദ്യ, ശീലം, ഐശ്വര്യം എന്നിവയുള്ളവൻ.

15. 'തസ്യ സംവൃതമന്ത്രസ്യ' (രഘു. I. 20) എന്ന കാളിദാസപദ്യം ഓർമ്മിക്കുക.

16. 'മില്ലാമ'യായിരിക്കണമെന്നില്ല.

17. 'എൻറു ചൊല്ലാവിതു' എന്നോ 'എൻറവാറു' എന്നോ മാത്രമോ മതിയാകുമായിരുന്നു.

വാരാതവാറു വസ്തുവെ ചൊല്ലുകയും പൊതളുവിത്തു. അവിസംവാദകൻ എന്റവാറു, ഒന്റു ചൊല്ലി ഒന്റു ചെയ്യാതെ ഒഴിയുമവൻ.[18] കൃതജ്ഞനെന്റവാറു ചെയ്ന്നന്റികൊൾവാൻ[19] എന്റവാറു. സ്ഥൂലലക്ഷനെന്റവാറു പെരുതായുള്ള വസ്തുവിനെ ഇച്ഛിപ്പിത്തൊൻ, പെരുക കൊടുപ്പിത്തൊൻ ചെയ്യുമവൻ. മഹോത്സാഹൻ പെരുതായൊള്ള വ്യവസായത്തെ ഉടയൻ എന്റവാറു. അദീർഘസൂത്രൻ കടുകക്കാര്യം പരിച്ഛേദിക്കുമെന്റവാറു. ശക്യസാമന്തനെന്റവാറു, പീഡിപ്പാനും, കർശിപ്പാനും, ഉച്ഛേദിപ്പാനും ശക്യരായൊള്ള അനന്തരരാജാക്കളെ ഉടയൻ എന്റവാറു. ദൃഢഭക്തി[20] എന്റവാറു എല്ലാവസ്ഥയിലും കെടാത സ്നേഹം ഉടയനെന്റവാറു. അക്ഷുദ്രപരിഷത്കൻ എന്റവാറു ഗുണവത്തുക്കളായൊള്ള പരിജനത്തെ ഉടയൻ എന്റവാറു.



---

18. ഒന്നു പറഞ്ഞു മറ്റൊന്നു ചെയ്യാത്തവൻ (വാക്കും പ്രവൃത്തിയും ഒരുപോലെയായവൻ) എന്നർത്ഥം.

19. നന്ദി പ്രദർശിപ്പിക്കുന്നവൻ. കൊൾവാൻ—കൊള്ളുന്നവൻ (ത.). പിൻവിനയെച്ചവുമായി മാറാതിരിപ്പാൻ കൊൾവവാൻ എന്നാക്കിയതു പിൽക്കാലത്തായിരിക്കണം. മറ്റും മുറയിൽ നാമമാകയാൽ കൊൾവാനെ, കൊൾവാനുക്ക് ഇത്യാദി രൂപം വരും.

'ചെയ്‌നന്റികൊള്ളുക' എന്ന ശൈലി നോക്കുക. ചെയ്‌നന്റി, നന്റി (< നൻമൈ) ഈ രണ്ടു പദങ്ങളും കൃതജ്ഞത എന്നർത്ഥം (T. Lex.). വ്യാഖ്യാനത്തിൽ 'ചെയ്‌നന്റി' എന്ന ഒരു നാമരൂപമേ കാണുന്നുള്ളൂ. നന്റി > നന്നി. സംസ്കൃതവേഷം കെട്ടിയതാണ് 'നന്ദി'. നന്മ, സന്തോഷം എന്നീ അർത്ഥവും പദത്തിനു കാണുന്നു. *cf.* 'നന്ദി മുററു ജനയൻ പ്രമുഖകസാം'—വാമ്യ., പ. 4. നൻറു എന്നതിനു വലുപ്പം എന്നും തമിഴിൽ അർത്ഥമുണ്ട്. അങ്ങനെയാണ് 'നൻറും നൻമോ' തുടങ്ങിയ സ്ഥലങ്ങളിൽ നന്റിനു വളരെ എന്നർത്ഥം വരുന്നതു്. ധാതു 'നല്' എന്നുതന്നെ എല്ലായിടത്തും.

20. ദൃഢബുദ്ധി എന്നും പാഠമുണ്ട്.

[വിനയകാമഃ][21]—വിനയമാവിതു ശാസ്ത്രസംസ്കാരമായുള്ള വിജ്ഞാനം. അതിലപേക്ഷ ഉടയനായിരിപ്പിതു എൻറവാറു. എൻറിവു പതിനാറും അഭിഗാമികഗുണങ്ങളാവോ.

**ശുശ്രൂഷാ,ശ്രവണ,ഗ്രഹണ,ധാരണ,വിജ്ഞാനോ,ഹാ–പോഹ,തത്ത്വാഭിനിവേശാഃ പ്രജ്ഞാഗുണാഃ.**

**ശൌര്യം അമർഷഃ ശീഘ്രതാ ദാക്ഷ്യം ചോത്സാഹഗുണാഃ.**

ശ്രോതുമിച്ഛ ശുശ്രൂഷയാവിതു. ശ്രവണം ശബ്ദാവഗതി. ഗ്രഹണം ശബ്ദത്തിൽനിൻറു് അർത്ഥാവഗതി. ധാരണം അറിഞ്ഞതു മറവാമ.[21a] വിജ്ഞാനം വിശേഷജ്ഞാനം. ജ്ഞാതമായിരുന്ന അർത്ഥത്തെ ഉപപത്തികൊണ്ടു നിരൂപിക്കുമതു ഊഹമാവിതു. ഊഹിതത്തിൽ മയ്യിമന്നതിനിൽ ദുഷ്ടപക്ഷപരിത്യാഗം അപോഹമാവിതു. അപോഹിച്ചു ഗുണവൽപക്ഷാനുഷ്ഠാനം തത്ത്വാഭിനിവേശം. എൻറിവെട്ടു പ്രജ്ഞാഗുണങ്ങൾ.

ശൌര്യം ഭയപ്പെടാമ. അമർഷമാവിതു[21b] അക്ഷമ. ശീഘ്രത. ലംഘനപ്ലവനാദിസാമർത്ഥ്യം ദാക്ഷ്യം. ഇൻറിയെ[21c] ശീതാ

---

† ദൈഹികം V.

21. പദം മാതൃകകളിലില്ല.

21a. മറക്കാതിരിക്കൽ. cf. ഇല്ലാമ

21b. cf. 'എൻറാൽ ഭവാൻ അമർഷമെയെക്കളഞ്ഞു'—ദൂ. വാ., ശ്ലോ. 41–42.

21c. 'അൻറിയെ' എന്നാവാതാണ് വഴി. എല്ലാ മാതൃകകളിലും 'ഇൻറിയെ' എന്നു കാണുന്നു.

താപങ്ങളിലും കർമ്മം അനുഷ്ഠിച്ചിരിക്കുമതു്.[22] ഇവ നാലുമാത്മ ഗുണങ്ങളാം.

[22a]വാഗ്മീ പ്രഗത്ഭഃ സ്മൃതിമതിബലവാൻ ഉദഗ്രഃ സ്വ-
വഗ്രഹഃ കൃതശില്പോ വ്യസനോ ദണ്ഡനായി, ഉപകാരാപ-
കാരയോർ ദൃഷ്ടപ്രതികാരി, ഹ്രീമാൻ ആപൽപ്രകൃത്യോ–
ർവിനിയോക്താ ദീർഘദൂരദർശീ ദേശകാലപുരുഷകാര–
കാര്യപ്രധാനഃ സന്ധിവിക്രമത്യാഗസംയമപണപര–
ച്ഛിദ്രവിഭാഗീ സംവൃതോ/ദീനാഭിഹാസ്യജിഹ്മഭ്രുകുടീ-
ക്ഷണഃ കാമക്രോധലോഭസ്തംഭചാപലോപതാപപൈ–
ശുന്യഹീനഃ ശക്ലഃ സ്മിതോദഗ്രാഭിഭാഷീ വൃദ്ധോപദേശാ–
ചാര ഇത്യാത്മസമ്പൽ.

വാഗ്മീ എൻറവാറു നിരന്നെച്ചർത്ഥം[22b] തോന്നുംവണ്ണം പറയ വല്ലമതു.[23] പ്രഗത്ഭനെൻറവാറു സഭയിൽ കൂച്ചു[†][23a]മിൻറിയെ ചൊല്ല മെൻറമതു. സ്മൃതിയാവിതു അതീതവിഷയജ്ഞാനം. മതിയാവിതു

† കൂച്ച M, V.

22. cf. 'പൊരുളു തോന്നിയങ്ങിന്റൊള്ളൂ''—ഉ. വാ., പെ. 33.

22a. cf. കാമ. IV. 14–23.

22b. നിരന്നെച്ച + അർത്ഥം.

23. ആ ഗുണമാണ് വാഗ്മിത്വം എന്നു വിവക്ഷ.

23a. G യിൽ മാത്രമേ 'സഭയിൽ' എന്നു കാണുന്നുള്ളൂ. കൂച്ചം—നാണം, സങ്കോചം. > കൂശൽ, കൂസൽ. കൂചം, കൂച്ചം, കൂചൽ, കൂച്ചൽ (ത.).

അപ്പോഴ് വേണ്ടിന്റ ഉത്തരം തോന്റിന്റു. ബലവാൻ ശരീരേ ന്ദ്രിയമാർദ്ദവ്യുദയനെന്റവാറു. അന്റിയെ ഉൽകമുടയനെന്റുമാം.[24] സപവഗ്രഹൻ സ്വയംനിവാര്യൻ†[25] എന്റവാറു. കൃതശില്പ(ൻ) ഹസ്ത്യശ്വരഥപ്രഹരണവിദ്യ വല്ലുമെന്റവാറു. 'വ്യസനേ ദണ്ഡനായീ' —വ്യസനം ദൈവമാനുഷാദി അനേകപ്രകാരം. അന്നു ശത്രുവിനു ണ്ടായപ്പോൾ പട വിടുവിതു എന്റവാറു. തനക്കു വ്യസനമുണ്ടാ യപ്പോൾ തന്നുടയ പട നയിപ്പോനെന്റവാറു, രക്ഷിപ്പോനെന്റ വാറു.[26] 'ഉപകാരാപകാരയോർദ്ദൃഷ്ടപ്രതികാരീ' എന്റവാറു, ഉപ കാരത്തിന്നും അപകാരത്തിന്നും ദൃഷ്ട[പ്രതികാരി] എന്റവാറു.‡ ശാസ്ത്രത്തിൽ ചൊല്ലവണ്ണമേ പ്രതികാരം ചെയ്യുമെന്റവാറ്. ദൃഷ്ട പ്രതികാരീ എന്റു സർവ്വലോകമയപ്രതികാരം ചെയ്യുമെന്റവാറാകി ലുമാക. ശ്രീമാൻ ലക്ഷ്മി ഉടയനെന്റവാറു, അകാര്യങ്ങളനുഷ്ഠിയാൻ[26a] എന്റവാറു. 'ആപൽ പ്രകൃത്യോർ വിനീതയോഗ്യാ' എന്റവാറു— ആപത്തു, ദുർഭിക്ഷാദികളായൊള്ളതിന്നെ* ദുർഗ്ഗാദികൾ ചെയ്തു ഫല

---

† നിവാരി M.

‡ ദൃഷ്ടമെന്റവാറു M, V, G.

* ള്ളതിന്നെ G. ളൊള്ള—M.

24. ഉൽകം—ഉൽക (ത.). 'ഉള്ളൻ' (ചിന്താശക്തിയുള്ളവൻ) വിട്ടിരിക്കുന്നു.

25. അകാര്യങ്ങളിൽനിന്നു നിഷ്പ്രയാസം പിന്തിരിപ്പാൻ കഴിയുന്നവൻ.

26. വാക്യം ക്ലിഷ്ടം. ശത്രുവിനു വ്യസനമുണ്ടാകുമ്പോൾ സൈന്യത്തെ അവന്റെ നേർക്ക് നയിപ്പാനും, തനിക്കു വ്യസനം വരുമ്പോൾ അപകടം കൂടാതെ അതിനെ രക്ഷിപ്പാനും കഴിയുന്നവൻ എന്നാണ് വ്യാഖ്യാതാവിന്റെ വിവക്ഷ. വ്യത്യസ്തമായ വിവരണവും കാണുന്നു. (*cf.* കെ. വി. എം., പേ. 434).

26a. അനുഷ്ഠിക്കുയില്ല.

വഴിയിലെന്നെ നയിക്കും.[27] പ്രകൃതിയാവിതു സ്വാമിക്കും. അതിനെ ധാന്യാദി സംഗ്രഹങ്ങൾ ചെയ്തു വിനിയോഗിക്കും. അന്റിയേ, പ്രകൃതികളാവാർ അമാത്യാദികൾ. അവരെ തത്താന്തമക്കമെന്തുള്ള[27a] കാര്യത്തിൽ വിനിയോഗിക്കുമെന്റവാറു. 'ദീർഘദൂരദർശീ' എന്റവാറു ദീർഘകാലത്തെക്കാണുന്നു പ്രജ്ഞാചക്ഷു[28]വായിട്ടറിയും; ദൂരദേശത്തൊള്ളതു ചാരചക്ഷുവായിട്ടറിയും. 'ദേശ,കാല,പുരുഷകാര,കാര്യപ്രധാനഃ†' എന്റവാറു—പ്രധാനശബ്ദം പ്രത്യേകം സംബന്ധിപ്പിതു. ദേശമാവിതു ഭൂമി. തന്റെയ പടൈക്ക യുദ്ധോന്മുഖമായുള്ളതു. അതിനയേ പ്രധാനമാകവുടയനെന്റവാറു.[29] 'കാലപ്രധാന[ഃ] എന്റവാറു.' തന്റെയ പടൈക്ക യുദ്ധോനുകൂലമായൊള്ള കാലത്തെ പ്രധാനമായുടയനെന്റവാറു‡. 'പുരുഷകാരപ്രധാന[ഃ]' എന്റവാറു ഉത്സാഹാദിശക്തി പ്രധാനനെന്റവാറു. കാര്യപ്രധാനനെന്റവാറു സ്വകാര്യത്തിൽപരൻ—

† ദേശകാലകാര്യപുരുഷപ്രധാനനെന്റവാറു M.

‡ പ്രധാനമുടയനെന്റവാറു M.

27. സംസ്കൃതരീതിയിൽ ചരികൽകപ്രയോഗം. വാക്യം ക്ലിഷ്ടം. 'ആപാദിതാ യോക്താ' എന്നതിനെ വ്യാഖ്യാനിക്കുകയാണ്. ദുർഭിക്ഷാദികളിൽ ദുർഗ്ഗാദികൾ പണി ചെയ്യിച്ചോ മറ്റോ ആളുകളുടെ കഷ്ടപ്പാട് തീർക്കും എന്നാണ് വിവക്ഷ. വ്യാഖ്യാനഭേദം കാണുന്നുണ്ട്. (cf. ഗണ, അർത്ഥ. II. പേ. 226).

27a. 'താന്താനം' എന്നും വരും. cf. 'അവരവർക്കുള്ള താന്താങ്ങളുടെ ആയുധമെടുത്തു''—ബ്ര. പു. 18.

28. ഇപ്പോൾ 'ചക്ഷുസ്സ്' എന്നേ പ്രയോഗമുള്ളൂ. താഴെ 'പ്രിയഹിതവചൻ' എന്ന വരുന്നതു നോക്കുക.

29. 'ദേശപ്രധാനഃ എന്റവാറു' എന്ന് ഇവിടെയോ അഥവാ 'ദേശമാവിതു ഭൂമി' എന്നതിനു മുമ്പിലോ ഉണ്ടായിരുന്നതു് വിട്ടുപോയതായിരിക്കാനാണു. ഏതായാലും അതിന്റെ വിവരണമാണ് ഇത ഭാഗം എന്ന സ്പഷ്ടം.

യൽകിഞ്ചനകാരിയല്ല[30] എൻറവാറു. 'സന്ധിവിക്രമത്യാഗസംയമപണപരച്ഛിദ്രവിഭാഗീ' എൻറവാറു—വിഭാഗശബ്ദം പ്രത്യേകം സംബന്ധിപ്പിക്കൂ. സന്ധിവിഭാഗീ എൻറവാറു സന്ധി പ്രയോഗിക്കവല്ലമെൻറവാറു. വിക്രമവിഭാഗീ എൻറവാറു പ്രകാശയുദ്ധാദികളെ പ്രയോഗിക്കവല്ലവൻ. ത്യാഗവിഭാഗീ എൻറവാറു ദേശകാലപുരുഷാപേക്ഷയിനാൽ അവരവർക്ക തക്കവാറു കൊടുക്കവല്ലവൻ. സംയമ[പണ]വിഭാഗീ† എൻറവാറു കോശാദിസംഹരണോക്ത[31]ങ്ങളായുള്ള ഉപായങ്ങളനുഷ്ഠിക്കുമെടുത്തു കശല്യമേൻ[32]എൻറവാറു—പ്രജകൾക്ക വൈരാഗ്യം വരാതവാറു.[33] പരച്ഛിദ്രവിഭാഗീ എൻറവാറു, ശത്രുവിനുടയ ഛിദ്രം—പ്രൈക്ഷം[33a]മൃഗയാദിവ്യസനങ്ങളും—അവിടെററപ്പാർകളെക്കൊണ്ടറിഞ്ഞു യഥാവസരം തീക്ഷ്ണരസ[ദ]ാദികളെ‡ പ്രയോഗിക്കവല്ലമെൻറവാറു. 'സംവൃതഃ' എൻറവാറു സംരക്ഷിതാശയസ്ഥാനത്തെയും, ഗൂഢമന്ത്രത്തെയും ഉടയവനെൻറവാറു. അദീനാഭിഹാസി ആയവൻ

† സംയമവിഭാഗീ M, V, G.

‡ രസാദികളെ M, V, G.

30. അശ്രദ്ധമനിലയിൽ എന്തെങ്കിലും ചെയ്യുന്നവൻ.

31. അധി. 5, പ്രക. 90.

32. സാമർത്ഥ്യം. cf. കചലം—Ability, skill (T. Lex.)

33. പ്രജാപീഡ വരാതെ ഭണ്ഡാരം പെരുക്കുന്നതിൽ സാമർത്ഥ്യം ഉള്ളവൻ ആണ്" സംയമപണവിഭാഗി എന്ന താൽപര്യം. '...ഉപായങ്ങൾ പ്രജകൾക്കു വൈരാഗ്യം വരാതവാറു അനുഷ്ഠിക്കുമെടുത്തു' കശല്യമേൻ' എന്നാണ് ശരിക്കു വേണ്ടതു'.

33a. നാടകാഭിനയാദികളിലുള്ള അതിപ്രസക്തിയായിരിക്കാം. എല്ലാ മാതൃകകളിലും പാഠം ഇങ്ങനെ.

അദീനമായിരുന്ന അസഹിഷ്ണുതാദികളെപ്പരിഹസിക്കുമവൻ.†[34] 'അജിഹ്മഭൃകുടീക്ഷണഃ' എൻറവാറു അവക്രമായിരുന്ന ഭ്രുകുടിയെയും ഈക്ഷണത്തെയും ഉടയനെൻറവാറു. 'കാമ,ക്രോധ,ലോഭ,സ്തംഭ,ചാപല,ഉപതാപ,പൈശുന്യഹീനഃ' എൻറവാറു—ഹീനശബ്ദം പ്രത്യേകം സംബന്ധിപ്പിതു. കാമാദികളിൻറിയെ ഇരിക്കുമവൻ. അവിററിൽ സ്തംഭമാവിതു ഉത്സേകം.[34a] ചാപലമാവിതു വിവേകിയാതെ[35] അനുഷ്ഠിക്കുമതു. ഉപതാപമാവിതു പ്രജാദ്രോഹം. പൈശുന്യം പിശിൻ.[35a] ഇവ ഇൻറിയെ ഇരിപ്പിതു. 'ശക്ല[ഃ]' എൻറവാറു പ്രിയഹിതഭാഷകൻ.[35b] സ്മിതോദഗ്രാഭാഷിയാവോൻ സ്മിതപൂർവ്വകമായി ഉന്നതമായി പേശുമവൻ. 'വൃദ്ധോപദേശാചാരഃ' എൻറവാറു പണ്ഡിതകൾ[36] ചൊല്ലിയ വണ്ണമനുഷ്ഠിപ്പോനെൻറവാറു. എൻറിവ്യു‡ ആത്മസമ്പത്തുകളാവോ.

---

† ഹരിക—M. ഹസിക—G.

‡ അവ്യു G.

34. 'അഭിതാഭിഹാസിക്കു'' ദുഃഖിതരെ പരിഹസിക്കാത്തവൻ എന്നാണ്' ശുദ്ധമായ അർത്ഥം.

34a. അഹങ്കാരം.

35. 'വിവേഗിക്ക' എന്നും പഴയ ഗ്രന്ഥങ്ങളിൽ. cf. 'ഉപായമെന്തെൻറു വിവേഗിക്കിൻറവൻ'—ദൂ. വ., പേ. 2. 'അവൻ വിവേഗിപ്പാൻ'—Ibid, പേ. 8.

35a. പിശുക്ക്'. പിചിനൻ, പിചിനാറി (തെ. പിസിനാരി), പിചിനി, പിചിരി (തെ. പിസിരി), പിച്ചനി, പിച്ചനാറി എന്നീ പദങ്ങൾ പിശുക്കൻറെ അർത്ഥമായി തമിഴിൽ കാണുന്നു. പിച്ചനം പിശുക്ക്' എന്നർത്ഥമതിലുണ്ട്'. 'പിശിൻ (=പിച്ചൻ) പിച്ചനത്തിൻറെ രൂപാന്തരമായിരിക്കാം. (cf. ശരൺ < ശരണം).

35b. 'വചസ്സാ'യിരിക്കണം ഇന്നത്തെ നിലക്ക്'. പാഠം 'വചന്' എന്നായിരുന്നിരിക്കണം. G യിൽ 'ഹിതമവൻ' എന്നു കാണുന്നു.

36. G യിൽ 'ർ' ചേർത്തിട്ടുണ്ട്'.

**അമാത്യസമ്പദുക്താ പുരസ്താൽ.**

അമാത്യസമ്പത്തുകൾ വിനയാധികാരത്തിൽ ചൊല്ലീതു.[37]

**മദ്ധ്യേ ചാന്തേ ച സ്ഥാനവാ,നാത്മധാരണഃ പരധാ-രണശ്ചാ,പദി സ്വാരക്ഷഃ സ്വാജീവഃ ശത്രുദ്വേഷീ ശക്യ-സാമന്തഃ പങ്കപാഷാണോഷരവിഷമകണ്ടകശ്രേണീ വ്യാളമൃഗാടവീഹീനഃ കാന്തഃ സീതാഖനിദ്രവ്യഹസ്തി-വനവാൻ ഗവ്യഃ പൗരുഷേയോ ഗുപ്തഗോചരഃ പശുമാൻ അദേവമാതൃകോ വാരിസ്ഥലപഥാഭ്യാം ഉപേതഃ സാര-ചിത്രബഹുപണ്യോ ദണ്ഡകരസഹഃ കർമ്മശീലകർഷകോ ബാലിശസ്വാ,മ്യവരവർണപ്രായോ ഭക്തശുചിമനുഷ്യ ഇതി ജനപദസമ്പൽ.**

ഇനി ജനപദസമ്പത്തു ചൊല്ലുന്റിതു. മദ്ധ്യത്തിലും അന്തത്തിലും ഉൾക്കൊണ്ടാ ഇരിപ്പിതു. തന്നിലൊള്ള ധാന്യാദികളെക്കൊണ്ടേ തന്നിലുള്ള ജനത്തിനും[38] മററു ദേശാന്തരത്തുനിന്റു വന്നിരിക്കിന്റ‡ ജനത്തെയും രക്ഷിക്കെക്കററിരിപ്പിതു.[38a] [39]ആപത്തിങ്കൽ

---

‡ വന്നിരിക്കം G.

37. അധി. I, പ്രക. 5. (ആദ്യഭാഗം). cf. കാമ. IV. 27-29.

38. മാതൃകകളിലെല്ലാം ഇങ്ങനെ തന്നെ. ജനത്തെയും എന്നു വേണ്ടതാണ്.

38a. രക്ഷിപ്പാൻ കഴിവുള്ളതാകണം. √കെല്‌", കെല്പ്". cf. 'കെല്പു കെല്പെ നങ്കൻറി കെല്പേൻ ഞാൻ പറഞ്ഞതനാ.' ഉണ്ണി., പേ. 43.

39. 'ആപദി സ്വാരക്ഷഃ' എന്നതിന്റെ വ്യാഖ്യാനം. മൂലപാഠങ്ങൾ ഇതുവരെയുള്ള വിവരണത്തിൽ ഉദ്ധരിച്ചിട്ടില്ല.

ശൈലവനനദീദുർഗ്ഗം എന്റിവുളവായിട്ട് അക്ലേശമായി രക്ഷിക്കലാമായിട്ടിരിപ്പിതു. 'സ്വാജീവഃ' എന്റവാറു അന്യദ്ദേശജനത്തെയും സ്വല്പപ്രയാസസാദ്ധ്യമായൊള്ള സസ്യങ്ങളെയുമുടച്ചായ്,[39a] മശകാദ്യുപദ്രവങ്ങളുമിൻറിയെ ഇരിക്കമതു. 'ശത്രുദ്വേഷി' എന്റവാറു രാജശത്രുക്കളെ വെറുത്തിരിപ്പിതു. 'ശക്യസാമന്തഃ' എന്റവാറു അരികത്തൊള്ള രാജാക്കൾ എളിയരായിരിക്കമതു. [39b]പങ്കമിൻറിയെ ഇരിപ്പിതു. പാഷാണവും, ഊഷരവും, വിഷമ‡ദേശവും, കണ്ടകങ്ങളും, [കണ്ടകരാവാർ ചോരപാരദാരികാദികൾ], ശ്രേണി[40]—കൂട്ടപട, വ്യാളമൃഗങ്ങൾ—ദുഷ്ടമൃഗങ്ങൾ—ഇൻറിയെ ഇരിപ്പിതു. 'കാന്തഃ' എന്റവാറു നദീസരസ്സുകാരാമാദികളുളവായ് അഴക പട്ടിരിപ്പിതു. സീതാ—വിളഭൂമി. ഖനി ആവിതു വജ്രാദികളുടെയ ഉൽപത്തിസ്ഥാനം. ദ്രവ്യവനം ശാകതിനിശാലി[40a]§ സാരദാരുക്കളുള്ള കാട്—ഇവിത്തനായുമുളവായിട്ടിരിപ്പിതു. 'ഗവ്യഃ' എന്റവാറു പശുവിനുക്ക നല്ല നിലത്തെ ഉടയതായിരിപ്പിതു. 'പൗരുഷേയഃ' എന്റവാറു പുരുഷർക്കു ഹിതമായിരിപ്പിതു. 'ഇപ്പൂഗോ'

---

‡ വിഷമങ്ങളെയുമുടച്ചായ് G.

§ തിമിശാലി M, V.

39a. ഉടച്ചു (ത. ഉടൈമ്പു) < ഉടൈയതു. cf. 'സ്വച്ഛമായൊരു പുഷ്പത്തെയുമുടച്ചായ്'—ഉ. രാ., പേ. 55. 'ശാസനത്തെ ഉടച്ചായ്', Ibid, പേ. 61.

39b. 'പങ്കപാഷാണ...വിഹീനഃ' എന്നതിന്റെ വിവരണം.

40. രാജവിരോധികളായ ജനങ്ങളുടെ സംഘം.

40a. തിനിശം—തൊട്ടുകാര.

ഷഭഃ' എന്നതാവു, ഖുല്ലകാമികളാൽ[40b] രക്ഷിക്കപ്പെട്ട പുലമതെ[41] ഉടയിരു. 'പല്ലുമാൻ' എന്നതാവു, മുന്നതളു†[42] ഉടച്ചായിരിപ്പിതു. 'അരവൈവതാളുകഃ' എന്നതാവു, അറുവനീരാൽ വിളയുന്നതു. 'വാരിസ്ഥലപഥാഢ്യാം ഉപേതഃ' [എന്നതാവു][43] നീർവഴിയും കരവഴിയും ഉടച്ചായിരിക്കും പട്ടിനങ്ങ[43a]ളുടച്ചായിരിപ്പിതു. 'സാരചിത്രബഹുപണ്യഃ' എന്നതാവു, വില ഏറപ്പെറു‡വിതും ചെയ്'വിതു; പലജാതി ചരക്ക പെരുടച്ചായിരിപ്പിതു.*[44] 'മന്ധകരസഹഃ'—പിഴയും ഇറയും ഇറുക്കക്കൊറിരിപ്പിതു.[45] 'കർമശീലകർഷകഃ'—മടിയാതത§ ഉഴവരെ ഉടൈച്ചായിരിപ്പിതു. 'അബാലിശസ്വാമീ' എന്നതാവു, ബുദ്ധിമത്തുക്കളാ

---

† മുന്നിര M. മുന്തിര V.

‡ പ്പെ G.

* ച്ചെതാരാ(ചെതരാരാ)യിരിപ്പിതു G.

§ പ്രാമാമിയാത G.

40b. ഖുല്ലകൻ—കാട്ടാളൻ.

41. വയലിനെ. (ക. ഇ. ഫല.) cf. ഇപ്പു(>പ്പു)ലം (സ്ഥലനാമം), പുലയൻ. വയലിനും പുരയിടത്തിനും പുലം എന്ന പറഞ്ഞിരുന്നു.

42. നല്ല കാളകൾ എന്നായിരിക്കാം. ഏതളു. (തെ. ഏദു. ക. ഏത്തു).

43. മാളുകകളിൽ വിട്ടിരിക്കുന്നു.

43a. പട്ടണം. cf. കാവിരിപ്പൂംപട്ടിനം. 'കലമചരക്കപട്ടിനത്തു മാറവ്' കോവിന്ദനം'—ഇക്കാ. ശാ. (TAS III 166–67) വ. 6.

44. പലതരം ചരക്കുകളുള്ളതു' എന്ന സാരം.

45. പിഴയും നികുതിയും (ഇറ) പിരിക്കുവാൻ (ഇറുക്കുക) കഴിവുള്ളതായിരിക്കുക. ഇറൈ (<ഇറു)—Tax (T. Lex.). ദൈവം, രാജാവു എന്നീ അർത്ഥവും ഇറൈക്കു'. ഇറുത്തല്'—To pay (T. Lex.).

യോളള സ്വാമ്യം ചെയ്യിൻെറ ജനത്തെ ഉടച്ചായിരിപ്പിതു.[46] 'അവരവർണ്ണപ്രായഃ' എൻെറവാറു കീഴ്കൂറാത്ത കുലം പെരിതാ ഇരിപ്പിതു് 'ഭക്തശുചിമനുഷ്യഃ' എൻെറവാറു, അന്തരംഗതരമായ് ശുചികളുമായ, ചോററിന്നു വേണ്ടുമളവേ വ്യയവും[47] ചെയ്‌വിക്കും മനുഷ്യരെ ഉടൈച്ചായിരിപ്പിതു. ഇവ്വണ്ണം ജനപദസമ്പത്തു ചൊല്ലീതു.

**ദുർഗ്ഗസമ്പദുക്താ പുരസ്താൽ.**

ദുർഗ്ഗസമ്പത്തു ദുർഗ്ഗവിധാനത്തിൽ ചൊല്ലീതു.[48]

**ധർമ്മാധിഗതഃ പൂർവൈഃ സ്വയം വാ ഹേമരൂപ്യ-പ്രായഃ ചിത്രസ്ഥൂലരത്നഹിരണ്യോ ദീർഘാമപ്യാപദ-മനായതിം സഹേതേതി കോശസമ്പൽ.**

ഇനി കോശസമ്പത്തു ചൊല്ലുന്റിതു. 'ധർമ്മാധിഗതഃ' എൻെറവാറു ധാന്യഷഡ്ഭാഗം, പണ്യദശഭാഗാദികൾ അവണ്ണവണ്ണം കൊണ്ടു പെരുകിയതു. 'പൂർവൈഃ സ്വയം വാ' എൻെറവാറു തൻ ഗുരുക്കൾ താൻ, താൻ നേടിയതു[49]മെൻെറവാറു. 'ഹേമരൂപ്യപ്രായ(ഃ)' എൻെറവാറു പൊന്നും വെള്ളിയും പെരുക ഉണ്ടായിരിപ്പിതു. ചിത്രങ്ങളുമായി സ്ഥൂലങ്ങളുമായിരുന്ന രത്നങ്ങളെ ഉടൈച്ചായ്, ഹിരണ്യങ്ങളെയുമുടച്ചായിരി

46. ബ്രാഹ്മണരൊഴികെയുള്ള സ്വാമികൾ (ധനികാദികൾ) ഉള്ളതായിരിക്കുക.

47. ജോലിക്കാരന്റെ ചെലവും (ഭക്തം, ചോറ്) സ്വീകരിച്ചിരിക്കുന്ന.

48. അധി. 2, പ്രക. 20.

49. സമ്പാദിച്ചതെല്ലാം. തൻ ഗുരുക്കളോ താൻ തന്നെയോ നേടിയതു് എന്നർത്ഥം.

പ്പിതു. 'ദീർഘാമപ്യാപദം അനായതിം സഹേത' എൻറവാറു, പല കാലമനുബന്ധിച്ചിരിക്കും ആപത്തിനെയും അനായതിയെയും താങ്ങക്കെററിരിപ്പിതു.†[50]

പിതൃപൈതാമഹോ നിത്യോ വശ്യ സ്തുഷ്ടഭൃതപുത്രദാരഃ പ്രവാസേഷ്വപി സംപാദിതഃ സർവ്വത്രാപ്രതിഹതോ ദുഃഖസഹോ ബഹുയുദ്ധഃ സർവ്വയുദ്ധപ്രഹരണവിദ്യാ–വിശാരദഃ സഹവൃദ്ധിക്ഷയികത്വാദദ്വൈധ്യഃ ക്ഷത്ര–പ്രായ ഇതി ദണ്ഡസമ്പൽ.

ഇനി ദണ്ഡസമ്പത്തു ചൊല്ലിൻറിതു. 'പിതൃപൈതാമഹഃ' എൻറവാറു പിതൃപൈതാമഹക്രമായാതം[50a]മായിരിക്കുമതു. 'വശ്യ'[*] എൻറവാറു വശവർത്തിയായിരിപ്പിതു. 'തുഷ്ടഭൃതപുത്രദാരഃ' എൻറവാറു തുഷ്ടരാവിതും ചെയ്തു, ഭരിക്കപ്പെട്ടവിതും ചെയ്തിതന്ന പുത്രദാരങ്ങളെയുമുടച്ചായിരിപ്പിതു. 'പ്രവാസേഷ്വപി സമ്പാദിതഃ' എൻറവാറു പടയെ പാമെടത്തും അമഞ്ഞതു കൊടുത്തു സ്വാമിയിനാൽ ചതിക്കപ്പെടാതെ ഇരുന്നതു. 'സർവ്വത്രാപ്രതിഹതഃ' എൻറവാറു എങ്ങു‡മാരോടും മഞ്ജി*

† കെല്പിരിപ്പിതു G.

‡ എൻറു G.

* മറിയാതെ M, V, G.

50. താങ്ങാൻ കഴിവുള്ളതു്.

50a. പരമ്പരയാ വന്നുചേർന്നതു്.

ഇനി മിത്രസമ്പത്തു ചൊല്ലിന്റിതു. പിതൃപൈതാമഹമായിരിപ്പിതു. വശ്യമായിരിപ്പിതു. 'അദ്വൈധ്യ'മെന്റവാറു, ദ്വൈധമന്റിയെ[55]† ഇരിപ്പിതു. 'മഹൽ' എന്റവാറു, ശക്തിത്രയോപേതമായിരിപ്പിതെന്റവാറു. 'ലഘുസമുത്ഥം'‡ എന്റവാറു വേണ്ടും കാലത്തു കടുകി ഉതകും. എന്റി മിത്രസമ്പത്തു ചൊല്ലീതു.

**അരാജബീജീ ലുബ്ധഃ ക്ഷുദ്രപരിഷത്കോ വിരക്ത-പ്രകൃതി,രന്യായവൃത്തി,രയുക്തോ വ്യസനീ നിരുത്സാഹോ ദൈവപ്രമാണോ യൽകിഞ്ചനകാ,ര്യഗതി,രനനുബന്ധഃ ക്ലീബോ നിത്യാപകാരീ ചേത്യമിത്രസമ്പൽ. ഏവംഭൂതോ ഹി ശത്രുഃ സുഖഃ സമുച്ഛേത്തും ഭവതി.**

ഇനി മിത്രസമ്പത്തിന്റെയ പ്രസംഗത്തിനാലെ പ്രസംഗമാകിന്റ[55a] തന്ത്രയുക്തിന്യായം പിടിച്ചു അമിത്രസമ്പത്തു ചൊല്ലിന്റിതു.[56] 'അരാ

---

† ദ്വൈധമിന്റിയെ M. അദ്വൈധമായ് G.

‡ സമുത്ഥം M, V.

55. ദ്വൈധമല്ലാതെ. 'അദ്വൈധമായ്' എന്ന സുഗമപാഠം G ഒഴികെയുള്ള മാതൃകകളിൽ കാണുന്നില്ല.

55a. 'പ്രസക്തമാകിന്റ' എന്നർത്ഥത്തിൽ.

56. ഒരു പ്രയോഗംകൊണ്ടു രണ്ടു കാര്യം നടത്തുന്നതിനു തന്ത്രം എന്നു പേർ. പ്രകൃതത്തിൽ ആ ന്യായമനുസരിച്ചു അമിത്രസമ്പത്തു് വിവരിച്ചുവെന്നർത്ഥം. അഥവാ, ഒരു വിഷയം വിവരിക്കുമ്പോൾ അതിനോടു ബന്ധമുള്ള മറ്റുചില സംഗതികളും പറയാറുണ്ടെന്ന ന്യായം പുരസ്കരിച്ചു് ഈ വിഷയം വിവരിക്കുന്നു എന്നു താൽപര്യം.

ജ ബീജി' എന്റവാറു അകുലീനനായിരിപ്പിതു. 'ക്ഷുദ്രപരിഷൽകഃ' എന്റവാറു ഗുണവത്തുക്കളെ അണയവൊട്ടാത[57] പരിഷത്തിനെ ഉടയനായിരിപ്പിതു.[58] 'വിരക്തപ്രകൃതിഃ' എന്റവാറു പ്രകൃതികളാൽ വെറുക്കപ്പെട്ടവിതും താൻ വെറുപ്പിതും ചെയ്‌വിതു. 'അന്യായവൃത്തി' അശാസ്ത്രീയ†മനുഷ്ഠിക്കുമവൻ. 'അയുക്തഃ' എന്റവാറു ഉത്ഥാനഹീനനായ‡ ഇരിപ്പിതു. 'വ്യസനീ' എന്റവാറു വാക്പാരുഷ്യാദികളും മൃഗയാദികളും ഉടയനായിരിപ്പിതു. 'നിരുത്സാഹഃ' എന്റവാറു ശൌൎയ്യാമൎഷാദിഗുണമിന്റിയെ ഇരിക്കുമവൻ. 'ദൈവപ്രമാണഃ' എന്റവാറു പുരുഷകാരശൂന്യനായിരിപ്പിതു. 'യൽകിഞ്ചനകാരീ' എന്റവാറു വിവേകമിന്റിയെ അനുഷ്ഠിക്കുമവൻ. 'അഗതി' എന്റവാറു വലിയവനാൽ ഉച്ഛേദിക്കപ്പെട്ടപ്പോൾ പുകാ*മട[59]മില്ലാത്തവൻ. 'അനനുബന്ധഃ' എന്റവാറു ഉച്ഛിന്നനായപ്പോൾ തുണചെയ്‌വോരില്ലായാതവൻ. 'ക്ലീബഃ' എന്റവാറു[60]...(?). 'നിത്യാപകാരീ' എന്റവാറു അന്നയെ ജനത്തിന്നും പിറക്കും നിത്യമപകാരം ചെയ്യും ശീലമുടയവൻ. ഇവ്വണ്ണമൊത്ത ശത്രുവിനെ സുഖമാ ഉച്ഛേദിക്കലാമെന്റിട്ട അമിത്രസമ്പത്തുകളെന്റു ചൊല്ലിതു.

---

† അശാസ്ത്ര V.

‡ ഹീനനന്റിയെ M, V. ഉത്സാഹഹീനനായെ G.

* പുകാ V.

57. അടുപ്പിക്കാത.

58. ക്ഷുദ്രപരത. സജ്ജനപരിവാരമില്ലാത്തവൻ എന്നാണ് വിവക്ഷ.

59. ആശ്രയസ്ഥലം. cf. 'സുന്ദരമന്ദിരമാടം'—ഉണ്ണുനീ., പു. 24.

60. ക്ലൈബ്യഹീനൻ എന്നോ മറ്റോ ആയിരിക്കാം. മാതൃകകളിൽ ഇല്ല.

അരിവർജ്ജാഃ പ്രകൃതയഃ
സപ്തൈതാഃ സ്വഗുണോദയാഃ
ഉക്താഃ, പ്രത്യംഗഭൂതാസ്താഃ
പ്രകൃതാ രാജസമ്പദഃ.

ഇച്ചൊന്ന സ്വാമ്യാദികളിൽ അരി ഒഴിച്ചു മറ്റേവേഴും† പ്രകൃതികളാവോ. അവ്വു തന്താന്നുടയ‡[61] ഗുണോദയത്തോടു കൂടെച്ചൊല്ലപ്പട്ടന.[62] അവ്വു ഒൻറൊൻറിന്നു ഉപകാരികളാകിൻറമയാൽ പരസ്പരം അംഗാംഗിഭാവത്തെപ്പെറ്റിരുന്നോ.[63] അവ്വു തന്താന്നുടെ‡ വ്യാപാരത്തിങ്കൽ വ്യാപ്രിയമാണങ്ങളായിരുന്നവ്വു രാജസമ്പത്തിലെ പട്ടം.[64]

സംപാദയത്യസമ്പന്നാഃ
പ്രകൃതീരാത്മവാൻ നൃപഃ
വിവൃദ്ധാശ്ചാനുരക്താശ്ച
പ്രകൃതീർ ഹന്ത്യനാത്മവാൻ.

---

† –ഏവഴ് G.

‡ താന്താന–G.

61. താന്താങ്ങളുടെ. 'ഉടയ' എന്നേ' 'മ' ഇരട്ടിക്കാതെ എഴുതിക്കാണുന്നു.

62. പറഞ്ഞുകഴിഞ്ഞു. ന. ബ. വ. cf. 'ഉദ്യാനത്തിൽ സകല കോകിലങ്ങളും കൂകിന...പുഷ്പങ്ങളും മലർന്നത'—തമിൾ ശ്രീപുരാണം. 'പരവീട്ടുകൾ ഉളവായിന...ദ്രവ്യങ്ങളുളവായിന'—ബ്ര. പു., പേ. 72.

63. അംഗാംഗിഭാവം പ്രാപിച്ചവയാണ്.

64. സ്വകർമ്മങ്ങളിൽ വ്യാപരിക്കുന്ന അവ രാജസമ്പത്തുക്കളായി ഗണിക്കപ്പെടുന്നു എന്ന താത്പര്യം.

ആത്മവാനായുള്ള നൃപൻ അസമ്പന്നരായുള്ള പ്രകൃതികളെയും സമ്പന്നരാക്കിക്കൊള്ളുകെയ്യും. ആത്മവാനെന്റവാറു ഗുണസമ്പന്നനെന്റവാറു. ഗുണസമ്പന്നനല്ലാത്തവൻ പ്രവൃദ്ധങ്ങളായ് അനുരക്തങ്ങളുമായിരിക്കും പ്രകൃതികളെയും കെടുത്തുകളയും.

തതഃ സ ദുഷ്ടപ്രകൃതി-
ശ്ചാതുരന്തോപ്യനാത്മവാൻ
ഹന്യതേ വാ പ്രകൃതിഭി-
ര്യ്യാതി വാ ദ്വിഷതാം വശം.

അനന്തരം ഇവനുടയ ദോഷത്തിനാൽ ദുഷ്ടരായിരുന്ന പ്രകൃതികളെ ഉടയനായിരുന്നവൻ പ്രകൃതികളാൽ കൊല്ലപ്പെടുവിതു താൻ, ശത്രുവശത്തെച്ചെൽവിതു താൻ† ഒന്റു ചെയ്യും, ചതുസ്സാഗരപൎയ്യന്തയായുള്ള ഭൂമി വാഴുമവനേയാകിലും.

ആത്മവാൻ സ്വല്പദേശോപി
യുക്തഃ പ്രകൃതിസമ്പദാ
നയജ്ഞഃ പൃഥിവീം കൃത്സ്നാം
ജയത്യേവ ന ഹീയതേ.[65]

---

† ചെല്ലിതുതാൻ M, V, G.

65. cf. 'ആത്മപ്രകൃതിസമ്പത്തു
തികഞ്ഞോനല്പനാകിലും
നയത്താൽ ഭൂമിയഖിലം
ജയിക്കും, ക്ഷയമെന്നിയേ.'

കെ. വി. എം., പേ. 458.

ആത്മവാനായിട്ടുള്ള രാജാവു് പുതിയ ദേശം വാഴുവോനെ ആകിലും പ്രകൃതിസമ്പത്തിനോടുകൂടി നയജ്ഞനുമായിരിക്കിൽ പൃഥിവി ജയിക്കപ്പെടും. അന്റി† ജയിക്കപ്പെടുവില്ല.[66]

പ്രകൃതിസമ്പദഃ എന്ന സൂത്രം മുടിഞ്ഞിതു.[67]

---




---

† ജയിക്കപ്പെട്ടു(ടു)കിലന്റി M, V, G.

66. ആ രാജാവു ഭൂമി ജയിക്കും, അല്ലാതെ അദ്ദേഹം മറ്റൊരാളും ജയിക്കപ്പെടുകയില്ല എന്നു വിവക്ഷ.

67. 'മണ്ഡലയോനിയിൽ മുതലധ്യായവും മുടിഞ്ഞിതു' എന്നു ഇതിനു ശേഷം മാതൃകകളിൽ എല്ലാം ചേർത്തുകാണുന്നു.

# പ്രകരണം 97. ശമവ്യായാമികം.

ശമവ്യായാമൗ യോഗക്ഷേമയോര്യോനിഃ.

[1]മണ്ഡലയോന്യവധാരണാദിപൂർവ്വകമായിരുന്ന ശാസ്ത്രാനുഷ്ഠാനമെല്ലാററിനും യോഗക്ഷേമങ്ങൾ ഫലമാകിററമയാൽ,†[2] യോഗക്ഷേമങ്ങൾക്കു ശമവ്യായാമങ്ങൾ കാരണമാകിററമയാൽ, അവിരണ്ടും ചൊല്ലിററിതെന്നിതു സംബന്ധം. അററിയെ, ശക്തിയും സിദ്ധിയും ഉടയനായി, സമ്പന്നപ്രകൃതികനമായിരുന്ന വിജിഗീഷു മണ്ഡലങ്ങളിൽ പ്രകൃതികളെ നോക്കി ഷാഡ്ഗുണ്യം പ്രയോഗിപ്പാൻ യോഗക്ഷേമങ്ങളിരണ്ടുമറിയ*വേണ്ടും.[3] അവിരണ്ടിനും കാരണമാവോ ശമവ്യായാമങ്ങൾ. അവിരണ്ടും ചൊല്ലിററിതെന്നുതാകിലുമാക സംബന്ധം.

---

† ഫലവാകിററമയാൽ G. ഫലമാകി—V.

* മററിയെ M, V. —മിററിയെ G.

1. സൂത്രാർത്ഥം സാധാരണപോലെ ഇവിടെ പറഞ്ഞുകാണുന്നില്ല. ശമത്തെയും വ്യായാമത്തെയും പററി ഇതിൽ പറയുന്നു എന്നു സൂത്രാർത്ഥം. 'രണ്ടിന്റെയും വിവരണം താഴെ വരുന്നു".

2. മുൻവിവരിച്ച മണ്ഡലാദികളുടെ ജ്ഞാനത്തോടുകൂടിയ ശാസ്ത്രാനുഷ്ഠാനത്തിന്റെ പരമഫലം യോഗക്ഷേമങ്ങൾ ആകയുളളുകൊണ്ടു".

3. 'ഇരണ്ടു മന്റ(മിൻ)റിയെ' എന്നു മാതൃകകളിൽ കാണുന്നതു' ശരിപ്പിഴയായിരിക്കണം.

ശമവും വ്യായാമവും[3a] യോഗക്ഷേമങ്ങൾക്കു യോനി ആകുന്നു.[4] യോഗമാവിതു അപൂർവ്വലാഭം. അതിന്നു വ്യായാമം യോനി—കാരണം എന്റവാറു. ക്ഷേമമാവിതു ഉപാർജ്ജിതത്തിന്റെ നിർവ്വിഘ്നമായുള്ള ഉപഭോഗം. അതിന്നു ശമം യോനി.

കർമ്മാരംഭാണാം യോഗാരാധനോ വ്യായാമഃ. കർമ്മ-
ഫലോപഭോഗാനാം ക്ഷേമാരാധനഃ ശമഃ.

ശമവ്യായാമയോർയ്യോനിഃ ഷാഡ്ഗുണ്യം.

വ്യായാമമാവിതു തന്റെ വിഷയത്തിൽ ദുർഗ്ഗാദികളും പരവിഷയത്തിൽ സന്ധ്യാദികളും ആയിരിക്കുന്ന കർമ്മങ്ങളുടെ ആരംഭത്തിൽ, പ്രത്യക്ഷത്തെയും; അതിന്നു വേണ്ടിന്റെ ഉപകരണങ്ങളെയും പണിയൊരുക്കലും.[5] യോഗമാവിതു അതിനെക്കൊണ്ടുള്ളതു. വ്യായാമം എന്റവാറു ഷാഡ്ഗുണ്യത്തിന്റെ സമ്യക്പ്രയോഗവും, ശത്രുക്കളുടെ പീഡനകർശനാദിലക്ഷണമായിരിക്കുന്ന അനുഷ്ഠാനവിശേഷ[മു][6]മെന്റവാറു. ശമമാവിതു കർമ്മഫലോപഭോഗങ്ങളുടെ ക്ഷേമാരാധനം. കർമ്മങ്ങളാവിതു മുന്നം ചൊന്നവ. അവറ്റിന്റെ ഫലമാവിതു, സ്വവിഷയത്തിൽ രത്നം, സാരം, ഫല്ഗു, കുപ്യം, ധാന്യം, സുവർണ്ണം എന്നിവ ആറു

3a. ശമം സമാധാനവും, വ്യായാമം ഉദ്യമവുമാണെന്നു പറയാം.

4. ശമത്തിന്നു യോഗം; വ്യായാമത്തിന്നു ക്ഷേമം—ഇങ്ങനെയുള്ള ക്രമം ഇവിടെ വിവക്ഷിച്ചിട്ടില്ല.

5. വിനിയോഗത്തിന്റെ തർജ്ജമ.

6. 'വിശേഷമെന്റവാറു' എന്നു മാതൃകകളിൽ.

ജാതിയും, പരവിഷയത്തിൽ മിത്രഭൂമിഹിരണ്യപ്രഭൃതികളും. അവിററിന്റെയ ഉപഭോഗമാവിതു ദൃഷ്ടാദൃഷ്ടാർത്ഥമായൊള്ള വിനിയോഗം. അതിന്റെയ ക്ഷേമാരാധനമാവിതു എല്ലാ വിഘ്നങ്ങളെയുമൊഴിപ്പാനുള്ള ചേഷ്ടാവിശേഷം. അതു ശമമാവിതു.

ശമവ്യായാമങ്ങളിരണ്ടിനും യോനി ഷാഡ്ഗുണ്യം. ഷാഡ്ഗുണ്യമാവിതു സന്ധ്യാദികളാം ആറു ഗുണങ്ങളും. അവിരണ്ടു ജാതി—ജ്ഞാനരൂപവും ക്രിയാരൂപവും. അവിരണ്ടും ശമവ്യായാമങ്ങൾക്കു കാരണം.

**ക്ഷയഃ സ്ഥാനം വൃദ്ധിരിത്യുദയാസ്തസ്യ. മാനുഷം നയാപനയൗ. ദൈവമയാനയൗ.**

**ദൈവമാനുഷം ഹി കർമ്മ ലോകം യാപയതി. അദൃഷ്ടകാരിതം ദൈവം. തസ്മിന്നിഷ്ടേന ഫലേന യോഗോഽയഃ അനിഷ്ടേനാനയഃ.**

**ദൃഷ്ടകാരിതം മാനുഷം. തസ്മിൻ യോഗക്ഷേമനിഷ്പത്തിർ നയഃ. വിപത്തിരപനയഃ. തച്ചിന്ത്യം. അചിന്ത്യം ദൈവമിതി.**

ഷാഡ്ഗുണ്യത്തിന്ന്†[7] ക്ഷയം, സ്ഥാനം[8], വൃദ്ധി എന്റു മൂന്റും ഉദയങ്ങൾ—ഫലങ്ങളെന്റവാറു. ഷാഡ്ഗുണ്യപ്രയോഗത്തിനാൽ

---

† ഷാഡ്ഗുണ്യങ്ങൾക്കു M, V, G.

7. എല്ലാ മാതൃകകളിലും ഷാഡ്ഗുണ്യങ്ങൾ എന്നു കാണുന്നു. ബ. വ. പ്രത്യയം പകർപ്പുകാരുടെ വകയായിരിക്കണം.

8. മാററമില്ലാത്ത നില്പു്.

ഫലിപ്പോം[9], ക്ഷയംതാൻ, വൃദ്ധിതാൻ, സ്ഥാനംതാൻ എന്റിട്ടു ഇവിടെ ഫലമെന്റു ചൊല്ലീതു. ഇവററയും പ്രാപിപ്പാൻ നിമിത്തമാവിതു—ദൈവവും മാനുഷവുമായൊള്ള കർമ്മങ്ങൾ. മാനുഷകർമ്മമിരണ്ടു പ്രകാരം—നയമെന്റും അപനയമെന്റും. ദൈവവുമവ്വണ്ണമേ ഇരണ്ടു ജാതി—[അയമെന്റും അനയമെന്റും].[9a]

ദൈവവും മാനുഷവുമായിരുന്ന കർമ്മങ്ങൾ ഇരണ്ടും ലോകത്തെ ഇയക്കുവോ[10]—ഗുണാഗുണപ്രാപ്തിയോടു കൂട്ടുവോ എന്റവാറു. ദൈവമാവിതു ധർമ്മാധർമ്മാത്മകമായിരുന്ന അദൃഷ്ടത്തിനാൽ ചെയ്യപ്പട്ടവതു. അതിനിൽ ഇഷ്ടമായൊള്ളതു അർത്ഥലാഭപ്രിയസംപ്രയോഗാദി. അതിനോടൊള്ള കൂട്ടം[11] [അയമാവിതു].[11a] അനയമാവിതു അനിഷ്ടമായൊള്ള ഫലമാവിതു. അർത്ഥബന്ധുപ്രിയാദികളോടൊള്ള വിപ്രയോഗം. അതിനോടൊള്ള കൂട്ടം അനയമാവിതു.[12]

ദൃഷ്ടകാരിതം മാനുഷമാവിതു എന്റവാറു—മന്ത്രപ്രഭുത്സാഹശക്തിഹേതുകമായിരുന്ന ഷാഡ്ഗുണ്യപ്രയോഗത്തിനാൽ വന്നതു് മന

---

9. ഫലിക്കുന്ന.

9a. മാതൃകകളിൽ കാണുന്നില്ല.

10. ലോകയാത്രയെ ഇവ രണ്ടും സാധിപ്പിക്കുന്നവയെന്നർത്ഥം. ഇയങ്ങുക, ഇയക്കുക (പ്രയോ.).

11. ചേർച്ച. പദം താഴെയും വരുന്നതു്. കൂട്ടം (ത.) കൂടു (തെ. കൂടു; ക. ഇ. കൂട) Union, meeting (T. Lex.). ഇപ്പോൾ കൂട്ട് എന്നാണ് ഭാഷയിൽ പ്രയോഗം. കൂട്ടം സംഘാർത്ഥകമായി മാറിയിരിക്കുന്നു.

11a. മാതൃകകളിൽ വിട്ടിരിക്കുന്നു. അയം—ഭാഗ്യം (x അനയം).

12. അർത്ഥാദിവിരഹമാണ് അനയം എന്നർത്ഥം.

ഷമാവിതു. അവിററിൽ അപൂർവ്വലാഭമും കർമ്മഫലോപഭോഗവും യാതൊന്നിനാൽ വരുവിതു, അതു നയമാവിതു. അപനയ†മാവിതു"—അവിരണ്ടും പിഴെക്കുമാറു ചെയ്യുമതു" അപനയമാവിതു.[12a] അതാവിതു സന്ധ്യാദികളുടെയ അസമ്യക്പ്രയോഗം എന്റവാറു. അമാനുഷകർമ്മം അചിന്ത്യം. മാനുഷം കർമ്മം പ്രത്യക്ഷമാകിൻറമയാൽ, മേലും കീഴും ആരാഞ്ഞുകൊള്ളുവേണ്ടും, യോഗക്ഷേമസിദ്ധ്യർത്ഥമായും വിപത്തിപരിഹാരാർത്ഥ[മായും][13]. അചിന്ത്യം ദൈവം അപ്രത്യക്ഷം. ആകിൻറമയാൽ ആരായാവിതന്റല്ല അതു". എൻറു ശമവ്യായാമങ്ങളിരണ്ടും ചൊല്ലീതു.

രാജാ ആത്മദ്രവ്യപ്രകൃതിസമ്പന്നോ നയസ്യാധിഷ്ഠാനം വിജിഗീഷുഃ. തസ്യ സമന്തതോ മണ്ഡലീഭൂതാ ഭൂമ്യനന്തരാ അരിപ്രകൃതിഃ. തഥൈവ ഭൂമ്യേകാന്തരാ മിത്രപ്രകൃതിഃ.

അരിസമ്പദ്യുക്തഃ സാമന്തഃ ശത്രുഃ. വ്യസനീ യാതവ്യഃ. അനപാശ്രയോ ദുർബ്ബലാശ്രയോ വാ ഉച്ഛേദനീയഃ. വിപര്യയേ പീഡനീയഃ കർശനീയോ വാ—ഇത്യരിവിശേഷാഃ.

---

† അനയ M, V.

12a. 'അപനയമാവിതു'' എന്ന വാക്യത്തിന്റെ ഉത്തരഭാഗവും വരുന്നതു" ഭാഷാസമ്പ്രദായമാണ്. [illegible] വിഷയം അവതരിപ്പിക്കുന്നതായി ഗണിച്ചാൽ മതി.

13. 'പരിഹാരാർത്ഥം' എന്നു മാതൃകകളിൽ.

ഇനി മണ്ഡലം ചൊല്ലുവാൻ അവധിഭൂതനായിരുന്ന[14] വിജിഗീഷുവിനെ ചൊല്ലിൻറിതു:—രാജാവ് ആത്മസമ്പന്നനായ് ദ്രവ്യപ്രകൃതിസമ്പന്നനായ് ഇരിക്കുമവൻ വിജിഗീഷുവാവോൻ. ആത്മസമ്പത്തിയാവിതു മഹാകുലീനത്വം ആദിയായ് വൃദ്ധോപസേവാപര്യന്തമായ് ചൊല്ലിന‡ മൈശ്വര്യത്തെഴ് ഇണങ്ങളും.[15] 'ദ്രവ്യപ്രകൃതിസമ്പന്നഃ' എൻറവാറു യഥോക്തമായിരുന്ന പ്രകൃതികളോട് കൂട ഇരിന്നോ*നെൻറവാറു. വിജിഗീഷു എൻറവാറു വിധിപ്രകാരം സമാധി§[16] ഗുണങ്ങളെക്കൊണ്ടു ജയിപ്പാനിച്ഛ ഉടയവൻ. അങ്ങനെ ഇരുന്ന വിജിഗീഷുവിനുടയ ദേശം ചൂഴ്ന്റു മറുത്തൊരുള്ള ഭൂമി അരിപ്രകൃതി ആവിതു. വിജിഗീഷുവിനുടയ ഒൻറിടയിട്ട ഭൂമി മിത്രപ്രകൃതി എമ്പിതു.[17]¶

---

‡ ചൊന്ന G.

* ഇരുൻറാ V.

§ സമാധി M, V, G.

¶ എമ്പിതു പേർ M, G.

14. അതിരായി കല്പിക്കപ്പെട്ട.

15. അധി. 6, പ്രക. 96 നോക്കുക.

16. 'സമാധി' എന്നാണ് എല്ലാ മാതൃകകളിലും. സമാധിക്കു സ്ഥിരനിശ്ചയം, ഏകാഗ്രത തുടങ്ങിയ അർത്ഥങ്ങൾ ഉണ്ടെങ്കിലും സാമാദ്യുപായങ്ങളായിരിക്കണം വ്യാഖ്യാതാവിൻെറ വിവക്ഷ.

17. മിത്രപ്രകൃതി എന്ന പേരുള്ളതാണ്. 'എമ്പിതു പേർ' എന്ന മാതൃകകളിൽ കാണുന്നത് പകർത്തിയതിൽ വന്ന കഴപ്പുമാകാം. എമ്പിതു — എന്ന് എന്ന പാഠത്തിൽ എഴുതിയതാണെന്നു കല്പിച്ചാൽ വാക്യത്തിലെ 'ഭൂമിയെ', 'ഭൂമിക്കു'' എന്ന തിരുത്തേണ്ടിയും വരും.

ഇനി ശത്രുക്കളുടെ ഭേദം നാലു ജാതി ചൊല്ലിന്റിതു[17a]:—അരി സമ്പത്തുക്കളോടാവാ അരാജബീജ്യാദി കീഴ്ചൊന്നവു[18] വ്യസനങ്ങളോടാവാ ഉഗ്രയാദികളും ദുർഭിക്ഷമരകാദി†കളും. [അരി വ്യസനിയാകിൽ യാതവ്യൻ][18a]. അനപാശ്രയനായിരിക്കുമവനാം ദുർബ്ബലാശ്രയനാം ഉച്ഛേദനീയർ. അനപാശ്രയനെന്റവാറു ദുർഗ്ഗാദി ആശ്രയമില്ലാത്തവനും മിത്രമില്ലാത്തവനും. ദുർബ്ബലാശ്രയനെന്റവാറു ദുർഗ്ഗമിത്രങ്ങളും ദുർബ്ബലമായിരുന്നവിടെരെ ഉടയനെന്റവാറു. [ഇവരും][19] വിഷയത്തിൽനിന്റു കടത്തിക്കളയപ്പെടു‡മവരെന്റവാറു.[19a] ഇവിരണ്ടു ഗുണത്തിനുടെ വിപരീതത്തിൽ പീഡനീയനും കർശനീയനുമാം. അനപാശ്രയവിപരീതം മധ്യമാശ്രയം*. അന്റു കെടുപ്പട പണ്ണപ്പെറുമവൻ[20]—പീഡനീയൻ. ദുർബ്ബലാശ്രയ¶ത്തിനുടെ വിപരീതം ബലവദാ§ശ്രയം. അന്റു

† മകരാദി M, V.

‡ പെടു M, V.

* മധ്യമാപാശ്രയം M, G.

¶ -ലാപാശ്രയ M, G.

§ -ദപാശ്രയം M.

17a. യാതവ്യൻ, ഉച്ഛേദനീയൻ, പീഡനീയൻ, കർശനീയൻ ഇങ്ങനെ നാലു ജാതി ക്കാരാണുള്ളതു്.

18. അധി. 6, പ്രക. 96.

18a. മാതൃകകളിൽ കാണുന്നില്ല. വിട്ടതാണെന്നു സന്ദർഭം തെളിയിക്കുന്നു.

19. പദം അർത്ഥബോധത്തിനു വേണ്ടി ചേർത്തതാണു്; പകർപ്പുകളിലില്ല.

19a. 'ലവരെന്റവാറു'' എന്നാണു് മാതൃകകളിൽ.

20. നാശം വരുത്തുവാൻ അർഹിക്കുന്നവൻ. 'പീഡനീയ'നെ വിവരിക്കുകയാണു്. M, V കളിൽ 'പെടുമവൻ' തന്നെ,

കർശനീയൻ—ധനം കൊടുംവില്ല. എന്നു നാലു ജാതി അരിവിശേഷങ്ങളെ ചൊല്ലീതു.

**തസ്മാൽ മിത്രമരിമിത്രം മിത്രമിത്രം അരിമിത്രമിത്രം ചാനന്തര്യേണ ഭൂമീനാം പ്രസജ്യതേ പുരസ്താൽ. പശ്ചാൽ പാർഷ്ണിഗ്രാഹ ആക്രന്ദഃ പാർഷ്ണിഗ്രാഹാസാര ആക്രന്ദാസാര ഇതി.**

**ഭൂമ്യനന്തരഃ പ്രകൃത്യമിത്രഃ തുല്യാഭിജനഃ സഹജഃ. വിരുദ്ധോ വിരോധയിതാ വാ കൃത്രിമഃ.**

**ഭൂമ്യേകാന്തരം പ്രകൃതിമിത്രം മാതാപിതൃസംബന്ധം സഹജം; ധനജീവിതഹേതോരാശ്രിതം കൃത്രിമമിതി.**

ശത്രുവിനനന്തരം മിത്രൻ; മിത്രാനന്തരം അരിമിത്രൻ†; അവനനന്തരം മിത്രമിത്രൻ‡; [അവനനന്തരൻ അരിമിത്രമിത്രൻ][21]—എന്നിങ്ങനെ ഭൂമികടന്നതും വിജിഗീഷുവിനും മുന്നാലൊള്ള രാജാക്കളെ. അവ(ൻ) പിന്നാലൊള്ളോർ, പാർഷ്ണിഗ്രാഹൻ[22], ആക്രന്ദൻ[23], പാർ

---

† മിത്രം M, V.

‡ മിത്രാമിത്രൻ M, V, G.

21. മാതൃകകളിൽ ഇല്ല.

22. കാൽമടമ്പു കടന്നു പിടിക്കുന്നവൻ എന്ന പദത്തിന്റെ അർത്ഥം.

23. അന്യരാജാവിനെ സഹായിക്കുന്നതിൽനിന്നു സ്വമിത്രത്തെ പിന്തിരിക്കുന്നവൻ (ന. ഭാ. നി.).

ഷ്ണിഗ്രാഹാസാരൻ[24], [ആക്രന്ദാസാരൻ][24a] എൻറു നാലീവർ ഭൂമികളടുത്തടുത്തൊരുള്ളോർ—എൻറിങ്ങനെ രാജമണ്ഡലം.[25]

ഇനി അവരുളിലെ ശത്രുമിത്രന്മാരുടെ അവാന്തരഭേദം ചൊല്ലിൻറിതു. [26]പ്രകൃത്യമിത്രനം, തുല്യാഭിജനനമെൻറിരുവർ സഹജശത്രുക്കൾ. പ്രകൃത്യമിത്രനാവോൻ തൻഭൂമിക്കടുത്തൊരുള്ളവൻ. തുല്യാഭിജനനാവോൻ തൻകുലത്തിലൊരുള്ളവൻ, രാജ്യത്തിനർഹനായൊരുള്ളവൻ. അപരാധം ചെയ്യപ്പെട്ടവനും, അപരാധം ചെയ്യുവനും കൃത്രിമശത്രു.[27]

ഭൂമ്യേകാന്തരമായൊരുള്ള[28] പ്രകൃതിമിത്രവും† മാതാപിതൃസംബന്ധ‡മായൊരുള്ളതുമിരണ്ടും സഹജമിത്രമായൊരുള്ളതു. മാതാപിതൃസംബന്ധമാവിതു മാതുലാദികളും പിതൃഷ്വസ്രീയാദികളും.[29] ധനം നിമിത്തമായും ജീവൻ നിമിത്തമായും ആശ്രിക്കിൻറവർ കൃത്രിമമിത്രനാവോർ.

† മിത്രനം M, V, G.

‡ സംബന്ധമു M, V.

24. ആസാരത്തിനു സഖ്യസൈന്യം എന്നർത്ഥം കാണുന്നു.

24a. മാതൃകകളിൽ ഇല്ല.

25. വിജിഗീഷു നടുവിൽ; ക്രമത്തിൽ ശത്രു, മിത്രൻ ഇങ്ങനെ നാലുപേർ മുമ്പിൽ; പാർഷ്ണിഗ്രാഹൻ തുടങ്ങി നാലുപേർ പിമ്പിൽ—അങ്ങനെ പത്തു്.

26. 'ഭൂമ്യനന്തര'—വിജിഗീഷുവിന്റെ തൊട്ടടുത്ത രാജ്യത്തിലുള്ളവൻ എന്നതു വിട്ടിരിക്കുന്നു. 'ഇരുവർ' എന്നു പറയുന്നതുകൊണ്ടു പദം വ്യാഖ്യാതാവിന്റെ മൂലപാഠത്തിൽ ഉണ്ടായിരുന്നില്ലെന്നു സ്പഷ്ടം.

27. ക്രിയകൊണ്ടു് ശത്രുവായവൻ എന്നു താത്പര്യം.

28. വിജിഗീഷുവിന്റെ ഭൂമിയിൽനിന്നു് ഒന്നിടവിട്ടു ഭൂമിയിൽ ഉള്ളതു്.

29. അച്ഛൻപെങ്ങളുടെ മക്കൾ മുതലായവർ.

അരിവിജിഗീഷ്വോർഭൂമ്യനന്തരഃ, സംഹതാസംഹതയോരനുഗ്രഹസമർത്ഥോ, നിഗ്രഹേ ചാസംഹതയോർ, മധ്യമഃ.

അരിവിജിഗീഷുമധ്യാനാം ബഹിഃ പ്രകൃതിഭ്യോ, ബലവത്തരഃ, സംഹതാസംഹതാനാം അരിവിജിഗീഷുമധ്യമാനാം അനുഗ്രഹേ സമർത്ഥോ, നിഗ്രഹേ ചാസംഹതാനാം, ഉദാസീനഃ.

ഇതി പ്രകൃതയഃ.

ഇനി മധ്യമനെച്ചൊല്ലിൻറിതു. അരിക്കും വിജിഗീഷുവിനും ഭൂമ്യനന്തരനായ് ഇരിപ്പിതു. അരിവിജിഗീഷുക്കൾ തമ്മിൽ വിഗ്രഹിച്ചിരിക്കിലും സന്ധി ചെയ്തിരിക്കിലും അനുഗ്രഹം ചെയ്‌വാൻ സമർത്ഥനായിട്ടിരിപ്പിതു. അവരിൽ വിഗ്രഹിച്ചിരിക്കും നാൾ നിഗ്രഹിക്കവും കെല്പിരിപ്പിതു.[30] അവൻ മധ്യമനാമവൻ.

അരിക്കും വിജിഗീഷുവിനും[31] പുറത്തിരിപ്പോനെൻറവാറു, ഒരുവക്കത്താൻ ഇരുവക്കത്താൻ പുറത്തിരിപ്പോൻ†. പ്രകൃതികളിൽക്കാട്ടിൽ[32] ബലവത്തരൻ.[32a] പ്രകൃതികളാമവർ അരിവിജിഗീഷുക്കളിൽ

---

† അടുക്കത്തിരിപ്പോൻ M, V, G. (ഗ്രന്ഥത്തിലും ഇങ്ങനെ തന്നെ.)

30. നിഗ്രഹിപ്പാനും കഴിവുള്ളവനായിരിക്കണം. √കെല്.

31. മധ്യമനും എന്നുകൂടി വേണ്ടതാണ്. വ്യാഖ്യാതാവിന്റെ മൂലപാഠം ഭിന്നമായിരുന്നിരിക്കണം.

32. √കാണ്. താരതമ്യാർത്ഥത്തിൽ കാട്ടിൽ > കാൾ. കാട്ടിൽ, കാട്ടിലും — രണ്ടും വഴിയിൽ ഉണ്ട്. cf. കപ്പലത്തെക്കാട്ടിൽ മുമ്പേകിയതു"—വി. പേ. 130. 'ആദിത്യനെക്കാട്ടിൽ ഉയർന്നിരിപ്പൂതാൽ'—ബ്ര. പു., പേ. 53.

32a. മധ്യമനെക്കാൾ ബലവത്തരൻ എന്നാകേണ്ടതാണ്. (cf. കെ. വി. എം., പേ. 462).

കാട്ടിൽ[33] പടയും ഭണ്ഡാരവും പെരുക ഉടയനായിരിപ്പിതു. അരിപ്രകൃതികൾ തമ്മിൽ സംഹതരായിരിക്കിലും വിഗ്രഹിച്ചിരിക്കിലും അനുഗ്രഹിപ്പതും[34] സമർത്ഥനായിട്ടിരിപ്പിതു. അവൻ ഉദാസീനനാവോൻ.

എൻറു മണ്ഡലശരീരപ്രകൃതി ചൊല്ലീതു.[34a]

---

33. പ്രകൃതികളായവർ അരിവിജിഗീഷുക്കൾ; അവരിൽക്കാട്ടിൽ എന്നായാലേ അർത്ഥം വ്യക്തമാകൂ.

34. 'നിഗ്രഹിപ്പാനും' എന്നുകൂടി വേണ്ടതാണ്. പകർപ്പുകളിൽ ഇല്ല. അരി വിജിഗീഷുമധ്യമന്മാർ സംഹതിചെയ്താലും ഇല്ലെങ്കിലും അവരെ അനുഗ്രഹിപ്പാൻ കഴിവുള്ളവനും, സംഹതിചെയ്യാതിരുന്നാൽ നിഗ്രഹിപ്പാൻ കഴിവുള്ളവനും എന്നാണ് മൂലാനുസാരിയായ അർത്ഥം.

34a. U. N. Ghoshal എഴുതിയ 'The System of Inter-relations and of Foreign Policy in the Early Arthasastra State' എന്ന ലേഖനം നോക്കുക. —India Antiqua, (Leiden. 1947.) Pp 136-145. ശ്രീ. ഘോഷാൽ മണ്ഡലസന്നിവേശം താഴെ ചേർത്ത വിധം പട്ടികയായിക്കാണിക്കുന്നു:—

| | | |
|---|---|---|
| (1) | വിജിഗീഷു | (മധ്യത്തിൽ) |
| (2) | അരി | (ഒന്നാം നമ്പറിൻറെ മുമ്പിൽ) |
| (3) | മിത്രം | (രണ്ടാം " " ) |
| (4) | അരിമിത്രം | (മൂന്നാം " " ) |
| (5) | മിത്രമിത്രം | (നാലാം " " ) |
| (6) | അരിമിത്രമിത്രം | (അഞ്ചാം " " ) |
| (7) | പാർഷ്ണിഗ്രാഹൻ | (1-ാം നമ്പറിൻറെ പിന്നിൽ) |
| (8) | ആക്രന്ദൻ | (7-ാം " " ) |
| (9) | പാർഷ്ണിഗ്രാഹാസാരൻ | (8-ാം " " ) |
| (10) | ആക്രന്ദാസാരൻ | (9-ാം " " ) |
| (11) | മധ്യമൻ | (1-ാം നമ്പറിനടുത്ത്.) |
| (12) | ഉദാസീനൻ | (11-ാം നമ്പറിനടുത്ത്.) |

(ഇതൊരു മാതൃകാ (standard) മണ്ഡലമെന്നേയുള്ളൂ. അനുഭവത്തിൽ പല വ്യത്യാസങ്ങൾ കാണേണ്ടതു സ്പഷ്ടം).

സന്ധ്യാദികളെ സംബന്ധിച്ചും ശ്രീ. ഘോഷാൽ വിസ്തരിച്ചു പ്രതിപാദിച്ചിട്ടുണ്ട്.

വിജിഗീഷുർ മിത്രം മിത്രമിത്രം വാഽസ്യ പ്രകൃതയസ്തിസ്രഃ. താഃ പഞ്ചഭിരമാത്യജനപദദുർഗ്ഗകോശദണ്ഡപ്രകൃതിഭിരേകൈകശഃ സംയുക്താ മണ്ഡലമഷ്ടാദശകം ഭവതി. അനേന മണ്ഡലപൃഥക്ത്വം വ്യാഖ്യാതം അരിമധ്യമോദാസീനാനാം.

ഇനി ചതുർമണ്ഡലസംക്ഷേപം ചൊല്ലിന്റിതു:—വിജിഗീഷു, അവനുടയ മിത്രൻ, മിത്രമിത്രൻ എന്റു മൂന്റു പ്രകൃതികൾ. ഒരോന്നുക്കും[35] അമാത്യ,ജനപദ,ദുർഗ്ഗ,കോശ,ദണ്ഡമെന്റു അഞ്ചഞ്ചു ദ്രവ്യപ്രകൃതികൾ എന്റിങ്ങനെ വിജിഗീഷുമണ്ഡലം അഷ്ടാദശപ്രകൃതികമായിതു.[36] ഇവ്വണ്ണമേ അരിമധ്യമോദാസീനന്മാർ†മണ്ഡലങ്ങളും അഷ്ടാദശപ്രകൃതികങ്ങളാമാറു കണ്ടുകൊൾക.[36a]

ഏവം ചതുർമ്മണ്ഡലസംക്ഷേപഃ. ദ്വാദശ രാജപ്രകൃതയഃ; ഷഷ്ടിർ ദ്രവ്യപ്രകൃതയഃ. സംക്ഷേപേണ ദ്വിസപ്തതിഃ.

---

† അരിവിജിഗീഷുമധ്യമന്മാർ M, V, G. (ഗ്രന്ഥത്തിലും ഇതുപോലെ തന്നെ).

35. ഓരോന്നിനും.

36. വിജിഗീഷുവും അമാത്യാദിപഞ്ചകവും ചേർന്ന് ആറ്. അതുപോലെ മിത്രനും മിത്രമിത്രനും അവരവരുടെ അമാത്യാദിപഞ്ചകത്തോടുകൂടി പന്ത്രണ്ട്. ആകെ പതിനെട്ട്.

36a. അരിയും, മധ്യമനും, ഉദാസീനനും താന്താങ്ങളുടെ അമാത്യാദിപഞ്ചകത്തോടു ചേർന്ന് ആകെ പതിനെട്ട്.

ചതുർമ്മണ്ഡലസംക്ഷേപം[37] ചൊല്ലീതു. ഇപ്പോൾ എഴുപത്തു രണ്ടു പ്രകൃതിയാമാറു ചൊല്ലിൻറിതു[37a]. പന്തിരണ്ടു രാജപ്രകൃതികൾ; ഒരൊരുത്തർക്കും ഐയഞ്ചു ദ്രവ്യപ്രകൃതികൾ; പന്തിരുവർക്കുമായ് ദ്രവ്യപ്രകൃതികൾ അറുപതു്. പന്തിരുവരും കൂട എഴുപതിരണ്ടും[38] ചൊല്ലീതു.

താസാം യഥാസ്വം സമ്പദഃ.

ശക്തിഃ സിദ്ധിശ്ച. ബലം ശക്തിഃ; സുഖം സിദ്ധിഃ.

ശക്തിസ്ത്രിവിധാ—ജ്ഞാനബലം മന്ത്രശക്തിഃ; കോശദണ്ഡബലം പ്രഭുശക്തിഃ; വിക്രമബലമുത്സാഹശക്തിഃ.

ഏവം സിദ്ധിസ്ത്രിവിധൈവ—മന്ത്രശക്തിസാധ്യാ മന്ത്രസിദ്ധിഃ, പ്രഭുശക്തിസാധ്യാ പ്രഭുസിദ്ധിഃ, ഉത്സാഹശക്തിസാധ്യാ ഉത്സാഹസിദ്ധിരിതി.

പ്രകൃതികളുടയ സമ്പത്തുകൾ തമക്കുമന്നവ്വു കീഴ് 'പ്രകൃതി സമ്പദഃ' എന്നും[38a] സൂത്രത്തിൽ ചൊല്ലീതു.

---

37. വിജിഗീഷു, അരി, മധ്യമൻ, ഉദാസീനൻ ഇവരുടെ സംക്ഷിപ്തവിവരം.

37a. ഈ പാഠം ചില പകർപ്പുകളിലില്ല.

38. അരിമിത്രാദികളായിപ്പറയപ്പെട്ടവർ പത്തും മധ്യമോദാസീനന്മാരും കൂടി രാജപ്രകൃതികൾ പന്ത്രണ്ട്. ഓരോരുത്തർക്കും വെവ്വേറെ അമാത്യാദിദ്രവ്യപ്രകൃതികൾ അഞ്ചുവീതം ആകെ ദ്രവ്യപ്രകൃതികൾ അറുപത്. ഇവയും രാജപ്രകൃതികൾ പന്ത്രണ്ടും കൂടിയാൽ എഴുപത്തിരണ്ട്. cf. കൗ. വി. എം., പേ. 462.

38a. പ്രക. 96.

ഇനി ശക്തിയും സിദ്ധിയും ചൊല്ലിന്റിതു—ശക്തിയാവിതു ബലം. ബലമാവിതു ജ്ഞാനാദികളുടയ യോഗക്ഷേമസാധനസാമർത്ഥ്യം. സുഖം സിദ്ധിയാവിതു.

ശക്തി മൂന്റു ജാതി. മന്ത്രശക്തിയാവിതു ജ്ഞാനബലം; കോശദണ്ഡബലം പ്രഭുശക്തിയാവിതു; വിക്രമബലം ഉത്സാഹശക്തിയാവിതു.

ഇവ്വണ്ണമേ സിദ്ധിയും മൂന്റു ജാതി. മന്ത്രശക്തികൊണ്ടു സാധിക്കിന്റിതു മന്ത്രസിദ്ധി†; പ്രഭുശക്തി[കൊണ്ടു][39] സാധിക്കിന്റിതു പ്രഭുസിദ്ധി; ഉത്സാഹശക്തി[കൊണ്ടു][39a] സാധിക്കിന്റിതു ഉത്സാഹസിദ്ധി.

താഭിരഭ്യുച്ചിതോ ജ്യായാൻ ഭവതി. അപചിതോ ഹീനഃ. തുല്യശക്തിഃ സമഃ. തസ്മാച്ഛക്തിം സിദ്ധിം ച ഘടേതാത്മന്യാവേശയിതും. സാധാരണോ വാ ദ്രവ്യപ്രകൃതിഷ്വാനന്തര്യേണ ശൌചവശേന വാ. ദൂഷ്യാമിത്രാഭ്യാം വാഽപക്രഷ്ടും യതേത.

ഇച്ചൊന്ന ശക്തി പെരുക ഉടയവൻ ജ്യായാൻ. ചുരുങ്ങൊള്ളവൻ[40] ഹീനൻ. തുല്യശക്തിയായൊള്ളവൻ സമൻ. ആകിന്റമയാൽ ശക്തിയും സിദ്ധിയും തന്നിൽ പെരുകവാനായ്ക്കൊണ്ടു ഉത്സാ

---

† ശക്തി M, V, G.

39, 39a. മാതൃകകളിൽ പാഠം കാണുന്നില്ല. 'മന്ത്രശക്തികൊണ്ടു' എന്നാദ്യം ഉള്ളതുകൊണ്ടു എല്ലായിടത്തും ആ പാഠം ചേർത്തിരിക്കുന്നു.

40. ചുരുങ്ങ + ഉള്ളവൻ.

ഷികളെക്കൊണ്ടും വിജിഗീഷു. അന്റിയെ സാധാരണമായുള്ള ദ്രവ്യപ്രകൃതികളിൽ കീഴ്ച്ചൊന്ന ക്രമത്തിനാൽ മുന്നം അമാത്യനിൽ, പിന്നെ ജനപദത്തിൽ,† എന്റിവണ്ണം ക്രമത്താൽ ശക്തിസിദ്ധികളുളവാക്കാൻ ഉത്സാഹിച്ചാലുമമയും. അന്റിയെ, അമാത്യാദികളിൽ ശുദ്ധനായൊളുവനിൽ മുന്നം ശക്തിസിദ്ധി ഉണ്ടാക്കുവാൻ ഉത്സാഹിച്ചാലുമമയും. അന്റിയെ ദുഷ്യരെ‡ക്കൊണ്ടും ശത്രുക്കളെക്കൊണ്ടും ശത്രുവിന്റെയ സിദ്ധികളെ ആക്രമിച്ചു*കൊൾവാൻ ഉത്സാഹിപ്പിതു.

**യദി വാ പശ്യേൽ—'അമിത്രോ മേ ശക്തിയുക്തോ വാഗ്ദണ്ഡപാരുഷ്യാർത്ഥദൂഷണൈഃ പ്രകൃതീരുപഹനിഷ്യതി, സിദ്ധിയുക്തോ വാ മൃഗയാദ്യൂതമദ്യസ്ത്രീഭിഃ പ്രമാദം ഗമിഷ്യതി, സ വിരക്തപ്രകൃതിരുപക്ഷീണഃ പ്രമത്തോ വാ സാദ്ധ്യോ മേ ഭവിഷ്യതി, വിഗ്രഹാഭിയുക്തോ വാ സർവസന്ദോഹേനൈകസ്ഥോ ദുർഗസ്ഥോ വാ സ്ഥാസ്യതി, സ സംഹതസൈന്യോ മിത്രദുർഗവിയുക്തഃ സാദ്ധ്യോ മേ ഭവിഷ്യതി, 'ബലവാൻ വാ രാജാ പരതഃ ശത്രുമുച്ഛേത്തുകാമഃ തമുച്ഛിദ്യ മാമുച്ഛിന്ദ്യാൽ' ഇതി, 'ബലവതാപ്രാർത്ഥിതസ്യ മേ വിപന്നകർമ്മാരംഭസ്യ വാ സാഹായ്യം ദാസ്യതി മദ്ധ്യമലിപ്സായാം ചേ'തി,—ഏവമാദിഷു കാരണേഷു അമിത്രസ്യാപി ശക്തിം സിദ്ധിം ചേച്ഛേൽ.**

† ജനപദത്തിനിൽ M. ഗ്രന്ഥത്തിലും ഇങ്ങനെ കാണുന്നുണ്ട്.

‡ ആന്ധ്യരെ (?) M.

* ആകർഷിച്ചു M.

അതിന്നപവാദം:—'എന്റെയ ശത്രു ശക്തിയുക്തനായിട്ട് വാക്പാരുഷ്യവും ദണ്ഡപാരുഷ്യവും അർത്ഥദൂഷണങ്ങളെയും[41] കൊണ്ടു പ്രകൃതികളെ കെടുത്തുകളയും' എന്റു തോന്റുകിലും, അന്റിയെ 'സിദ്ധിയുക്തയ[ൻ][42]നായാട്ടിനാലും ചൂതിനാലും, സ്വഭാവത്തിനാലും സ്ത്രീകൾ വഴിമെലും പ്രമാദത്തിനെ ച്ചെല്ലു'[43]മെന്റു തോന്റിലും, അന്റിയെ 'വിരക്തപ്രകൃതിയായിട്ട താൻ ഉപക്ഷീണനായിട്ട താൻ എനക്ക്† സാധ്യനാ'[44]മെന്റു തോന്റിലും, അന്റിയെ 'എന്നാൽ യുദ്ധത്തിന്നായ് നിയോഗിക്കപ്പെട്ടവൻ[45] തന്റെയ പട എല്ലാംകൊണ്ടു മിത്രവർഗ്ഗാദികളിൻറിയെ തനിയെ നില്ക്കും, അപ്പോഴം പടയും ചുരുങ്ങി മിത്രവർഗ്ഗാദികളുമിന്റിയെ ഇതന്നവസ്ഥയിൽ എനക്കു‡ സാധ്യനാ'മെന്റു തോന്റുകിലും, അന്റിയെ 'എന്റെയ മിത്രനായിരുന്ന രാജാവു ബലവാനായൊള്ളവൻ എനക്ക മുന്നലെയുള്ള ശത്രുവിനെ കരയേറി[46] കളഞ്ഞാൽ പിന്നെ എന്നെയും വരു'മെന്റു തോന്റിലും, അന്റിയെ 'ബലവാനായൊള്ള ശത്രു എന്നോട*

---

† ഇതക്ക G. ഇതൻക M, V.

‡ തനക്ക G.

* തന്നോട G.

41. 'ദൂഷണവും' എന്നായിരിയ്ക്കണം പാഠം. മാതൃകകളിൽ എല്ലാം 'ദൂഷണങ്ങളെയും' എന്നു തന്നെ.

42. സിദ്ധിയുക്തനാണെങ്കിലും എന്നു വിവക്ഷ.

43. പ്രമാദം പ്രാപിയ്ക്കും. സംസ്കൃതരീതി.

44. ജയിപ്പാൻ കഴിയുന്നവൻ. 'ഇതൻക (ഇതക്ക) സാധ്യനാം' എന്ന പാഠം അച്ചുപ്പിഴയായിരിയ്ക്കണം.

45. എന്നാൽ ആക്രമിക്കപ്പെട്ടവൻ എന്നു താൽപര്യം.

46. നാട്ടിൽനിന്ന ആട്ടിക്കളയുക. പദം പരിശോദ്ധ്യം വന്നിട്ടുണ്ട്.

ദ്ധ്യമം പ്രാർത്ഥിച്ചുകൊണ്ടുവെച്ച്, കർമ്മാരംഭങ്ങൾ† പിഴച്ച് എളിയനായിരുന്നപ്പോൾ,[46a] എനക്കു പിഴച്ചാൽ അന്വേല്ലം ചൊല്ലുമെന്റു കരുതി തുണചെയ്യു'മെന്റു തോന്റിലും, അന്റിയേ 'മദ്ധ്യമൻ മേൽ[47] എന്നുടയ മണ്ഡലം കൊൾവാൻ നിരൂപിക്കുംപോൾ എനക്കു തുണയാം'[47a]—എന്റിത്യാദി കാരണങ്ങൾ തോന്റുകിൽ ശത്രുവിന്നു ശക്തി സിദ്ധികളിയവിട്ടു.[48a] അവനുടയ ശക്തികൾ ചിനക്കുവാൻ[49] ഉത്സാഹിയാതെ ഉപേക്ഷിച്ചിട്ടിരിപ്പിതെന്റവാറു.

ശ്ലോകം:—

നേമിമേകാന്തരാൻ രാജ്ഞഃ
കൃത്വാ ചാനന്തരാൻ അരാൻ
നാഭിമാത്മാനമായച്ഛേൽ
നേതാ പ്രകൃതിമണ്ഡലേ.

---

† കർമ്മാന്തങ്ങൾ G.

46a. ഞാൻ എളിയവനായിരിക്കുമ്പോൾ എന്നർത്ഥം.

47. മേൽ—മേലിൽ. മധ്യമലിപ്സായാം—ഒരു മധ്യമന്റെ ആവശ്യം വരുമ്പോൾ. വ്യാഖ്യാതാവു്, 'മധ്യമൻ എന്റെ മണ്ഡലം ആഗ്രഹിക്കുമ്പോൾ' എന്നർത്ഥം കല്പിക്കുന്നു.

47a. വാക്യം ക്ലിഷ്ടം. അവസാനഭാഗത്തിന്റെ വ്യാഖ്യാനം വ്യത്യസ്തമായും കാണുന്നു. *cf*. കെ. വി. എം., പേ. 464.

48. ശത്രുവിന്നു ശക്തിസിദ്ധികൾ ഉണ്ടാവാൻ അനുവദിക്കാം (ഇയൈവിട്ടു). ഇയൈതൽ—To agree, to be palatable (T. Lex.).

49. തകർപ്പിക്കാൻ, ഛിന്നഭിന്നമാക്കാൻ. ചിനക്കുക—നുറുക്കുക; ചിനക്ക്—ഉടവ് (ന. ഭാ. നി.).

ശ്ലോകാർത്ഥം:— ചാതുരന്തരാജമണ്ഡലത്തിന്റെ നേതാവായിരിക്കുന്ന വിജിഗീഷു ഏകാന്തരന്മാരായുള്ള[49a] മിത്രരാജാക്കന്മാരെ നേമിയാക്കിച്ചെയ്തു,[50] അനന്തരരാജാക്കന്മാരെ[50a]—അടുത്തുള്ള‡ രാജാക്കന്മാരെ—അര[51]മാക്കിച്ചെയ്തു, തന്നെ നാഭി[52]യാ[യ്] കല്പിപ്പിക്കു. ഇങ്ങനെ രാജമണ്ഡലത്തെ ഒരു ചക്രമായ് കല്പിച്ചിരിക്കേണ്ടതാവു. എന്നാൽ സിദ്ധിയാവില്ല.

ശ്ലോകം:—

മദ്ധ്യേ ഹ്യുപഹിതഃ ശത്രു—
ർന്നേതുർ മിത്രസ്യ ചോഭയോഃ
ഉച്ഛേദ്യഃ പീഡനീയോ വാ
ബലവാനപി ജായതേ.

---

† —ദ്ധമാവില്ല G.

‡ അനന്തരരാജാക്കന്മാരെ നേമിയാക. അകത്തൊള്ള M.

49a. ഒന്നിടവിട്ട.

50. ചക്രമായിക്കല്പിച്ച്.

50a. തൊട്ടുള്ള രാജാക്കന്മാരെ.

51. ചക്രത്തിന്റെ അഴി.

52. മദ്ധ്യം.

ശ്ലോകാർത്ഥം:—നേതാവിനോടും മിത്രനോടും ശത്രുവിനെ ഇടൈ ഇട്ടുകൊണ്ടാൽ[53] ഉപചിതനുമായ് ബലവാനുമായിരിപ്പോനേ ആകിലും ഉച്ഛേദ്യനാവിതുതാൻ, പീഡനീയനാവിതുതാൻ ഇരണ്ടിലൊന്റു കൂടിയും.[54]

ശമവ്യായാമമാകിന്റ അധ്യായവും[55] മണ്ഡലയോനി[56] ആകിന്റ

അധികരണവും മുടിന്തതിതു.

---



† -ന്ദമാവിതു G.

53. നേതാവിന്റെയും മിത്രത്തിന്റെയും നടുവിൽ ശത്രുവിനെ ആക്കിയാൽ. സംബന്ധികാര്യത്തിൽ സംഭാവ്യാജിക വചനം. ഇടൈ ഇട്ടു—നടുക്ക നിറുത്തുക.

54. രണ്ടാലൊന്നു സാധിക്കും.

cf. 'ബലവാനാകിലും ശത്രു
നേതൃമിത്രാന്തരസ്ഥിതൻ
ഉച്ഛേദ്യനായ് ഭവിച്ചീടു-
മഥവാ പീഡനീയനാം.'

കെ. വി. എം., പേ. 464.

55. ഈ പ്രകരണം ഗ്രന്ഥമാതൃകകളിൽ കൂടുതൽ അബദ്ധജടിലമായിരിക്കുന്നു.

56. cf. കാമ. VIII. 1–42. താഴെ ചേർത്ത ശ്ലോകപദ്യം കാമന്ദകൻ ഉദ്ധരിക്കുന്നു (പേ. 42):—

'അഷ്ടശാഖം ചതുർമൂലം
ഷഷ്ടിപത്രം ദ്വയസ്ഥിതം
ഷട്പുഷ്പം ത്രിഫലം വൃക്ഷം
യോ ജാനാതി സ നീതിവിത്.'

(അഷ്ടശാഖം—മിത്രാദി 4 + പാർഷ്ണിഗ്രാഹാദി 4.
ചതുർമൂലം—അരിവിജിഗീഷുമധ്യമോദാസീനന്മാർ 4.
ഷഷ്ടിപത്രം—മൂലശാഖാശ്രിതങ്ങളായ ദ്രവ്യപ്രകൃതികൾ 60.
ദ്വയ സ്ഥിതം—ദൈവമാനുഷകർമ്മങ്ങൾ 2.
ഷട്പുഷ്പം—ഗുണങ്ങൾ 6.
ത്രിഫലം—ക്ഷയസ്ഥാനവൃദ്ധികൾ 3,

# അധികരണം ഏഴ്—ഷാഡ്ഗുണ്യം.

## പ്രക. 98, 99. ഷാഡ്ഗുണ്യസമുദ്ദേശഃ, ക്ഷയസ്ഥാനവൃദ്ധിനിശ്ചയശ്ച.

### [1. ഷാഡ്ഗുണ്യസമുദ്ദേശഃ.]

**ഷാഡ്ഗുണ്യസ്യ പ്രകൃതിമണ്ഡലം യോനിഃ.**

'ഷാഡ്ഗുണ്യസമുദ്ദേശഃ' എന്നിതു സൂത്രം. ഷാഡ്ഗുണ്യത്തിന്റെ സംക്ഷിപ്ത ഷാഡ്ഗുണ്യസമുദ്ദേശ[1]മാവിതു. അന്റിയേ പൂൎവ്വപക്ഷ നിരാകരണവഴിമേൽ സ്വസിദ്ധാന്തസ്ഥാപനമാകിലുമാക.[1a] പൂൎവ്വപക്ഷം, 'ഷൈഡ്ഗുണ്യമിതി വാതവ്യാധിഃ' എന്റിതാദി. സിദ്ധാന്തം, 'ഷാഡ്ഗുണ്യമേവൈതദവസ്ഥാഭേദാദിതി കൌടല്യഃ' എന്റു ചൊല്ലിന്റിതു.[2] ഇതായിലുമാക സമുദ്ദേശം. ഷാഡ്ഗുണ്യസമുദ്ദേശം ചൊല്ലിന്റി

---

1. സമുദ്ദേശത്തിന്റെ സംക്ഷേപമെന്നും സ്ഥാപനമെന്നും അൎത്ഥം കല്പിക്കുന്നു.

*cf.* കൌ. XI, 1–49. See also article on *Six Gunas in the Kautalya* by Dr. Narendranath Law, K. B. Pathak Comm. Vol. (Poona, 1944), Pp. 449–61.

1a. സ്ഥാപനവുമാകാം. വൈകല്പികാൎത്ഥം കാണിക്കുന്നതാണ് 'ആക'. *cf.* 'ഉരൊളുമാക ഇരെയീടാക'—മാമ്പ. ശാ. (TAS IV, P. 9.) വ. 12.

2. താഴെ വിവരിക്കുന്നതു".

ന്നെമ്പിതു സൂത്രാർത്ഥം. സംബന്ധമാവിതു[2a]—ദൈവമാനുഷങ്ങളുടെ സ്വരൂപം കീഴ് ചൊല്ലീതു. അതിനിൽ അചിന്ത്യം ദൈവം, ചിന്ത്യം മാനുഷം. ചിന്തിക്കുമാറു ഷാഡ്ഗുണ്യോപദേശം കൊണ്ടു ചൊല്ലിൻറിന്നെയ്യിതു. അധികരണസംബന്ധമാവിതു[3]—കീഴെ പ്രകരണത്തിൽ 'ശമവ്യായാമയോര്യോനിഃ ഷാഡ്ഗുണ്യം' എൻറു ചൊല്ലീതു. ഇപ്പ്രാം ഷാഡ്ഗുണ്യമാമാറു[3a] ചൊല്ലിൻറിന്നെമ്പിതു സംബന്ധം. മണ്ഡലയോനിക്കനന്തരം ഷാഡ്ഗുണ്യം ചൊല്ലിൻറതാവിതു, മണ്ഡലം ഷാഡ്ഗുണ്യത്തിനു കാരണമാകിൻറമയാൽ.

ഇവർത്ഥം 'ഷാഡ്ഗുണ്യസ്യ പ്രകൃതിമണ്ഡലം യോനിഃ' എൻറ വാറു.[4] [ഷാഡ്ഗുണ്യം][4a] ആറു ഇണങ്ങും†. പ്രകൃതിമണ്ഡലമാവിതു സ്വാമ്യാദിസപ്തപ്രകൃതിയും, ദ്വാദശരാജമണ്ഡല[വും].[5] ഇവിരണ്ടും ഷാഡ്ഗുണ്യത്തിനു യോനി ആവോ.

---

† ങ്ങളും M, V, G.

2a. വിഷയസംബന്ധമാണിതു്.

3. 'പ്രകരണസംബന്ധമാവിതു' എന്നാണു് ശരിയ്ക്കു വേണ്ടതു്. അധികരണസംബന്ധം 'മണ്ഡലയോനിക്കനന്തരം' എന്ന താഴെ വരുന്ന വാക്യത്തിലാണു് വരുന്നതു്. ഇതത്ര കാര്യമായി ഗണിച്ചിട്ടില്ലെന്നു തോന്നുന്നു.

3a. ഇപ്പ്രാം ഷാഡ്ഗുണ്യം തന്നെ നേരിട്ടു പറയുന്നുവെന്നർത്ഥം. ആം + ആറ് —ആമാറു (ആമാറ്) പിൽക്കാലത്തു വളരെ വർദ്ധിച്ചുകാണുന്നു.

4. ഇ + അർത്ഥം. 'ഷാഡ്ഗുണ്യസ്യ' എന്നു തുടങ്ങുന്ന സൂത്രത്തിനു് ഇതു വരെയിൽ പറഞ്ഞതാണു് അർത്ഥം എന്നു വിവക്ഷ.

4a. പകർപ്പുകളിലില്ല.

5. 'മണ്ഡലം' എന്നു മാതൃകകളിൽ.

‘സന്ധി,വിഗ്രഹ,ാസന,യാന,സംശ്രയ,ദ്വൈധീഭാവാഃ ഷാഡ്ഗുണ്യം’ ഇത്യാചാര്യാഃ.

‘ദ്വൈഗുണ്യ’മിതി വാതവ്യാധിഃ, സന്ധിവിഗ്രഹാഭ്യാം ഹി ഷാഡ്ഗുണ്യം സംപദ്യത ഇതി.

‘ഷാഡ്ഗുണ്യമേവൈതത് അവസ്ഥാഭേദാത്’ ഇതി കൗടല്യഃ.

ആറു ഗുണങ്ങളാവോ ഏവുവെൻ[6]റാൽ—സന്ധി, വിഗ്രഹം, യാനം, ആസനം, സംശ്രയം, ദ്വൈധീഭാവം എന്റിവാറു ഗുണങ്ങളെന്റാചാര്യന്മാർ ചൊല്ലുവിതു.

ഇരണ്ടേ† ഗുണമെന്റു വാതവ്യാധി[7] ചൊല്ലുവിതു. സന്ധിവിഗ്രഹങ്ങളിലെ അകപ്പെടും മറെറ ഗുണങ്ങൾ നാലും. ആസനവും സംശ്രയവും സന്ധിയി‡ലകപ്പെടും. യാനം വിഗ്രഹത്തിലകപ്പെടും. ദ്വൈധീഭാവമിരണ്ടിലുമകപ്പെടും.[7a] ആകിന്റമയാൽ സന്ധിവിഗ്രഹങ്ങൾ ഇരണ്ടുമേ പ്രധാനഗുണങ്ങൾ എന്റു ഉദ്ധവ*പക്ഷം.

---

† രണ്ടു G.

‡ -യിൽ V.

* വർ G.

6. ഏവു് (ഏവ). cf. അവു, ഇവു.

7. ഉദ്ധവൻ. പരിശിഷ്ടം (ആചാര്യന്മാരുടെ പട്ടിക) നോക്കുക.

7a. ഈ വാക്യം കഴിഞ്ഞതാണു് 'യാനം വിഗ്രഹത്തിൽ' എന്ന മുൻവാക്യം മാതൃകകളിൽ ചേർത്തുകാണുന്നതു്.

(ii) വിഗ്രഹമാവിതു—ശത്രുവിന്റെ ദേശത്തു കെടുപാട അധികം ചെയ്തു അവരെ ദ്രോഹിക്കുമതു വിഗ്രഹമാവിതു.

(iii) ആസനം സന്ധ്യാദികളുടെയ പ്രയോഗമൊഴിഞ്ഞിട്ടിരിക്കുമതു.

(iv) 'അഭ്യുച്ചയം യാനം.' അഭ്യുച്ചയമാവിതു—ശക്തിദേശകാലാദികളുടെയ അതിശയയോഗം അഭ്യുച്ചയമാവിതു. അതു യാനത്തിന്ന കാരണമായി, ഉപചരിച്ചു യാനമെൻറു ചൊല്ലിൻറിതു.[10]

(v) 'പരാർപ്പണം സംശ്രയ'മെൻറവാറു, തന്നെയും മക്കളെയും, ദ്രവ്യമെൻറിത്തൊടയും, ബലവാനായൊരുള്ളോരൊത്ത രാജാവിനിൽ അർപ്പിപ്പിതു, ശക്തി നിമിത്തമായും സിദ്ധി നിമിത്തമായും[10a]. അതു സംശ്രയമാവിതു.

(vi) 'സന്ധിവിഗ്രഹോപാദാനം ദ്വൈധീഭാവം'[11]—എൻറിവാറു ഗുണങ്ങളെല്ലാം വേണ്ടുമാറു ചൊല്ലീതു.

---

10. അഭ്യുച്ചയം യാനത്തിന്ന കാരണമാകയാൽ യാനത്തെയും ആ പദംകൊണ്ടു പറയുന്നു. കാരണത്തിൽ കാര്യോപചാരം—അതിൽ ആരോപകല്പന—എന്നു താല്പര്യം.

10a. ശക്തിയും ജയവും നേടാൻ.

11. വ്യാഖ്യാനമില്ല. സന്ധിവിഗ്രഹങ്ങൾ രണ്ടും സ്വീകരിയ്ക്കലാണ് ദ്വൈധീഭാവം. (ഇതു രണ്ടുതരത്തിൽ. "രണ്ടു ശത്രുക്കളുടെ നടുക്കൽ രണ്ടുവിധത്തിൽ വാക്കുകൊണ്ടു മാത്രം ആത്മസമർപ്പണം ചെയ്തു സ്വതന്ത്രനായിരിയ്ക്കുന്നതൊന്ന്"; ശത്രുവിനോടു സ്നേഹമായി സന്ധിചെയ്തു ഗൂഢമായി ദ്രോഹം ചെയ്യുന്നതു് മറ്റൊന്ന്"—കെ. വി. എം., പേ. 466).

*cf.* "ബലിനോർ ദ്വിഷതോർമധ്യേ
വാചാത്മാനം സമർപ്പയൻ
ദ്വൈധീഭാവേന വർത്തേത
കാകാക്ഷിവദലക്ഷിതഃ."

കാമ. XVI. 23.

പരസ്മാദ്ധീയമാനഃ സന്ദധീത.

അഭ്യുച്ചീയമാനോ വിഗൃഹ്ണീയാൽ.

'ന മാം പരോ, നാഹം പരം, ഉപഹന്തും ശക്തഃ' ഇത്യാസീത.

ഗുണാതിശയയുക്തോ യായാൽ.

ശക്തിഹീനഃ സംശ്രയേത.

സഹായസാധ്യേ കാര്യേ ദ്വൈധീഭാവം ഗച്ഛേൽ.

ഇതി ഗുണാവസ്ഥാപനം.

ഇനി ചൊന്ന ഗുണങ്ങളെ പ്രയോഗിപ്പാൻ വിഷയം ചൊല്ലിന്റിതു:—പരനിൽ താൻ കുറയുതു തോന്റുകിൽ പരൻ തന്നോടു സന്ധി ചെയ്യുമാറു ചെയ്യുകൊൾവിതു.

പരനിൽക്കാട്ടിൽ തനക്കു ഉപചയമുണ്ടാകിൽ വിഗ്രഹം ചെയ്‌വിതു.

'എനക്കും പരനേൽ‡ ചെല്ലപ്പടാ; പരനുമെനേൽ വരപ്പടാതെ'ന്റു തോന്റുകിൽ[12] ആസനമനുഷ്ഠിപ്പിതു.

---

‡ എനക്കവെനമേൽ G.

12. 'എനിക്കു പരനെയും പരനു' എന്നെയും വിഗ്രഹിപ്പാൻ സാധ്യമല്ല' എന്നു തോന്നുകയാണെങ്കിൽ. ചെല്ലപ്പടാ, വരപ്പടാ എന്നീ രൂപങ്ങൾ ശ്രദ്ധിക്കുക. ചെല്ലലിൽ പെടുക, വരലിൽ പെടുക എന്നേ അർത്ഥമുള്ളൂ. 'വരപ്പടാതെന്റു' എന്നു മാതൃകകളിൽ കാണുന്നു. 'പെടാ എന്റു' എന്നേ വേണ്ടൂ; തകാരം ഉച്ചാരണസൗകര്യത്തിനു ചേർത്തതാകാം. താഴെ 'വാരാതെന്റു' (f. n. 236) എന്നു വരുന്നതു നോക്കുക.

പരനിൽക്കാട്ടിൽ ഗുണാതിശയം തനക്കൊണ്ടെൻറു തോൻറുകിൽ യാനമനുഷ്ഠിപ്പിതു. ഗുണാതിശയമാവിതു 'അഭിയാസ്യൽകർമ്മത്തിൽ'[13] ചൊല്ലിൻറ ശക്തിദേശകാലാദികൾ.

സർവ്വഥാ ശക്തിഹീനനാകിൽ സംശ്രയം ചെയ്‌വിതു. ഇതു വിനെ ശിഷ്യനാത്തിപ്പോരരെക്കണക്കെ ബലവാനെ ആശ്രയിപ്പിതു. അങ്ങനെ നിന്നാൽ തന്നുടെ† കർമ്മാരംഭങ്ങൾക്ക പിഴ വാരാതു.[13a]

സഹായസാധ്യം കാര്യമെൻറു തോൻറുകിൽ ദ്വൈധീഭാവം ചെയ്‌വിതു

എൻറിവണ്ണം വിഷയമേതാനാലും ആറു ഗുണങ്ങളെയുമ്പറ്റി നിൻറുതു.[14]

എൻറിങ്ങനെ ഷാഡ്ഗുണ്യസമുദ്ദേശമാകിൻറ
സൂത്രം മുടിഞ്ഞിതു.

## [2. ക്ഷയസ്ഥാനവൃദ്ധിനിശ്ചയഃ.]

**തേഷാം യസ്മിൻ വാ ഗുണേ സ്ഥിതഃ പശ്യേത്, 'ഇഹസ്ഥഃ ശക്ഷ്യാമി ദുർഗ,സേതുകർമ്മ,വണിക്പഥ,-ശൂന്യനിവേശ, ഖനിദ്രവ്യ, ഹസ്തിവന കർമ്മാണ്യാത്മനഃ**

---

† നിൻറാൽ തന്നുടെ G.

13. അധി. 9.

13a. വരികയില്ല. വര്, തര് എന്നീ ധാതുക്കൾ വാ, താ ഇങ്ങനെ ദീർഘിച്ചതിനെപ്പറ്റി പല വാദപ്രതിവാദങ്ങളും നടന്നിട്ടുണ്ട്. സമാനാർത്ഥകങ്ങളായ രണ്ടുതരം ധാതുക്കൾ ആണ് അവയെന്നു ചിലർ. സംസ്കൃതത്തിലെ 'ദാ'വിൻറെ മാതൃകയിൽ നിർമ്മിച്ചതാണ് അവയെന്നു മറ്റു ചിലർ.

14. സ്ഥാപിതം എന്നതിൻറെ തർജ്ജമ.

പ്രവർത്തയിഷ്യേ, പരസ്യ ചൈതാനി കർമ്മാണ്യുപഹനിഷ്യേ' ഇതി തമാതിഷ്ഠേൽ, സാ വൃദ്ധിഃ.

'ആശുതരാ മേ വൃദ്ധിഃ ഭൂയസ്തരാ വൃദ്ധ്യുദയതരാ വാ ഭവിഷ്യതി, വിപരീതാ പരസ്യ' ഇതി ജ്ഞാത്വാ പര-വൃദ്ധിമുപേക്ഷേത.

തുല്യകാലഫലോദയായാം വൃദ്ധൗ സന്ധിമുപേയാൽ.

'ക്ഷയസ്ഥാനവൃദ്ധിനിശ്ചയ.' എന്നാവിതു സൂത്രം. ക്ഷയമാവിതു കോശദണ്ഡങ്ങളുടെ ചുരുക്കം. സ്ഥാനമാവിതു സാമ്യാവസ്ഥാനം.† വൃദ്ധിയാവിതു കോശദണ്ഡങ്ങളുടെ പെരുക്കം. നിശ്ചയമാവിതു അവററിന്റെ സ്വരൂപാവധാരണം. അതു ചൊല്ലിന്റിതെന്നാവിതു സൂത്രാർത്ഥം. സംബന്ധമാവിതു—കീഴ് ആറു ഗുണങ്ങളെച്ചൊല്ലീതു. ഇപ്പോൾ അവററിന്റെ ഫലമായിരുന്ന ക്ഷയസ്ഥാനവൃദ്ധികളുടെ സ്വരൂപാവധാരണം ചൊല്ലിന്റിതെന്നാവിതു സംബന്ധം. മൂന്റിലും, സൂത്രത്തിൽ വൃദ്ധി പിന്നെ ചൊല്ലീതാകിലും‡, പ്രധാനമായിട്ടും മംഗല്യകമായിട്ടും വൃദ്ധി മുന്നം ചൊല്ലിന്റിതു.[15]

'അഗ്ഗുണമാറിലും യാതൊരു ഗുണം അനുഷ്ഠിച്ചാൽ എനക്കു ദുർഗ്ഗസേതുകർമ്മം, വണിക്പഥം, ശൂന്യനിവേശം, ഖനിദ്രവ്യവനകർമ്മം, ഹസ്തിവനം എന്റിജ്ജാതി* കർമ്മം കൊള്ളാം,¶ പരനെ മുട്ടായ്

---

† —വസ്ഥ G.

‡ ചൊല്ലീതേ ആകിലും G.

* ഹസ്തി എന്റിജ്ജാതി M, V.

¶ ജാതി കൊള്ളാം G.

15. ക്ഷയം, സ്ഥാനം, വൃദ്ധി എന്നീ മൂന്നെണ്ണത്തിൽ വൃദ്ധി ഒടുവിലാണ് വരുന്നതെങ്കിലും പ്രാധാന്യാദികൾ നോക്കി അതിനെപ്പററി ആദ്യം പറയുന്നുവെന്നർത്ഥം. പാണിനി 'വൃദ്ധിരാദൈച്' എന്ന സൂത്രം അഷ്ടാധ്യായിയിൽ ആദ്യം ചേർത്തു് മംഗല്യാർത്ഥമാണെന്നും മററും പണ്ഡിതന്മാർ പറയാറുള്ളതു് ഓർമ്മിക്കുക.

വൃദ്ധി അനുബന്ധിനിയായ് വരും, [പരന്റെ അനനുബന്ധിനിയായ് വരും.][22] എന്നു തോന്നുകിലും—ഈ വിഷയങ്ങളിൽ പരന്റെ വൃദ്ധി ഉപേക്ഷിപ്പിതു എന്റവാറു, അവന്റെ വൃദ്ധി കെടുപ്പാൻ ഉത്സ(ാ)ഹി‡യാതൊഴിവിതു.[22a]

തന്റെ വൃദ്ധി കെടാതൊഴിവാനായ് വേണമിന്റിതു:—ഇരുവർക്കും വൃദ്ധി തുല്യകാലവും[23] തുല്യോദയവുമായിരിക്കിൽ സന്ധി ചെയ്‌വിതു. എന്റിങ്ങനെ വൃദ്ധി ചൊല്ലീതു.

യസ്മിൻ വാ ഗുണേ സ്ഥിതഃ സ്വകർമ്മണാമുപഘാതം പശ്യേൽ, നേതരസ്യ, തസ്മിന്നതിഷ്ഠേൽ. ഏഷ ക്ഷയഃ.

'ചിരതരേണാല്പതരം വൃദ്ധ്യുദയതരം വാ ക്ഷേഷ്യേ, വിപരീതം പരഃ' ഇതി ജ്ഞാത്വാ ക്ഷയമുപേക്ഷേത.

തുല്യകാലഫലോദയേ വാ ക്ഷയേ സന്ധിമുപേയാൽ.

*യസ്മിൻ വാ ഗുണേ സ്ഥിതഃ സ്വകർമ്മവൃദ്ധിം ക്ഷയം വാ നാഭിപശ്യേദേതൽ സ്ഥാനം.

**'ഹ്രസ്വതരം വൃദ്ധ്യുദയതരം വാ സ്ഥാസ്യാമി, വിപരീതം പരഃ' ഇതി ജ്ഞാത്വാ സ്ഥാനമുപേക്ഷേത.

---

‡ ഉത്സാഹി M, V, G.

22. പകർപ്പുകളിൽ വിട്ടിരിക്കുന്നു. പരന്റെ വൃദ്ധി ഉണർന്നില്ലയില്ല എന്നർത്ഥം.

22a. 'ഉത്സാഹി' രൂപം എല്ലാ മാതൃകകളിലും കാണുന്നു; ഇവിടെ മാത്രമല്ല, മറ്റു മിക്ക സ്ഥലങ്ങളും. കൈപ്പിഴയാണെന്നോ അല്ലെന്നോ തീർച്ചപറവാൻ വയ്യ.

23. 'തുല്യഫലവും' എന്നതു വിട്ടിരിക്കുന്നു.

*'തുല്യകാലഫലോദയേ വാ സ്ഥാനേ സന്ധിമുപേ-
യാദ്' ഇത്യാചാര്യാഃ'

'നൈതദ്വിഭാഷിതം' ഇതി കൗടല്യഃ.

ഇനി ക്ഷയം ചൊല്ലിന്റിതു:—യാതൊരു ഗുണമനുഷ്ഠിച്ചാൽ തന്നുടയ കർമ്മാരംഭങ്ങൾക്കു പിഴ വരുവിതു, ശത്രുവിനുക്കു† പിഴ വാരാതെന്റു[23a] തോന്റുവിതു അതു ക്ഷയമാവിതു. എന്റാൽ[24] അതു അനുഷ്ഠിക്കലാകാ.

അതിന്നപവാദം:— 'പലകാലം കൂടി എനക്കു ക്ഷയം വരുവിതു, ശത്രുവിനുക്കു കടുക വരു'മെന്റു തോന്റുകിലും, 'എനക്കല്പം ക്ഷയം, ശത്രുവിനുക്കു ബഹുതരം' എന്റു തോന്റിലും, 'എന്നുടയ ക്ഷയം വൃദ്ധ്യുദയത്തെ‡ അനുസരിച്ചിരിക്കും*, ശത്രുവിനുടയ ക്ഷയം§ ക്ഷയാനുബന്ധിയായിരിക്കും' എന്റു തോന്റുകിലും, തന്നുടയ ക്ഷയമുപേക്ഷിപ്പിതു.[25]
ാക്കാലത്തിന്നു പ്രതികാരം ചെയ്‌വിതു.

---

† ശത്രുവിനു G.

‡ -ത്തെയു(ം) M, V, G.

* അനുബന്ധി- G.

§ ക്ഷയവും M, V.

23a. വാരായെന്റു എന്നതിന്നു പകരം. *cf. f.* n. 12.

24. അതുകൊണ്ടു. But എന്നതിന്റെ അർത്ഥമല്ല. *cf.* 'എനക്കവളെ വേണ്ടുന്നീതില്ല; എന്റാൽ...ഇവളെ കൊന്റു കളക'—ബ്ര. പു., ഖ. 61. 'എന്റാൽ നീ പോയ് വടക്കേദിക്കിൽ ചെന്റു'—ഉ. സ. I. 34. 'എന്റാൽ ഇനി തിരുവുള്ളക്കേടു വ്രതം ദീക്ഷിക്ക'—ബ്രാ. ഗ. മാ., ഖ. 15.

25. *cf.* 'ചരിതാർത്ഥതയാ സ്വമേധസാ
ഇത സമാഗതരഃ സ്വകർമ്മണഃ
ന മഹാനപി ഭൂതിമിച്ഛതാ
ഫലസമ്പൽപ്രവണഃ പരിക്ഷയഃ.'

ഭാരവി, കിരാ. II. 8.

ശത്രുവിന്റെ തനിക്കും ക്ഷയം തുല്യകാലം, തുല്യഫലോദയം എന്നു തോന്നുകിൽ സന്ധി ചെയ്‌വിതു എന്നിങ്ങനെ ആചാര്യന്മാർ പക്ഷം.[26]

ഇതു വിശേഷിച്ചു ചൊല്ലീതില്ല എന്നു കൗടല്യൻ പക്ഷം.[27]

**യദി വാ പശ്യേത്—'സന്ധൗ സ്ഥിതോ മഹാഫലൈഃ സ്വകർമ്മഭിഃ പരകർമ്മാണ്യുപഹനിഷ്യാമി, മഹാഫലാനി വാ സ്വകർമ്മാണ്യുപഭോക്ഷ്യേ, പരകർമ്മാണി വാ, സന്ധിവിശ്വാസേന വാ യോഗോപനിഷത്പ്രണിധിഭിഃ പരകർമ്മാണ്യുപഹനിഷ്യാമി, സുഖം വാ സാനുഗ്രഹപരിഹാരസൗകര്യം ഫലലാഭഭൂയസ്ത്വേന സ്വകർമ്മണാം പരകർമ്മയോഗാവഹം ജനമാസ്രാവയിഷ്യാമി, ബലിനാതിമാത്രേണ വാ സംഹിതഃ പരഃ സ്വകർമ്മോപഘാതം**

26. ഇതിനു ശേഷം വരേണ്ടതും സ്ഥാനത്തെ സംബന്ധിച്ചുള്ളതായ മൂന്നു വാക്യങ്ങൾക്കുള്ള വ്യാഖ്യാനം മാതൃകകളിൽ കാണുന്നില്ല. നഷ്ടപ്രായമായ ആ ഭാഗത്തിന്റെ അർത്ഥം:—"യാതൊരു ഗുണത്തിങ്കൽ സ്ഥിതിചെയ്യുന്നതായാൽ സ്വകാര്യങ്ങൾക്കു വൃദ്ധിയോ ക്ഷയമോ വരികയില്ലയോ അതിനെ സ്ഥാനമെന്നു പറയുന്നു. 'എനിക്കുള്ളകാലം മാത്രമേ സ്ഥാനം വരികയുള്ളൂ; വൃദ്ധിയെ അനുസരിച്ചിട്ടുള്ളതാണ്' എന്റെ സ്ഥാനം; പരന്നു ഇതു വിപരീതമാണ്" എന്നു കാണുന്നപക്ഷം സ്ഥാനത്തെ ഉപേക്ഷിച്ചിരിക്കാം. എന്നാൽ തന്റെ സ്ഥാനം കാലംകൊണ്ടും ഫലംകൊണ്ടും ഉദയംകൊണ്ടും പരന്റെ സ്ഥാനത്തോട് തുല്യമായിരിക്കുന്നപക്ഷം സന്ധിയെത്തന്നെ അനുഷ്ഠിക്കണം—ഇങ്ങനെയാണ് ആചാര്യന്മാർ അഭിപ്രായപ്പെടുന്നതു'''—കെ. വി. എം., കൗ. അ., പേ. 467.

27. 'നൈതദ്വിഭാഷിതം'—'ഇതു വൈകല്പികമല്ല' എന്നാണ് ശരിയായ അർത്ഥം. ക്ഷയസ്ഥാനവൃദ്ധികളിലുള്ള സന്ധിയെപ്പററിയും മററും ആചാര്യന്മാർ പറഞ്ഞതിനോടു കൗടല്യൻ യോജിക്കുന്നവെന്നു താൽപര്യം.

പ്രാപ്സ്യതി, യേന വാ വിഗൃഹീതോ മയാ സന്ധാതേ തേന അസ്യ വിഗ്രഹം ദീർഘം കരിഷ്യാമി, മയാ വാ സംഹിതസ്യ മദ്ദ്വേഷിണോ ജനപദം പീഡയിഷ്യതി, പരോപഹതോ വാഽസ്യ ജനപദോ മാം ആഗമിഷ്യതി, തതഃ കർമ്മസു വൃദ്ധിം പ്രാപ്സ്യാമി, വിപന്നകർമ്മാരംഭോ വാ വിഷമസ്ഥഃ പരഃ കർമ്മസു ന മേ വിക്രമേത, പരതഃ പ്രവൃത്തകർമ്മാരംഭോ വാ, താഭ്യാം സംഹിതഃ കർമ്മസു വൃദ്ധിം പ്രാപ്സ്യാമി, ശത്രുപ്രതിബന്ധം വാ ശത്രുണാ സന്ധിം കൃത്വാ മണ്ഡലം ഭേത്സ്യാമി, ഭിന്നമവാപ്സ്യാമി, ദണ്ഡാനുഗ്രഹേണ വാ ശത്രുമുപഗൃഹ്യ മണ്ഡലലിപ്സായാം വിദ്വേഷം ഗ്രാഹയിഷ്യാമി, വിദ്വിഷ്ടം ഘാതയിഷ്യാമി' ഇതി സന്ധിനാ വൃദ്ധിമാതിഷ്ഠേൽ.

ഇനി തന്റെ പക്ഷം ചൊല്ലിന്റിതു:—

സന്ധി ചെയ്താൽ മഹാഫലങ്ങളായുള്ള ഉദ്ഘനിപ്രഭൃതി† കർമ്മങ്ങളെക്കൊണ്ടു പരന്റെയ കർമ്മം കെടുക്കാമെന്റു തോന്റുകിലും, [കെടുക്കുമാറു ചൊല്ലിതു:—സന്ധി‡ ചെയ്തു തന്റെയ കർമ്മത്തിനാൽ ജനിച്ച വസ്തു പ്രഭൂതമായും സാരമായുമുള്ളതിനെ പരവിഷയത്തിന്നു പോക്കി, അവന്റെയ* കർമ്മത്തിൽ ജനിച്ച വസ്തുക്കൾ വില പെറുകാതെ§വാറു ചെയ്‌വിതു];

---

† പ്രഭൃതികം M, V.

‡ സന്ധിവിഗ്രഹം G.

* അപരന്റെ G.

§ പെറുകാതെ M. പെറുമാ(കാ)തെ G.

അൻറിയെ മഹാഫലങ്ങളായൊള്ള കർമ്മങ്ങൾ ഇവനോട് സന്ധി ചെയ്തിട്ട് അനുഭവിപ്പതെൻറു തോൻറിലും;

പരൻറെയ മഹാഫലങ്ങളായൊള്ള കർമ്മങ്ങൾ ഉപഭോഗിക്കലാം അവനോട് സന്ധിചെയ്യാമെൻറു തോൻറിലും;

അൻറിയെ സന്ധികൊണ്ടു വിശ്വസിപ്പിച്ചിട്ട് പരൻറെയ മഹാഫലങ്ങളായൊള്ള കർമ്മങ്ങൾ യോഗോപനിഷൽപ്രക്ഷേപം[28]കൊണ്ടു കെടുത്തുകളയലാം എൻറു തോൻറുകിലും—[യോഗവാമേവർ ഗൂഢപുരുഷ തീക്ഷ്ണാദികൾ; ഉപനിഷത്താവിതു വിഷധൂമം, അംബു†ദൂഷണം എൻറിത്യാദികൾ];

അൻറിയെ ശത്രുവിൻറെയ കർമ്മങ്ങൾ സാധിക്കിൻറ ജനത്തെ ശത്രുവിനോട് സന്ധിചെയ്തിട്ട് അവർകൾക്ക് വിത്തും കൂലിയും കൊടുത്തു, ഇറയു[29]മൊഴിഞ്ഞു,‡ പ്രയാസമിൻറിയെ കൃഷ്യാദിഫലങ്ങൾ പെരിക സ്സിദ്ധിക്കുമാറു ചെയ്തുകൊടുത്തു സുഖമായ് എൻറെയ കർമ്മത്തിൽ നിയോഗിപ്പാൻ വിളിച്ചുകൊള്ളാമെൻറു തോൻറുകിലും;

അൻറിയെ, ബലവാനായൊള്ളോനൊരു ശത്രുവിനോട് എൻറെയ ശത്രു സന്ധിചെയ്യാൽ അതിൻ നിമിത്തമായ്* അവനു[29a] കർമ്മോപ

† അംശം M, G.

‡ വിത്തുകൂലി കൊടുക്കയുമൊഴിഞ്ഞു G.

* മായ M.

28. പ്രയോഗം,

29. നികുതി.

29a. ശത്രുവിനു്,

ലോത്തും വരും, അവനുടയ പെരുക്കത്തുക്ക് തക്കവാറു പെരുക ധനം കൊടുക്കവേണ്ടും' എന്റു [തോന്റിലും];[25b]*

അന്റിയേ, 'യാവനൊരുത്തനോടു വിഗ്രഹിപ്പാൻ എന്നോടു സന്ധിചെയ്യിന്റിതു, ഇവനോടു സന്ധിചെയ്തു നിന്നേ അവനോടു ഇവനു† ദീർഘതരം വിഗ്രഹം ചെയ്യിക്കാം'[30] എന്റു തോന്റിലും;

അന്റിയേ, 'എന്നോടിവൻ സന്ധി ചെയ്യാൽ ഇവനുടയ ജനപദമെനക്ക വന്നുകൂടും, എനക്ക കർമ്മവൃദ്ധി വരും' എന്റു തോന്റിലും;

അന്റിയേ, 'ദുർഗ്ഗാദികർമ്മാരംഭങ്ങളുടയൻ ശത്രു; താനും[30a] പോയ് ദുർഗ്ഗസ്ഥൻ. ഇവനോടു സന്ധി‡ചെയ്തു എന്നുടയ ദുർഗ്ഗാദി കർമ്മങ്ങളും കെടാതവാറു ചെയ്തു'വെന്റു തോന്റിലും;

അന്റിയേ, 'ശത്രു എന്നുടയ മിത്രനുടയ ധനംകൊണ്ടു കർമ്മ¶സിദ്ധം ചെയ്യിന്റിതു§; അതു ശത്രുവിനോടു സന്ധിചെയ്യാക്കാൽ പെരു

* എന്റുതാൻ M, V, G.

† എന്നോടു സന്ധിചെയ്തു നിന്റാ അവനോടിവനു G.

‡ സന്ധി G.

§ ശത്രുവിനുടയ M, V. –നുടെ G.

¶ ധർമ്മ– M.

§ ചെയ്യിന്റിതു (?) M, V.

25b. 'എന്റു താൻ' എന്നാണു' പകർപ്പുകളിൽ. മറ്റു വാക്യങ്ങൾ നോക്കുമ്പോൾ ഇതു തെറ്റായിരിക്കണമെന്നു തോന്നും.

30. വാക്യയോജന വളരെ ക്ലിഷ്ടം. ഇവൻ—ശത്രു. അവൻ—ശത്രുവിന്റെ ശത്രു.

30a. ശത്രു.

താകിൻറമയാൽ[30§] ഇ[രി]†വരോടും സന്ധിചെയ്താൽ കർമ്മങ്ങളെ ചെയ്തു കൊള്ളലാ'മെൻറു തോൻറുകിലും;[31]

അൻറിയെ, 'ശത്രുവിനോടു കൊടുകെടു‡ ചെയ്യിന്ന* മണ്ഡലം ശത്രുനോടു സന്ധിചെയ്തിട്ടു അവനോടു മണ്ഡലത്തോടു[32] ഭേദം¶ ചെയ്യാം;'

'ഭിന്നമായാൽ കർമ്മങ്ങളെ എനിക്ക ചെയ്തുകൊള്ളാ'മെൻറു തോൻറിലും;[32a]

---

§ ചെയ്യാക്കാൽ ധനം പൊരൊതാകിൻറമയാൽ (?) M, V. പൊരൊടുതാകിൻറമയാൽ (?) G.

† ഇവരോടും M, V, G.

‡ ശത്രുവിനോടു കൊടു കെടു M. ശത്രുവിനോടു കെടു G.

* ഇതൻറെ M.

¶ ഭേദ്യം M, V.

30b. ശത്രുവിനോട്' സന്ധിചെയ്യില്ലെങ്കിൽ മിത്രത്തിൽനിന്ന ആദായം സമ്പാദിക്കുന്ന ധനത്തിൻറെ തുക വർദ്ധിക്കുന്നതുകൊണ്ട്'. പാഠം ശരിയോ എന്ന നല്ല ഉറപ്പില്ല.

31. ഇക്കഴിഞ്ഞ രണ്ടു ഖണ്ഡങ്ങളുടെ വ്യാഖ്യാനം ദുർഘടമാണ്'. *cf.* 'അഥവാ കർമ്മാരംഭങ്ങളാലേ' ക്ഷോഭം സംഭവിച്ച സങ്കടത്തിൽ പെട്ടിരിക്കുന്ന പരൻ എൻറെ കർമ്മങ്ങളിൽ വിഘ്നം പ്രവർത്തിക്കാത്തതുകൊണ്ട്' അവനും, പരസാഹായ്യത്താൽ കർമ്മാരംഭങ്ങളിൽ ഏർപ്പെട്ടിരിക്കുന്ന ഞാനോടൊപ്പം തമ്മിൽ സന്ധിചെയ്തിട്ട്' എനിക്കു കർമ്മവൃദ്ധിയെ പ്രാപിക്കാൻ സാധിക്കും'—കെ. വി. എം., പേ. 468–69. വ്യാഖ്യാതാവിൻറെ മൂലപാഠം കണ്ടെത്തിരിക്കാം വ്യത്യസ്തമാണെന്നു തോന്നുന്നു. ഗണപതിശാസ്ത്രി (അർഥ. II. പേ. 241–42) ഏതാണ്ടു ഈ മാർഗ്ഗത്തിൽ വ്യാഖ്യാതാവിനെ പിന്തുടരുന്നു'.

32. അവനും മണ്ഡലവുമായി.

32a. 'ശത്രുവിനാൽ ഭേദിക്കപ്പെടാത്തതായ മണ്ഡലത്തെ ശത്രുവുമായി സന്ധിചെയ്താൽ എനിക്കു ഭേദിപ്പാൻ സാധിക്കും'—കെ. വി. എം., പേ. 469.

അൻറിയെ, പട കൊടുത്തു ശത്രുവിനെ വശമാക്കി മണ്ഡലം ലഭിപ്പാനിച്ഛയുണ്ടായപ്പോൾ[32b] അമ്മണ്ഡലമുടയവരോടു ഇവനോടു[33] ശത്രുത ചൊല്ലിക്കാം;'

'അനന്തരം മണ്ഡലത്തെക്കൊണ്ട ഇവനെ†ക്കൊല്ലിക്കാം' എൻറു തോൻറുകിലും;—എൻറിത്യാദി കാരണങ്ങൾ[34] തോൻറുകിൽ സന്ധി ചെയ്തു തനക്ക വൃദ്ധി ചെയ്തു കൊൾവിതു. എൻറിവണ്ണം സന്ധി വഴിമേൽ തനക്ക വൃദ്ധി ചെയ്തുകൊള്ളുമാറു ചൊല്ലീതു.‡

**യദി വാ പശ്യേൽ—'ആയുധീയപ്രായഃ ശ്രേണീ-പ്രായോ വാ മേ ജനപദഃ ശൈലവനനദീദുർഗ്ഗൈക-ദ്വാരാരക്ഷോ വാ ശക്ഷ്യതി പരാഭിയോഗം പ്രതിഹന്തു'-മിതി, 'വിഷയാന്തേ ദുർഗ്ഗമവിഷഹ്യമപാശ്രിതോ വാ ശക്ഷ്യാമി പരകർമ്മാണ്യുപഹന്തു'മിതി, 'വ്യസനപീഡോ-പഹതോത്സാഹോ വാ പരഃ സമ്പ്രാപ്തകർമ്മോപഘാത-**

---

† കൊണ്ടിവനെ G.

‡ ചൊല്ലിൻറിതു M, V, G.

32b. ആ ശത്രുവിന്നു ഇച്ഛ വന്നപ്പോൾ.

33. മണ്ഡലമുടയവരും ഇവനുമായി (*cf. f. n.* 32).

34. വ്യാഖ്യാനം ക്ലിഷ്ടവും അപൂർണ്ണവുമാണ്; ചിലേടത്തു വ്യത്യസ്തവും. ആകെ ഹേതുക്കൾ പതിനഞ്ചെണ്ണം വ്യാഖ്യാതാവുതന്നെ അടുത്ത പ്രകരണത്തിൽ പറയുന്നുണ്ട്. ഇവിടെപ്പറഞ്ഞവയിൽ മൂലത്തിലെ എട്ടാമത്തെ ഇനം വിട്ടുകളഞ്ഞതായി കാണുന്നു. 'മയാ വാ സംഹിതസ്യ മദ്ദ്വേഷിണോ ജനപദം പീഡയിഷ്യതി' ('ഞാനുമായി സന്ധിചെയ്തിട്ടുള്ള എൻറെ ഒരു ശത്രുവിന്റെ ജനപദത്തെ പരൻ പീഡിപ്പിക്കും'—കെ. വി. എം., പേ. 468) എന്ന ഇനമാണതു്. അതു് കൂടി ചേർത്താൽ 15 ആകും. വ്യാഖ്യാതവ്യത്യാസം ഒന്നു ചൂണ്ടിക്കാണിച്ചിട്ടുണ്ട്.

കാല' ഇതി, 'വിഗൃഹീതസ്യാന്യതോ വാ ശക്ഷ്യാമി ജന-പദമപവാഹയിതും' ഇതി, വിഗ്രഹേ സ്ഥിതോ വൃദ്ധി-മാതിഷ്ഠേൽ.

'എന്നുടെയ ജനപദം ആയുധീയപ്രായമായും, ശ്രേണീപ്രായമായും ഇരിക്കിന്റിതെന്റു തോന്റുകിലും—[ആയുധീയരാവോർ ക്ഷത്രിയാ† ദികൾ. ശ്രേണിയാവിതു കൃഷിചെയ്യും ചേവിച്ചും‡[34a] ജീവിച്ചുനില്പു മവരർ]; അന്റിയെ ശൈലങ്ങൾ, വനങ്ങൾ എന്റി ഇവറ്റുങ്ങളെ മുതലെപ്പൂ, ഏകദ്വാരരക്ഷകരാവിതു എന്റവാറു ഒരു വാതിൽ പുക വാനും പുറപ്പെടുവാനും ഉള്ളിതു, സ്വഭാവമായ് രക്ഷിച്ചുകൊള്ളുവുമാം,* എന്റു ശത്രുവിന്നുടെയ അഭിയോഗം കെടുക്കലാ'മെന്റു തോന്റുകിലും;[35]

അന്റിയെ, 'വിഷയാന്തത്തിൽ ദുർഗ്ഗമാരാലും അഴിക്കൊല്ലാതിതു;[36] അതിനെ ആശ്രയിച്ചു പരകർമ്മങ്ങളെ കെടുക്കലെപ്പൂ'മെന്റു തോന്റുകിലും;

അന്റിയെ, 'വ്യസനപീഡയിനാൽ ഉപഹതമായിതന്ന ഉത്സാഹമെത്ത ഉദ്യമനായിരുന്ന ശത്രു സമ്പ്രാപ്തമായിതന്ന കർമ്മോപഘാതകാലത്തെ ഉടയൻ'[37] [എന്റു തോന്റുകിലും];[37]

---

† ക്ഷത്ര്യാദി M, V, G.

‡ ചെയ്തിച്ചും G.

* കൊൾവാനമാം G.

34a. < സേവിച്ച്.

35. ശൈലദുർഗ്ഗങ്ങൾ ഉള്ളതുകൊണ്ടും മറ്റും ശത്രുക്കളെ തടുക്കാമെന്നു തോന്നുകിലും, ഗർവ്വോദ്ധൃതന്മാർ കടന്നിറച്ച് അധികബാധ വരുത്തിക്കൊണ്ടിരിക്കുന്നു.

36. പിടിച്ചുകൂടാൻ വയ്യാത്തതാണ്. ഒല്ലുതൽ—To be possible (T. Lex.).

37. മാതൃകകളിൽ ഇല്ല. സംസ്കൃതമൂലത്തിന്റെ വെറും പരാവർത്തനമാണ് വ്യാഖ്യാനം. cf. 'വ്യസനങ്ങളാലും പീഡകളാലും ഉത്സാഹം ക്ഷയിച്ചവരായിരിക്കുന്ന പരന്മാർ കർമ്മോപഘാതം വരുത്തുവാൻ ഇപ്പോൾ അവസരം വന്നിരിക്കുന്നു'—കെ. വി. എം., പേ. 469.

'അടങ്ങിയ, 'ഇവനോട് വിഗ്രഹിച്ചിരിക്കുന്നേടത്തോളം[38] മററാത്ത പടിയെ† ഇവന്റെ ജനപദം ആവാഹിച്ചുകൊള്ളാ'മെന്നു തോന്നുകിലും—എന്നിവയ്ക്കു നാശമാത്ര കാരണങ്ങൾ തോന്നുകിൽ വിഗ്രഹം ചെയ്തു വൃദ്ധി ആകാംക്ഷിച്ചാലമയും.

യദി വാ മന്യേത—'ന മേ ശക്തഃ പരഃ കർമ്മാണ്യുപഹന്തും, നാഹം തസ്യ കർമ്മോപഘാതീ വാ, വ്യസനമസ്യ, ശ്വവരാഹയോരിവ കലഹേ വാ സ്വകർമ്മാനുഷ്ഠാനപരോ വാ വർദ്ധിഷ്യേ'—ഇത്യാസനേന വൃദ്ധിമാതിഷ്ഠേൽ.

ആസനാവഴിമേൽ വൃദ്ധി ചൊല്ലിൻറിതു:—'എനിക്ക് പരന്റെയ കർമ്മങ്ങൾ കെടുക്കൊല്ലാ;[38a] എന്നുടയ കർമ്മങ്ങളവനാം കെടുക്കൊല്ലാ. ഇരിവർത്തിന്റെയ[39] യുദ്ധം ശ്വവരാഹകലഹ[40]മാകിൻറമയാൽ എന്നുടയ കർമ്മങ്ങൾ അനുഷ്ഠിച്ചു പരന്മേൽ ചെല്ലാതെ നിന്നു വൃദ്ധിചെയ്തു കൊൾവനെന്നു തോററുകിൽ ആസനമനുഷ്ഠിച്ചുകൊൾവിതു.

യദി വാ മന്യേത—'യാനസാധ്യഃ കർമ്മോപഘാതഃ ശത്രോഃ, പ്രതിവിഹിതസ്വകർമ്മാരക്ഷശ്ചാസ്മി' ഇതി യാനേന വൃദ്ധിമാതിഷ്ഠേൽ.

---

† വഴിയെ G.

38. മററാത്ത ശത്രു ഇവനോടു യുദ്ധം നടത്തുമ്പോൾ.

38a. കെടുക്കാൻ വയ്യ.

39. രണ്ടും ഒരുപോലെ തളർച്ചുള്ള. 'ഇരിവരുതിന്റ" എന്ന എല്ലാ പകർപ്പുകളിലും. *cf. f. n.* 21.

40. നായും പന്നിയും പോലെ സമന്മാർ തമ്മിൽ നടക്കുന്ന യുദ്ധം.

ഇനി യാനവഴിമേൽ വൃദ്ധി ചൊല്ലിന്റിതു—'യാനം കൊണ്ടേ കർമ്മങ്ങളെ കെടുക്കാവിതു. എന്നുടെ കർമ്മം കെടാത്തവാറു പ്രതിവിധാനം ചെയ്യുന്നേൻ' എന്റു തോന്റുകിൽ യാനംകൊണ്ടു തനക്കു വൃദ്ധി ചെയ്തുകൊൾവിതു.

**യദി വാ മന്യേത—'നാസ്മി ശക്തഃ പരകർമ്മാണ്യുപഹന്തും, സ്വകർമ്മോപഘാതം വാ ത്രാതും' ഇതി ബലവന്തമാശ്രിതഃ സ്വകർമ്മാനുഷ്ഠാനേന ക്ഷയാൽ സ്ഥാനം, സ്ഥാനാദ്വൃദ്ധിം ചാകാങ്ക്ഷേത.**

അന്റിയേ, 'എനക്കു പരകർമ്മങ്ങളെ കെടുപ്പതല്ലു; സ്വകർമ്മങ്ങളുടയ കേടു താങ്ങുവാനും സമർത്ഥനല്ലു[41]' എന്റു തോന്റുകിൽ ബലവാനെ ആശ്രയിച്ചു തന്നുടയ കർമ്മാനുഷ്ഠാനം ചെയ്തു അതിൻ വഴിമേൽ ക്ഷയത്തിൽനിന്റു സ്ഥാനത്തെ ആകാംക്ഷിപ്പിതു. സ്ഥാനം വന്നപ്പോൾ വൃദ്ധി ആകാംക്ഷിപ്പിതു.

**യദി വാ മന്യേത—'സന്ധിനൈകതഃ സ്വകർമ്മാണി പ്രവർത്തയിഷ്യാമി വിഗ്രഹേണൈകതഃ പരകർമ്മാണ്യുപഹനിഷ്യാമി' ഇതി ദ്വൈധീഭാവേന വൃദ്ധിമാതിഷ്ഠേൽ.**

അന്റിയേ, 'ഒരുത്തനോടു സന്ധി ചെയ്തു എന്നുടയ കർമ്മങ്ങളെ ച്ചെയ്തുകൊണ്ടു മറ്റൊരുത്തനോടു വിഗ്രഹവും ചെയ്തു അവനുടയ കർമ്മങ്ങളെ കെടുക്കവുമാ'മെന്റു തോന്റുകിൽ ദ്വൈധീഭാവംകൊണ്ടു വൃദ്ധി ചെയ്‌വിതു.

---

41. ഞാൻ എന്ന അധ്യാഹാരവും.

ഏവം ഷഡ്ഭിർ ഗുണൈരേതൈഃ
സ്ഥിതഃ പ്രകൃതിമണ്ഡലേ
പര്യേഷേത ക്ഷയാൽ സ്ഥാനം
സ്ഥാനാദ് വൃദ്ധിം ച കർമ്മസു.

ശ്ലോകാർത്ഥം സുബോധം.[42]

ക്ഷയസ്ഥാനവൃദ്ധിനിശ്ചയഃ എന്നതും സൂത്രം മുടിഞ്ഞതില്ല.



42. 'ഷാഡ്ഗുണ്യംകൊണ്ടു പ്രകൃതി-
മണ്ഡലത്തിങ്കൽ നേടണം
ക്ഷയത്തിൽനിന്നു സ്ഥാനത്തെ,
സ്ഥാനത്തിങ്കന്നു വൃദ്ധിയും.'

കെ. വി. എം., പേ. 471.

'സുബോധം' എന്നെഴുതിയിരിക്കുന്നതിൽനിന്ന വ്യാഖ്യാതാവിന്റെ ലക്ഷ്യം സാമാന്യം പാണ്ഡിത്യം നേടിയവർക്ക് മാർഗ്ഗദർശനം ചെയ്യുക മാത്രമാണെന്ന വരുന്നു. അതു കൊണ്ടുതന്നെയായിരിക്കാം ചിലേടത്തെല്ലാം നിഷ്കർഷക്കുറവു കാണുന്നതു്. അവിടവിടെ കാണുന്ന ചെറിയ വിടവുകൾക്കും ഇതായിരിക്കാം കാരണം.

## പ്രകരണം 100. സംശ്രയവൃത്തിഃ.

---

**സന്ധിവിഗ്രഹയോസ്തുല്യായാം വൃദ്ധൌ സന്ധിമുപേയാൽ. വിഗ്രഹേ ഹി ക്ഷയവ്യയപ്രവാസപ്രത്യവായാ ഭവന്തി.**

**തേനാസനയാനയോഃ ആസനം വ്യാഖ്യാതം.**

ഇനി 'ക്ഷയസ്ഥാനവൃദ്ധിനിശ്ചയഃ' എൻറിപ്പറഞ്ഞതിന്നു† ശേഷമായും വക്ഷ്യമാണമാകിൻറ സംശ്രയവൃത്തി പ്രസംഗിപ്പാൻ ചൊല്ലിൻറിതു.‡ കീഴ്ച്ചൊന്ന ഗുണങ്ങളാൽ താനക വൃദ്ധി ചെയ്യുകൊള്ളുമാറു ചൊല്ലീതു. ഇല്ലേപ്പാറം ഇവിരണ്ടും ഇണങ്ങുവാൻ വൃദ്ധി കിട്ടികിൽ ഇന്ന ഗുണമാശ്രയിപ്പു എന്നതറിയിപ്പാൻ* ചൊല്ലിൻറിതു [1]

സന്ധിവിഗ്രഹവഴിമേൽ വൃദ്ധി ഒത്തിരിക്കിൽ, [ഒത്തിരിപ്പു എൻറവാറു പ്രമാണവും കാലവും അനുബന്ധവും ഒത്തിരിക്കിൽ], സന്ധി ചെയ്‌വു. എന്തിനെൻറാൽ വിഗ്രഹത്തിൽ വല്ലു ക്ഷയവും, വ്യയവും, പ്രവാസവും, പ്രത്യവായമുമുളവാം ക്ഷയമാവിതു മുഖ്യപുരുഷരുടെയ

---

† എൻറും സൂത്ര– G.

‡ ചൊല്ലീതു M. V. G.

* എന്നതറി– M. V.

1. 2ഉ തൊടുക.

ചുരുക്കം. വ്യയം ധാന്യഹിരണ്യാദികളുടെ ചുരുക്കം. പ്രവാസം പ്രവസിതം. പ്രത്യവായമാവിതു പരപ്രയുക്തരായുള്ള പുരുഷരാൽ ചെയ്യപ്പെട്ടിരുന്ന ഉദകപ്രക്ഷണാദി വഴിമേൽ ഉള്ള പീഡ.

ഇതുകൊണ്ടു ആസനയാനങ്ങളിൽ ഫലമാകിൽ ആസനവഴിമേൽ അനുഷ്ഠിക്ക. യാനത്തിൽ ക്ഷയാദികൾ വരുമത്രെ കണ്ടുകൊൾക.

**ദ്വൈധീഭാവസംശ്രയയോഃ ദ്വൈധീഭാവം ഗച്ഛേൽ. ദ്വൈധീഭൂതോ ഹി സ്വകർമ്മപ്രധാന ആത്മന ഏവോപ- കരോതി. സംശ്രിതസ്തു പരസ്യോപകരോതി, നാത്മനഃ.**

സംശ്രയത്തിനാലും ദ്വൈധീഭാവത്തിനാലും ഫലമൊക്കിൽ ദ്വൈധീഭാവമേ അനുഷ്ഠിക്ക.† ദ്വൈധീഭൂതനായുള്ളവൻ തന്റെയ കർമ്മങ്ങളെയേ‡ അനുഷ്ഠിപ്പു, തനിക്കേ ഉപകരിക്കും. സംശ്രിതനായുള്ളവൻ പരനെ ഉപകരിക്കുമത്രെ ആവിതു; തനിക്കല്ല".[2]

**യദ്ബലഃ സാമന്തഃ തദ്വിശിഷ്ടബലമാശ്രയേത. തദ്വിശിഷ്ടബലാഭാവേ തമേവാശ്രിതഃ കോശദണ്ഡഭൂ- മീനാം അന്യതമേനാസ്യോപകർത്തുമദൃഷ്ടഃ പ്രയതേത.**

---

† ഷ്ഠിക്ക G.

‡ -ങ്ങളെ G.

2. അന്യനെ ഉപകരിപ്പുതുള്ളൂ; തനിക്കുപകരിപ്പില്ല.

(ഇതിനു ശേഷം എല്ലാ പകർപ്പുകളിലും, 'എൻറിങ്ങനെ ഷാഡ്ഗുണ്യസമുദ്ദേശവ്യതിരിക്തമാകിന്റ പ്രകരണം മുടിഞ്ഞിതു' എന്നെഴുതിക്കാണുന്നു. അടുത്ത വാക്യം പ്രകരണാന്തരമെന്ന പോലെ തോന്നുന്നതായിരിപ്പതും കാരണം. f. n. 2a നോക്കുക.

**മഹാദോഷോ ഹി വിശിഷ്ടസമാഗമോ രാജ്ഞാമന്യ– ത്രാരിവിഗൃഹീതാൽ.**

**അശക്യേ ദണ്ഡോപനതവദ്° വർത്തേത.**

'സംശ്രയവൃത്തി'[1] എന്നിതു സൂത്രം.[2a] സംശ്രയവൃത്തി എന്നിതു സംശ്രയാനുഷ്ഠാനം. അതുകൊണ്ടു തന്നുടെയ ശക്തിക്ക ആപ്യായനം[3] ചെയ്യുമാറു ചൊല്ലിൻറിതെന്നിതു സൂത്രാർത്ഥം. സംബന്ധമാവിതു— കീഴ് സന്ധിവിഗ്രഹയാനാസനങ്ങളുടെയ വൃത്തി ചൊല്ലി.[3a] അനന്തരം സംശ്രയത്തിൻവൃത്തി ചൊല്ലുവാനുടത്തിതു, സന്ധിവിധേയമായിട്ടും അപായബാഹുല്യമായിട്ടും,[4] എൻറിതു സംബന്ധം.

അഭിയോക്താവിനു[5] യാതൊരുവു ബലമേറീതു അതിലധികവും സാമ്യമായിരുന്ന ബലവുയിരുടെയ പക്ഷം[6] ആശ്രയിപ്പിതു. വിശിഷ്ട[ബല]വാനില്ലെയാകിൽ അഭിയോക്താവുതന്നെ ആശ്രയിച്ചുനിൽപ്പൂ, കോശദണ്ഡഭൂമികളൊറൊൻറു[7] കൊടുത്തു അദൃശ്യസേവയാലുത്സാഹിപ്പിതു.[8] വിശിഷ്ടബലരായൊരു രാജാക്കളോടുകൂടി നില്പതു വധ

---

† വിശിഷ്ടവാൻ M. V. G.

2a. ശരിയുള്ള സൂത്രവിവരണം ഇവിടെനിന്നാണു് തുടങ്ങുന്നതു്. മുകളിൽ പറഞ്ഞതെല്ലാം അവതാരികയേ ആകുന്നുള്ളു.

3. പരിപോഷണം.

3a. ക്രിയയിൽ ഭൂതപ്രത്യയം വിട്ടുപോയിരിക്കാം. മുൻവിനയെച്ചമായി ഗണിച്ചു അടുത്ത വാക്യത്തോടു് ചേർക്കുകയും ചെയ്യാം.

4. സന്ധിമൂലമോ അപായമൂലമോ ആയി സംശ്രയം വരാമല്ലോ.

5. ആക്രമിക്കുന്നവൻ. സാമന്തപദം വിട്ടിരിക്കുന്നു.

6 ബലവും ഉയിരും (ഉശിർ, ക. ഉസിർ) ഉള്ളവൻ. 'ബലമുയിരുടെയ വളരെ' എന്നായിരിക്കുമോ പാഠം?

7. കോശഭൂമികളിൽ ഒന്നു്.

8. ശത്രുവിനെ പ്രസാദിപ്പിപ്പാൻ ശ്രമിക്കണം.

ബന്ധമി ഭോഗാഭോഷങ്ങളെല്ലെല്ലും. ബലവാനൊടു നില്ക്കപ്പുറവും, അവൻ ശത്രുവിനൊടു വിഗ്രഹിക്കുന്നാറം.

അദൃഷ്ടസേവ ല്ലാ എന്റു ചൊല്ലുവോനാകിൽ, കൂടിട്ട ദണ്ഡോപനതനെ[9]ക്കണക്കെ ഇരിപ്പിതു.

യദാ ചാസ്യ പ്രാണഹരം വ്യാധിമന്തഃകോപം ശത്രു-വൃദ്ധിം മിത്രവ്യസനമുപസ്ഥിതം വാ തന്നിമിത്താമാത്മ-നശ്ച വൃദ്ധിം പശ്യേത്, തദാ സംഭാവ്യവ്യാധിധർമ്മ-കാര്യാപദേശേനാപയായാത്. സ്വവിഷയസ്ഥോ വാ നോപഗച്ഛേൽ. ആസന്നോ വാസ്യ ഛിദ്രേഷു പ്രഹരേൽ.

യാതൊരിക്കാൽ ഇവന്നു പ്രാണഹരമായൊള്ള വ്യാധി[താൻ][10] അന്തഃക്ഷോഭം താൻ—[അന്തഃക്ഷോഭമാവിതു മന്ത്രിപുരോഹിതാദികോപം], ശത്രുവൃദ്ധിതാൻ, മിത്രവ്യസനം താൻ തോന്റുവിതു,[11] അപ്പോഴം തേറലാംവണ്ണമൊള്ള വ്യാധി താൻ, ധർമ്മകാര്യം താൻ ചൊല്ലിപ്പൊയ്പൊവിതു.† അന്റിയെ സ്വവിഷയത്തിലിരപ്പോനാകിൽ പ്രാണഹരവ്യാധ്യാദിയുടയനായിരുന്നവൻ വിളിച്ചാലും, വ്യാധിതാൻ, ധർമ്മകാര്യംതാൻ ഒരു കാര്യ ചൊല്ലിക്കൊള്ളാതൊഴിവിതു. ഉടൻ[12] ഇരുന്നിട്ടു‡

† ചൊല്ലിപ്പോവിതു G.

‡ ഉടനെ ഇരിന്നിട്ടു M.

9. ദണ്ഡോപനതവൃത്തി (താഴെ പറയുന്നതു്) ചെയ്യുവനെപ്പോലെ.

10. പദം വിട്ടുകാണുന്നു.

11. 'തന്നിമിത്തം തനിക്കു വൃദ്ധി വരാനിടയുള്ളതായും' എന്ന ഭാഗം വിട്ടിരിക്കുന്നു.

12. ഒപ്പം. cf. ഉടമ്പി(പ്പി)റന്നവർ. 'ഉടവരെക്കൊണ്ടും പിറകിനിന്നും ഉടൻ കൂടിനിൽക'—തിരുനെ. ശാ. (Ep. Ind. XVI., പേ. 343), വ. 9.

എന്റു ചൊല്ലി നില്പിതു. ഇരുവരെയുമാശ്രിപ്പോരെ[15a]ക്കണക്കെ ഇരിപ്പിതു. അൻറിയെ പരസ്പരാപദേശം ചൊല്ലി എൻറവാറു, ഗുണപുരുഷന്മാരെക്കൊണ്ടു ഒരോരുത്തർക്ക് അപകാരം ചെയ്തു, ഇരുവർക്കുമിതരൻ അപകാരം ചെയ്യുമാറു ചൊല്ലി, ഇരുവരെയും ഭേദിപ്പിതു.[16] ഭിന്നരായവാറേ [ഉപാംശുദണ്ഡം ചെയ്‌വിതു.][17]

പാർശ്വസ്ഥോ വാ ബലസ്ഥയോരാസന്നഭയാൽ പ്രതി-
കുർവീത. ദുർഗ്ഗാപാശ്രയോ വാ ദ്വൈധീഭൂതസ്തിഷ്ഠേൽ.
സന്ധിവിഗ്രഹക്രമഹേതുഭിർ വാ ചേഷ്ടേത. ദൂഷ്യാമിത്രാ-
ടവികാനുഭയോരുപഗൃഹ്ണീയാൽ. ഏതയോരന്യതരം
ഗച്ഛംസ്തൈരേവാന്യതരസ്യ വ്യസനേ പ്രഹരേൽ. ദ്വാ-
ഭ്യാം ഉപഹിതോ വാ മണ്ഡലാപാശ്രയസ്തിഷ്ഠേൽ. മധ്യ-
മമുദാസീനം വാ സംശ്രയേത. തേന സഹൈകമുപഗൃ-
ഹ്യേതരമുച്ഛിന്ദ്യാൽ; ഉഭൗ വാ.

യാവദന്യോന്യത്തിൽനിൻറു ഭയം ആസന്നമായ്‌ തോൻറുവോളം അവനിൽനിൻറു വരും ഭയത്തിനു പ്രതീകാരം ചെയ്‌വിതു. ദുർഗ്ഗമാശ്രിച്ചു ദ്വൈധീഭാവമനുഷ്ഠിച്ചാലുമാം. സന്ധി‡വിക്രമഹേതുക്ക[17a]ളായൊള്ളവ

---

‡ സന്ധ G.

15 a. ആശ്രയിക്കുന്നവരെപ്പോലെ.

16. രാജാക്കന്മാരോടും അവനെ മറ്റവൻ കൊല്ലിക്കും വരുത്തുമെന്നു പറഞ്ഞു ഭേദിപ്പിക്കണം എന്നർത്ഥം.

17. പകർപ്പുകളിൽ വിട്ടിരിക്കുന്നു. വ്യാഖ്യാതാവു് വിട്ടതല്ലെന്നു സ്പഷ്ടം.

17a. 'സന്ധിവിഗ്രഹക്രമ' എന്നാണു് മൂലപാഠം. വ്യാഖ്യാതാവിന്റെ പാഠം 'സന്ധിവിക്രമ' എന്നായിരുന്നുവെന്നു താഴെ വരുന്ന 'വിക്രമഹേതുക്കളായവ' എന്ന ഭാഗം വ്യക്തമാക്കുന്നു.

ഭോമ്യാമച്ഛിന്നോ മധ്യമോദാസീനയോ സ്വപക്ഷീയാണാം വാ രാജ്ഞാം ന്യായവൃത്തിമാശ്രയേത. തുല്യാനാം വാ യസ്യ പ്രകൃതയഃ സുഖ്യേയുരേനം, യത്രസ്ഥോ വാ ശക്നുയാദാത്മാനമുദ്ധർത്തും, യത്ര വാ പൂർവപുരുഷോചിതാ ഗതിരാസന്നഃ സംബന്ധോ വാ മിത്രാണി ഭൂയാംസി ശക്തിമന്തി വാ ഭവേയുഃ.

ഇനി ഇരുവരാലുമുപദ്രവിക്കപ്പെട്ടിരിക്കുന്നവന്റെ വ്യാപാരം ചൊല്ലിന്റിതു:—ഇരുവരാൽ കരയേററപ്പെട്ടാൽ മധ്യമനെത്താൻ ഉദാസീനനെത്താൻ, അവരുടെ മിത്രാദികളെത്താൻ ഇവരിൽ ന്യായവൃത്തരായുള്ളവരെ ആശ്രയിപ്പൂ. എല്ലാരും ന്യായവൃത്തികളെയാകിൽ, യാവനൊരുത്തന്റെ പ്രകൃതികൾ ഇവനെക്കൊണ്ടാടിയിരിപ്പോർ† ആകുമവനെ[21] ആശ്രയിച്ചിരിപ്പൂ. പ്രകൃതികളും എല്ലാരുമൊത്തു വരികിൽ യാവനൊരുത്തനെയാശ്രയിച്ചുനിന്റു പ്രതീകാരം ചെയ്യാമെന്റു തോന്റുവിതു, അവനെ ആശ്രയിപ്പൂ.[22] അവിടമൊക്കിൽ വിവാഹാദിസംബന്ധം ചാരുന്നുള്ളവനെ[23] ആശ്രയിപ്പൂ. അവിടവുമൊക്കിൽ‡ യാവനൊരുത്തനു പല മിത്രന്മാർ ശക്തി ഉടയരായിരിക്കിന്റിതു അവനെ ആശ്രയിപ്പൂ.

---

† -യിരിപ്പോൻ G.

‡ അവിടവുമൊക്കിൽ G.

21. 'തന്റെ പ്രകൃതികൾ തനിക്ക സുഖമുണ്ടാക്കിത്തീർക്കുകയോ അനുഗ്രഹിക്കയോ'—കെ. വി. എം., പേ. 479.

22. 'എല്ലാരും ന്യായവൃത്തികളെയാകിൽ' എന്നതു മുതൽ ഇതുവരെയുള്ള ഭാഗം M, V പകർപ്പുകളിൽ വിട്ടിരിക്കുന്നു. G യിൽ ഉണ്ട്.

23. വിവാഹാദികൾ വഴിക്കു ചാർച്ചയുള്ളവൻ. ചാർതല്‍—To unite, to be related to (T. Lex.).

ശ്ലോകം—

പ്രിയോ യസ്യ ഭവേദ് യോ വാ
പ്രിയോഽസ്യ കതരസ്തയോഃ
പ്രിയോ യസ്യ സ തം ഗച്ഛേത്
ഇത്യാശ്രയഗതിഃ പരാ.

ശ്ലോകാർത്ഥം—ആശ്രിക്കിന്റവൻ യാവനൊരുത്തന്നു പ്രിയനായിരിപ്പ്വിതു ഇരുവരിലും, അവിടെ തന്നെ ഉവക്ഷമവനെ[24] ആശ്രിക്ക; താൻ ഉവക്ഷമവനെ അല്ല—എന്റിങ്ങനെ ആശ്രയവൃത്തി ചൊല്ലീതു.[25]

ആശ്രയവൃത്തി മുടിഞ്ഞിതു.



24. ഇഷ്ടപ്പെടുന്നവനെ.

25. cf. 'അന്യോന്യപ്രിയരാം രണ്ടു
പേരിലാരോ നിജപ്രിയൻ
അവനെത്താനാശ്രയിക്കണം—
മതാണുത്തമസംശ്രയം.'

കെ. വി. എം., പേ. 474.

# പ്രക. 101, 102. സമഹീനജ്യായസാം ഗുണാഭിനിവേശഃ, ഹീനസന്ധയശ്ച.

---

## [1. സമഹീനജ്യായസാം ഗുണാഭിനിവേശഃ.]

**വിജിഗീഷുഃ ശക്ത്യപേക്ഷഃ ഷാഡ്ഗുണ്യമുപയുഞ്ജീത. സമജ്യായോഭ്യാം സന്ധീയേത. ഹീനേന വിഗൃഹ്ണീയാൽ. വിഗൃഹീതോ ഹി ജ്യായസാ ഹസ്തിനാ പാദയുദ്ധമിവാഭ്യുപൈതി. സമേന ചാമം പാത്രമാമേനാഹതമിവോഭയതഃ ക്ഷയം കരോതി. കുംഭേനേവാശ്മാ ഹീനേനൈകാന്തസിദ്ധിമവാപ്നോതി.**

'സമഹീനജ്യായസാം ഗുണാഭിനിവേശഃ' എന്നിതു സൂത്രം. സമനാവോൻ ശത്രുവിനൊടൊത്ത ശക്തിയും സിദ്ധിയുമുടയവൻ. ഹീനനാവോൻ കുറഞ്ഞതുള്ളവൻ. ജ്യായാനാവോൻ പെരിയവൻ. ഇമ്മൂൻറവസ്ഥയിലുമൊള്ള ഗുണസ്ഥാപനം ചൊല്ലിൻറിതെന്നിതു സൂത്രാർത്ഥം. സംബന്ധമാവിതു—കീഴ് കാരണാപേക്ഷമായൊള്ള† ഷാഡ്ഗുണ്യപ്രയോഗം ചൊല്ലീതു. ഇപ്പോഴ് ശക്ത്യപേക്ഷമായ് ചൊല്ലിൻറിതെന്നിതു സംബന്ധം.

---

† മായ G.

വിജിഗീഷു തന്നുടെ ശക്തിക്ക തക്കവാറു ഷാഡ്ഗുണ്യം പ്രയോഗിപ്പിതു. ശത്രു സമനായിരിക്കിൽ സന്ധി ചെയ്‌വിതു. ഹീനനാകിൽ വിഗ്രഹം ചെയ്‌വിതു. പെരിയനോടു വിഗ്രഹിക്കിൽ ആനയോടു കാലാൾ പററി[1]ക്കൊൾവോരെക്കണക്കെ[1a] ആയ് വരും. സമനോടു പററിക്കൊൾകിൽ പക്കച്ചുക്കലമിരണ്ടും‡ തകർത്താലെക്കണക്കെ വരും.[2] ഹീനനോടു വിഗ്രഹിച്ചാൽ കലത്തിന്മേൽ കല്ലുകൾ വീണ്ണാലെക്കണക്കെ[3] ഏകാന്തസിദ്ധിയിനെ[4] പ്രാപിക്കും.

ജ്യായാംശേന സന്ധിമിച്ഛേൽ, ദണ്ഡോപനതവൃത്ത-മാബലീയസം വാ യോഗമാതിഷ്ഠേൽ.

സമശേന സന്ധിമിച്ഛേൽ, യാവന്മാത്രമപകുർവ്വാൽ താവന്മാത്രമസ്യ പ്രത്യപകുർവ്വാൽ. തേജോ ഹി സന്ധാനകാരണം; നാതപ്തം ലോഹം ലോഹേന സന്ധത്ത ഇതി.

---

‡ പക്കച്ചു(?)കല- M. V.

1. പിടിക്കുക (Grasp, seize). ഇവിടെ എതിർക്കുക.

1a. എതിർക്കുന്നതുപോലെ. 'കണക്കെ' എന്നതിനെ 'കിണക്കെ' എന്നും പണ്ടെ ഉച്ചരിച്ചിരുന്നതായിക്കാണുന്നു. cf. 'തിലവരൻ നിറഞ്ഞു വന്നിറങ്ങിന കിണക്കേയും' —പ്രാ. ഗ. മാ., പേ. 7.

2. തകർത്തതുപോലെ വരും.

3. വീണതുപോലെ. എല്ലാ പകർപ്പുകളിലും 'വീണ്ണു' എന്നുതന്നെ കാണുന്നു. cf. ലീ. തി. 51, 56, 57. 'വാതരാരീയിൽ വീണ്ണുഴിഞ്ഞ ഹൃദയം' —പദ്യ. പ. 216. 'മാനസലീലം വീണ്ണു കാലത്തു'—ശ്രീ. വാ., പേ. 5. എന്നാൽ ഭ്രൂ. പ്പ. യിൽ 'തകത്തിൽ വീണപോലെയെന്ന്യേ (പേ. 64) എന്നും കാണാവുന്നതില്ല.

4. പൂർണ്ണജയം.

**ഹീനശ്ചേൽ സർവ്വത്രാനുപ്രണതസ്തിഷ്ഠേൽ, സന്ധി-മുപേയാൽ. ആരണ്യോഗ്നിരിവ ഹി ദുഃഖാമർഷജം തേജോ വിക്രമയതി. മണ്ഡലസ്യ ചാനുഗ്രാഹ്യോ ഭവതി**

ജ്യായാനായൊരുവൻ സന്ധി ചെയ്യാതെ ഒഴിവോനാകിൽ ദണ്ഡോപനതവൃത്തവും[5] ആബലീയസയോഗവും[5a] ചെയ്‌വിതു

സമനായൊരുവൻ സന്ധി ചെയ്യാതെ ഒഴികിൽ, യാതൊരളവു ശത്രു അപകാരം ചെയ്‌വിതു, അത്തന പ്രത്യപകാരമിവനും ചെയ്‌വിതു. തേജസ്സു സന്ധാനകാരണമാവിതു. അതിന്നു ദൃഷ്ടാന്തമാവിതു— തപ്തമായിരുന്ന ലോഹം തപ്തമായിരുന്ന† ലോഹത്തോടു കൂടുവിതു.‡

ഹീനനോടു സന്ധി ചെയ്യലാകാ എന്നല്ലോ കീഴം ചൊല്ലീതു. അതിന്നപവാദമിപ്പോഴം ചൊല്ലിന്റിതു. ഹീനൻ എല്ലാ ജാതിയും ഇവനെ[56] വണങ്ങി നില്പോനാകിൽ അവനോടു* സന്ധി ചെയ്‌വിതു. സന്ധി ചെയ്യാതൊഴികിൽ അവനു ദുഃഖവഴിമേലും അമർഷവഴിമേലും ഉണ്ടാം തേജസ്സു വിജിഗീഷുവിനെ കെടുത്തുകളയും, കാട്ടുതീ കാട്ടിനെ ചുട്ടു

---

† ഇരുന്ന M, V.

‡ കൂടുവിതു V.

* ഇവനോടു M.

§ കാട്ടുതന്നെ G.

5. അധി. 7. പ്രക. 120.

5a. അധി. 12.

56. വിജിഗീഷുവിനെ.

വിഗൃഹീതശ്ചേൽ, 'പ്രകൃതയോ ലുബ്ധക്ഷീണാപചരിതാഃ വിഗ്രഹോദ്വിഗ്നാ വാ മാം നോപഗച്ഛന്തി' ഇതി പശ്യേൽ, ജ്യായാനപി സന്ധീയേത; വിഗ്രഹോദ്വേഗം വാ ശമയേൽ.

ജ്യായാനായുള്ളവൻ ഹീനനോടു വിഗ്രഹിക്ക എന്നതിന്നപവാദം:—'ഹീനനോടു§ വിഗ്രഹിച്ചാൽ ഹീനന്റെ പ്രകൃതികൾ, ലുബ്ധക്ഷീണാപചരിതരായിട്ടു എന്നോടുകൂടി ഇങ്ങന്നവരാ†, വിഗ്രഹഭീതരായിട്ടു‡ എന്നോടൊഴിഞ്ഞു[86] പോവുകയോ ചെയ്യും' എന്നു തോന്നുകിൽ ജ്യായാനാകിലും ഹീനനോടു സന്ധി ചെയ്യവിള്ളു.[9] അല്ലയാകാൽ* വിഗ്രഹത്തിലൊള്ള ഭയം[9a] കെടുപ്പിയ്ക്കു.



വ്യസനയൗഗപദ്യേ 'ഗുരുവ്യസനോസ്മി, ലഘുവ്യസനഃ പരഃ സുഖേന പ്രതികൃത്യ വ്യസനമാത്മനോഽഭിയുഞ്ജ്യാൽ' ഇതി പശ്യേൽ, ജ്യായാനപി സന്ധീയേത.

§ ഹീനരോടു M. V. G.

† ഇങ്ങോട്ടുവരാ M. V.

‡ വിഘ്നരായിട്ടു M. V. G.

* അല്ലാക്കിൽ V.

86. എന്നിൽനിന്നകന്ന്. പ്രയോഗം ശ്രദ്ധേയം.

9. ക്ലിഷ്ടമായ വാക്യഘടന. പരന്റെ പ്രകൃതികൾ ലുബ്ധക്ഷീണാദികളാക നിമിത്തമോ വിഗ്രഹത്തെ ഭയപ്പെടുക നിമിത്തമോ തന്നിൽനിന്ന് വിട്ടുപോകയാണെന്നു കണ്ടാൽ സന്ധിചെയ്യണം എന്നാണ് വിവക്ഷ.

9a. വിഗ്രഹം കാരണമായി പ്രകൃതികൾക്കുള്ള ഭയം.

വ്യസനമിതരവർഷമുടനെ[10]യൊണ്ടായാൽ, 'എനിക്ക വ്യസനം ചെറുതാകും, ശത്രുവിന്നു ചുരുങ്ങും; അവൻ സുഖമായ് വ്യസനപ്രതികാരം ചെയ്തു അഭിയോഗിക്കും' എന്നു തോന്നുകിൽ ജ്യായാനാകിലും സന്ധി ചെയ്‌വിൻ.

**സന്ധിവിഗ്രഹയോശ്ചേൽ പരകർശനമാത്മോപചയം വാ നാഭിപശ്യേൽ, ജ്യായാനപ്യാസീത.**

**പരവ്യസനമപ്രതികാര്യം ചേൽ പശ്യേൽ, ഹീനോ–പ്യഭിയായാൽ.**

**അപ്രതികാര്യാസന്നവ്യസനോ വാ ജ്യായാനപി സംശ്രയേത.**

**സന്ധിനൈകതോ വിഗ്രഹേണൈകതശ്ചേൽ കാര്യ–സിദ്ധിം പശ്യേൽ, ജ്യായാനപി ദ്വൈധീഭൂതസ്തിഷ്ഠേ–ദിതി.**

**ഏവം സമസ്യ ഷാഡ്ഗുണ്യോപയോഗഃ. തത്ര തു പ്രതിവിശേഷഃ.**

സന്ധിവിഗ്രഹങ്ങൾ ഇരണ്ടിലും ശത്രുവിന്നു കർശനവും തനിക്കുപചയവും തോൻറാക്കാൽ ജ്യായാനാകിലും ആസനം ചെയ്‌വിൻ.

ശത്രുവിനക്ക പ്രതികാരം ചെയ്യാവല്ലാത്തവണ്ണം അന്തഃകോപാദികവ്യസനം തോന്നുകിൽ ഹീനനാകിലും യാനം ചെയ്‌വിൻ.

10. ക്ഷിപ്രം, തൽകാലമുള്ള്.

തനിക്കു പ്രതീകാരം ചെയ്യാല്ലാത്ത വ്യസനം തോന്നുകിൽ ജ്യായാനാകിലും സംശ്രയം ചെയ്‌വിതു.

സന്ധിവഴിമേൽ ഒത്തവനോടും, വിഗ്രഹവഴിമേൽ ഒത്തവനോടും കാര്യസിദ്ധി തോന്നുകിൽ ജ്യായാനാകിലും ദ്വൈധീഭാവമനുഷ്ഠിപ്പിതു.

ഇവ്വണ്ണമേ സമനും കാരണം തോന്നുകിൽ സന്ധി ഒഴിഞ്ഞു വിഗ്രഹാദിവഴിമേൽ അനുഷ്ഠിക്കുമാറു കണ്ടുകൊൾക.

സമഹീനജ്യായസാം ഗുണാഭിനിവേശഃ എന്നും
സൂത്രം മടിഞ്ഞിതു.

## [2. ഹീനസന്ധയഃ.]



1. പ്രവൃത്തചക്രേണാക്രാന്തോ
രാജ്ഞാ ബലവതാ/ബലഃ
സന്ധിനോപനമേൽ തൂർണം
കോശദണ്ഡാത്മഭൂമിഭിഃ.

2. സ്വയം സംഖ്യാതദണ്ഡേന
ദണ്ഡസ്യ വിഭവേന വാ
ഉപസ്ഥാതവ്യമിത്യേഷ
സന്ധിരാത്മാമിഷോ മതഃ.

3. സേനാപതികുമാരാഭ്യാം
ഉപസ്ഥാതവ്യമിത്യയം
പുരുഷാന്തരസന്ധിഃ സ്യാൽ
നാത്മനേത്യാത്മരക്ഷണഃ.

4. ഏകേനാന്യത്ര യാതവ്യം
സ്വയം ദണ്ഡേന വേത്യയം
അദൃഷ്ടപുരുഷഃ സന്ധി–
ർദ്ദണ്ഡമുഖ്യാത്മരക്ഷണഃ.

5. മുഖ്യസ്ത്രീബന്ധനം കുര്യാൽ
പൂർവ്വയോഃ പശ്ചിമേ ത്വരിം
സാധയേൽ ഗൂഢമിത്യേതേ
ദണ്ഡോപനതസന്ധയഃ.

6. കോശദാനേന ശേഷാണാം
പ്രകൃതീനാം വിമോക്ഷണം
പരിക്രയോ ഭവേൽ സന്ധിഃ
സ ഏവ ച യഥാസുഖം.

7. സ്കന്ധോപനേയോ ബഹുധാ
ജ്ഞേയഃ സന്ധിരുപഗ്രഹഃ
നിരുദ്ധോ ദേശകാലാഭ്യാം
അത്യയഃ സ്യാദുപഗ്രഹഃ.

8. വിഷഹ്യദാനാദ് ആയത്യാം
ക്ഷമഃ സ്ത്രീബന്ധനാദപി
സുവർണ്ണസന്ധിർ വിശ്വാസാ–
ദേകീഭാവഗതോ ഭവേൽ.

9. വിപരീതഃ കപാലഃ സ്യാദ്
അത്യാദാനാദ് അഭാഷിതഃ
പൂർവ്വയോഃ പ്രണയേൽ കുപ്യം
ഹസ്ത്യശ്വം വാ ഗരാന്വിതം.

10. തൃതീയേ പ്രണയേദ് അർത്ഥം
കഥയൻ കർമ്മണാം ക്ഷയം
തിഷ്ഠേൽ ചതുർത്ഥ ഇത്യേതേ
കോശോപനത സന്ധയഃ.

11. ദേശൈകദേശത്യാഗേന
ദേശപ്രകൃതിരക്ഷണം
ആദിഷ്ടസന്ധി സ്തത്രേഷ്ടോ
ഗൂഢസ്തേനോപഘാതിനഃ.

12. ഭൂമീനാ മാത്തസാരാണാം
മൂലവർജ്ജം പ്രണാമനം
ഉച്ഛിന്നസന്ധി സ്തത്രേഷ്ട
പരവ്യസനകാങ്ക്ഷിണഃ.

13. ഫലദാനേന ഭൂമീനാം
മോക്ഷണം സ്യാദവക്രയഃ
ഫലാതിമുക്താ ഭൂമിഭ്യഃ
സന്ധിഃ സ പരിദൂഷണഃ.

14. കൃത്വാദവേക്ഷണം പൂർവൌ
പശ്ചിമൌ ത്വാബലീയസം
ആദായ ഫലമിത്യേതേ
ദേശോപനതസന്ധയഃ.

15. സ്വകാര്യാണാം വശേനൈതേ
ദേശേ കാലേ ച ഭാഷിതാഃ
ആബലീയസികാഃ കാര്യാ-
സ്ത്രിവിധാ ഹീനസന്ധയഃ.

'ഹീനസന്ധയഃ' എന്നിതു സൂത്രം. ഹീനനായവൻ—ശക്തിസാധികളിൽ കുറഞ്ഞുള്ളവൻ—സന്ധി ചെയ്യുമാറു ചൊല്ലിൻറിതെന്നിതു സൂത്രാർത്ഥം. സംബന്ധമാവിതു:—കീഴും സമഹീനജ്യായസ്സുകൾക്കു ശക്തി വഴി മേൽ സന്ധ്യാദിപ്രയോഗമൊക്ക[11] ച്ചൊല്ലീതു. അതിലിപ്പോൾ ഹീനനെ പ്രതി[11a] വിശേഷം ചൊല്ലിൻറിതു:—

1. പ്രവൃത്തചക്രനായ[12] ബലവാനായിരുന്ന രാജാവിനാൽ ആക്രമിക്കപ്പെട്ടിൻറ ബലഹീനൻ കടകി ഭണ്ഡാരം, പട, ഭൂമി എൻറിവു കൊടുത്തു സന്ധിചെയ്തു‡ വണങ്ങുവിതു.

‡ ചെയ്തിട്ടു M. V. G.

11. ഒക്കപ്പോലെ.

11a. ഹീനനെ സംബന്ധിച്ചിടത്തോളം. *cf.* 'എൻറു ദേവകൾ ചൊല്ലുകെട്ട് എങ്ങനെ പ്രതി കോപത്തോടും കൂടെ ദേവകളെ രക്ഷിപ്പിതെൻറു'—ബ്ര. പു., പേ. 20.

12. സൈന്യത്തോടുകൂടിയവൻ.

2. അവിററിൽ[12a] ദണ്ഡിൽ അപേക്ഷയാകിൽ[13] അവിററിൽ ചൊന്നളവു പടയാൻ, വിഭവം താൻ തനാക്കാളു കൊണ്ടുചെൻറു അവരുക്കു പണിയുണ[14] ചെയ്‌വിളു. ഇതിന്നു ആത്മാമിഷമെൻറു പേർ.[15]

3. സേനാപതിയെത്താൻ കുമാരനെത്താൻ അരമെത്തു പടയൊടു കൂടക്കൊടുത്തു പോക്കിയുന്നതെങ്കിലു പുരുഷാന്തരസന്ധി എന്നാവിളു.† ഇതിനെ താനൊഴിയിൻറമയാൽ ആത്മരക്ഷണമെൻറ(ം) ചൊല്ലുവർ.

4. ബലവാനോടും അവനുടയ പടയോടും കൂടാതെ തനിയെ താനാക, തന്നുടയ പടയാൻ [ആക][16] ഇവനുടയ കാര്യത്തിനായ് മറെറാരിടത്തിന്നു പോവാനമാവിളു. ഇതു അദൃഷ്ടപുരുഷ‡[17]മാകിൻറമയാൽ ദണ്ഡമുഖ്യാത്മരക്ഷണ[18]മെന്നാവിളു സന്ധി.

5. ജ്യായനുടയ മുഖ്യകന്യാക്കളെ വിവാഹാദിവഴിമേൽ വിശ്വസിപ്പാൻ കൈക്കൊണ്ടു കീഴ്ചൊന്ന ആത്മാമിഷസന്ധിയും ആത്മ

---

† എന്നാവിളു M. ആവിളു G.

‡ ഇതിന്നു പരുഷമാകിൻറമയാൽ (?) M. V. G.

12a. കോശദണ്ഡാദികളിൽ.

13. ദണ്ഡിൽ=ദണ്ഡത്തിൽ (സൈന്യത്തിൽ). ശത്രു സൈന്യമാവശ്യപ്പെട്ടാൽ എന്നർത്ഥം.

14. ശൈലി നോക്കുക. cf. കെട്ടുപട്ട.

15. തന്നെ ആമിഷം (ഭക്ഷ്യം) ആക്കിക്കൊണ്ടുള്ള സന്ധിയാകയാൽ.

16. പകർപ്പുകളിൽ ഇല്ല.

17. ആളെ കാണാതെയുള്ള. ഇതൊരു സംജ്ഞാനാമമായും ഗണിക്കുന്നു.

18. സേനാനായകന്മാർക്കും തനിക്കും രക്ഷ കിട്ടുന്നതുകൊണ്ടു.

മൊൻറു കൊടാമതയുമൊഴിവിളൂ. എൻറിവണ്ണം നാലു ജാതി കോശോപനതന്റെയ സന്ധി ചൊല്ലിയന.[28]

11. ഭൂമിയുടെയ ഏകദേശം കൊടുത്തു സന്ധുചെയ്യുമാറു ചൊല്ലിൻറിളൂ:—ഭൂമിയുടെയ ഏകദേശം കൊടുത്തു ശേഷിച്ച ഭൂമിയും പ്രകൃതിയും രക്ഷിക്കമെത്തു ആമിഷസന്ധി[28a] എന്പിതു†. അതു, ആർക്കിച്ചു മാവിതെൻറാൽ—യാവനൊരുത്തൻ ഗൂഢപുരുഷരെയും കള്ളരെയും കൊണ്ടു, താൻ കെട്ട‡ക്കിൻറിതെന്പതറിയ വല്ലാതവാറു ഉത്പാതം ചെയ്യു[29] തനക്കേ അതു ഭൂമി ആക്കിക്കൊള്ളുമാമളവു സാമർത്ഥ്യമുള്ളവനുക്ക പാറുവിളൂ.

12. തന്നുടെയ ഭൂമികളുടെയ ഫലം കൊണ്ടിട്ടു, രാജധാനിയും ദുർഗ്ഗമുമൊഴിയ മററുള്ളതെല്ലാം കൊടുക്കമെത്തു ഉച്ഛിന്നസന്ധി എന്പിതു†. ഇതു ആർ ചെയ്‌വിതെൻറാൽ:—ശത്രുവിനുടെയ വ്യസനം കാംക്ഷിച്ചു, വ്യസനത്തിൽ വരച്ചുമ്പ്യാം പോൻറു[30] കൊടാവരെൻറു തോൻറുവാർക്കു ഇസ്സന്ധി പാറുവിളൂ.

---

† 'എന്പിതു പേർ' G. എൻറിതു പേർ M, V.

‡ കൊടു M. V. G.

28. ചൊല്ലിയതു എന്നതിന്റെ ബ. വ.

ഈ വാക്യം കഴിഞ്ഞു 'ഭൂമി കൊടുത്തു സന്ധിചെയ്യുമാറു ചൊല്ലിൻറിളു' എന്നൊരു വാക്യം പകർപ്പുകളിൽ കാണുന്നുണ്ട്. അടുത്ത വാക്യം നോക്കുമ്പോൾ ഇതു് ആവശ്യമായിരിക്കാനിടയില്ല. തെറ്റില്ലെങ്കിൽ ഇതു് ഒരു പൊരുൾശീർഷകമാണെന്നു കല്പിക്കണം. എന്തായാലും അർത്ഥത്തെ ബാധിക്കാത്തതിനാൽ വാക്യം വിട്ടുകളഞ്ഞിരിക്കുന്നു.

28a. ഇതിനു പകരം മൊറാന എന്നുമ്പാഠമായിരിക്കാം.

29. പിഴയുണ്ടാക്കി.

30. മടക്കി എടുക്കുക (പണയംപോലെ); സ്വതന്ത്രമാക്കുക. അടിമകളെ സംബന്ധിച്ചു് ഈ പദം വന്നിട്ടുണ്ട്. ചൊല്(ലു)തൽ—To redeem, as a mortgage (T. Lex.). 'ചൊല്(ലു)തലി'ന്ന To speak, remove, put away എന്നെല്ലാമാണ് അർത്ഥം. ദീർഘച്ഛിഹ്നം പഴയ കാലങ്ങളിൽ ഇടാറില്ലാത്തതിനാൽ പകർപ്പുകളിലെല്ലാം 'ചൊൻറു' എന്നു എഴുതിക്കാണുന്നതു് അർത്ഥബോധത്തിനു നല്ല വിഷമം വരുത്തുന്നുണ്ട്.

13. ഭൂമികളിലൊള്ള പൊതരവു[31] കൊടുത്തു ഭൂമികളെ പിടിച്ചു കൊള്ളുമതിന്നു[32] അവക്രയമെന്നിതു പേർ. ഭൂമി നാരവ[33] വിട്ടാൽ തന്നെ വിട്ടുപോം; അതു വിടാതെ ഒഴിവാനായ് അതു ചെയ്യിൻറിതു.† ഭൂമിയിൽ പെടും‡[33a] പൊതരവിൽ പെതകകൊള്ളവേണ്ടുംശത്രു ചൊല്ലുമതു പരിദൂഷണമെയിതു.[34]

14. കീഴ്ച്ചൊന്ന ആമിഷസന്ധിയിലും ഉച്ഛിന്നസന്ധിയിലും പരവ്യസനം പാർത്തുപേക്ഷണം[34a] ചെയ്യിതു. അവക്രയസന്ധിയിലും പരിദൂഷണത്തിലും ജനപദത്തിലൊള്ള* ഫലം കൊണ്ടുവച്ചു ആബലീയ സോകതമായിരുന്ന സന്ധ്യാനങ്ങൾ ചെയ്‌വിതു. ഏൻറിവണ്ണം നാലു ജാതി ദേശകാലാതിസന്ധി ചെയ്യുമാറു.

---

† ചൊല്ലിൻറിതു M.

‡ പെതക M. V. G.

* ല്പമൊള്ള M, V.

31. വരുമാനം. പൊതാതല് (പൊതത്തല്)—To bring (T. Lex.). cf. 'പൊ, താ, പൊതാ, വാ'—ലീ. പു. 136. 'വെള്ളപാത്തളുമത്രം പൊതന്നൊലു'—ഉണ്ണിച്ചിരു. പു. 21.

32. കൈവശം വെയ്ക്കുന്നതിന്ന്.

33. ഉടയവൻ. 'അരശ' എന്ന രൂപം. cf. 'ഇനാവൽതജീവിതമാക്കളെല്ലത്ത വൻ'—വാസു. പ. 6.

33a. 'പെതക' എന്നതു അപപാഠമായിരിക്കണം.

34. വാക്യം ക്ലിഷ്ടം. 'കൊള്ളവേണ്ടുംശത്രു' എന്നു മറുപ്പം. ഭൂമിയിൽനിന്നുള്ള ഫലത്തിൽ കവിഞ്ഞു, ശത്രു പറഞ്ഞതു കൊടുത്തുകൊണ്ടുള്ള സന്ധിയാണ് പരിദൂഷണം എന്നർത്ഥം. വാക്യാവസാനത്തിൽ 'എന്പിതു പേർ' (G), 'എന്നിതു പേർ' (M, V.) ഇങ്ങനെ ഇവിടെയും പകർപ്പുകളിൽ കാണുന്നു.

34a. ഉപേക്ഷണം (പ്രതീക്ഷ) എന്നു മൂലത്തിൽ.

# പ്രക. 103—107. വിഗൃഹ്യാസനം, സന്ധായാസനം, വിഗൃഹ്യയാനം, സന്ധായയാനം, സംഭൂയപ്രയാണം ച.

---

## [1. വിഗൃഹ്യാസനം.]

**സന്ധിവിഗ്രഹയോരാസനം യാനം ച വ്യാഖ്യാതം. സ്ഥാന,മാസന,മുപേക്ഷണം ചേത്യാസനപര്യായാഃ.**

**വിശേഷസ്തു, ഗുണൈകദേശേ സ്ഥാനം; സ്വവൃദ്ധി-പ്രാപ്ത്യർത്ഥം ആസനം; ഉപായാനാം അപ്രയോഗ ഉപേ-ക്ഷണമിതി.**

വിഗൃഹ്യാസനം എന്നിതു സൂത്രം. ശത്രുവിനോടയ ഭൂമിയിങ്കൽ കെട്ടുപെട്ടു ചെയ്തു ആസനമിരിക്കുമാറു ചൊല്ലിന്റിതെന്നിതു സൂത്രാർത്ഥം. സംബന്ധമാവിതു—ഷാഡ്ഗുണ്യസമുദ്ദേശത്തിങ്കൽ കേവലം ആസനയാനങ്ങളെ പ്രയോഗിക്കുമാറു ചൊല്ലീതു. ഇപ്പോൾ ഗുണാന്തരയുക്തങ്ങളായ[1] പ്രയോഗിക്കുമാറു ചൊല്ലിന്റിതു.

സന്ധിയിലും വിഗ്രഹത്തിലുമെ പൂർവ്വാചാര്യന്മാരാൽ† ആസനവും യാനവും വ്യാഖ്യാതമായിതു. (i) സ്ഥാനമെന്റും, (ii) ആസനമെന്റും, (iii) ഉപേക്ഷണമെന്റും ആസനപര്യായം.

---

† പൂർവ്വാചാര്യന്മാർ M. V. G.

1. മറ്റു ഗുണങ്ങൾ—വിഗ്രഹാദികൾ—ഇടകലർന്നു".

വിശേഷമാവിതു:— (i) ഇങ്ങനെ ഏകദേശത്തിങ്കൽ സ്ഥാനശബ്ദം പ്രയോഗിപ്പിതു:[2] ഇന്നമെൻറു ചൊല്ലിൻറിതു ആസനമെത്ര. ആസനത്തിന്നു സാമാന്യലക്ഷണമാവിതു, ശക്തിസാമ്യം. അതിനുടയ ഏകദേശമാവിതു അതിന്നവയവം—അതാവിതു ശക്തിയുടയ ച്യുതകം. ശത്രു ഉപകാരം ചെയ്യാൽ വിജിഗീഷു അതിന്നു പ്രത്യുപകാരം ചെയ്യുകെല്ലാത്തിരുന്നൊരവസ്ഥ ആവതു. ആസനലക്ഷണത്തിൽകാട്ടിൽ ഹീനമാകിൻറമയാൽ സ്ഥാനമെൻറു ചൊല്ലുവിതു. അതു ശക്തി ച്യുതങ്ങിൻറമയാൽ വിജിഗീഷുവിനുക്ക സന്ധായാസനത്തിന്നു നിമിത്തമാം.

(ii) ഇപ്പൊഴെൻ ആസനം ചൊല്ലിൻറിതു. തനക്ക വൃദ്ധിപ്രാപ്തി നിമിത്തമാ(യ്) ഒഴിക്കട്ടു ആസനം പ്രയോഗിപ്പിതെൻറവാറു. [ആസനം][3] സ്ഥാനലക്ഷണ‡വിപരീതമായിരിന്നതു*—വിജിഗീഷു പരനുക്ക അപകാരം ചെയ്യാൽ പരനെതിർത്തു പററിക്കൊള്ളവും കില്ലാതെ താൻ[4], അവൻ മാത്രമൊരുപകാരം ചെയ്യുകില്ലാതിരിക്കുമവസ്ഥ. അതു ശക്തി സാമ്യമായിരുന്ന ആസനലക്ഷണത്തിൽകാട്ടിൽ വിജിഗീഷുവിന്നു ശക്തി അധികമായ് തോൻറുകിൻറമയാൽ വിജിഗീഷുതനക്ക വൃദ്ധ്യ[illegible]മാ

‡ -ണം M. V. G.

* ഇരുന്നു M.

2. ശക്തിച്യുതകനായുള്ള ആസനത്തെയാണ് സ്ഥാനശബ്ദംകൊണ്ടു പറയുന്നതെന്നർത്ഥം.

3. മാതൃകകളിൽ ഇല്ല; അർത്ഥവ്യക്തിയ്ക്കുവേണ്ടി ചേർത്തതാണ്. പക്ഷെ നിലയ്ക്കു പദം വേണമെന്നില്ല.

4. പരനെ എതിർക്കാനും കഴിയാതെ. 'കെല ' എന്നതിനെ "കില" എന്നു പാഠങ്ങളും എഴുതുന്നു.

യൊളള ആസനം. അതു ശക്തി പോരാതാകിൻറമയാൽ വിഗ്രഹവ്യാസനത്തിന്നു നിമിത്തമായ്.

(iii) ഉപേക്ഷണമാവിതു ഉപായങ്ങളെ പ്രയോഗിയാതെ കഴിയുമതു. കഴിവിതെൻറവാറു, ചൂതങ്ങളതാൻ ചൊല്ലുതാൻ പ്രയോഗിപ്പിതു. എൻറിവറ്റിന്നും പര്യായശബ്ദങ്ങളെയാകിലും, സ്ഥാനം, [ആസനം],[5] ഉപേക്ഷണമെൻറു മാറേ വിശേഷങ്ങളും കിഞ്ചിൽകരിച്ചു(?)[†][6] സംജ്ഞകളും വരുമാറു ചൊല്ലീതു.

മറ്റുചിലർ[6a] മറെറാരു ഭാന്തിയും ചൊല്ലുവർ:—(i) ഇരണ്ടുകരെ ശൗസ്ഥാന[7]കപാലസന്ധ്യാദികളിൽ കൊട്ടപ്പാനമത്തെ യാനം കൊടാതെ ഇരിക്കമതു സ്ഥാനമാവിതു. (ii) സപ്രവൃത്തിപ്രാപ്തപ്രത്ഥമാസനമെൻറവാറു, പര(ൻ)ഭൂമി[‡] എല്ലാം കൊണ്ടെടുത്തുവെച്ചു,[8] ഉച്ഛിന്നസന്ധിയിൽ പരന്റെയ [വ്യസനം][8a] ആകാംക്ഷിച്ചിരിക്കമതു ആസനമാവിതു. (iii) ഉപേക്ഷണമാവിതു, സാമാദ്യുപായങ്ങളുടെയ അപ്രയോഗം എൻറിങ്ങനെ പ്രസംഗാഗതമായിതന്നെ ആസനഭേദം ചൊല്ലീതു.

---

† കറച്ചു് V.

‡ പരഭൂമി M. V. G.

5. പകർപ്പുകളിൽ വിട്ടിരിക്കുന്നു.

6. ആസ്സമൊക്കി എന്നാണ് വിവക്ഷ. കറച്ചു് എന്ന രേഖപ്പാഠം. വല്ല അക്ഷരപ്പിഴയും വന്നിരിക്കുമെന്നു തോന്നുന്നു. V. 'കിഞ്ചി'ലിൻറെ അർത്ഥമെഴുതിയതായിരിക്കണം 'കറച്ചു്' എന്ന്.

6a. ഇവർ ആരെന്നറിഞ്ഞുകൂട.

7. ശക്തിയുടെ അല്പതയും ഉണ്ടായിട്ടില്ല.

8. കൈവശപ്പെടുത്തിയ അവസ്ഥയിൽ.

8a. പകർപ്പുകളിലില്ല.

സന്ധാനകാമയോഃ അരിവിജിഗീഷ്വോരുപഹന്തു-
മശക്തയോഃ വിഗൃഹ്യാസനം, സന്ധായ വാ.

ഇനി പ്രസ്തുതാൎത്ഥം ചൊല്ലിന്റിതു:—പരസ്പരം അതിസന്ധാനം ചെയ്വാനിച്ഛയുടയരായിരുന്ന അരിവിജിഗീഷുക്കൾ ഒന്റൊരൊരുത്തൎക്കു† അപകാരം ചെയ്യവും കില്ലാതിരിക്കിൽ വിഗൃഹ്യാസനം താൻ സന്ധായാസനം താൻ ഒന്റു ചെയ്‌വിതു. തനക്കു ശക്തി മേൽ പെരുക്കുമെന്റു തോന്റുകിൽ വിഗൃഹ്യാസനമനുഷ്ഠിപ്പിതു. തനക്കു ശക്തി മേൽ‡ ചുരുങ്ങ വരുമെന്റു തോന്റുകിൽ സന്ധായാസനം ചെയ്‌വിതു. വിഗൃഹ്യാസനത്തിൻ ഫലമാവിതു, പരകൎമ്മങ്ങളെ കെടുപ്പിതും* സ്വകൎമ്മങ്ങളഭിവൃദ്ധിക്കുമതും ചെയ്യുമതു. സന്ധായാസനത്തിൽ തന്നുടയ കൎമ്മങ്ങൾക്കു പിഴ വാരാതെ അനുഷ്ഠിച്ചു നില്ക്കുമതു ഫലം.

യദി വാ പശ്യേൽ—'സ്വദണ്ഡൈർ മിത്രാടവീദണ്ഡൈ-
ർവ്വാ സമം ജ്യായാംസം വാ കർശയിതും ഉത്സഹേ' ഇതി,
തദാ കൃതബാഹ്യാഭ്യന്തരകൃത്യോ വിഗൃഹ്യാസീത.

ഇനി വിശേഷം ചൊല്ലിന്റിതു. 'എന്നുടയ പടയും മിത്രനുടയ പടയും, ആടവികനുടയ പടയുംകൊണ്ടു, എന്നോടു സമനാകിലും അധികനാകിലും ശത്രുവിനുക്കു കൎശനം ചെയ്യുകില്ലുനെന്റു തോന്റുകിൽ, ബാഹ്യം—ജനപദം, ആഭ്യന്തരം—ദുൎഗ്ഗാദി, ഇവിരണ്ടിലുമൊരുമ്മ ശ്രമ

---

† -ത്തൎക്കു M.

‡ മേലിൽ G.

* -പ്പിതു M. G.

ലുബ്ധഭീതാദികളെ ശത്രുവിനക്ക ചൊരുക്കി, തന്നുടയ വിഷയത്തിൽ കൃത്യരെ[9] ശമിപ്പിച്ചു വിഗ്രഹ്യാസനം ചെയ്‌വിതു.

യദി വാ പശ്യേൽ—'ഉത്സാഹയുക്താ മേ പ്രകൃതയഃ സംഹതാ വിവൃദ്ധാഃ സ്വകർമ്മാണ്യവ്യാഹതാശ്ചരിഷ്യന്തി, പരസ്യ വാ കർമ്മാണ്യുപഹനിഷ്യന്തി' ഇതി, തദാ വിഗൃഹ്യാസീത.

അൻറിയെ, 'എന്നുടയ പ്രകൃതികൾ ഉത്സാഹമുള്ളവർ, തമ്മിൽ† സംഹതരായിട്ടും ചെയ്‌വിതു; വൃദ്ധരാ[10]യുതിർന്നോർ; എന്നുടയ കർമ്മങ്ങൾ പിഴയാതെ അനുഷ്ഠിപ്പർ; ശത്രുവിനുടയ കർമ്മങ്ങളെ കെടുത്തുകളവർ' എന്നിങ്ങനെ തോന്നുകിലും വിഗ്രഹ്യാസനം ചെയ്‌വിതു.

യദാ വാ പശ്യേൽ—'പരസ്യാപചരിതാഃ ക്ഷീണാ ലുബ്ധാഃ സ്വചക്രസ്തേനാടവീവ്യഥിതാ വാ പ്രകൃതയഃ സ്വയമുപജാപേന വാ മാമേഷ്യന്തീതി, സമ്പന്നാ മേ വാർത്താ, വിപന്നാ പരസ്യ തസ്യ പ്രകൃതയോ ദുർഭിക്ഷോപഹതാ മാ മേഷ്യന്തി, വിപന്നാ മേ വാർത്താ, സമ്പന്നാ പരസ്യ, തം മേ പ്രകൃതയോ ന ഗമിഷ്യന്തി, വിഗൃഹ്യ ചാസ്യ ധാന്യപശുഹിരണ്യാന്യാഹരിഷ്യാമി, സ്വപണ്യോപഘാതീനി വാ പരപണ്യാനി നിവർത്തയിഷ്യാമി,

† തങ്ങളിൽ G.

9. മുൻപറഞ്ഞ ക്രുദ്ധലുബ്ധാദികൾ.

10. ശക്തർ.

സനം ചെയ്‌വിതു. 'എന്നുടെയ ചരക്ക വില പോകാതവണ്ണം കളെതു. അങ്ങനിൻറു വരമതിനെ' കഴിപ്പിതെൻറു തോൻറുകിലും[14] വിഗ്രഹ്യാസനം ചെയ്‌വിതു. അൻറിയെ ശത്രുവിനുടെയ വണിക്പഥത്തിൽ നിൻറു സാരമായൊള്ള ഹസ്ത്യശ്വഗന്ധമന്താദികൾ എന്നെന്നെ വന്നുകൂടും[15]; പരനുക്ക കഴിവില്ലും ചെയ്യും[16] വിഗ്രഹിപ്പാലെൻറു തോൻറുകിലും വിഗ്രഹ്യാസനം ചെയ്‌വിതു. അൻറിയെ, 'ശ്രേണ്യർ, മിത്രർ, ആടവികർ എൻറിവരെളൊട്ടു ശത്രു തന്നുടെയ മണ്ഡലത്തുള്ളോര്യത്ഥമായ് വിഗ്രഹിപ്പാനൊരുമ്പെടിൻറിതു; ഞാൻ വിഗ്രഹം ചെയ്യിട്ടൊഴിവി[17]തെൻറു തോൻറുകിലും വിഗ്രഹ്യാസനമനുഷ്ഠിപ്പിതു. അൻറിയെ, 'ഞാൻ വിഗ്രഹിച്ചാൽ അവരും* തങ്ങളെ[18] വിഗ്രഹിപ്പവ'രെൻറു തോൻറുകിലും വിഗ്രഹ്യാസനമനുഷ്ഠിപ്പിതു. എൻറിങ്ങനെ സമൻ വിഗ്രഹ്യാസനം അനുഷ്ഠിക്കുമാറു ചൊല്ലീതു. ജ്യായാനുടെയ വിഗ്രഹ്യാസനം ചൊല്ലിൻറിതു:—'എന്നുടെയ മിത്രൻ മിത്രഭാവിയായൊള്ളവനെ മേൽചെല്ലിൻറാൻ[19] ശത്രു. മിത്രഭാവി എൻറവാറു, ഏകാർത്ഥാനർത്ഥസംബ

* അവർ G.

14. തൻെറ ചരക്ക വിലയാകാതെ കിടക്കുന്നവന്ന പോടിൽ പറയണ്യതെ കടയാൻ തനിച്ചു കഴിയുമെന്ന തോന്നിയാൽ എന്നർത്ഥം.

15. വന്നാളുമായില്ലം. 'വൻറു' എന്ന Mൽ. എല്ലായിടത്തും ഇങ്ങനെ കാണുന്നില്ല.

16. കിട്ടുകയുമില്ല.

17. ഇങ്ങനെയാണ് മാതൃകകളിൽ. 'ചെയ്യാതൊഴിവിതു' എന്നായിരിയ്ക്കണം പാഠം. 'ഞാൻ വിഗ്രഹിക്കുന്നു'; വിഗ്രഹിച്ചാൽ പരനു ശ്രേണ്യാദികളെ വിഗ്രഹിപ്പാൻ സാധ്യമാവില്ല' എന്നാണ് മൂലാനുസാരിയായ അർത്ഥം.

18. ശ്രേണ്യാമിത്രാദികൾതന്നെ പരനോടു് യുദ്ധം ചെയ്യും.

19. ആക്രമിക്കുന്നവൻ. 'മിത്രനെ മേൽചെല്ലുക' എന്ന പ്രയോഗം ശ്രദ്ധിക്കുക.

ന്ധിയുമായ്, ഉപകാരിയുമായ്, അവികാരിയായിരിക്കുമവൻ[20]. അങ്ങനെയിരുന്ന മിത്രത്തെ മേൽച്ചെല്ലിന്റാൻ. ചൂതങ്ങ കാലത്താലെ, ചൂതങ്ങ കാര്യവ്യയത്തിനാലെ, ഇലാഭം ധനം സിദ്ധിക്കും ഇവനു;[21] ഇതൊഴിപ്പ്'നെൻറു[†] തോന്റുകിൽ വിഗ്രഹവ്യാസനം അനുഷ്ഠിപ്പൂ. അൻറിയെ, 'ഇണാവതി[22]യുമായ് ശത്രുവിനുക്ക സുഖമായ് ഗ്രഹിക്കവുമാംവണ്ണം ഇതന്ന ഭൂമി കൊൾവാനായ്ക്കൊണ്ടു എന്നെന്നാ അവജ്ഞ ചെയ്തിട്ടു പട എല്ലാം കൊണ്ടുപോവാൻ തൊമ്പുട്ടാൻ[‡][23]; ഇവനെ പോകാമൽ കാക്കവേണ്ടും'—[*][24] എൻറു തോന്റുകിലും വിഗ്രഹവ്യാസനം അനുഷ്ഠിപ്പൂ, പരവൃദ്ധിപ്രതിഷേധാർത്ഥമായ്.[25]

---

† അതൊഴിപ്പാൻ G.

‡ പട്ടാൻ M. G.

* പോകാമാകാതെ— M.

20. മിത്രഭാവിമിത്രത്തിന്റെ ലക്ഷണം താഴെ (അധി. 7; പ്രക. 116) വരുന്നുണ്ട്.

cf. 'അത്ഥാനങ്ങളിൽ ഭാഗ-
ഭാക്കായ് നിത്യോപകാരിയായ്
വികാരം ദ്വൈധ്യവും വിട്ട
മിത്രം താൻ മിത്രഭാവിയാം.'

കെ. വി. എം., പേ. 519.

ദ്വൈധ്യം—ദ്വൈതഭാവം.

21. ശത്രുവിനു്.

22. ഭൂമിയുടെ വിശേഷണമാകയാൽ സംസ്കൃതരീതിയിൽ സ്ത്രീലിംഗം.

23. പടൻ എന്നു അധ്യാഹാര്യം.

24. തമിഴ്രൂപം ഇതാകതെ.

25. 'പ്രതാപത്തിനു വേണ്ടിയും' എന്നതു വിട്ടു.

തമേവ ഹി പ്രത്യാവൃത്തോ ഗ്രസത ഇത്യാചാര്യാഃ.

നേതി കൌടല്യഃ. കർശനമാത്രമസ്യ കുര്യാത് അവ്യസനിനഃ. പരവൃദ്ധ്യാ ഹി വൃദ്ധഃ സമുച്ഛേദനം.

ഏവം പരസ്യ യാതവ്യോ/ന്യേന സാഹായ്യമവിനഷ്ടഃ പ്രയച്ഛേൽ. തസ്മാൽ സർവസന്ദോഹപ്രകൃതം വിഗൃഹ്യാസീത.

തൻപടയെല്ലാം കൊണ്ടു യാതവ്യനെ നോക്കിച്ചെല്ലിൻറവനെ ഒഴിയ വിഗ്രഹ്യാസനമെന്നെപ്പിടിതൻറു ആചാര്യന്മാർ ചൊല്ലുവിളു. അതിനു നിമിത്തമാവിളു—യാതവ്യനെ സാധിച്ചു തിരിഞ്ഞു[26] വന്നാൽ വിഗ്രഹ്യാസനം ചെയ്യിൻറ വിജിഗീഷുവിനെക്കരയേററിക്കളയും. ആകിൻറമയാൽ സർവ്വസന്ദോഹസഹിതനായ്†[27] യാതവ്യന്മേൽ ചെല്ലിൻറവനോടു വിഗ്രഹ്യാസനമെന്നില്ലലോകാതെൻറു ആചാര്യപക്ഷം.

അപ്പക്ഷം പിഴൈയ്യുമെൻറു കൌടല്യൻ.* വിജിഗീഷു അവ്യസനിയാകിൽ കർശനമാത്രം പ്രത്യാവൃത്തനായിട്ടു ചെയ്‌വിളു.§[28]

† സന്നിഹിതൻ V.

* കൗടില്യൻ M, V.

§ വൈപ്പിളു (?) M, V, G.

26. തിരിച്ചുവന്നാൽ എന്നാണിന്നത്തെ പ്രയോഗം.

27. സർവ്വസൈന്യസന്നാഹങ്ങളോടുകൂടിയവൻ.

28. പരൻ മടങ്ങിവന്നാൽ കർശനം മാത്രമേ ചെയ്യേണ്ടൂ (ഉച്ഛേദനം ചെയ്യേണ്ടതില്ല) എന്നർത്ഥം.

ഇവൻ വിഗ്രഹ്യാസനം ചെയ്യാക്കാൽ അവരെ ഉച്ഛേദിച്ചിട്ടു അവനുടെയ വൃദ്ധിയും കൂടത്തനക്ക കൊണ്ടിട്ടിരുന്നവൻ വിജിഗീഷുവിനെ ഉച്ഛേദിച്ചു കളയും.

അതേയുമല്ല, യാതവ്യന്മേൽ ചെല്ലുമ്പോൾ† വിജിഗീഷു വിഗ്രഹ്യാസനം ചെയ്തു യാതവ്യനെ ഉച്ഛേദിക്കൊട്ടാ(യ്)ക്കൊണ്ടാൽ‡[29] വിജിഗീഷുവിന്മേൽ വരുമ്പോൾ യാതവ്യനം അവ്വുപകാരം*[29a] തിനെച്ചു വിജിഗീഷു[വിനു][30] തുണ ചെയ്യും. ആകിന്റമയാൽ [സർവ്വസന്ദോഹസഹിതനായ് യാതവ്യന്മേൽ][30a] ചെല്ലിന്റ*വനോടും വിഗ്രഹ്യാസനം ചെയ്വിതെന്റു കൗടല്യന്റെ പക്ഷം.

**എന്റിവണ്ണം വിഗ്രഹ്യാസനം മുടിഞ്ഞിതു.**



## [2. സന്ധായാസനം.]

**വിഗ്രഹ്യാസനഹേതുപ്രാതിലോമ്യേ സന്ധായാസീത.**

'സന്ധായാസനം' എന്റിതു സൂത്രം. സന്ധിചെയ്തു ആസനമനുഷ്ഠിക്കുമാറു ചൊല്ലിന്റിതെന്റിതു സൂത്രാർത്ഥം.

---

† യാതവ്യനെ മേൽചൊ(ചെ)ല്ലും G.

‡ ഉച്ഛേദിക്കൊല്ലാക്കൊണ്ടാൽ M.

* ചെല്ലിന്റ M, V.

29. ഉച്ഛേദിയ്ക്കാതെ കഴിച്ചാൽ.

29a. അ + ഉപകാരം.

30. 'വിജിഗീഷുതുണ' എന്നേ പകർപ്പുകളിലുള്ളൂ. ഒരു സമാസമായി ഗണിച്ചു നായിനെക്കാൾ അക്ഷരം വിട്ടുപോയതായിക്കരുതുന്നതാണ് യുക്തം.

30a. പകർപ്പുകളിൽ കാണുന്നില്ല. മൂലത്തിൽനിന്ന് അധ്യാഹരിച്ചു ചേർത്തിരിക്കുന്നു. (cf. സ. 27 ചേർത്ത വാക്യം നോക്കുക).

ഇച്ചൊന്ന വിഗൃഹ്യാസനഹേതുക്കളുടെ വൈപരീത്യം തോന്റുകിൽ സന്ധായാസനമാസ്ഥിപ്പിതു എന്റതിന്നു പൊരുളാവിതു:—വിഗൃഹ്യാസനഹേതുക്കൾ ശത്രുവിന്നുളവാവിതു, തനക്കില്ലയാവിതു; അന്റു[31] സന്ധായാസന[32]മാസ്ഥിപ്പിതു.

എന്റു സന്ധായാസനമാകിന്റ സൂത്രം മുടിഞ്ഞിതു.

## [3. വിഗൃഹ്യയാനം.]

വിഗൃഹ്യാസനഹേതുഭിരഭ്യുച്ചിതഃ, സർവ്വസന്ദോഹ-
വർജം വിഗൃഹ്യ യായാൽ.

'വിഗൃഹ്യയാന'മെന്പിതു സൂത്രം. വിഗൃഹ്യയാനം ചൊല്ലിന്റിതെന്പിതു സൂത്രാർത്ഥം. സംബന്ധമാവിതു—കീഴ് വിഗൃഹ്യാസനം ചൊല്ലിതു*. ഇപ്പോൾ വിഗൃഹ്യയാനം ചൊല്ലിന്റിതെന്പിതു സംബന്ധം.

കീഴ്ച്ചൊന്ന വിഗൃഹ്യാസനഹേതുക്കളാൽ പെരുകിയ [ശക്തിയെ][33] ഉടയനായിട്ടിരുന്നവൻ†, സർവ്വസന്ദോഹസഹിതനായ് യാതവ്യന്മേൽ ചെല്ലിന്റവനെ‡ ഒഴിച്ചു[34], മററവനോടു വിഗൃഹ്യയാനം ചെയ്‌വിതു.

---

* ചൊല്ലി G.

† പെരുകിയവനെ (?) ഉടയനായിട്ടിരുന്നവൻ M, V. -യിവനെ(?)ഉടയ- G.

‡ ചൊല്ലിന്റവനെ M, V, G.

31. ശത്രുവിന്നുണ്ടാവുകയും തനിക്കില്ലാതാവുകയും ചെയ്യുമ്പോൾ.

32. സന്ധിചെയ്തു സ്വസ്ഥമായിരിക്കൽ.

33. പകർപ്പുകളിൽ ഇല്ല.

34. അവരോട് വിഗൃഹ്യയാനം വേണ്ടെന്നു് പറഞ്ഞിട്ടുണ്ട്.

യദാ വാ പശ്യേത്—വ്യസനീ പരഃ, പ്രകൃതിവ്യസനം വാസ്യ ശേഷപ്രകൃതിഭിരപ്രതികാര്യം, സ്വചക്രപീഡിതാ വിരക്താ വാസ്യ പ്രകൃതയഃ കർശിതാ നിരുത്സാഹാഃ പരസ്പരാത് ഭിന്നാഃ ശക്യാ ലോഭയിതും, അഗ്ന്യുദകവ്യാധിമരകദുർഭിക്ഷനിമിത്തക്ഷീണയുഗ്യപുരുഷനിചയരക്ഷാവിധാനഃ പരഃ' ഇതി, തദാ വിഗൃഹ്യ യായാത്.

അൻറിയെ, 'ശത്രു വ്യസനി; ഇവന്റെ പ്രകൃതിവ്യസനം[34a] ശേഷിച്ച പ്രകൃതികളാൽ ഒഴിക്കവും പടാ[35]; തന്റെ പടയാലെ പീഡിതരുമായ് വിരക്തരുകളുമായ്†[35a], കർശിതരുമായ്, നിരുത്സാഹരുമായ് ഒരോരുത്തർ തമ്മിൽ ഭിന്നരായിരുന്നോർ‡ പ്രകൃതികൾ; ഇവരെ ളെച്ചിറിയിതൊൻറു* കൊടുത്തു എളുന്നോട്ട കൂട്ടിക്കൊള്ളാ§[36]മെൻറു

---

† വിരക്തരുളും V. ആദ്യം 'ക്തം' എന്നെഴുതി 'ക്തർ' എന്ന G യിൽ തിരുത്തി കാണുന്നു.

‡ -യിരുന്നാർ M, V, G.

* പ്രകൃതികളിലവരെളെച്ചതിയിതൻറു M. V. പ്രകൃതികളിവരെളെ- G.

§ കൂ¹ M, V, G.

34a. അമാത്യാദികളുടെ വ്യസനം.

35. ഒഴിപ്പാനും സാധ്യമല്ല.

35a. ഭാഷാവിശേഷമായി ഗണിപ്പൂ. 'വിരക്തരുകൾ' ശരിയാണെങ്കിൽ 'ക്' ലോപിച്ചതാകണം. cf. 'അമാത്യന്മാർക്കും ചാമന്തകൾക്കും'—ഇ. പു., പേ. 12.

36. പ്രലോഭിപ്പിക്കാം എന്നാണ് മൂലം.

തോൻവുകിലു; 'അഗ്നി, ഉദകം, വ്യാധി ദുർഭിക്ഷം എൻറിത്യാദി നിമിത്തങ്ങളാൽ† ക്ഷീണരായിരുന്ന ആന, കുതിര, പട, മനുഷ്യ്, കെട്ടപ്പെട്ടിരുന്ന കിടങ്ങ്, മതിൽ എൻറിവയെറെ ഉടയനായിരിപ്പ്വിതു പരൻ' എൻറു തോൻവുകിലും‡ വിഗൃഹ്യയാനം ചെയ്‌വിതു.

യദാ വാ പശ്യേൽ—'മിത്രമാക്രന്ദശ്ച മേ ശൂരവൃദ്ധാനുരക്തപ്രകൃതിഃ,വിപരീതപ്രകൃതിഃ പരഃ, പാർഷ്ണിഗ്രാഹശ്ചാസാരശ്ച, ശക്ഷ്യാമി മിത്രേണാസാരമാക്രന്ദേന പാർഷ്ണിഗ്രാഹം വാ വിഗൃഹ്യ യാതും' ഇതി, തദാ വിഗൃഹ്യ യായാൽ.

യദാ വാ ഫലമേകഹാര്യമല്പകാലം പശ്യേൽ, തദാ പാർഷ്ണിഗ്രാഹാസാരാഭ്യാം വിഗൃഹ്യ യായാൽ.

അൻറിയെ, [37]'മിത്രനും ആക്രന്ദനും[38] ഇരുവരും* ശൂരരുമായ് വൃദ്ധരുമായിരുന്ന പ്രകൃതികളെ ഉടയർ§. പരൻ വിപരീതപ്രകൃതികനായിരുന്നോൻ.¶ പാർഷ്ണിഗ്രാഹകനും വിപരീതൻ.‖ ആസാരനും

---

† നിമിത്തങ്ങളായ് M, V, G.

‡ തോൻറുകിൽ M, V, G.

* ഇരുവരുമായ് M, V, G.

§ ഉടയൻ M, V, G.

¶ –യിരുന്നാർ M, V. ഇരുന്നാൻ G.

‖ –രീതനും M, V, G.

37. 'എന്നുടയ' എന്നധ്യാഹരിക്ക.

38. ക്രമത്തിൽ മുമ്പിലും പിമ്പിലുമുള്ള മിത്രങ്ങൾ.

വിപരീതപ്രകൃതികനായ[യ്] ഇരുന്നോൻ†. മിത്രനോട് ആസാരത്തെ[39] വിഗ്രഹിപ്പിച്ചു, ആക്രന്ദനോട് പാർഷ്ണിഗ്രാഹകനോട്[39a] വിഗ്രഹിക്കമാറു ചെയ്തിട്ടു യാതവ്യനേൽ ചെല്ലൂ'—എന്റു തോന്റുകിലും വിഗ്രഹ്യയാനം ചെയ്‌വിതു.

അന്റിയെ തനക്കൊരുത്തനായ്ക്ക സാധിക്കാം, ചുരുങ്ങക്കാലത്തിലെ ഫലം, എന്റു തോന്റിലും[40] പാർഷ്ണിഗ്രാഹകനോടും[ആസാരനോടും][40a] വിഗ്രഹിച്ചു യാതവ്യന്മേൽ യാനമരുതിള്ളുവലുമമയും. ഇവരാം പ്രകൃതികോപം ചെയ്യും മുന്നേ, ഫലം അല്പകാലസാധ്യമാകിന്റമയാൽ സാധിച്ചു വന്നിവരെളെ സാധിക്കലാം.[40b] ആകിന്റമയാൽ, വിഗ്രഹിച്ചിട്ടു യാനം ചെയ്യാലുമമയും.

എന്റിവണ്ണം വിഗ്രഹ്യയാനം മുടിഞ്ഞിതു.

---

† ഇരുന്നാൽ M, G.

39. 'ആസാരത്തോട്' എന്നും വരാം. അടുത്ത വരി നോക്കുക.

39a. ആക്രന്ദനോട് പാർഷ്ണിഗ്രാഹകനെ. ഇത്തരം പ്രയോഗം പല ദിക്കിലും വന്നിട്ടുള്ളത് ശ്രദ്ധിക്കുക.

40. വിഗ്രഹംകൊണ്ട് സിദ്ധിക്കുന്ന ഫലം ഏതായാലും (തനിക്കു മാത്രമായി കിട്ടുന്നത്) ആവുക, എളുപ്പത്തിൽ അതു സിദ്ധിക്കുകയും ചെയ്യുക—ഈ അവസരത്തിൽ എന്നർത്ഥം.

40a. പാഠം പകർപ്പുകളിൽ ഇല്ല. പാർഷ്ണിഗ്രാഹകൻ വിജിഗീഷുവിന്റെ പിൻഭാഗത്തുള്ള രാജാവ് (അരിമിത്രം). അവന്റെ പിന്നിൽ ആക്രന്ദൻ (വിജിഗീഷുമിത്രം). അവന്റെ പിന്നിൽ പാർഷ്ണിഗ്രാഹാസാരൻ (അരിമിത്രമിത്രം). അവന്റെ പിന്നിൽ ആക്രന്ദാസാരൻ (വിജിഗീഷുമിത്രമിത്രം). കൂടുതൽ വിവരങ്ങൾക്ക് മണ്ഡലയോനികം (അധി. 6, പ്രക. 97) നോക്കുക.

40b. ജയിച്ചും.

## [4. സന്ധായയാനം.]

**വിപര്യയേ സന്ധായ യായാൽ.**

'സന്ധായയാന'മെന്നിതു സൂത്രം. സന്ധിപൂർവ്വമായുള്ള യാനം ചൊല്ലിൻറിതെന്നിതു സൂത്രാർത്ഥം. സംബന്ധം—കീഴ് വിഗൃഹ്യയാനം ചൊല്ലീതു. ഇപ്പോൾ സന്ധായയാനം ചൊല്ലിൻറിതെന്നിതു സംബന്ധം.

കീഴ്ച്ചൊന്ന വിഗൃഹ്യയാനഹേതുക്കൾ തനക്കിൻറിയേ, ശത്രുവിനുളവായും[41] തോൻറുകിൽ വിജിഗീഷു സന്ധായയാനം അനുഷ്ഠിപ്പിതു.

സന്ധായയാനമാകിൻറ സൂത്രം മുടിന്തതിതു.

## [5. സംഭൂയപ്രയാണം.]

**യദാ വാ പശ്യേൽ—'ന ശക്യമേകേന യാതും, അവശ്യം ച യാതവ്യം' ഇതി, തദാ സമഹീനജ്യായോഭിഃ സമവായികൈഃ സംഭൂയ യായാൽ. ഏകത്ര നിർദിഷ്ടേനാംശേന അനേകത്രാനിർദിഷ്ടേനാംശേന. തേഷാം അസമവായേ ദണ്ഡമന്യതമസ്മിൻ നിവിഷ്ടാംശേന യാചേത. സംഭൂയാഭിഗമനേന വാ നിർവിശേത. ധ്രുവേ ലാഭേ നിർദിഷ്ടേനാംശേന, അധ്രുവേ ലാഭാംശേന.**

'സംഭൂയപ്രയാണ'മെന്നിതു സൂത്രം. സൂത്രാർത്ഥവും സംബന്ധവും കീഴ്ക്കണ്ണകെ കണ്ടുകൊൾക.

---

41. തനിക്കില്ലാതെയും ശത്രുവിനുണ്ടായും.

എന്നാലൊരുത്തനാലെ യാതവ്യനെ യാനമനുഷ്ഠിക്കപ്പെടാ;[41a] അവശ്യം യാനമനുഷ്ഠിക്കവേണ്ടും[42] എന്നു തോന്നുകിൽ, അപ്പോഴം സമഹീനജ്യായസ്സുകളോട്[42a] കൂട്ടിക്കൊണ്ടു യാതവ്യനെ ചെൽവിതു. ഒരിടത്തു പോകവേണ്ടാം അംശം പറഞ്ഞുകൊണ്ടു[43] പോവിതു.† ഒരിടത്തു പറയാതെ പോവിതു.[44] അതു ദേശത്തിന്നു തക്കവാറ്. കൂടപ്പോകാത രാജാവിനോടയ അംശം കൊടുക്കുമാറു പറഞ്ഞു പടയും വേണ്ടിക്കൊൾവിതു. അംശം പറഞ്ഞു പട താരാക്കാൽ‡ കൂടപ്പോരവേണ്ടുമെന്നു ചൊല്ലുവിതു. 'താനും നിനക്ക വേണ്ടുമെടുത്തു പോരവ'നെന്നു അരമെത്തു കൂട്ടിക്കൊണ്ടു പോവിതു. അവിടെയും ലാഭം ധ്രുവമെന്നു തോന്നുകിലും അംശമരുത്തുകൊണ്ടു പോവിതു. അധ്രുവമാകിൽ[45] 'പോറതിൽ[46] കൂറു തരുവൻ' എന്നരമെത്തു കൊണ്ടുപോവിതു.

അംശോ ദണ്ഡസമഃ പൂർവഃ
പ്രയാസസമ ഉത്തമഃ
വിലോപോ വാ യഥാലാഭം
പ്രക്ഷേപസമ ഏവ വാ.

---

† പറഞ്ഞുപോവിതു G.

‡ തരാക്കാൽ V. G.

41a. എനിക്കു' മാത്രമാ' യാതവ്യന്റെമേൽ യാനം സാദ്ധ്യമല്ല.

42. 'യാനമനുഷ്ഠിക്കവും വേണ്ടും' എന്നായാൽ കൂടുതൽ നന്നായിരുന്നു.

42a. തന്നോടൊത്തവരോ, തന്നിൽ താണവരോ, ഉയർന്നവരോ ആയ സഹായികൾ.

43. ജയിച്ചാൽ കിട്ടുന്ന പങ്ക്' നിശ്ചയിച്ച്'.

44. ഒരു ദേശത്തിലേയ്ക്കാണ്' പോകുന്നതെങ്കിൽ അംശം നിശ്ചയിക്കണം, അനേകദേശങ്ങളിലേയ്ക്കാണെങ്കിൽ അതു വേണ്ട എന്നാണ്' മൂലത്തിലെ ആശയം. 'ഒരിട'ത്തിന്റെ പ്രയോഗം തെറ്റിദ്ധാരണയുണ്ടാക്കുന്നു.

45. ലാഭം അനിശ്ചിതമാണെങ്കിൽ.

46. ഉണ്ടായെങ്കിൽ.

ശ്ലോകാൎത്ഥം:—അംശം ചെയ്യുമാറു† ചൊല്ലിൻറിതു—പല രാജാക്കന്മാർ കൂടി യാതവ്യനെ ജയിച്ചു ധനം കൊണ്ടാൽ പടയ്ക്കു തക്കവാറു, പട പെരിയവനുക്കു അംശം പെരുക്കവിതു‡ എൻറിതൊരു പക്ഷം. അൻറിയെ ഉഴെപ്പു[47] പെരിയവനുക്കു അംശം പെരുക്കവിതെൻറു ഉത്തമപക്ഷം. അൻറിയെ കവൎന്തുകൊണ്ടതു തന്താന്താം[48] കവൎന്തുകൊണ്ടതു തമക്കു ആവിതെൻറു ചിലർപക്ഷം.§ അൻറിയെ ധനസാധ്യം കാൎയ്യസിദ്ധിയാകിൽ യാവനൊരുത്തൻ ധനം ഏറ വ്യയിച്ചാൻ അവനു അംശവും പെരുക്കവിതെൻറു ചിലർപക്ഷം.[49]

[എൻറു സംഭൂയപ്രയാണവും ഷാഡ്ഗുണ്യത്തിൽ നാലാമധ്യായവും മുടിന്തിതു.]



---

† ചെയ്യ M.

‡ പെരുകവിതു G. താഴത്തും ഇതുപോലെ.

§ ചില—G. താഴെയും ഇതുപോലെ.

47. പ്രയത്നം, പ്രയാസം.

48. താന്താങ്ങൾ.

49. cf. 'യുഗ്യം രഥശ്ച കല്യം ച
യോ യജ്ജയതി തസ്യ തൽ
ദദ്യാൽ വസ്തുപ്രഭൂതം വാ
പ്രീത്യാ യോധാൻ പ്രഹർഷയൻ.'

കാമ. XX. 21.

# പ്രക. 108—110. യാതവ്യാമിത്രയോരഭിഗ്രഹചിന്താ, ക്ഷയലോഭവിരാഗഹേതവഃ പ്രകൃതീനാം, സാമവായികവിപരിമർശശ്ച.

---

## [1. യാതവ്യാമിത്രയോരഭിഗ്രഹചിന്താ.]

**തുല്യസാമന്തവ്യസനേ യാതവ്യമമിത്രം വേത്യമിത്ര-മഭിയായാൽ, തത്സിദ്ധൗ യാതവ്യം. അമിത്രസിദ്ധൗ ഹി യാതവ്യഃ സാഹായ്യം ദദ്യാന്നാമിത്രോ യാതവ്യ-സിദ്ധൗ.**

'യാതവ്യാമിത്രയോരഭിഗ്രഹചിന്താ' എന്നിതു സൂത്രം. യാതവ്യനാവോൻ—അരിസമ്പല്ലൃക്തനുമായ് വ്യസനിയായിരിക്കുമവൻ† യാതവ്യനെൻറു യാതവ്യലക്ഷണം ചൊല്ലിതു. അമിത്രനാവോൻ വിജിഗീഷുവിനുക്ക നിത്യാപകാരിയുമായ് അനന്തരനായുള്ള[1] രാജാവു. അഭിഗ്രഹമാവിതു പീഡനകർശനമെൻറിങ്ങാതി. അഭിഗ്രഹത്തിനു ഹേതുവാകിൻറമയാൽ യാനത്തെ ഇവിടെ അഭിഗ്രഹമെൻറു ചൊല്ലിൻറിതു. ചിന്തയാവിതു യാതവ്യനെ നോക്കി യാനം ചെയ്വിതോ, അൻറിയെ അമിത്രനെ നോക്കി യാനമനുഷ്ഠിപ്പിതോ എൻറൊള്ള ആരാച്ചു.[1a] അതു ചൊല്ലിൻറിതെന്നിതു സൂത്രാർത്ഥം.

---

† വെണെ (മന്?) G.

1. തൊട്ടുള്ളള.

1a. അന്വേഷണം. cf. 'ഗുരുവിനെ ആരാച്ചു പണ്ടി നമസ്കരിച്ചു'—ബ്ര. പു. ഉ. 47. ആരായ്ച്ചു > ആരായ്ച്ചു > ആരാച്ചു.

സംബന്ധം—കീദൃ, ഗുരുഭൂതമായും സമീപസ്ഥമായും യാനശക്ലങ്ങൾ ചൊല്ലിയതു². ഇപ്പോൾ യാതവ്യാമിത്രങ്ങൾ ചൊല്ലിന്റിതെന്നിതു സംബന്ധം.

അനന്തരത്തെതാമ്മ രാജാക്കളിരവക്കും വ്യസനം തുല്യമായിട്ടിരിക്കിൽ യാതവ്യനെ നോക്കിയും യാനമനുഷ്ഠിപ്പാൻ തുടങ്ങുതു, മുന്നം അമിത്രനെ നോക്കി യാനമനുഷ്ഠിപ്പിതു. അമിത്രനെ സാധിച്ചു അനന്തരം യാതവ്യനെ നോക്കി യാനമനുഷ്ഠിപ്പിതു. അതിന്നു നിമിത്തമാവിതു:—അമിത്രനെ നോക്കിപ്പട എടുക്കുമ്പോൾ കാരണം കാട്ടിയാൽ യാതവ്യൻ വിജിഗീഷുവിനു തുണ ചെയ്‌വിതും ചെയ്യും. ഭൃത്യഭാവിയായിട്ടുതാൻ മിത്രഭാവിയായിട്ടുതാൻ തുണചെയ്യാനടുപ്പിതു. യാതവ്യന്മേൽ മുന്നം പട എടുക്കിൽ അമിത്രൻ സാഹായ്യം ചെയ്യാൻ³; അരിഭാവിയാകിന്റമയാൽ അമിത്രനാവോൻ വിജിഗീഷുവിനക്കെപ്പോഴും അപകാരശീലമായിരിപ്പിതു. ആകിന്റമയാൽ യാതവ്യനെക്കാട്ടിൽ മുന്നം അമിത്രനെ സാധിപ്പിതു. പിന്നെ യാതവ്യനെ സാധിപ്പിതു എന്റിങ്ങനെ വ്യസനസാമ്യത്തിൽ യാനമനുഷ്ഠിക്കുമാറു ചൊല്ലിതു.

ഗുരുവ്യസനം യാതവ്യം ലഘുവ്യസനമമിത്രം വേതി, 'ഗുരുവ്യസനം സൗകര്യതോ യായാൽ' ഇത്യാചാര്യാഃ.

നേതി കൗടല്യഃ. ലഘുവ്യസനമമിത്രം യായാൽ. ലഘ്വപി വ്യസനം അഭിയുക്തസ്യ കൃച്ഛ്രം ഭവതി. സത്യം ഗുർവപി ഗുരുതരം ഭവതി. അനഭിയുക്തസ്തു ലഘുവ്യസനഃ സുഖേന വ്യസനം പ്രതികൃത്യാമിത്രോ യാതവ്യമഭിസരേൽ. പാർഷ്ണിം ഗൃഹ്ണീയാൽ.

---

2. ബഹുവചനം.

3. ചെയ്യയില്ല.

ഇനി വ്യസനവൈഷമ്യത്തിൽ യാനമനുഷ്ഠിക്കുമാറു ചൊല്ലിന്റിതു. ഗുരുവ്യസനൻ യാതവ്യൻ, [ലഘുവ്യസനൻ][1] അമിത്രൻ എന്നിവരുമായിടത്തിൽ ഗുരുവ്യസനനെ സുഖമായ് മേൽച്ചെല്ലാം;[5] ലഘുവ്യസനനെ അത്തന്ന സുഖമായ് ചെല്ലരുതു എന്റിവണ്ണം ആചാര്യന്മാരുടെ പക്ഷം.

അതല്ലവെന്റു കൗടല്യൻ പക്ഷം. ലഘുവ്യസനനാകിലും അമിത്രനെ നോക്കിയേ യാനം ചെയ്‌വിതു. ലഘുവായിരുന്ന വ്യസനവും വിജിഗീഷുവിന്റെ അഭിയോഗവും കൂടിനാൽ[5a] കൃച്ഛ്റസാധ്യമാം.[6] അനഭിയുക്തനാകിൽ[7] വ്യസനത്തിന്നു സുഖമായ് പ്രതികാരം ചെയ്തു അമിത്രൻ യാതവ്യന്‡ തുണ ചെയ്‌വിതുതാൻ, വിജിഗീഷുവിന്റെ പാർഷ്ണിഗ്രഹണം താൻ[8] ഒന്റു ചെയ്യും—എന്റു ഇവരിൽ യാനമനുഷ്ഠിക്കമാറു ചൊല്ലീതു.

യാതവ്യയോരഭിയാനേ ഗുരുവ്യസനം ന്യായവൃത്തിം ലഘുവ്യസനമന്യായവൃത്തിം വിരക്തപ്രകൃതിം വേതി, വിരക്തപ്രകൃതിം യായാത്. ഗുരുവ്യസനം ന്യായവൃത്തി

---

† സാപവ്യസന G.

‡ 'അമിത്രയാതവ്യൻ' എന്ന പകർപ്പുകളിൽ.

4. M, Vകളിൽ വിട്ടിരിക്കുന്നു. G യിലും പിന്നാലച്ചേർത്തതാണ്.

5. പ്രയാസം കൂടാതെ ആക്രമിക്കാം.

5a. കൂടിയാൽ.

6. കഠിനമായിത്തീരുമെന്നു താൽപര്യം.

7. ആക്രമിക്കപ്പെടാതിരുന്നാൽ. ഇതിനു മുമ്പത്തെ വാക്യം മൂലത്തിൽ ഉള്ളതു വിട്ടുകളഞ്ഞിരിക്കുന്നു. ('സത്യം ഗുർവപി ഗുരുതരം ഭവതി'—'യാതവ്യന്റെ വ്യസനം അഭിയോഗത്തിൽ ആധിക്യത്തെക്കാൾ വർദ്ധിക്കും എന്നതു ശരിതന്നെ').

8. ചെയ്യില്ലതാൻ എന്നു വേണമെന്നാണ് സന്ദർഭം ശരിയാകാൻ.

ഭക്തിയുക്തം പ്രകൃതയോഽനുഗൃഹ്ണന്തി. ലഘുവ്യസന-മന്യായവൃത്തിമുപേക്ഷന്തേ. വിരക്താ ബലവന്തമപ്യു-ച്ഛിന്ദന്തി. തസ്മാൽ വിരക്തപ്രകൃതിമേവ യായാൽ.

ഇനി മൂവരിൽ സംശയിച്ചു യാനമന്ത്രിക്കുമാറു ചൊല്ലിൻറിതു. ഗുരുവ്യസനനുമായ് ന്യായവൃത്തിയുമായിരിപ്പിതൊരുത്തൻ, ലഘുവ്യസനിയുമായ് അന്യായവൃത്തികനുമായിരിപ്പിതൊരുത്തൻ, വിരക്തപ്രകൃതികനായിരിപ്പിതൊരുത്തൻ, എന്നിമ്മൂവരിൽ ആർ മേൽ യാനമന്ത്രിപ്പതെൻറാൽ:—ഗുരുവ്യസനിയും ന്യായവൃത്തികനും ആയിരുന്നവനെ അഭിയോഗിച്ചാൽ പ്രകൃതികളവനു അനുഗ്രഹം ചെയ്‌വർ. ആകിൻറമയാൽ അവൻ അസാധ്യൻ. ലഘുവ്യസനിയുമായ് അന്യായവൃത്തികനുമായിരുന്നവനെ പ്രകൃതികളുപേക്ഷിപ്പർ.[8] വിരക്തപ്രകൃതികനെ അഭിയോഗിച്ചാൽ പ്രകൃതികളും കൂടി അവനെ ഉച്ഛേദിപ്പവരാകിൻറമയാൽ വിരക്തപ്രകൃതികനെ നോക്കിപ്പട എടുപ്പിതു.

ക്ഷീണലുബ്ധപ്രകൃതിമപചരിതപ്രകൃതിം വേതി—ക്ഷീണലുബ്ധപ്രകൃതിം യായാൽ. ക്ഷീണലുബ്ധാ ഹി പ്രകൃതയഃ സുഖേനോപജാപം പീഡാം വാ ഉപഗച്ഛന്തി, നാപചരിതാഃ പ്രധാനാവഗ്രഹസാധ്യാ, ഇത്യാചാര്യാഃ.

നേതി കൗടല്യഃ. ക്ഷീണലുബ്ധാ ഹി പ്രകൃതയോ ഭർത്തരി സ്നിഗ്ധാ ഭർത്തൃഹിതേ തിഷ്ഠന്തി. ഉപജാപം വാ വിസംവാദയന്തി, അനുരാഗേ സാർവ്വഗുണ്യമിതി. തസ്മാദ് അപചരിതപ്രകൃതിമേവ യായാൽ.

---

† വൃത്തിക G.

[8] ഉപേക്ഷിക്കുകയേ ഉള്ളൂ, ഉച്ഛേദിക്കുകയില്ല എന്നു താത്പര്യം.

ക്ഷീണലുബ്ധപ്രകൃതികനോ† അപചരിതപ്രകൃതിയുമാമെത്രു[9], ക്ഷീണലുബ്ധപ്രകൃതികനെ നോക്കി പ്പട എടുപ്പിതു. ക്ഷീണങ്ങം ലുബ്ധങ്ങം ആയിരുന്ന പ്രകൃതികളെ സുഖമായ്[10] ഭേദിക്കവും പീഡിക്കവുമാം. അപചരിതപ്രകൃതികളെ അരുതു[10a]. അവരുടെ പ്രധാനപുരുഷ[രെ] സ്വീകരിച്ചുകൊണ്ടു സാധിക്കാവിതു[11]—എന്റിങ്ങനെ ആചാര്യന്മാർ പക്ഷം.

അതല്ല. ക്ഷീണരായ് ലുബ്ധരമായിരുന്ന പ്രകൃതികൾ സ്വാമിയെ സ്നേഹവുമൊണ്ടാകിൽ സ്വാമിക്ക ഹിതമനുഷ്ഠിച്ചു നില്പർ. ഭേദിച്ചാലും ഭേദവഴിമേൽ പോകാതെയുമിരുപ്പർ. അനുരാഗവഴിമേൽ എല്ലാഗ്ഗുണങ്ങളുമൊണ്ടായിതു. ആകിൻറമയാൽ അപചരിതപ്രകൃതികളെന നോക്കി പ്പട എടുപ്പിതെന്റു കൌടില്യൻ‡പക്ഷം.

ബലവന്തമന്യായവൃത്തിം ദുർബലം വാ ന്യായവൃത്തിമിതി—ബലവന്തമന്യായവൃത്തിം യായാത്. ബലവന്തമന്യായവൃത്തിം അഭിയുക്തം പ്രകൃതയോ നാനുഗൃഹ്ണന്തി; നിഷ്പാതയന്തി, അമിത്രം വാ/സ്യ ഭജന്തേ. ദുർബലം തു ന്യായവൃത്തിമഭിയുക്തം പ്രകൃതയഃ പരിഗൃഹ്ണന്തി, അനുനിഷ്പതന്തി വാ.

---

† പ്രകൃതനം G.

‡ കൗടില്യപക്ഷം M. V.

9. ആയിവരുന്ന രണ്ടിൽ.

10. നിഷ്പ്രയാസം.

10a. അവരെ അങ്ങനെ ചെയ്‌വാൻ സാദ്ധ്യമല്ല.

11. പ്രധാനികളെ ഭേദിക്കുക മാത്രമേ അവരോടു ഉപായമുള്ളു എന്നു സാരം.

ബലവാനായ് അന്യായവൃത്തികനായിരിപ്പിനൊരുത്തൻ, [ദുർബ്ബലനും ന്യായവൃത്തികനായിരിപ്പിനൊരുത്തൻ][12]—ഇരുവരിലുമാരൊരുത്തു[13], അന്യായവൃത്തികനായ് ബലവാൻതാനായിരുന്നവനെ നോക്കിപ്പട എടുപ്പൂ. ബലവാനായ് അന്യായ‡വൃത്തികനായിരുന്നവനെ നോക്കിപ്പട എടുത്താൽ ഇവ[നെ] പ്രകൃതികൾ ഉപേക്ഷിപ്പർ. ഇവനെ ദുർഗാദികളിൽനിന്റു പുറപ്പെടുപ്പർ[14]. അന്റിയെ ഇവനുടെ ശത്രുക്കളോടു ചെന്റു കൂടുവർ. ദുർബ്ബലനായ് ന്യായവൃത്തികനായിരുന്നവനെ അഭിയോഗിപ്പാൽ പ്രകൃതികൾ അവനു തുണ ചെയ്‌വർ. കരയേറി§ വില്ലവരോടു കൂട അരയേറുവർ.¶[15] ആകിന്റമയാൽ ബലവാനാകിലും അന്യായവൃത്തികനേലെ പട എടുപ്പിതു

[എന്റിങ്ങനെ 'യാതവ്യാമിത്രയോരഭിഗ്രഹചിന്താ' എന്റും സൂത്രം മുടിഞ്ഞിതു].

---

† ദുർബ്ബലനു M. V. G.

‡ ന്യായ M.

§ കരെയേറ വില്ല- M. V. കരയേറ G.

¶ വാൻ (ർ?) V.

12. മാതൃകകളിൽ ഇല്ല.

13. ഇരുവരും എന്നു വിവക്ഷ. മുൻപറഞ്ഞ രണ്ടു പേർ യാതവ്യന്മാരാകുമ്പോൾ.

14. പുറപ്പെടുവിക്കും—ആട്ടിക്കളയും.

15. അരയനിശ്ചയിക്കും—നാട്ടു വിട്ടുപോയാൽ മറ്റും പോകും എന്നർഥം. 'കരയേറൽ' ഈ ഗ്രന്ഥത്തിൽ പല ദിക്കിലും വരുന്നു.

## [2. ക്ഷയലോഭവിരാഗഹേതവഃ പ്രകൃതീനാം.]

1. അവക്ഷേപേണ ഹി സതാം
അസതാം പ്രഗ്രഹേണ ച
അഭൂതാനാം ച ഹിംസാനാം
അധർമ്മ്യാണാം പ്രവർത്തനൈഃ,

2 ഉചിതാനാം ചരിത്രാണാം
ധർമ്മിഷ്ഠാനാം നിവർത്തനൈഃ
അധർമ്മസ്യ പ്രസംഗേന
ധർമ്മസ്യാവഗ്രഹേണ ച,

3. അകാര്യാണാം ച കരണൈഃ
കാര്യാണാം ച പ്രണാശനൈഃ
അപ്രദാനൈശ്ച ദേയാനാം
അദേയാനാം ച സാധനൈഃ,

4. അദണ്ഡനൈശ്ച ദണ്ഡ്യാനാം
ദണ്ഡ്യാനാം ചണ്ഡദണ്ഡനൈഃ
അഗ്രാഹ്യാണാമുപഗ്രാഹൈർ
ഗ്രാഹ്യാണ്യാം ചാനഭിഗ്രഹൈഃ,

5. അനർത്ഥ്യാനാം ച കരണൈ–
രർത്ഥ്യാനാം ച വിഘാതനൈഃ
അരക്ഷണൈശ്ച ചോരേഭ്യഃ
സ്വാനാം ച പരിമോഷണൈഃ,

6. പാതനൈഃ പുരുഷകാരണാം
കർമ്മണാം ഗുണഘാതനൈഃ
ഉപഘാതൈഃ പ്രധാനാനാം
മാന്യാനാം ചാവമാനനൈഃ,

7. വിരോധനൈശ്ച വൃദ്ധാനാം[15a]
വൈഷമ്യേണാനൃതേന ച
കൃതസ്യാപ്രതികാരേണ
സ്ഥിതസ്യാകരണേന ച,

8. രാജ്ഞഃ പ്രമാദാലസ്യാഭ്യാം
യോഗക്ഷേമവധേന ച
പ്രകൃതീനാം ക്ഷയോ ലോഭോ
വൈരാഗ്യം ചോപജായതേ.

9. ക്ഷീണാഃ പ്രകൃതയോ ലോഭം,
ലുബ്ധാ യാന്തി വിരാഗതാം,
വിരക്താ യാന്ത്യമിത്രം വാ,
ഭർത്താരം ഘ്നന്തി വാ സ്വയം.

തസ്മാൽ പ്രകൃതീനാം ക്ഷയലോഭവിരാഗകാരണാനി നോൽപാദയേത്. ഉൽപന്നാനി വാ സദ്യഃ പ്രതികുർവീത.

---

15a. 'ഉദ്യതാനാം' എന്നും പാഠമുണ്ട്. വ്യാഖ്യാതാവ് ഇതനുസരിക്കുന്നു.

'ക്ഷയലോഭവിരാഗഹേതവഃ പ്രകൃതീനാം' എന്നിതു സൂത്രം. ക്ഷയമാവിതു ധനം, കതിര[16], മുഖ്യപുരുഷർ എന്റിവകളുടെയ ചൃതകം.† ധനാദികളുടെയ ചൃതകവും അതുകൊണ്ടെ ഉപലക്ഷിക്കിന്റിതു. ലോഭമാവിതു തൃഷ്ണാതിരേകം. വിരാഗമാവിതു പ്രദ്വേഷം. ഇമ്മൂന്റും പ്രകൃതികൾക്കുളവാവാൻ കാരണങ്ങൾ ചൊല്ലിന്റിതെന്നിതു സൂത്രാർത്ഥം. സംബന്ധമാവിതു— ക്ഷയാദികൾ യാതവ്യനും വരുവാൻ നിമിത്തമെന്റു കീഴ്ചൊല്ലീതു. അവ[17], വിജിഗീഷു, ഹേതുക്കളെ അറിഞ്ഞുകൊണ്ടു പരിഹരിപ്പാനായ്ക്കൊണ്ടു അവററിനുടെയ ഹേതുക്കളെച്ചൊല്ലിന്റിതെന്നിതു സംബന്ധം.

സത്തുക്കളെ അവജ്ഞ ചെയ്യാലും, [സത്തുക്കളാവോർ, വിദ്യ‡, വൃത്തം, അഭിജനം, ശൌര്യം എന്റിവറെറ ഉടയവർകൾ][18], അസത്തുക്കളെ കൊണ്ടാടിയിട്ടും, [അസത്തുക്കളാവോർ നടനർത്തകാദികൾ], അനുചിതങ്ങളായിരുന്ന ഹിംസകൾ ചെയ്തിട്ടും, അധർമ്മങ്ങളായുള്ളവ ചെയ്തിട്ടും, ഉചിതങ്ങളായുള്ള ചരിതങ്ങളും ധർമ്മിഷ്ഠങ്ങളായുള്ള ക്രിയകളും* ഒഴിച്ചാലും, [ഉചിതങ്ങളായുള്ള ചരിതങ്ങളാവോ ഭക്ഷി

† ചൃതകവും M. V. G.

‡ വിദ്യാ M. G.

* ഒളെ M. V. G.

16. ആരന്നെ, കതിരെ—ഇങ്ങനെ ഒരു മാതൃകയിലും കാണുന്നില്ല. ഈപ്രകാരം പകർപ്പുകാർ ഉപേക്ഷിച്ചതാകാനാണ് വഴി.

17. ക്ഷയാദികൾ.

18. ഇവിടെയും താഴെയും ചതുരവലയത്തിനുള്ളിൽ ചേർത്ത ഭാഗങ്ങൾ അതാതു പദങ്ങളുടെ വിശദീകരണങ്ങളാണ്; മൂലഭാഗമല്ല.

ണാപഹരണത്തിൽ മാതുലകന്യാവിവാഹാദികരം; ധർമ്മിഷ്ഠങ്ങളായവോ തടാകാരാമദേവകുലാദികരം—ഇവ മുടക്കിയാലും], അധർമ്മത്തിൽ അതിസക്തി ചെയ്തിട്ടും, [അധർമ്മം പരസ്ത്രീഗ്രഹണസ്തേയാദികരം], ധർമ്മങ്ങളായുള്ള യാഗാദികളെ ഹിംസ എന്നിട്ടൊഴിച്ചാലും, അകാര്യങ്ങളായുള്ളവ[18a] നിഷ്ഫലങ്ങളായുള്ളവ—അവ ചെയ്താലും, കാര്യങ്ങളായുള്ള ദുർഗ്ഗസേതുകർമ്മങ്ങളെ കെടുത്തിട്ടും, കൊടുക്കേണ്ടും വസ്ത്രം ഭൃത്യവേതനാദികരം കൊടാതൊഴിഞ്ഞിട്ടും, ഊന്[19] ചെയ്തില്ലാത്തതു സാധിച്ചിട്ടും, ദണ്ഡ്യരായുള്ള ചോരാദികളെ ദണ്ഡിയാതൊഴിഞ്ഞാലും, അദണ്ഡ്യരെ ദണ്ഡിച്ചിട്ടും, അഗ്രാഹ്യരായുള്ള ദുഷ്ടാടവികശത്രുക്കളാദികളെ സംഗ്രഹിച്ചാലും, ഗ്രാഹ്യരായുള്ള—അനായത്രപാദി ഗുണോപേതരമായി പിതൃപൈതാമഹക്രമാഗതരായിതന്നെ—മൂലപുരുഷരെ സംഗ്രഹിയാതൊഴിഞ്ഞിട്ടും[20], [ഗ്രഹിയാതൊഴിവിനെന്തു മന്ത്രാദികളിലെ കൂട്ടിക്കൊള്ളാതൊഴിവിതു], അനർത്ഥബഹുലങ്ങളായുള്ള സന്ധ്യാദികളെ യഥാസ്ഥാനത്തിൽ പ്രയോഗിയാതൊഴിഞ്ഞിട്ടും[20a], കള്ളരിൽ നിന്നു രക്ഷിയാതൊഴിഞ്ഞിട്ടും, താൻ കളിച്ചതാൻ കവർന്നതാൻ കൊണ്ടിട്ടും, പുരുഷകാരങ്ങളം ചെയ്യുമതിനെ ദൂഷിച്ചിട്ടും, കർമ്മാദികരം ചെയ്തിട്ടു നന്നായ് ചെയ്തവിനെ അന്യപൂജ ചെയ്യുമതു മുടിച്ചു ദൂഷിച്ചാലും, [കർമ്മമവിതു സേതുദുർഗ്ഗാദികരം], പ്രധാനപുരുഷരെ മിത്ഥ്യാദോഷം ചൊല്ലി പണയിൽകാട്ടിൽ കറാതെ കർമ്മത്തിൽ നിയോഗിച്ചിട്ടും, മാന്യരായുള്ള ഋത്വിഗാചാര്യപുരോഹിതാദികളെ

---

18a. അകാര്യങ്ങൾ എന്നാൽ.

19. നികുതി.

20. അമാത്യാദിമുഖ്യപുരുഷരെ സ്വീകരിയാതിരിക്കുക.

20a. *cf.* പ. 5. പൂർവ്വാർദ്ധം, അനർത്ഥാവഹങ്ങളെ ചെയ്തിട്ടും അർത്ഥാവഹങ്ങളെ തടഞ്ഞിട്ടും എന്നാണ് ശരിയ്ക്കു വേണ്ടതു്.

അവമാനം† ചെയ്തിട്ടും, ഭൃത്യന്മാരെ പരസ്പരം വിരോധം മുടിപ്പിച്ചിട്ടും,[20] ഭൃത്യരിൽ വൈഷമ്യം ചെയ്തിട്ടും, [എന്നുവെച്ചാൽ ഭൃത്യർ തമ്മിലൊക്കെ വരമെല്ലെ, ഒരുത്തനെ താഴ്ത്തിവച്ചു ഒരുത്തനെ പൊക്കി വച്ചിട്ടും][21], വല്ലസം പറഞ്ഞിട്ടും, കൃതത്തിനു പ്രതീകാരം ചെയ്യാ‡തൊഴിഞ്ഞിട്ടും, സ്ഥിതമായിരുന്ന* [എന്നുവെച്ചാൽ നിത്യമെന്നുവെച്ചാൽ]—നിത്യമായുള്ള ശക്രോത്സവാദികളെച്ചെയ്യാതൊഴിഞ്ഞിട്ടും, രാജാവിന്റെയ പ്രമാദത്താലും, ആലസ്യത്താലും, [പ്രമാദമാവിതു മൃഗയാദികളിലൊള്ള അതിസക്തി; ആലസ്യം—മടിയിനാലും], യോഗക്ഷേമവധം വന്നിട്ടും—എന്റിച്ചൊന്ന കാരണങ്ങളാൽ പ്രകൃതികൾക്ക ക്ഷയവും ലോഭവും വൈരാഗ്യവുമൊണ്ടാം.[22] ക്ഷയാദികൾക്ക കാരണങ്ങൾ 'സതാമവക്ഷേപാദികൾ'[23] യഥാസംഭവം കണ്ടുകൊൾക. സതാമവക്ഷേപാദികൾ വൈരാഗ്യഹേതുക്കൾ. അദേയദാനങ്ങളും¶, ദേയാപ്രദാനവും[24] ക്ഷയഹേതു

---

† വിരോധം M, V, G.

‡ ചെയ്യു M.

* -ന്നത് M.

¶ -ദാനങ്ങളും (?) M. G.

20. ഭൃത്യരെ തമ്മിൽ വിരോധിപ്പിച്ചിട്ടും. പാഠത്തെ സംബന്ധിച്ച് (15a) നോക്കുക.

21. മൂല്യം പ്രാപ്തിയുള്ള ഭൃത്യന്മാരിൽ പക്ഷഭേദം കാണിക്കുക. 'ഭൃത്യർ തമ്മിൽ'—ഇങ്ങനെയാണ് പകർപ്പുകളിൽ.

22. മൂന്നിന്റെയും ഹേതുക്കൾ ക്രോഡീകരിച്ചിരിക്കുന്നു. cf. കെ. വി. എം., പേ. 489–90.

23. സജ്ജനങ്ങളെ അവമാനിക്കുക തുടങ്ങി മുൻപറഞ്ഞവ.

24. കൊടുക്കേണ്ടാത്തതു കൊടുക്കുക, കൊടുക്കേണ്ടതു് കൊടുക്കാതിരിക്കുക.

ക്കും. ക്ഷയലോഭമേറ്റു വൃദ്ധമായാൽ വൈരാഗ്യത്തിനെ ച്ചെൽവർ.‡ വിരക്തരായാൽ ശത്രുവിനോട് കൂടവിട്ടു താൻ, സ്വാമിയെക്കൊൻറു കളവിട്ടുതാൻ ചെയ്‌വർ. ആകിൻറമയാൽ പ്രകൃതികൾക്ക ക്ഷയ ലോഭവിരാഗഭേദങ്ങൾക്കും അന്വേഷിക്കലാകാ; ഉളവായവിററിനെ കടുകി പ്രതികാരം ചെയ്യുവും വേണ്ടും[25]. ഇവിററെ ഉപേക്ഷിക്കിൽ ബന്ധമൂലങ്ങളാവോ.[26]

ക്ഷീണാ ലുബ്ധാ വിരക്താ വാ പ്രകൃതയ ഇതി. ക്ഷീണാഃ പീഡനോച്ഛേദനഭയാത് സദ്യഃ സന്ധിം യുദ്ധം നിഷ്പതനം വാ രോചയന്തേ. ലുബ്ധാ ലോഭേനാസന്തുഷ്ടാഃ പരോപജാപം ലിപ്സന്തേ. വിരക്താഃ പരാഭിയോഗമഭ്യുത്തിഷ്ഠന്തേ.

താസാം ഹിരണ്യധാന്യക്ഷയഃ സർവോപഘാതീ കൃച്ഛ്രപ്രതികാരശ്ച; യുഗ്യപുരുഷക്ഷയോ ഹിരണ്യധാന്യസാധ്യഃ.

ലോഭ ഐകദേശികോ മുഖ്യായത്തഃ പരാർത്ഥേഷു ശക്യഃ പ്രതിഹന്തും ആദാതും വാ.

വിരാഗഃ പ്രധാനാവഗ്രഹസാധ്യഃ. നിഷ്പ്രധാനാ ഹി പ്രകൃതയോ ഭോഗ്യാ ഭവന്ത്യനുപജാപ്യാശ്ചാന്യേഷാം

‡ -ച്ചെല്വർ M. V. G.

25. ഉടനെ പരിഹാരം ചെയ്യുകയും വേണം.

26. ഇവ ഉപേക്ഷിച്ചാൽ ദോഷമുണ്ടാകും എന്നു വിവക്ഷ.

അനാപത്സഹാശ്ച. പ്രകൃതിമുഖ്യപ്രഗ്രഹൈശ്ച ബഹുധാ ഭിന്നാ ഗുപ്താ ഭവന്ത്യാപത്സഹാശ്ച.

[ക്ഷീണാദികൾ][27] പാകിൽ അരയാറ് പ്രാസാദത്തിനെ കെട്ടപ്പോലെക്കണക്കെ[28] കീഴും മേലും വിജിഗീഷുവിനെ കെട്ടുന്നുകളയും. ക്ഷീണതം, ലുബ്ധതം, വിരക്തതമാമേടത്തു മേനോൽ ഗൌരവം പെരിയു†[28a] ക്ഷീണരായോരുവരാം പീഡനോച്ഛേദനഭയത്തിനാൽ കടുകി സന്ധിതാൻ, യുദ്ധം താൻ, വേങ്ങ്കവുതു‡[29] താൻ വിജിഗീഷുവിനക്ക മനമില്ലാകിലും[29a] ചെയ്‌വർ. എന്നാൽ[29b] വിജിഗീഷു ശത്രുവിനെ പ്രതിഘാതോത്സാഹമാക്കി താൻ നിനെച്ചേടത്തു സന്ധു ചെയ്‌വാൻ നിനെക്കിലും, പ്രകൃതികൾ ക്ഷീണരായിട്ടു പീഡനോച്ഛേ[ദനഭയ]ത്താൽ[30] കടുകി സന്ധു ചെയ്യുർ. അൻറിയേ ഇവരുടെ[30a]

† വരി(ന്റെ?)ഉ M.

‡ വെങ്ങു– M. V. ചെൽവുവിള (?) G.

27. മാതൃകകളിൽ കാണുന്നില്ല.

28. കെട്ടുന്നതുപോലെ. ഉപമ വ്യാഖ്യാതാവിൻെറ വകയാണ്.

28a. ക്ഷീണാദികളിൽ ഒരുവരിൽ ഒരുവരിൽ പറഞ്ഞവർക്ക് ഗൌരവം കൂടും എന്നർത്ഥം.

29. സിദ്ധാന്തത്തിൻെറ വിവരണമാണിത്. വേങ്ങ്കതൽ—പിൻവാങ്ങൽ. (Withdraw, retreat, carry away—T. Lex.). വേങ്ങ്കതൽ അത്ര പരിചിതമായ പദമല്ലായ്കയാൽ വെങ്ങുതൽ എന്ന പകർപ്പുകാർ എഴുതിയതായിരിക്കണം. താഴെ *f. n.* 32 നോക്കുക.

29a. –'കിലും' എന്ന പകർപ്പുകൾ ഉപേക്ഷിക്കുന്നു.

29b. തന്മൂലം.

30. –'ച്ഛേദത്താൽ' എന്നാണ് പകർപ്പുകളിൽ.

30a. ശത്രുവിൻെറ.

ഷമിത്രം പാർത്തു വിജിഗീഷു യുദ്ധം ചെയ്‌വാൻ നിനെക്കിലും, പ്രകൃതികൾ ക്ഷീണരായിട്ട്† കടുകി യുദ്ധം ചെയ്യ പടുവിതു താൻ[31], പോവിതു താൻ ഒൻറു ചെയ്‌വർ. വിജിഗീഷു അർത്ഥപരിക്ഷീണനമായ് ഉപായം കെട്ടപ്പോൾ ദുർഗ്ഗത്തിൽ തീ കൊളുത്തി വെങ്കിപ്പോവിതെൻറു[32] നിനെക്കിലും, പ്രകൃതി ക്ഷീണമായ്‌വരാപ്പൊഴേ പോവാനാം‡[32a], എൻറിജ്ഞാതികൾ പ്രകൃതിക്ക ക്ഷീണം വന്നാൽ ക്ഷീണമാവിതു[32b]. ഇനി ലുബ്ധരാകിൽ ശത്രുവിനാൽ മെലിക്കപ്പെട്ടവർ. വിരക്തരാകിൽ ശത്രുവിനോടു കൂടി വിജിഗീഷുവിനെ അഭിയോഗിപ്പർ.[33]

ഇവിററിൽ ഹിരണ്യധാന്യക്ഷയം, ആന, കുതിര എന്റിവെല്ലാററിനും കെടാകിൻറമയാൽ ക്ലേശപ്രതീകാരം.[34] അശ്വപുരുഷാദിക്ഷയം ഹിരണ്യധാന്യം കൊണ്ടു സാധിപ്പുകൊള്ളാം.

ലോമമാവിതു പ്രകൃതികൾ മുഖ്യരായൊരുള്ളോർ ചിലർ കൊണ്ടാടുവിതു.[35] അവ്യലോമം[36] പിറതെയ അൎത്ഥത്തിലൊണ്ടാവിതു. യാത

---

† മായിട്ടു M. V.

‡ പൊവാനും M. V. പൊയ്വാനാം G.

31. മറിയ്ക്കയോ.

32. പിൻവാങ്ങാമെന്ന്.

32a. പ്രകൃതികൾ ക്ഷീണരാണെങ്കിൽ സ്ഥലം വിടാൻ ഇടവരും.

32b. മൂലത്തിലെ ആദ്യത്തെ രണ്ടു വാക്യത്തിന്റെ വിവരണമാണ് ഇതുവരെ. വാക്യഘടന ദുർഘടം.

33. തന്മൂലം ഏററവും വലിയ ഗൗരവം ഇതിനാണെന്നു താൽപര്യം.

34. പ്രതിവിധിചെയ്യാൻ വിഷമമുള്ളത്.

35. ഐകദേശികം—പ്രകൃതികളിൽ ചിലർക്കു, പ്രത്യേകിച്ചു മുഖ്യർക്കു ഉള്ളതു എന്നു വിവക്ഷ.

36. പ്രയോഗം ശ്രദ്ധിയ്ക്കുക. 'അവ്യലോപം' (അ + ഉല്ലോപം) എന്നായിരുന്നുവോ പാഠമെന്നറിഞ്ഞുകൂടാ. തൊട്ടുമുമ്പിൽ കഴിഞ്ഞ വാക്യത്തിൽ 'ലോമം' എന്നുതന്നെ പ്രയോഗിച്ച സ്ഥിതിയ്ക്കു 'അവ്യലോമം' ശ്രുതിസാദൃശ്യയായിരിയ്ക്കണം. ആനുലോമം എന്നു വിവക്ഷയുള്ളു. എല്ലാ പകർപ്പിലും 'അവ്യലോമം' തന്നെ. ഉല്ലോപം (< ലോമം) തമിഴിലുണ്ട്.

വ്യാമിശ്രന്മാരുടെ അർത്ഥം കൊണ്ടെ ശമിപ്പിക്കാം. അർത്ഥവും കൊണ്ടു കൊള്ളാം.[37]

വിരാഗമാവിതു പ്രധാനപുരുഷന്മാരുടെ നിഗ്രഹവഴിമേൽ സാധിക്കവേണ്ടു. പ്രകൃതികളും നിഷ്പ്രധാനരായാൽ[37a] വിജിഗീഷുവിന്നു വശവർത്തികളുമായ് അഭേദ്യതരാവർ. ഒരു പിഴയൊണ്ട്. നിഷ്പ്രധാനരായാൽ ആപത്തു പൊറുക്കക്കില്ലാതിരിപ്പർ*[38]. ആകിൻറമയാൽ പ്രകൃതിമുഖ്യന്മാരെ സൽക്കരിച്ചു അവരോടുകൂട പ്രകൃതികളെ നിവൃത്തിയാൽ ഭേദിക്കവും പടാ[38a]; രക്ഷിതരുമാവർ; പരാഭിയോഗത്തിൽ ആപത്തും സഹിക്കക്കെല്ലർ—എൻറിങ്ങനെ

['ക്ഷയലോഭവിരാഗഹേതവഃ പ്രകൃതീനാം' എൻറ സൂത്രം മുടിഞ്ഞിതു.]

## [3. സാമവായികവിപരിമർശഃ.]

**സാമവായികാനാമപി സന്ധിവിഗ്രഹകാരണാന്യ-വേക്ഷ്യ ശക്തിശൗചയുക്തേന സംഭൂയ യായാൽ. ശക്തി-മാൻ ഹി പാർഷ്ണിഗ്രഹണേ യാത്രാസാഹായ്യദാനേ വാ**

---

* പൊറുക്കില്ല(ാ)തിരിപ്പർ M. V.

37. പ്രകൃതിമുഖ്യന്മാരുടെ ലോഭം പരൻറയും മറ്റും ധനം എടുത്തുകൊള്ളാൻ അനുവദിച്ചാൽ ശമിക്കും; ആ ധനം അവർക്ക് കൊടുക്കുകയും വേണമെന്ന സാരം. അന്ത്യവാക്യം ക്ലിഷ്ടം.

37a. നേതാക്കന്മാരില്ലാത്തവരായാൽ.

38. പൊറുക്കാൻ ശക്തിയുള്ളവരാവില്ല. കില്'=കെല്'.

38a. ഭേദിപ്പതും സാധ്യമാവില്ല.

**ശക്തഃ, ശുചിഃ സിദ്ധൗ ചാസിദ്ധൗ ച യഥാസ്ഥിത-കാരീതി.**

'സാമവായികവിപരിമർശഃ' എന്നിതു സൂത്രം. സാമവായികന്മാർ വിജിഗീഷുവിനോടുകൂടി യാതവ്യന്മേൽ ചെല്ലിന്റ രാജാക്കൾ. അവരുടെയ വിപരിമർശമാവിതു ഗുണലാഘവചിന്ത. അതിനെ ചൊല്ലിന്റിതെന്നിതു സൂത്രാർത്ഥം. സംബന്ധമാവിതു—സംശ്രയപ്രയാണത്തിൽ അംശം ചെയ്യുമാറു നിരൂപിച്ചു[39]. സാമവായികരുടെയ ഗുണലാഘവം നിരൂപിച്ചതില്ല. അതിപ്പോൾ നിരൂപിക്കിന്റിതെന്നിതു സംബന്ധം.

സാമവായികന്മാരിൽ സന്ധിവിക്രമകാരണങ്ങളും പ്രതിപത്തി ചെയ്യു ശക്തിയും ശൗചവും ഉടയവനോടു കൂടിപ്പോവിതു[39a]. ശക്തിയുടയവനോടു കൂടിപ്പോയാൽ പാർഷ്ണിഗ്രഹണമൊഴിക്കവും കില്ലും[39b]. താൻ താൻ തങ്ങളുടയ†[40] പട താൻ യാത്രയിൽ സാഹായ്യം ചെയ്യവും കില്ലും. ശുചിയായിരിക്കുമവൻ നിനച്ചുപോയ കാര്യം പൊരയടുത്തു സിദ്ധിയാകിലും പറഞ്ഞതു ചെയ്യും.

**തേഷാം ജ്യായസൈകേന ദ്വാഭ്യാം സമാഭ്യാം വാ സംശ്രയ യാതവ്യമിതി. ദ്വാഭ്യാം സമാഭ്യാം ശ്രേയഃ,**

---

† താന്താന്തങ്ങളുടയ M. താന്തങ്ങ– G.

39. അധി. 7. പ്രക. 107. 'നിരൂപിച്ചു' എന്ന പുരുഷപ്രത്യയമില്ലാത്ത ക്രിയ നോക്കുക. പാരുവിനയാക്കുവാൻ ഇവിടെ സാദ്ധ്യമല്ല.

39a. 'ശക്തിശൗചയുക്തോ' എന്നും ഒരു മൂലപാഠമുണ്ട്. യുക്തി—യോഗം.

39b. കില്ലും. പാർഷ്ണിഗ്രാഹകനെ തടുക്കാൻ കഴിയും എന്ന സാരം.

40. 'തന്നുടയ' എന്നേ വേണ്ടൂ. ശക്തൻ തന്റെയോ സൈന്യമയച്ചോ വിജിഗീഷുവിനെ സഹായിപ്പാൻ ശക്തനാകും എന്നാണ് പറയുന്നതു്.

**ജ്യായസാ ഹ്യവഗൃഹീതശ്ചരതി, സമാഭ്യാ മതിസന്ധാ- നാധിക്യേ വാ തൗ ഹി സുഖൗ ഭേദയിതും. ദുഷ്ടശ്ചൈകോ ദ്വാഭ്യാം നിയന്തും ഭേദോപഗ്രഹം ചോപഗന്തുമിതി.**

ഇനി ഇവരിൽ ജ്യായാനായൊരുത്തനോടു കൂടിപ്പോവതോ, തന്നോടൊപ്പോർ ഇരുവരോടുകൂടിപ്പോവതോ എന്നുള്ള സംശയത്തിൽ, തന്നോടൊപ്പോർ ഇരുവരോടുകൂടിപ്പോമതു നന്റു. തന്നിൽ പെരിയവനോടുകൂടിപ്പോയാൽ അവൻകീഴടങ്കിനില്ക്കവേണ്ടും ഇവനു†[41]. സമരായുള്ള ഇരുവരോടു കൂടിപ്പോയാൽ അവരിലിരുവരെയും പരസ്പരം ഭേദിച്ചു അതിസന്ധാനവഴിമേൽ[42] വിജിഗീഷുവിനേക അധികനായ് നില്ക്കാം‡. അവരെളെ സുഖമായ് ഭേദിക്കവുമാം. ഒരുത്തൻ ദുഷ്ടനാകിൽ മററവനെയും കൂട്ടിക്കൊണ്ടു ഇവനെ നിഗ്രഹിപ്പാനമെളുതു്, ഭേദവഴിമേൽ ദുഷ്പ്രാരികളെ ഭേദിച്ചിട്ടു അവരെക്കൊണ്ടേ ഇവനെ നിഗ്രഹിപ്പാനാമാം. അതുകിൻറമയാലൊരുത്തൻ ജ്യായാനോടു[43] പോകതിൽകാട്ടിൽ സമരിരുവരൊടു പോമതു നന്റു.

**സമേനൈകേന ദ്വാഭ്യാം ഹീനാഭ്യാം വേതി. ദ്വാഭ്യാം ഹീനാഭ്യാം ശ്രേയഃ. തൗ ഹി ചികീർഷിതസാധകൗ വശ്യൗ ച ഭവതഃ.**

---

† ഭിവനം G.

‡ നില്ലാം G.

41. വിജിഗീഷുവിനു പെരിയവൻറെ കീഴിൽ (അവൻകീഴ്) അടങ്ങിനില്ക്കേണ്ടിവരും. 'അവൻ കീഴടങ്കി' ഇങ്ങനെ എടുത്താൽ 'അവൻ' വിജിഗീഷു; 'ഇവൻ' പെരിയവൻ).

42. വഞ്ചനകൊണ്ടു്.

43. ജ്യായാനോടു (തന്നെക്കാൾ കേമനായ ഒരാളോടു) കൂടി എന്നർത്ഥം. അടുത്ത വരിയിൽ 'സമരിരുവരോടു' എന്നിടത്തും ഇതുപോലെതന്നെ. മിക്ക ദിക്കിലും 'കൂടി' എന്ന ചേർത്തുതന്നെ പ്രയോഗം.

സമനൊരുത്തനൊടു കൂടിപ്പോമതോ, ഹീനരിരുവരോടു കൂടി†പ്പോമതോ നല്ലു എന്റു നിനെക്കിൽ, ഹീനരായുള്ള ഇരുവരും ഇരണ്ടു കാര്യ്യം സാധിപ്പർ. ഒരുത്തൻ മുമ്പു കാക്കും†; ഒരുത്തൻ പിമ്പു കാക്കും.†[44] ഹീനരാകിന്റമയാൽ വശവർത്തികളുമായിരിപ്പർ. ആകിന്റമയാൽ സമനൊരുത്തനൊടു[44a] പോമതിൽ [കാട്ടിൽ][45] ഹീനരിരുവരൊടു കൂടിപ്പോമതു നന്റു—എന്റിവണ്ണം വിജിഗീഷു താൻ മുഖ്യനായ് രാജാക്കളെ കൂട്ടിക്കൊണ്ടുപോമ്പോൾ അനുഷ്ഠാനം ചൊല്ലി.[46]

കാര്യ്യസിദ്ധൗ തു:—

1. കൃതാർത്ഥാജ്ജ്യായസോ ഗൂഢഃ
സാപദേശമപസ്രവേൽ
അശുചേഃ, ശുചിവൃത്താൽ തു
പ്രതീക്ഷേതാവിസർജ്ജനാൽ

2. സത്രാദപസരേൽ യത്തഃ
കളത്രമപനീയ വാ

---

† കാക്കം M.G.

44. മുമ്പു, പിമ്പു ഇവയ്ക്കുശേഷം M. G കളിൽ കകാരം ഇരട്ടിച്ചുള്ള എഴുത്തിലെ വൈകൃതമാകണം. Vയിൽ ഇരട്ടിച്ചില്ല.

44a. 'കൂടി' വിട്ടിരിക്കുന്നു. *cf. f.* n. 43.

45. പദം പകർപ്പുകളിൽ ഇല്ല. സാധാരണ കാണുന്നതുകൊണ്ടു ഭാഷാസ്വഭാവമാണെന്നു കരുതുന്നതിനെക്കാൾ വിട്ടതാണെന്നു കരുതുന്നതാണു് വഴി. ശൈലീവിശേഷമായിട്ടുണ്ടെന്നുമില്ല. *cf. f.* n. 44a.

46. പൂർവ്വപ്രത്യയം വിട്ടതായിക്കരുതാം.

സമാദപി ഹി ലബ്ധാർത്ഥാൽ
വിശ്വസ്തസ്യ ഭയം ഭവേൽ.

3. ജ്യായസ്ത്വേ ചാപി ലബ്ധാർത്ഥഃ
സമോ വിപരികല്പതേ
അഭ്യുച്ചിതശ്ചാവിശ്വാസ്യോ
വൃദ്ധി ശ്ചിത്തവികാരിണീ.

4. വിശിഷ്ടാ ദല്പമപ്യംശം
ലബ്ധ്വാ തുഷ്ടമുഖോ വ്രജേൽ
അനംശോ വാ തതോഽസ്യാങ്കേ
പ്രഹൃത്യ ദ്വിഗുണം ഹരേൽ.

5. കൃതാർത്ഥസ്തു സ്വയം നേതാ
വിസൃജേൽ സാമവായികാൻ;
അപി ജീയേത ന ജയേൽ
മണ്ഡലേഷ്ടസ്തഥാ ഭവേൽ.

ഇനി വിജിഗീഷുവിനെ മററു രാജാക്കൾ കൂട്ടിക്കൊണ്ടുപോമ്പോഴും വിജിഗീഷു അനുഷ്ഠിക്കുമാറു ചൊല്ലിൻറിതു. വിജിഗീഷു[47], വിജിഗീഷുവിനെ കൂട്ടിക്കൊണ്ടുപോകിൻറ ജ്യായാന്നു കാർയ്യസിദ്ധി വന്നാൽ, കൃതാർത്ഥനായിരുന്ന ജ്യായാനിൽനിൻറു അവനറിയാതവണ്ണം മെല്ലെന്നെയൊരു ഛലം ചൊല്ലി വേറുപെടുവിതു, അവൻ അശുചിവൃത്തനാകിൽ. അവൻ ശുചിവൃത്തനാകിൽ അവനോടു വേറുപെട്ടമാറു

47. G യിൽ പാഠമില്ല.

ചൊല്ലിനിന്നു[48]:—ദുർബ്ബലനാവാൻ സങ്കല്പ്രദേശം[47a] സത്രമാവിളു. അതിൽനിന്നു സന്നദ്ധനായ് പണ്ടെതാകിലു[49]മൊരു വ്യാജം ചൊല്ലി, തന്നുടെ കളത്രമായിരുന്ന അന്തഃപുരവാസികളായൊരു ദാസീദാസങ്ങൾ[50], ഭണ്ഡാരമെന്നിങ്ങനാതികൾ[50a] കടത്തിവെച്ചു താനും പോരുവിളു. സമനിൽനിന്നു അങ്ങനെ പോരവേണ്ടിന്റിതെന്തിനെന്നാൽ, സമനാകിലും ലബ്ധാർത്ഥനായാൽ അവനിൽനിന്നു വിശ്വസ്തനു ഭയം വരും, അശുചിയാകിന്റമയാൽ[50b]. അതെയുമല്ല, ലബ്ധാർത്ഥനായാൽ, സമനായാകിലും ജ്യായാനാകിലും വികല്പിക്കലാം[51]. സ്ത്രീ പെരുകിയാൽ അവരെന വിശ്വസിക്കവുമെല്ലാം. വൃദ്ധിയാവിളു ചിത്തവികാരിണി ആയിരിപ്പിളു. ആകിന്റമയാൽ ബലവാനായുള്ളവനൊടു അമരത്തെ അംശത്തിൽ ചുരുങ്ങ സിദ്ധിക്കിലും തുഷ്ടമനായെ പോവിളു. അല്ലാക്കാൽ ഏറ്റവും കൊള്ളാതെ പോയാലുമമയും. മരിച്ചം പാർത്തിവനെ പ്രഹരിച്ചു, താൻ പിഴകിയതി[52]ചിട്ടി കൊണ്ടാലുമമയും—എന്നിങ്ങനെ

---

47a. വിഷമപ്രദേശം.

48. ശുചിവൃത്തനാണെങ്കിൽ വിട്ടുപോകേണ്ടതില്ലെന്നാം എന്നുകൂടി മൂലത്തിലുണ്ട്. രണ്ടാം പര്യവുമായി ഇങ്ങനെ ബന്ധിപ്പിച്ചില്ലെങ്കിലെന്ന വ്യാഖ്യാതാവു തന്നെ താഴെ വെളിവാക്കുന്നു. (*cf. f. n.* 50*b*). ഇവിടെ ഒരു വാക്യം വിട്ടുപോയിരിക്കുന്നാണ് വഴി.

49. സാധാരണപോലുള്ള വല്ലതും എന്നായിരിക്കാം.

50. *cf.* വാലങ്ങൾ (കുട്ടികൾ). നിസ്സഹായത, പാരതന്ത്ര്യം ഇവയെ സൂചിപ്പിക്കുന്നതാണ് നപുംസകപ്രത്യയം.

50*a*. കളത്രപദം ഇവളും ഉപലക്ഷണമാകുന്നതാണ് വിവക്ഷ. മാതു, ദാസർ ഭണ്ഡാരം ഇവയെല്ലാം സ്വകാര്യത്തിൽ ആദ്യം കടത്തണമെന്ന പറയുന്നു.

50*b*. *f. n.* 48 നോക്കുക. അശുചിവൃത്തനിൽനിന്ന ഒഴിപ്പെടുന്നതാണ് മൂലത്തിലെ രണ്ടാം പര്യത്തിൽ പറയുന്നതു്.

51. അവനെ മറ്റു മാറ്റും എന്ന താൽപര്യം.

52. നഷ്ടപ്പെട്ടതിൽ. കടപറിച്ചെറിയുക (*cf.* പിഴ്തൽ—To uproot) എന്ന അർത്ഥം മാത്രമേ തമിഴിലുള്ളു.

വിജിഗീഷു പരതന്ത്രനായിട്ടുള്ള അനുഷ്ഠാനം ചൊല്ലീതു. ഇനി വിജിഗീഷു സ്വതന്ത്രനായ് പോയിട്ടു കൃതാർത്ഥനാകിൽ സാമവായികളെ വിടുമ്പോൾ അവരവർക്കൊത്ത അംശം അവർക്കു ജയം വരുമാറേ[53] കൊടുപ്പിതു. താൻ വലസ്യചെയ്തു കൊള്ളലാകാ.[54] അങ്ങനെ ചെയ്യാൽ പരരാജമണ്ഡലത്തുക്ക അഭിമാനം എൻറവാറു, എല്ലാരൊടും അനുരാഗം പെരുക്കും.

[എൻറിങ്ങനെ സാമവായികവിപരിലോപം എൻറ സൂത്രവും അഞ്ചാമധ്യായവും മുടിഞ്ഞിതു.]



53. അവർക്ക പ്രതീക്ഷിച്ചതിൽ അധികം കൊടുക്കണം എന്നു താൽപര്യം.

54. സൂത്രംകൊണ്ടു കൈയിലാക്കുക. 'കൈവലസ്യ' ശബ്ദം വന്നിട്ടുണ്ട്. വലയ <വലം—സാമർത്ഥ്യം (cf. വാക്കുള്ളാർ പേചവും വലമുള്ളാർ കൊഴിക്കവും—T. Lex.) ലേഖകന്റെ 'വലയ'ത്തെ 'വലസ്യ'മാക്കിയതായിരിക്കണം.

# പ്രക. 111—112. സംഹിതപ്രയാണികം, പരിപണിതാപരിപണിതാ- പസൃതാഃ സന്ധയശ്ച.[1]

## [1. സംഹിതപ്രയാണികം.]

വിജിഗീഷുർ ദ്വിതീയാം പ്രകൃതിമേവമതിസന്ദധ്യാൽ. സാമന്തം സംഹിതപ്രയാണേ യോജയേൽ—'ത്വമിതോ യാഹി, അഹമിതോ യാസ്യാമി, സമാനോ ലാഭഃ' ഇതി.

ലാഭസാമ്യേ സന്ധിഃ. വൈഷമ്യേ വിക്രമഃ.

'സംഹിതപ്രയാണികം' എന്നിതു സൂത്രം. അരിവിജിഗീഷുക്കൾ തമ്മിൽ ഭിന്നദിക്കമായ[1a] പ്രയാണം ചെയ്യുമാറു ചൊല്ലിൻറിതെന്നിതു സൂത്രാർത്ഥം. സംബന്ധഃ—യാനം കീഴ് പ്രകൃതമായിതു. അതു ശത്രുമെൻറും, ഉണ്ണാന്തരമിത്രമെൻറും†. അവിടെയിൽ ശ്രുതം ഗതൽ[2] അദ്ധ്യായത്തിൽ ചൊല്ലീതു, 'യാനേന വൃദ്ധിമാതിഷ്ഠേൽ'[3] എന്നും ഗ്രന്ഥം

† ഉണ്ണാന്തരമെൻറും M. V. G.

1. cf. കൌ. IX. 1–79.

1a. പല ദിക്കിലേക്കുമായി.

2. ആവൃത്തേ.

3. അധി. 7, പ്രക. 99. (പേ. 309.)

കൊണ്ട്. ഇങ്ങനെയിരിയ്ക്കും നാലുജാതി. അവയാവോ വിഗൃഹ്യയാനം, സന്ധായയാനം, സംഭൂയപ്രയാണം, സംഹിതപ്രയാണം എന്നിവററിൽ വിഗൃഹ്യയാനാദികൾ മൂന്നും ചൊല്ലിയതു. നാലാമതു സംഹിതപ്രയാണികം ചൊല്ലിൻറിതെന്നിതു സംബന്ധം.

വിജിഗീഷു അനന്തരനൊള്ള ശത്രുപ്രകൃതിയിനെ[4] ഇവ്വണ്ണം അതിസന്ധാനം ചെയ്‌വിതു. അതിസന്ധാനം ഇളക്കുക.[5] സമശക്തിയായൊള്ള അനന്തരരാജാവിനെ സന്ധിചെയ്തു ഭിന്നദിക്കമായൊള്ള പ്രയാണത്തിൽ പ്രവർത്തിപ്പിതു:—'നീ നിന്നുടെ യാതവ്യന്മേൽ പടയെടു. ഞാനുമെന്നുടെ യാതവ്യന്മേൽ പട എടുക്കിൻറേൻ†. ഇരുവത്തിനും[6] ലാഭമൊക്കും', എൻറു ചൊല്ലുവിതു.

എൻറു ചൊല്ലി പ്പട എടുത്താൽ ഇരിവർക്കും ഫലമൊത്തു വരികിൽ പിന്നെയും ശക്തി സമമാകിൻറമയാൽ സന്ധി ചെയ്‌വിതു. വിജിഗീഷുതനക്ക ലാഭം അധികം വരികിൽ ജ്യായനാകിൻറമയാൽ വിക്രമിപ്പിതു.

[സംഹിതപ്രയാണിക*മാകിൻറ സൂത്രം മുടിഞ്ഞിതു.]

---

† എടുക്കിൻറാൻ M, V.

* പ്രയാണ M.

4. ശത്രുവാകുന്ന പ്രകൃതി. (മൂലത്തിലെ പാരിതയപ്രകൃതി).

5. വഞ്ചിയ്ക്കുക എന്ന സാധാരണാർത്ഥം.

6. ഒരുപക്ഷം. പദം ഭൂസ്യം വന്നിട്ടുണ്ടു്. 'ഇരുവരോം' 'ഇരുവ'രായതാകാം. 'ഇരുവ(വ)ത്തിനും' എന്നു Gയിൽ.

## [2. പരിപണിതാപരിപണിതാപസൃതസന്ധയഃ.]

**സന്ധിഃ പരിപണിതശ്ചാപരിപണിതശ്ച.**

'പരിപണിതാപരിപണിതാപസൃതസന്ധയഃ' എന്നിതു സൂത്രം. പരിപണിതസന്ധികളും, അപരിപണിതസന്ധികളും, അപസൃതസന്ധികളും കീഴ് ചൊല്ലിൻറിതെന്നിതു സൂത്രാൎത്ഥം. പരിപണിതങ്ങളാവോ ദേശം, കാൎയ്യം, കാലം കട്ടി[7]ച്ചെയ്യുമവൈ. ഇതിനുടയ വിപരീതം അപരിപണിതം. അപസൃതസന്ധി ആവിതു—മിത്രൻ താൻ ഭൃത്യൻ[താൻ] ഏതാകിലു†മൊരു വഴിമേൽ തന്നെ വിട്ടുപോയവരോടു സന്ധിചെയ്‌വിതു[8]. സംബന്ധമാവിതു:—കീഴ് ത്രിവിധം ഹീനസന്ധി എൻറു ചൊല്ലീതു.‡[9] ഇത്തനയേ സന്ധികൾ എൻറുള്ള സംശയത്തിൽ, മററും പരിപണിതാദികൾ സന്ധികൾ* ഉള[10] എൻറു അറിയിപ്പാനായ് ചൊല്ലിൻറിതെന്നിതു സംബന്ധം.

---

† ഭൃത്യർ ഏതാകിലു M, V. ഭൃത്യർ ഏതകിലു G.

‡ ചൊല്ലിൻറിതു M. V. G.

* -താദികൾമ്മസന്ധികൾ G.

7. നിശ്ചയിച്ച്.

8. എന്തെങ്കിലും കാരണത്താൽ തന്നെ വിട്ടുപോയ മിത്രത്തോടോ ഭൃത്യനോടോ സന്ധിചെയ്യുന്നത്.

9. അധി. 7, പ്രക. 102. (അന്ത്യപദ്യം—'ത്രിവിധാ ഹീനസന്ധയഃ').

10. ഉണ്ട്. (ബ. വ.) *cf.* ചൊന്നവും ചൊല്ലാതവും അനേകമുള്ള നരികൾ' (ബ്രു. പു. പേ. 51). എന്നാൽ 'ഉള്ള' ബ. വ. മാത്രമെന്ന കാൎയ്യം ചില എഴുത്തുകാർ മറന്നതായിത്തോന്നുന്നു. *cf.* വള്ളുളിളവു താങ്ങി നീ വരുമ്പോ—ളുള കളഭാഷിണി മദ്ധ്യത്തെക്കുള്ള"—ലീ. ഉ. പ. 96.

'ത്വമേതം ദേശം യാഹി, അഹമിമം ദേശം യാസ്യാമീ'തി പരിപണിതദേശഃ.

'ത്വമേതാവന്തം കാലം ചേഷ്ടസ്വ, അഹമേതാവന്തം കാലം ചേഷ്ടിഷ്യ' ഇതി പരിപണിതകാലഃ.

'ത്വമേതാവൽ കാര്യം സാധയ, അഹമേതാവൽ കാര്യം സാധയിഷ്യാമീതി' പരിപണിതാർത്ഥഃ.

അവററിൽ പരിപണിതസന്ധികൾ മൂന്റു ജാതി:—(i) 'നീ ഇന്ന ദേശം സാധിക്ക. ഞാൻ ഇന്ന ദേശം സാധിപ്പാൻ പോകിന്റേൻ'† എന്റു സന്ധിചെയ്യുമതു പരിപണിതദേശം[10a]ആകിന്റ സന്ധി.

(ii) 'ഇത്ര കാലം നീ മനമായവാറു;[10b] ഞാനുമിത്രകാലം എന്നുമനമായവാറു ചേഷ്ടിക്കിന്റേൻ'‡ എന്റു ചൊല്ലുമതു പരിപണിതകാലം.

(iii) 'നീ ദുർഗ്ഗാദികളിൽ ഒരു കാര്യം ചെയ്യു. ഞാനും ദുർഗ്ഗാദിയിൽ ഇന്ന കാര്യം സാധിക്കിന്റേൻ'* എന്റു സന്ധി ചെയ്യുമതു പരിപണിതകാര്യം—എന്റു മൂന്റു.

യദി വാ മന്യേത—ശൈലവനനദീദുർഗ്ഗം, അടവീവ്യവഹിതം, ഛിന്നധാന്യപുരുഷവീവധാസാരം, അയവസേന്ധ-

---

† പോകിന്നേൻ M. V.

‡ ചേഷ്ടിക്കിന്നേൻ M. V.

* സാധിക്കിന്നേൻ M. V.

10a. ദേശത്തെ വ്യവസ്ഥചെയ്തതു.

10b. നിന്റെ ഇഷ്ടംപോലെ.

**നോദകം, അവിജ്ഞാതം, പ്രകൃഷ്ടം, അന്യഭാവദേശീയം വാ, സൈന്യവ്യായാമാനാം അലബ്ധഭൗമം വാ ദേശം പരോ യാസ്യതി, വിപരീതം അഹം' ഇതി, ഏതസ്മിൻ വിശേഷേ പരിപണിതദേശം സന്ധിമുപേയാത്.**

ഇവററിൽ—ശൈലദുർഗ്ഗം, വനദുർഗ്ഗം, നദീദുർഗ്ഗം എൻറിവ ററയ†മുടെച്ചു[11]; അടവിയിനാൽ വ്യവഹിതം; ക്ഷീയക്കവും പടാ;[11a] പുരുഷക്കു ഇയങ്കപ്പടാ;[12] തന്നുടയ ദേശത്തുനിൻറു നെയ്, എണ്ണ, അരിചി[13] എൻറിത്തൊടക്കം വിളിച്ചുകൊള്ളവും പടാ; മിത്രബലത്തിനു ചെല്ലപ്പടാ[13a]; തണ്ഡുലം, ധാന്യം, യവസം[14], ഇന്ധനം, ഉദകം എൻറിവു ഇല്ല; അദ്ദേശത്തിൽ പരിചയ‡മില്ല; ദൂരമാവിതു

† എൻറിവയു M. G.

‡ -ഞയ M, V. (ഉച്ചാരണം കാണിക്കുന്നു).

11. ഇവ ചേർന്നതാണ്. ഉടൈയതു > ഉടെച്ചു. cf. ആച്ചു, പോച്ചു (ത. മദ്ധ്യം).

11a. ക്ഷണം (ധാന്യം) കൊണ്ടുവരാൻ സാദ്ധ്യമല്ല. കൂഴ്—Food, thick gruel. ഇയക്കം < ഇയങ്ങുതൽ, To move, travel (T. Lex.).

12. ഇയങ്ങ്കലിൽ പെടുക അതായതു സഞ്ചരിക്കുക (11a നോക്കുക).

13. അരിയെന്നതന്നെ V യിൽ. പകർപ്പുകാരൻ മാററിയതായിരിക്കാമെങ്കിലും എ. ഡി. 10–11 ശതകങ്ങളിൽ തന്നെ 'അരി'ശാസനങ്ങളിൽ കാണുന്നുണ്ടു്. cf. 'പതിനാഴി അരികൊണ്ടു''—തൃക്കാ. ശാ. (TAS III. 166–67) വ. 2. 'അരി മുന്നാനാഴി യാൽ'—തിരുന. ശാ. (Ep. Ind. XVI. പേ. 343), വ. 4. 'പന്നിരുനാഴി അരിയ'' (TAS VIII. പേ. 44–45, വ. 10). 'അരിയിക്ക'' (TAS VII പേ. 25. വ. 25). ഇവിടങ്ങളിൽ ചകാരം യകാരമായും, യകാരം ചകാരമായും കാണാം. പല രൂപവും ഉപയോഗിച്ചിരുന്നുവെന്നല്ലാതെ ഇതിൽ കാലക്രമം തികച്ചും യോജിക്കയില്ല.

13a. ചെല്ലുന്നതിൽ പെടുക, ചെല്ലാൻ കഴിയുക. cf. ഇയങ്കപ്പടാ. f. n. 12.

14. പുല്ല്.

മൊണ്ടു്; ദേശത്തൊള്ള പ്രകൃതികളും [എൻ]സ്വാമികളും*; പാറിക്കൊൾവാൻ[15] പാടില്ലതും നന്നല്ല—ഇപ്പറയുന്നതിന്ന ദേശത്തിന്ന ശത്രു പോകിൻറില്ല. ഇപ്പറയുന്നതിന്ന വിപരീതമായിരുന്ന ദേശത്തിന്ന ഞാൻ പോകിൻറില്ല[16]—എന്നിങ്ങനെ വിജിഗീഷുവിന്ന തോന്നുകിൽ പരിപണിതദേശമാകിൻറ സന്ധി† ചെയ്‍വിതു.

**യദി വാ മന്യേത—'പ്രവർഷോഷ്ണശീതം അതിവ്യാധിപ്രായം, ഉപക്ഷീണാഹാരോപഭോഗം, സൈന്യവ്യായാമാനാം ചാപരോധികം, കാര്യസാധനാനാം ഊനമതിരിക്തം വാ കാലം പരശ്ചേഷ്ടിഷ്യതേ, വിപരീതം അഹം' ഇതി, തസ്മിൻ വിശേഷേ പരിപണിതകാലം സന്ധിമുപേയാത്.**

അൻറിയെ, പെരുതായിരുന്ന വർഷശീതോഷ്ണങ്ങളെ ഉടെച്ചു[17]; ഉപക്ഷീണമായിരുന്ന ആഹാരോപഭോഗങ്ങളെ ഉടെച്ചു; സൈന്യത്തിന്ന ഒരു വ്യായാമം ചെയ്യുവും പാടാ; കാര്യം സാധിപ്പാൻ ഊനമായ്‍ത്താനിരിക്കും. അങ്ങനെ ഒത്തിരുന്ന കാലം പരൻ ചേഷ്ടിപ്പാൻ നിനെക്കിൻറില്ല. അതിന്ന വിപരീതകാലം [ഞാൻ][18] ചേഷ്ടിപ്പാൻ

* സ്വാമികൾ M, V, G.

† കാര്യം G.

15. വ്യായാമം ചെയ്യിപ്പാൻ എന്നു മൂലം. പാറുക—പിടിക്കുക, ശത്രുവുമായി ഏറ്റുമുട്ടുക.

16. ക്രിയാരൂപം നോക്കുക.

17. ഇതിനുശേഷം 'കാലം' എന്നു M, V കളിൽ കാണുന്നു. 'ഉടച്ചാലുപക്ഷീണ' എന്നാണു് G യിൽ. അക്ഷരപ്പിഴയാകണം.

18. പകർപ്പുകളിലില്ല.

ഇരിക്കിൻറില്ല' എൻറു വിജിഗീഷുവിനു തോൻറുകിൽ പരിപണിത കാലം സന്ധി ചെയ്‌വിതു.

**യദി വാ മന്യേത—'പ്രത്യാദേയം, പ്രകൃതികോപകം, ദീർഘകാലം, മഹാക്ഷയവ്യയം, അല്പം, അനർത്ഥാനുബന്ധം, അകല്യം, അധർമ്മ്യം, മധ്യമോദാസീനവിരുദ്ധം മിത്രോപഘാതകം വാ കാര്യം പരഃ സാധയിഷ്യതി, വിപരീതമഹം' ഇതി, തസ്മിൻ വിശേഷേ പരിപണിതാർത്ഥം സന്ധിമുപേയാത്.**

'ദുർഗാദികാര്യം ഇവൻ ചെയ്‌വാൻ നിനെക്കിൻറില്ല. രക്ഷിപ്പതങ്ങളായിട്ട ശത്രുക്കൾ പറിച്ചുകൊൾവർ. പ്രകൃതികൾക്കും കോപങ്ങൾ†; ദീർഘകാലസാധ്യമാവിതുമൊണ്ടു്; ക്ഷയവ്യയങ്ങൾ പെരുതു്; കാര്യത്താൽ‡ ചുരുങ്ങും; അനർത്ഥങ്ങളോടും കൂടി ഇരിക്കും; ദോഷവും പെരിതു; അധർമ്മ*മാവിതുമൊണ്ടു്; മധ്യമോദാസീനന്മാർക്കു് വിരോധമാവിതുമൊണ്ടു്; തന്നുടയ മിത്രങ്ങൾക്കും പീഡാകരം—ഇങ്ങനെ ഒത്ത കാര്യം പരൻ സാധിക്കിൻറില്ല. ഇതിനു വിപരീതം ഞാൻ സാധിക്കിൻറില്ല—എൻറു തോൻറുകിൽ പരിപണിതകാര്യം സന്ധി ചെയ്‌വിതു.[19]

---

† ജനനം M. V. G.

‡ കാര്യം താൻ M.

* അധർമ്മാദിക M.

19. ചെറുചെറുവാക്യങ്ങളുടെ ഭംഗിയും ഊർജ്ജപ്രസാദതയും നോക്കുക.

**ഏവം ദേശകാലയോഃ കാലകാര്യയോഃ ദേശകാര്യയോഃ ദേശകാലകാര്യാണാം ചാവസ്ഥാപനാൽ സപ്തവിധഃ പരിപണിതഃ. തസ്മിൻ പ്രാഗേവാരഭ്യ പ്രതിഷ്ഠാപ്യ ച സ്വകർമ്മാണി, പരകർമ്മസു വിക്രമേത.**

എൻറിവ്വണ്ണം മൂൻറും വെവ്വേറെ പരിപണിതസന്ധി ചൊല്ലിയിതു. ഇനി ദേശകാലാദികൾ ഇവിരണ്ടും കൂട്ടി പരിപണിതമായ് മൂൻറും, എല്ലാംകൂട പരിപണിതമായ് ഒൻറും, എൻറിവ്വണ്ണം ഏഴ് ജാതി[20] പരിപണിതസന്ധി ചൊല്ലിയിതു[20a]. എൻറിങ്ങനെ ശത്രുവിനെ ഇളക്കവാൻ ചൊന്ന സന്ധി ഒന്നിനെ പിടിച്ചുനിൻറു തന്നുടയ കർമ്മങ്ങളെ മുന്നമേ കരുമപ്പെടുത്തുവെച്ചു[21], ശത്രുവിനോടു ഏതാകിലുമൊൻറു ചൊല്ലി സംബന്ധമൊഴിഞ്ഞു അവനുടയ കർമ്മങ്ങളെ കെടുപ്പാൻ കരുമപ്പെടുവിതു.

**വ്യസന,ത്വര,വമാനാ,ലസ്യയുക്തം അജ്ഞം വാ ശത്രും അതിസന്ധാതുകാമോ ദേശകാലകാര്യാണാം അനവസ്ഥാപനാൽ, 'സംഹിതൗ സ്വഃ' ഇതി സന്ധിവിശ്വാസേന പരച്ഛിദ്രമാസാദ്യ പ്രഹരേൽ—ഇത്യപരിപണിതഃ.**

---

20. മുൻപറഞ്ഞ മൂന്നെണ്ണത്തോടു, (i) ദേശകാലങ്ങൾ (ii) കാലകാര്യങ്ങൾ (iii) ദേശകാര്യങ്ങൾ ഇവ ചേർത്താൽ ആറ്. ദേശകാലകാര്യങ്ങൾ മൂന്നും വ്യവസ്ഥപ്പെടുത്തിയ ഒന്നുകൂടി ചേർത്താൽ ഏഴ്.

20a. ചിലപ്പോൾ 'ചൊല്ലിയന' എന്നും വരുന്നതു നോക്കുക.

21. ക്ലിഷ്ടം. പരിപണിതസന്ധി ചെയ്യുന്നതിനു മുമ്പുതന്നെ തന്റെ കാര്യങ്ങൾ ആരംഭിച്ചു ശരിപ്പെടുത്തിവെയ്ക്കണം എന്നാണാശയം.

ഇനി അപരിപണിതസന്ധി ചൊല്ലിന്റിതു. മൃഗയാദിവ്യസനം, ഒരു കാര്യത്തിലുഴന്റും[22], വിജിഗീഷുവിനിലുള്ള അവജ്ഞ, ആലസ്യം എന്റിവറ്റെയുമുടയ†നായ് അജ്ഞനായിരിക്കും ശത്രുവിനെ അതിസന്ധാനം ചെയ്‌വാൻ നിനൈക്കിൽ, ദേശകാലകാര്യങ്ങളുടയ അവസ്ഥാപനം ചൊല്ലാതെ വായ്‌കൊണ്ടു, 'സന്ധി ചെയ്യാം നാം' എന്റു [വിശ്വസിപ്പിച്ചു][23] ശത്രുവിനുടയ ഛിദ്രം പ്രാപിച്ചു പ്രഹരിപ്പിതു—എന്റു അപരിപണിതസന്ധി.‡

തത്രൈതൽ ഭവതി—

സാമന്തേനൈവ സാമന്തം
വിദ്വാനായോജ്യ വിഗ്രഹേ
തതോഽന്യസ്യ ഹരേൽ ഭൂമിം
ഛിന്നപക്ഷം സമന്തതഃ.

ഇച്ചൊന്ന സന്ധിചെയ്താൽ അനന്തരം ചെയ്‌വിതാവിതു—യാതവ്യന്മേൽ വിജിഗീഷു ചെൽവാൻ നിനൈക്കുമ്പോൾ അനന്തര

---

† മുടയവ G.

‡ പരിപണിത M, V, G.

22. ഉഴറൽ—ബദ്ധപ്പാടു് (ദ്ര. താ.അ.)—എന്നു വിവക്ഷ. വ്യസനം, ആലസ്യം ഇവയുടെ നടുക്കു ഒരു ക്രിയ ചേർത്തു വാക്യം അലങ്കോലപ്പെട്ടതായിരിക്കുന്നു.

23. പകർപ്പുകളിൽ കാണുന്നില്ല. അർത്ഥവ്യക്തിക്കു ചേർത്തതാണു്.

ത്തൊള്ള പാർഷ്ണിഗ്രാഹനെ ആക്രന്ദനോട് വിഗ്രഹിപ്പിച്ച്[24] യാതവ്യന്റെ ഭൂമിയെ ഹരിപ്പിക്കുക. അവന്റെ മിത്രന്മാരെ ഉദ്ഘൂളിച്ച് അവനെ നിരനുഗ്രഹ*നാക്കി ഭൂമി ഹരിപ്പിക്കുക.

**സന്ധേരകൃതചികീർഷാ, കൃതശ്ലേഷണം, കൃതവിദൂഷണം, അവശീർണക്രിയാ ച. വിക്രമസ്യ പ്രകാശയുദ്ധം, കൂടയുദ്ധം, തൂഷ്ണീം യുദ്ധം—ഇതി സന്ധിവിക്രമൌ.**

**അപൂർവസ്യ സന്ധേഃ സാനുബന്ധൈഃ സാമാദിഭിഃ പര്യേഷണം സമഹീനജ്യായസാം ച യഥാബലമവസ്ഥാപനം അകൃതചികീർഷാ.**

**കൃതസ്യ പ്രിയഹിതാഭ്യാം ഉഭയതഃ പരിപാലനം യഥാസംഭാഷിതസ്യ ച നിബന്ധനസ്യാനുവർത്തനം രക്ഷണം ച, 'കഥം പരസ്മാന്ന ഭിദ്യേത ഇതി' കൃതശ്ലേഷണം.**

**പരസ്യ അപസന്ധേയതാം ദൂഷ്യാതിസന്ധാനേന സ്ഥാപയിത്വാ വ്യതിക്രമഃ, കൃതവിദൂഷണം.**

---

* ഗ്രാഹക M. V.

24. മൂലത്തിൽ ഇത്രയേ ഉള്ളു:—

'സാമന്തനാലേ സാമന്തൻ
തന്നിൽ ചെയ്യിച്ചു വിഗ്രഹം
നേടൂ ശത്രുതൻ ഭൂമി
പക്ഷം ഭേദിച്ചു ബുദ്ധിമാൻ.'

കെ. വി. എം., ശ്ലോ. 497.

തന്റെ പിന്നിലുള്ള ശത്രുവിനെ അവന്റെ പിന്നിലുള്ള വിജിഗീഷുമിത്രത്തോട് (അധി. 6, പ്രക. 97 നോക്കുക) എതിർപ്പിക്കുക. മൂലത്തിലെ പക്ഷം ഭേദിക്കുക എന്നതിന് യാതവ്യമിത്രത്തെ തകർപ്പിക്കുക എന്നർത്ഥം.

**ഭൃത്യേന മിത്രേണ വാ ദോഷാപസൃതേന പ്രതിസ-ന്ധാനം അവശീർണക്രിയാ.**

സന്ധിധർമ്മങ്ങൾ അകൃതചികീർഷ†, കൃതശ്ലേഷണം, കൃതവിദൂഷണം, അവശീർണക്രിയ എന്നിവ നാലു. പ്രകാശയുദ്ധം, കൂടയുദ്ധം, തൂഷ്ണീയുദ്ധം എന്ന മൂന്നു വിഗ്രഹധർമ്മങ്ങൾ.

അവയിൽ സർവ്വസന്ധിധർമ്മത്തിൽ അകൃതചികീർഷ ചൊല്ലിന്നിതു. അകൃതചികീർഷയാവിതു—പണ്ടു സന്ധി ചെയ്യില്ലയാത്ത രാജാവിനോടു സാമബന്ധങ്ങളായിന സാമാദികളെക്കൊണ്ടു—[സാമബന്ധമെന്നവാറു. സാമം ദാനത്തോടുകൂടിയിരിപ്പിതു; ദാനം സാമത്തോടുകൂടിയിരിപ്പിതു. അങ്ങനെയിരുന്ന സാമാദികളെക്കൊണ്ട്]—സന്ധ്യ[25] ചെയ്‌വാൻ ഉത്സാഹിപ്പിതു*. സമഹീനജ്യായസ്സുകളോടും ശക്തികൾ തഴവാറു, അവസരാപനം ചെയ്‌വിതെന്നവാറു, സമശക്തികനോടും കോശദണ്ഡാദികളെക്കൊള്ളുമതും കൊടുക്കുമതും ഒഴിവിതു. ഹീനനിലെടു§ക്കൊള്ളുവിതു. ജ്യായാനകൾ കൊടുപ്പിതു. ഇങ്ങനെ ചെയ്യും സന്ധികൾ (1) അകൃതചികീർഷ[25a] എന്നിതു പേർ.

---

† —ഷണം M, V.

* ഉത്സാഹി— M, V, G.

§ നമ്മ M, V, G.

25. സന്ധി, സന്ധ്യ, സന്ധ്യ് ഇവ മൂന്ന രൂപവും കാണുന്നു.

25a. മുമ്പു ചെയ്യാത്തതും ഇപ്പോൾ ചെയ്യാൻ ആഗ്രഹിക്കുന്നതും എന്ന പദത്തിന്റെ അർത്ഥം.

ഇനി കൃതശ്ലേഷണം ചൊല്ലിൻറിതു. ചെയ്യപ്പെട്ടിരുന്ന സന്ധി ഒന്നൊരൊരുത്തർ പ്രിയഹിതങ്ങൾ; ആ സന്ധിയെ*[26] കെടാതെ കൊൾവിതു. അമയ്യയു† ചെയ്‌വിതു. ശത്രുക്കളിൽനിൻറു സന്ധിവിഘ്നം വാരാതവാറു കാപ്പിതും ചെയ്യുമതു (ii) കൃതശ്ലേഷണം.[26a]

കൃതവിദൂഷണമാവിതു—പരനോടു ചെയ്ത സന്ധി പരൻ, വിജിഗീഷു തന്നുടയ ദൂഷ്യനാൽ§ അതിസന്ധാനം ചെയ്തു‡, യോഗ്യനല്ല എൻറു ചൊല്ലി സന്ധാനമഴിയുമതു (iii) കൃതവിദൂഷണമാവിതു.[27]

അവശീർണക്രിയയാവിതു—ഭൃത്യൻ താൻ, മിത്രം താൻ ഒരു ദോഷവഴിമേൽ പോമവനോടു സന്ധി ചെയ്യുമതു (iv) അവശീർണക്രിയയാവിതു.[28] അവശീർണക്രിയയും അപസൃത സന്ധിയിൽ പെടും.

---

* സന്ധിയെ M.

† -ളും G.

§ ദൂഷ്യരെ M. V. G.

‡ ചെയ്‌വാൻ M. V. G.

26. ✓സന്ധി. സന്ധിയെ എന്ന പാഠം (cf. കളിയെ) പ്രാകൃതമായിത്തോന്നുന്നു. G യിൽ സന്ധിയെ എന്നുതന്നെ കാണുന്നതു്. 'സുഖത്താൽ രാജ്യം വാണു' (ബ്രാ. ഗ. ഭാ., പേ. 2), 'അവരോടെല്ലാം പാപി ആയതില്ല (ബ്ര. പു.). 'ഭ്രാതാക്കളെയും ഭാൎയ്യയും' (ദൂ. വാ., പേ. 13) ഇത്യാദികളിൽ കാണുംപോലെ 'സന്ധിയിനെ' എന്നോ 'സന്ധിയെ' എന്നാക്കിയുള്ളതെന്നേയുള്ളു.

26a. കൃതം—ചെയ്തതു്. ശ്ലേഷണം—ഉറപ്പിക്കൽ.

27. ദൂഷ്യം. വിജിഗീഷു, തൻറെ ദൂഷ്യന്മാർ വഴി വഞ്ചിച്ചു, പരൻ സന്ധിക്കുന്നവനല്ല എന്നു വരുത്തി സന്ധി ലംഘിക്കുന്നതാണു് കൃതവിദൂഷണം. 'പര'നെ 'യോഗ്യനല്ല' എന്നതിനോടു് അന്വയിപ്പിക്കണം. ദൂഷ്യൻ രാജദ്രോഹി.

28. വിജിഗീഷുവിൻറെ വല്ല കാരണത്താലും തെറ്റിപ്പോയ ഭൃത്യാദികളോടു വീണ്ടും സന്ധിചെയ്യുന്നതാണിതു്. അവശീർണ്ണമായ—തകർന്ന—ബന്ധത്തിൽ പുതുതായി പ്രവേശനമുണ്ടാക്കുന്നതു്.

തസ്യാം ഗതാഗതശ്ചതുർവിധഃ—കാരണാദ്° ഗതാഗതഃ, വിപരീതഃ, കാരണാദ്° ഗതോഽകാരണാദ്° ആഗതഃ, വിപരീതശ്ചേതി.

സ്വാമിനോ ദോഷേണ ഗതോ ഗുണേനാഗതഃ, പരസ്യ ഗുണേന ഗതോ ദോഷേണാഗത ഇതി കാരണാദ്° ഗതാഗതഃ സന്ധേയഃ.

സ്വദോഷേണ ഗതാഗതോ ഗുണമുഭയോഃ പരിത്യജ്യ അകാരണാദ്° ഗതാഗതശ്ചലബുദ്ധിരസന്ധേയഃ.

അവശീർണക്രിയ[യിൽ] ഗതാഗതൻ†[29] നാലു ജാതി:—(i) കാരണവഴിമേൽ പോയി വന്നൊരുത്തൻ. (ii) അകാരണമായേ പോവിലും വരവിലും‡ ചെയ്യുമവൻ ഒരുത്തൻ. (iii) കാരണത്താൽ പോയിട്ടു കാരണമിൻറിയേ വന്നവൻ ഒരുത്തൻ. (iv) നിമിത്തമിൻറിയേ പോയിട്ടു നിമിത്തമൊണ്ടായിട്ടു വന്നവൻ ഒരുത്തൻ—എൻറിവരും നാൽവർ.*

കാരണവഴിമേൽ പോവിലും വരവിലും ചെയ്യുമവ[നെ] ചൊല്ലിൻറിതു.§ സ്വാമിയുടെയ ദോഷത്തിനാൽ പോയാൻ[29a], പിന്നെ സ്വാ

---

† ക്രിയ ഗതാ– M, V, G.

‡ –വരും M.

* നാലർ G.

§ മവ ചൊല്ലിൻറിതു M, V, G.

29. വിജിഗീഷുവിനെ ഉപേക്ഷിച്ചുപോയി തിരികെ വന്നവൻ.

29a. M ൽ പോയാൽ, വന്നാൽ, ആശ്രിച്ചാൽ—ഇങ്ങനെ കാണുന്നു.

മിയുടെയ ഗുണത്തിനാൽ വന്നാൻ, പരനെ ഗുണവഴിമേൽ ചെൻറാശ്രിച്ചാൻ, ദോഷവഴിമേൽ പോന്നാൻ—ഇങ്ങനെ നിമിത്തമൊണ്ടായി പോവിലും വരവിലും ചെയ്യുമവൻ സന്ധിയോഗ്യൻ. അവനോടു സന്ധിചെയ്‌വിതു.

സ്വാമികററ[30]മിൻറിയെ തൻദോഷത്താലെ പോയി ശത്രുവിനോടു കൂടിയാൻ, അവനമൊാഴ കററം ചെയ്യാതെ പോന്നാൻ, ഇരുവരുടെയ ഗുണങ്ങളെയും പ്രതിപത്തി ചെയ്യാതെ നിമിത്തമിൻറിയെ പോവിലും വരവിലും ചെയ്യുമവൻ ചലബുദ്ധി; സന്ധിയോഗ്യനല്ല.

**സ്വാമിനോ ദോഷേണ ഗതഃ പരസ്മാത് സ്വദോഷേണാഗത ഇതി കാരണാൽ ഗതോ/കാരണാദാഗതസ്സൽക്കാ-യിതവ്യഃ—'പരപ്രയുക്തഃ സ്വേന വാ ദോഷേണാപകർത്തുകാമഃ, പരസ്യോച്ഛേത്താരം അമിത്രം മേ ജ്ഞാത്വാ പ്രതിഘാതഭയാദാഗതഃ, പരം വാ മാമുച്ഛേത്തുകാമം പരിത്യജ്യാനൃശംസ്യാദാഗതഃ' ഇതി ജ്ഞാത്വാ കല്യാണബുദ്ധിം പൂജയേൽ; അന്യഥാ ബുദ്ധിമപകൃഷ്ടം വാസയേൽ.**

സ്വാമിയുടെയ കററത്താൽ പോയവൻ; ശത്രുവിന്നോടു കററമിൻറിയെ പോന്നാൻ, ഇവൻ നിമിത്തമൊണ്ടായി പ്പോയ് നിമിത്തമിൻറിയെ വന്നാൻ†; ഇവരെനെ ആരാഞ്ഞുകൊള്ളവേണ്ടും. അവൻ പോത

† വന്നാനിവൻ G.

30. cf. സ്വാമിപീഢ (താഴെ, പേ. 390). ഇത്തരം സമാസങ്ങൾക്ക് ഭംഗിയില്ല.

വാൻ നാലുജാതി നിമിത്തമടക്കം.[30a] 'ശത്രുവിനാൽ പ്രയുക്തനായ്' എന്നപകാരം ചെയ്‌വാൻ വരിന്റാനോ?† അൻറിയെ തന്നുടയ ദോഷത്തിനാലേ പണ്ടു ഞാനിവന്നു ചെയ്ത അപകാരം നിനെച്ചു എന്നക്കപകാരം ചെയ്‌വാൻ വരിന്റാനോ? പരൻ പക്കൽ[31]നിന്റു വരിന്റവരെയെക്കൊല്ലിന്റതു കണ്ടു, 'ഞാനും പരൻ പക്കൽനിന്റു വരിന്റാനാകയാൽ എന്നായും കൊല്ലാനടക്കം' എന്നും ഭയത്താലെ പോന്നോനോ? അൻറിയെ ശത്രു എന്നെ‡ ഉപേക്ഷിപ്പാൻ നിനക്കിന്റതെ അറിഞ്ഞു എന്നോടുള്ള പഴക്കത്താലും സ്നേഹത്താലും വന്നോനോ?—എന്റിങ്ങനെ ആരാഞ്ഞു കല്യാണബുദ്ധി ആകിലവനെ പൂജിപ്പിതു. അല്ലാക്കാൽ അകല നിവൃത്തവേണ്ടും*.

സ്വദോഷേണ ഗതഃ പരദോഷേണാഗതഃ ഇത്യകാരണാദ്° ഗതഃ കാരണാദാഗതസ്സൂക്ഷ്മയിതവ്യഃ—'ഛിദ്രം മേ പൂരയിഷ്യതി, ഉചിതോഽയമസ്യ വാസഃ, പരത്രാസ്യ ജനോ ന രമതേ, മിത്രൈർ മേ സംഹിതഃ, ശത്രുഭിർ വിഗൃഹീതഃ, ലുബ്ധക്രൂരാദാവിഗ്നഃ, ശത്രുസംഹിതാദ്° വാ പരസ്മാദ്°' ഇതി. ജ്ഞാത്വാ യഥാബുദ്ധ്യവസ്ഥാപയിതവ്യഃ.

---

† നിന്നോനോ M.

‡ ശത്രുവിനെ M. V.

* നിറ്റുള്ളവിള്ള G.

30a. വിമിത്തങ്ങളാകാം.

31. <പക്കം. (Side—T. Lex.)> പക്കൽ.

സ്വാമിപ്രീതി ഇൻറിയേ തൻ ദോഷത്തിനാലേ പോയ്പോയ് ശത്രുവിന്റെയ ദോഷത്തിനാൽ വന്നവൻ കാരണമിൻറിയെ പോയ് കാരണമുണ്ടായ് വരുമവൻ. അവനെ ആരാഞ്ഞുകൊള്ളവേണ്ടും— '[ഇവൻ][32] എന്നുടയ ഛിദ്രത്തെ പൂരിക്കുമെൻറവാറു, പട എണ്ണമെടുത്തു സംഖ്യാ പൂരണം ചെയ്യും.[33] എന്നുടയ ജനപദത്തിലിരിക്ക ഉചിതം. ഇവന്നുടയ† ജനം പരവിഷയത്തിലിരിക്കകില്ലാ. അൻറിയെ എന്നുടയ മിത്രനോട് കൂടീട്ട അവൻ 'പോക'വെൻറു ചൊല്ലപ്പട്ട വന്നോൻ. അൻറിയെ തന്നുടയ ശത്രുക്കളോട് വിഗ്രഹിച്ചിട്ട പോന്നോൻ. അൻറിയെ ശത്രു ലുബ്ധനായിട്ടതാൻ ക്രൂരനായിട്ടതാൻ വെറുത്തു പോന്നോൻ. അൻറിയെ തന്നുടയ ശത്രുവിനെ പരൻ കൂട്ടിക്കൊണ്ടാൻ‡; അതിന്ന പോന്നോൻ'—എൻറിങ്ങാതി പ്രതിപത്തി ചെയ്തു ബുദ്ധിക്ക തക്കവാറു നിവൃത്തിക്കപ്പെടുവിക്ക.

കൃതപ്രണാശഃ ശക്തിഹാനിർ വിദ്യാപണ്യത്വം ആശാ-
നിർവേദോ ദേശലൗല്യം അവിശ്വാസോ ബലവദ്വിഗ്ര-
ഹോ വാ പരിത്യാഗസ്ഥാനമിത്യാചാര്യാഃ. ഭയം അവൃത്തി
രമർഷ ഇതി കൗടല്യഃ.

---

† ഉചിതമതിവന്നുടെ G.

‡ മണ്ടാൻ G.

32. മാതൃകകളിൽ ഇല്ല.

33. 'ഛിദ്രം മേ പൂരയിഷ്യതി'—പരന്റെ ഛിദ്രം വ്യക്തമാക്കിത്തീർക്കും. പരസ്പരിച്ചുള്ളതിനു വന്നവനാകയാൽ അയാളെ പരാജയപ്പെടുത്താനുള്ള മാർഗ്ഗങ്ങൾ ഇവൻ അറിയിച്ചുതരും എന്നാണാശയം. വ്യാഖ്യാതാവിന്റെ പക്ഷത്തിൽ വിജിഗീഷുവിനു സൈന്യവർദ്ധന വരുത്തും എന്നാണ് താൽപര്യം.

ഇഹാപകാരീ ത്യാജ്യഃ. പരാപകാരീ സന്ധേയഃ. ഉഭയാപകാരീ തർക്കയിതവ്യഃ, ഇതി സമാനം.

അസന്ധേയേന ത്വവശ്യം സന്ധാതവ്യേ യതഃ പ്രഭാവഃ തതഃ പ്രതിവിധേയാൽ.

ഇനി വിട്ടുപോവാനുള്ള സ്ഥാനദോഷം ചൊല്ലിൻറിതു:— (i) ചെയ്ന്നൻറി†ക്കൊറുംവാതൊഴിവിതു.[34] (ii) ശക്തിഹാനി വരുവിതു. (iii) ഇവൻ വല്ലും വിദ്യയെ മുഷിപ്പിതു.[35] (iv) കൊടുപ്പാൻ ചൊല്ലി ആശപ്പെടുത്തു കൊടാതെ ഒഴിഞ്ഞിട്ടു ഭൃത്യന്മാർ വരും വെറുപ്പ്. (v) ദേശത്തിൽ ദംശമശകാദി ഉപദ്രവം; അൻറിയെ ദേശത്തിൽ വ്യാധി.[36] (vi) തേറാമ[37]. (vii) ബലവദഭിഗ്രഹം—എൻറിവേഴു പരിത്യാഗസ്ഥാനമെൻറു ആചാര്യന്മാർ ചൊല്ലുവിതു. ഭയവും, ഇയങ്ങാമ[38] [illegible] ക്രായമുമെൻറു മൂൻറു പരിത്യാഗസ്ഥാനങ്ങൾ എൻറു കൗടല്യൻ പക്ഷം.*

---

† ചെന്നൻറി M.

* -ല്യപക്ഷം M.

34. കൃതജ്ഞത പ്രദർശിപ്പിക്കാതിരിക്കൽ. cf. ചെയ്ന്നൻറികേട്, Ingratitude. ചെയ്ന്നൻറി കൊല്ലുതൽ—To be ungrateful (T. Lex.). cf. "ചെയ്ന്നൻറി കൊൻറാർക്കു കറാം ഉളവെന്നു"—നാലടിയാർ, പ. 111. A benefit conferred (ചെയ്ത ഉപകാരം) എന്ന ചെയ്ന്നൻറിക്കു Pope അർത്ഥം പറയുന്നു (Nal. Ed. P. 76).

35. വിദ്യാപണ്യത്വത്തിനു വിദ്യയെ വിലക്കു വില്ക്കൽ—അവഹേളനം—എന്നും അർത്ഥം കാണുന്നു.

36. ദേശവൈരുദ്ധ്യത്തിനു ദേശാന്തരത്തിൽപ്പോലും എന്ന സാധാരണാർത്ഥം.

37. അവിശ്വാസം.

38. അവൃത്തി, വൃത്തിസൗകര്യമില്ലായ്മ. ജീവിക്കുക, ചലിക്കുക എന്ന ഇയങ്ങ്'കലിനു തമിഴിൽ അർത്ഥം. അവൃത്തിക്കു അനാശ്രയം എന്നും അർത്ഥം കാണുന്നു.

ഇനി അവശീർണ്ണക്രിയയിൽ, തനിക്ക അപകാരം ചെയ്തു പോയി പരന്ന് അപകാരം ചെയ്യാതെ വന്നവനെ കളവില്ല. തനിക്ക അപകാരം ചെയ്യാതെ പോയി പരന്നപകാരം ചെയ്തു വന്നാൽ അവനോട സന്ധി ചെയ്‌വില്ല. തനിക്കപകാരം ചെയ്തു പോയ് പരന്നുമപകാരം ചെയ്തു വന്നവനെ മുന്നേക്കണക്കെ ഉത്സാഹവമാകാഞ്ഞുകൊണ്ടു കല്യാണബുദ്ധിയാകിൽ കൊറംവില്ല.

അസന്ധേയനോട അവശ്യം സന്ധി ചെയ്കിൽ, അവനൊരു പ്രഭാവം വാരാതവാറു പ്രതിവിധാനം ചെയ്‌വില്ലു—എൻറിങ്ങനെ അവശീർണ്ണനോട സന്ധി ചെയ്യുമാറു ചൊല്ലീതു.

(i) സോപകാരം വ്യവഹിതം
ഗുപ്തമായുഃക്ഷയാദിതി
വാസയേദ് അരിപക്ഷീയ-
മവശീർണ്ണക്രിയാവിധൗ.

(ii) വിക്രാമയേദ് ഭർത്തരി വാ
സിദ്ധം വാ ദണ്ഡചാരിണം
കുര്യാദമിത്രാടവീഷു
പ്രത്യന്തേ വാന്യതഃ ക്ഷിപേൽ.

(iii) പണ്യം കുര്യാദ് അസിദ്ധം വാ
സിദ്ധം വാ തേന സംവൃതം
തസ്യൈവ ദോഷേണാദൂഷ്യ
പരസന്ധേയകാരണാൽ.

(iv) അഥവാ ശമയേദേന-
മായത്യർത്ഥമുപാംശുനാ

ആയത്യാം ച വധപ്രേപ്സും
ദൃഷ്ട്വാ ഹന്യാദ് ഗതാഗതം.

(v) അരിതോഽഭ്യാഗതോ ദോഷഃ
ശത്രുസംവാസകാരിതഃ
സർപ്പസംവാസധർമ്മിത്വാൽ
നിത്യോദ്വേഗേന ദൂഷിതഃ.

(vi) ജായതേ പ്ലക്ഷബീജാശാൽ
കപോതാദിവ ശാല്മലേഃ
ഉദ്വേഗജനനോ നിത്യം
പശ്ചാദപി ഭയാവഹഃ.

(vii) പ്രകാശയുദ്ധം നിർദ്ദിഷ്ടേ
ദേശേ കാലേ ച വിക്രമഃ.
വിഭീഷണമവസ്കന്ദഃ
പ്രമാദവ്യസനാർദ്ദനം.

(viii) ഏകത്ര ത്യാഗഘാതൗ ച
കൂടയുദ്ധസ്യ മാതൃകാ
യോഗഗൂഢോപജാപാർത്ഥം
തൂഷ്ണീംയുദ്ധസ്യ ലക്ഷണം.

ഇനി ശത്രുപക്ഷത്തിലൊള്ളവൻ, തന്നോട്ക്കൂടി ഇരുന്നവൻ, ഒരു ദോഷവഴിമേൽ പോയിട്ട്† പിന്നെ വന്ന അവനോട്[39] സന്ധ്യ ചെയ്യുമാറു

† പോയ് G.

39. തന്നോടുകൂടി ആദ്യമിരുന്ന, പിന്നെ പോയി, വീണ്ടും വരുന്ന ശത്രുപക്ഷീയനോട് എന്ന വിവക്ഷ.

ചൊല്ലിൻറിതു:—(i) ശത്രുപക്ഷീയനായൊരുവൻ പോയ്‌വന്നവനോട്† വിജിഗീഷു താനെൻറു കൊള്ളുമാറു അമത്തു[40], മറെറാരു ഭൃത്യനാൽ വ്യവഹിതനമായി, ഭൃത്യ‡നാരെക്കൊണ്ട് അവനറിയാതെ കാപ്പിതും ചെയ്തു, അവനൊള്ളുമുവുമങ്ങനെ ഇതള്ളുവിതു[41]. (ii) അൻറിയെ പണ്ടെ സ്വാമിയോടു പററിക്കൊൾവാൻ[42] എങ്കിലു*മമയും. അവിടെ സാധിപ്പൊനാകിൽ ഭണ്ഡനായകം[42a] കൊടുപ്പിതു. അനന്തരം അമിത്രരിലും അടവികളിലും പററിക്കൊൾവാനെകുവിതു. അൻറിയെ അകലപ്രത്യന്തമശേഷം പോക്കിയാലുമമയും. (iii) സാധിപ്പാൻ വല്ലാതൊഴികിൽ[42b] ഇവനെ§ ശത്രുവിന്നേ[43] വിട്ടുവിതു. ചരക്കാക്കി ഇന്നതിന ധനം തങ്കവെൻറു കൊണ്ടു[43a] ശത്രുവിന്നേ വിട്ടുവിതു. അൻറിയെ ശത്രു

---



† നേരു G.

‡ ശുമിട്ടതു (?) G.

* കൊൾവാനെയാകിലും. M. കൊൾവാനാകിലും G.

§ അവനെ G.

40. ക്രിയും. വിജിഗീഷു, ശത്രുപക്ഷീയനായ ഗതാഗതന്റെ ആളാണ് താൻ എന്ന ധരിപ്പിക്കത്തക്കവണ്ണം അയാളോടു പെരുമാറിക്കൊണ്ട് എന്നാണ് വിവക്ഷ.

41. *cf.* 'അരിപക്ഷീയനായൊരു
ഗതാഗതനെയുമിപ്പൻ
ചാരവാക്കും ഉരചെ നിരീക്ഷി-
ക്കാം ചെയ്യിച്ചു പോററണം'

കെ. വി. എം., പേ. 501.

42. പണ്ടത്തെ സ്വാമിയോട് എതിർപ്പാൻ.

42a. സേനാധിപത്യം.

42b. അങ്ങനെ സാധിപ്പിക്കാൻ കഴിഞ്ഞില്ലെങ്കിൽ.

43. ശത്രുരാജ്യത്തിലേക്കുതന്നെ.

43a. ചരക്ക എന്ന നിശ്ചയിച്ച്.

വിനോട് സങ്കേതം ചെയ്തു, അവന്റെ ദൂഷ്യാമിത്രന്മാരെക്കുറച്ചു[43b] വളരെ സമേ ശത്രുവിനെ സാധിച്ചിതാക്കി വിജിഗീഷുവിന്നു കാട്ടുവോനാകിൽ അള്ളോഷം പിററരെ അറിയിച്ച് അവനെ കൊൽവിതു.[44] അള്ളോഷമറിയിക്കിൻറിതു മറെറാഴിഞ്ഞ ശത്രുവിന്റെ ദൂഷ്യാദികർമ്മങ്ങ വേണ്ടിട്ട[44a]. (iv) അൻറിയെ ഇവനെ ഉപാംശുദണ്ഡംകൊണ്ടു കൊൻറാലുമമയും. 'മേലാൽ എന്നെയെ രാജ്യം പാർത്തു ഇരിക്കിൻറാൻ ഒരു കയ്യ്വാൻ'[44b] എൻറു തോററുകിൽ കട്ടുക കൊൽവിതു. (v) ശത്രുവിൻ പക്കൽനിൻറു വരുമവൻ ഓരോ ദോഷമേറതു; അതുകിൻറ മയ്യൽ ദോഷരൂപം. ശത്രുവിനോടുകൂടി ഇരുന്നിട്ട അതു വരുവിതു. അവനോടുകൂടി ഇരിക്കുമതു പാമ്പിനോടില്ലുതു കൂടിയിരിക്കും ജാതി. എപ്പോഴും വെറുപ്പിനോട് കൂടി ഇരിക്കും. (vi) പെരുമലിന്റെയ പഴമുന്നും പുറാവിൽ[45]നിൻറു ശാല്മലിക്ക[46] വെറുപ്പ വന്നോരുകൈക്ക

---

43b. വധിച്ച്. കരെക്കൽ—To cut. (T. Lex.).

44. *cf.* 'പണ്ടും ചെയ്യിച്ചിട്ട ശത്രു-
രാജ്യത്തവിടെ ഗൂഢമായ്
പാന്ഥായ് സന്ധിചെയ്യുമേന്ന
മോഷം ഘോഷിച്ചു കൊന്നിട്ട.'

കെ. വി. എം., പേ. 501.

44a. ശത്രുവിന്റെ മററു ദൂഷ്യാദികർമ്മങ്ങ പാഴായിടില്ലാൻ.

44b. എന്തെങ്കിലും ഉപദ്രവിപ്പാൻ.

45. > പിറാവ്. *cf.* 'പുറന്ന കിടാവിനെയും കൊന്നാൻ.' 'ഇതപ്പാറം കണ്ടു നായിപ്പൂനേ'. മാഗ, മാ., പേ. 6.

46. പൂളമരം.

[കുറിപ്പ്:—113 മുതൽ 117 അടക്കമുള്ള 5 പ്രകരണങ്ങൾ (കെ. വി. എം. ന്റെ തർജ്ജമയിൽ പേജ് 502 മുതൽ 542 വരെയുള്ള ഭാഗം) വ്യാഖ്യാനത്തിന്റെ ഒരു മാതൃകയിലും കാണുന്നില്ല. ഈ പകർപ്പുകൾക്കെല്ലാം ആധാരമായ ഗ്രന്ഥത്തിൽനിന്ന് ഓലകൾ കൊഴിഞ്ഞുപോയതാകണം. 112-ാം പ്രകരണം മദ്ധ്യേ പെട്ടെന്നവസാനിക്കുന്നതു നോക്കുക. വിട്ട പ്രകരണങ്ങളിൽ ഒരു പ്രധാനമായുള്ള സന്ധിവിക്രമങ്ങൾ (113), യാതവ്യവൃത്തി, അനുഗ്രാഹ്യമിത്രവിശേഷങ്ങൾ (114, 115), മിത്രഹിരണ്യഭൂമികർമ്മസന്ധികൾ (116), പാർഷ്ണിഗ്രാഹചിന്ത (117)—ഇത്രയും അടങ്ങുന്നു. ഈ ഗ്രന്ഥത്തിന്റെ ലക്ഷ്യം വ്യാഖ്യാനത്തിന്റെ പ്രസിദ്ധീകരണമാകയാലും, വിട്ട മൂലഭാഗങ്ങൾ ചേർത്തുകൊണ്ടുമാത്രം പ്രയോജനമില്ലായ്കയാലും ആ ഭാഗങ്ങൾ ഇവിടെ പകർത്തുന്നില്ല. ഗണ. അർത്ഥ. II, പേ. 276–328 നോക്കുക.]

# പ്രകരണം 118. ഹീനശക്തിപൂരണം.

---

**സാമവായികൈരേവമഭിയുക്തോ വിജിഗീഷുസ്തേഷാം പ്രധാനം ബ്രൂയാത്—'ത്വയാ മേ സന്ധിഃ, ഇദം ഹിരണ്യം, അഹം ച മിത്രം; ദ്വിഗുണാ തേ വൃദ്ധിഃ; നാർഹസ്യാത്മക്ഷയേണ മിത്രമുഖാൻ അമിത്രാൻ വർദ്ധയിതും; ഏതേ ഹി വൃദ്ധാസ്ത്വാമേവ പരിഭവിഷ്യന്തി'.**

ഹീയശക്തിപൂരണ‡മെന്നിതു സൂത്രം. ഹീനങ്ങളായിരുന്ന ശക്തികളെ പെരുക്കമാറു ചൊല്ലിൻറിതെന്നിതു സൂത്രാർത്ഥം. ഹീനനായൊരു വിജിഗീഷു യാതവ്യാവസ്ഥയിനെ പ്രാപിച്ചിട്ടിരുന്നവൻ ഒരുത്തനാൽ അഭിയോഗിക്കപ്പെട്ടപ്പോൾ അനുഷ്ഠിക്കും വ്യാപാരം ചൊല്ലീതു*,

---

‡ കരണം M. V.

* ചൊല്ലിൻറിതു M. V. G.

'മിത്രേണ ഗ്രാഹയേൽ പാർഷ്ണിം അഭിയുക്തോഽഭിയോഗിനഃ'* എന്റൊരു ശ്ലോകംകൊണ്ടു്[1]. ഇപ്രകാരം പല ശത്രുക്കളാൽ അഭിയോഗിക്കപ്പെടുകിന്റവൻ† അനുഷ്ഠിക്കുമാറു ചൊല്ലിന്റിതു.

അഭിയോഗത്തിൽ പ്രതിവിധാനം ചെയ്യാക്കാൽ[2] ഹീനൻ‡ തന്നെയെ ശക്തി പൂരണം ചെയ്‌വിതു. അതാകിന്റമയാൽ സാമവായികർ[3] പലരാൽ അഭിയുക്തനായിരുന്ന വിജിഗീഷു അഭിയോഗിക്കിന്റ സാമവായികരിൽ പ്രധാനനുമായ് ധർമ്മവിജയയുക്തനുമായിരിക്കുമവനെ നോക്കി ഇങ്ങനെ ചൊല്ലുവിതു:—'നിന്നോടെനക്കു സന്ധി' എന്റു ചൊല്ലുവിതു[4]. ലുബ്ധനാവോനാകിൽ§, 'പൊന്നമിതമടക്കു തരുവൻ, അഭിയോഗനാവു തങ്ങളിൽക്കാട്ടിൽ. ഞാൻ നിനക്കു മിത്രനുമാവൻ¶. ആപൽഗതനായിരുന്ന ഞാൻ നിന്നാൽ രക്ഷിക്കവും പടിന്റമയാൽ

---

* യോക്താരി— M.

† പ്പെട്ടിരുന്നവൻ G.

‡ ഹീനനു M. G.

§ ലുബ്ധനാകിൽ G.

¶ മാവൻ M, V, G.

1. അധി. 7, പ്രക. 117, അദ്ധ്യായം, പ. 5. 'അഭിയോഗിപ്പാന്റെ പാർഷ്ണി പിടിപ്പിപ്പു സംബന്ധുവാൽ' (കെ. വി. എം., പേ. 542). തൊട്ടുമുമ്പുള്ള പ്രകരണം അതുന്നൂറിന്നാലുംകൊണ്ടു വ്യാഖ്യാതാവു് ആ ഭാഗമെല്ലാം വ്യാഖ്യാനിച്ചിരിപ്പൂതാം എന്നു വരുന്നു.

2. ശത്രുക്കളെ എതിർക്കാൻ വയ്യാതെ വന്നാൽ എന്നു സാരം.

3. ഒന്നായിച്ചേർന്ന ശത്രുക്കൾ.

4. ആവർത്തനം ഭാഷാസമ്പ്രദായം.

നിനക്കിതുമട്ടെങ്കെ[5] വൃദ്ധി ഉണ്ട്. പ്രയാസമിൻറിയെ ഇതുമട്ടെങ്കെ ചെലനം സിദ്ധിച്ചു; ആപൽഗതനായൊരുള്ള മിത്രനം* സിദ്ധിക്കിൻറമയാൽ'—എൻറിങ്ങനെ ചൊന്നാലും അതു ചെയ്യാകിൽ പിന്നെയുമിങ്ങനെ ചൊല്ലുവിതു:—'നീ ക്ഷയവ്യയപ്രയാസങ്കൾ പട്ടുകൊണ്ടു[6] മിത്രമുഖ[7]രായിരുന്ന അമിത്രന്മാരെ വൃദ്ധിയൊടു കൂട്ടു[മതു][8] നിനക്കു നൻറല്ല. എന്നെ ഉപേക്ഷിച്ചാലിവർകൾ‡ വൃദ്ധരാവർ. വൃദ്ധരായാൽ നിനക്കീ¶ മഞ്ഞു ഭോഗം താരാ; പരിഭവിപ്പർ.'[8a]

**ഭേദം വാ ബ്രൂയാൽ—'അനപകാരോ യഥാ/ഹമേതൈസ്സംഭൂയാഭിയുക്തഃ, തഥാ ത്വാമപ്യേതേ സംഹിതബലാഃ സ്വസ്ഥാ വ്യസനേ വാ/ഭിയോക്ഷ്യന്തേ; ബലം ഹി ചിത്തം വികരോതി, തദേഷാം വിഘാതയ' ഇതി.**

എൻറിങ്ങനെ സരമം ചൊന്നാലും ചെയ്യാക്കാൽ അനന്തരം ഭേദം ചൊല്ലുവിതു:—'യതൊരു ജാതി ഇവർകൾ എല്ലാരും കൂടി എന്നെ അഭിയോഗിക്കിൻറില്ല, അപ്പണ്ണമെ ഇവർകൾ എല്ലാരും കൂടി എന്നെ

* മിത്രനം M, V. —ഗതനായിരുന്ന മിത്രനം G.

‡ —ലിവർ G.

¶ എന്നെ M, V.

5. 'നിനക്കിതു ഇതുമട്ടെങ്കെ' എന്ന പകർപ്പുകളിൽ.

6. അനുഭവിച്ച്.

7. വാക്കുകൊണ്ടുമാത്രം മിത്രത്വം നടിയ്ക്കുന്നവർ.

8. ശക്തരാക്കൽ. 'കൂട്ട്' എന്നു മാത്രം M, V കളിലും 'കൂട' എന്നു Gയിലും കാണുന്നു.

8a. തിരസ്കരിയ്ക്കും.

ഉൾപ്പെടുത്തിച്ച വഴിമേൽ സ്വാധീനരായി നിന്നായും വ്യസനത്തിൽവെച്ചു അഭിയോഗിപ്പൂ൪. എന്തിനെന്റാൽ[9], ബലമാവിതു ചിത്തവികാരത്തെ ചെയ്യും; അതുകൊണ്ടായാൽ ഇവരുടെയ ബലം വിഘടനം§ ചെയ്യ വേണ്ടുമെന്റു ചൊല്ലി ഭേദിപ്പൂ.

**ഭിന്നേഷു പ്രധാനമുപഗൃഹ്യ ഹീനേഷു വിക്രമയേൽ. ഹീനാൻ അനുഗ്രാഹ്യ വാ പ്രധാനേ. യഥാ വാ ശ്രേയോഽഭിമന്യേത, തഥാ. വൈരം വാ പരൈർഗ്രാഹയിത്വാ വിസംവാദയേൽ.**

ഹീനരിൽനിന്റു പ്രധാനനായുള്ള* സാമവായികൻ ഭിന്നനായപ്പോൾ സാമദാനങ്ങൾ കൊണ്ടു സ്വീകരിച്ചു[10] ഹീനരെ നോക്കി വിക്രമം ചെയ്യിപ്പിതു,[10a] എന്റവാറു പ്രധാനനെ നോക്കി ചൊല്ലുവിതു—'നീയെന്നോടു സന്ധി ചെയ്യുമതേറാവിതു, മറ്റൊഴിഞ്ഞ ഹീനസാമവായികരോടു നീ പററിക്കൊൾകിലേ[11] എന്റു ചൊല്ലി† വിക്രമി[പ്പി]പ്പിതു. പ്രധാനനെ ഭേദിക്കല്ലാകിൽ[11a] ഹീനരായുള്ള സാമ

§ G പാഠമാണിതു്. വിഘടനം (വിഘാതനം?) M. V. (cf. മൂ. വിഘാതയേത്).

* നീയായുള്ള G.

† ക്കൊൾകിലേ ചൊല്ലി (?) M. —കിലേ നീ ചൊല്ലി (?) G.

9. എന്തുകൊണ്ടെന്നാൽ.

10. പ്രധാനനെ എന്നർത്ഥം.

10a. വിക്രമിക്കണം എന്നു മൂലം.

11. മൂലം. 'നീ ഇവരോടു യുദ്ധം ചെയ്താൽ മാത്രമേ എന്നോടു സന്ധിചെയ്യുമെന്നു വിശ്വസിക്കൂ' എന്നു സാരം.

11a. 'കിൽ' ഇവിടെ ചുരുക്കിയതാണു്. ഇല്ലാഞ്ഞാൽ എന്നും താഴെ വരുന്നു.

വായികന്മാരെ കീഴ്ക്കടക്കി എല്ലാം ചൊല്ലി ഭേദിച്ചു, ഭിന്നരായപ്പോറം സാമദാനങ്ങൾകൊണ്ടു സ്വീകരിച്ചു പ്രധാനരോടു അവരെയുക്കൊണ്ടു വിക്രമിപ്പിപ്പിതു. പ്രധാനരും ഹീനരും ഇരിവരയും[12] ഭേദിക്കാല്ലാക്കാൽ യാതൊരു ജാതി തനക്കു നന്റെന്റു തോന്റുവിതു എന്റവാറു—തമ്മിലേ വിക്രമിപ്പി[പ്പി]തു*; അതന്റെന്റു തോന്റുകിൽ ഒരു തല വേങ്ങിപ്പോമാറു[12a] ചെയ്‌വിതു.

ഫലഭൂയസ്ത്വേന വാ പ്രധാനമുപജാപ്യ സന്ധിം കാരയേത്. അഥോഭയവേതനാഃ ഫലഭൂയസ്ത്വം ദർശയന്തഃ സാമവായികാൻ, അതിസംഹിതാഃ സ്ഥ' ഇത്യുദ്ദൂഷയേയുഃ.

ദുഷ്ടേഷു സന്ധിം ദൂഷയേത്. അഥോഭയവേതനാ ഭൂയോ ഭേദമേഷാം കുര്യുഃ—'ഏവം തദ്' യദസ്മാഭിർദർശിതം' ഇതി. ഭിന്നേഷ്വന്യതമോപഗ്രഹേണ വാ ചേഷ്ടേത.

അന്റിയെ പ്രധാനനു പെരിക ധനം കൊടുക്കുമാറു ചൊല്ലി അവനെക്കൊണ്ടു സാമവായികന്മാരോടു തന്നോടു സന്ധി ചെയ്യിച്ചു‡

* ഭേദിപ്പിതു M.

‡ ചെയ്യിപ്പിച്ചു M. V. G.

12. ആയ ഇരിവരെയും എന്നർത്ഥം.

12a. ഒരു കരി ഏറുകെ എന്നർത്ഥത്തിൽ 'വേങ്ങുക' പല ദിക്കിലും വരുന്നുണ്ട്. 'അല്ലാത്തപക്ഷം സാമവായികന്മാരിൽ ചിലർ മറ്റുള്ളവരോടു വൈരമുണ്ടാക്കിത്തീർത്ത് അവരെ തമ്മിൽ തെറ്റിക്കണം' (കെ. വി. എം., പേ. 544) എന്നാണ് മൂലം. 'ഒരു തല വേങ്ങിപ്പോമാറു'' എന്നതിനു ഒരു കക്ഷി പിരിഞ്ഞും വിധത്തിൽ എന്നർത്ഥം.

കൊൾവിതു[13]. അനന്തരം വിജിഗീഷുവിനാൽ പ്രയുക്തരായിരുന്ന ഉഭയവേതനന്മാർ, സാമവായികൎക്കു ആപ്തഭാവത്തെച്ചെയ്തുനിന്നവർ[14], സാമവായികന്മാൎക്കു ചൊല്ലുവിതു:—'നിങ്ങളെല്ലീരും ചതിക്കപ്പെട്ടീർ[15] പ്രധാനനാൽ. ഇവൻ പൈതൃക ധനം കൊൾവാൻ അമഞ്ഞാൻ. നിങ്ങൾക്കു ചതിയിതെൻറുകൊണ്ടു തരുവാൻ അമഞ്ഞു നിങ്ങളോടു സന്ധു ചെയ്തിൻറതു.'[15a]—എൻറു ചൊല്ലി, ചെയ്ത സന്ധിയെ ദൂഷിപ്പിപ്പിതു†. അനന്തരം സന്ധിവിസംവാദം വൻറിതെൻറു ചൊല്ലി വിജിഗീഷു പ്രധാനനു കൊടുപ്പാനമഞ്ഞ ധനം കൊടാതൊഴിവിതു. പിന്നെയും ഉഭയവേതനന്മാർ മെമ്മെത്തെ ഉറെപ്പിപ്പാനായ്ക്കൊണ്ടു ചൊല്ലുവിതു. ചൊല്ലുവാൻ വിഷയമാവിതു:—പ്രധാനൻ തനക്കൊൻറും‡ കൊടാതൊഴിഞ്ഞതിനും സന്ധി ദൂഷിച്ചതിനും അറിയപ്പെട്ടു വിജിഗീഷുവിനോടു പറികൊൾവാൻ സാമവായികന്മാരെ[16] മേലിലും വിഷയത്തിൽ ഉഭയവേതനന്മാർ പുക ചൊല്ലുവിതു:—'ഇതു ഞാങ്ങൾ ചൊല്ലിയതോ

---

† ദൂഷിപ്പിതു G.

‡ ഒൻറു M. G.

13. വിജിഗീഷു പ്രധാനനു പണം കൊടുക്കാമെന്നു പറഞ്ഞു അയാളെക്കൊണ്ടു സാമവായികരുമായി സന്ധിചെയ്യിക്കണം. വാക്യഘടന ക്ലിഷ്ടം.

14. ആപ്തഭാവമുള്ള ഉഭയവേതനന്മാർ എന്നർത്ഥം.

15. എല്ലീർ, പെട്ടീർ—രണ്ടും മ. പു. ബ.

15a. നിങ്ങളെ ചതിച്ചുകളയാനെന്നു കരുതിക്കൂട്ടിയാണു ഇവൻ ധനം തരാമെന്നേറ്റു സന്ധിചെയ്തതു". പാഠം "ചതിയിതെൻറു" എന്നായിരുന്നെങ്കിൽ. ഇതു ചതിയാണെന്നു മതി എന്നർത്ഥം. കൊണ്ടു"—ധരിച്ചു".

16. 'പ്രധാനൻ' എന്നിവിടെ അനാവശ്യമായി പകർപ്പുകളിൽ ആവർത്തിച്ചു ന്നു.

വിളു. തനക്കു പെരുകക്കൊള്ളുന്നതാകിൽ* പിന്നെയും പററിക്കൊൾ്വാൻ നിങ്ങളെ ഇരക്കിന്റേറൻ'[16a] എൻറു ചൊല്ലി സാമവായികന്മാരോടും പ്രധാനനോടും ഭേദം[17] ഉളെറ്റപ്പോൾ, സാമദാനം കൊണ്ടു പ്രധാനസാമവായികന്മാരിൽ ഒരുപക്ഷം സ്വീകരിച്ചു മറെറത്തലയെ ഇരിവരും കൂടി അഭിയോഗിപ്പിതു—എൻറിങ്ങനെ സാമവായികന്മാർ ഹീനരും പ്രധാനരും ആയിരിക്കുന്നാൾ അനുഷ്ഠിക്കുമാറു ചൊല്ലിതു.

പ്രധാനാഭാവേ സാമവായികാനാമുത്സാഹയിതാരം സ്ഥിരകർമ്മാണമനുരക്തപ്രകൃതിം ലോഭാത് ഭയാദ്വാ സംഘാതമുപഗതം വിജിഗീഷോർ ഭീതം രാജ്യപ്രതിസംബന്ധം മിത്രം ചലാമിത്രം വാ പൂർവ്വാനുത്തരാഭാവേ സാധയേൽ.

ഉത്സാഹയിതാരമാത്മനിസർഗ്ഗേണ, സ്ഥിരകർമ്മാണം സാന്ത്വപ്രണിപാതേന, അനുരക്തപ്രകൃതിം കന്യാദാനയാപനാഭ്യാം, ലുബ്ധമംശദ്വൈഗുണ്യേന, ഭീതമേഭ്യഃ കോശദണ്ഡാനുഗ്രഹേണ, സ്വതോ ഭീതം വിശ്വാസ്യ പ്രതിഭൂപ്രദാനേന, രാജ്യപ്രതിസംബന്ധമേകീഭാവോപഗമനേന, മിത്രമുഭയതഃ പ്രിയഹിതാഭ്യാം ഉപകാരത്യാഗേന വാ, ചലാമിത്രം അവധൃതം അനപകാരോപകാരാഭ്യാം.

ഇനി സാമവായികന്മാർ സമരായിരിക്കിൽ യാതവ്യൻ അനുഷ്ഠിക്കുമാറു ചൊല്ലിൻറിതു. സാമവായികരിൽ പ്രധാനനൊരുത്തൻ ഇല്ല

---

* -തായാകിൽ M, V.

16a. തനിയ്ക്ക് ധാരാളം പണം കിട്ടാത്തതുകൊണ്ട് ആയാളോട് (വിജിഗീഷുവിനോട്) യുദ്ധം ചെയ്യാൻ ഇയാൾ (പ്രധാനി) നിങ്ങളുടെ സഹായം ആവശ്യപ്പെടുകയാണ്.

17. സാമവായികരും പ്രധാനനും തമ്മിലുള്ള ഭേദം—ഭിന്നിപ്പ്.

യാകിൽ*, സാമവായികന്മാരിൽ[17a] ഉത്സാഹയിതാവിനെയും, സ്ഥിരകർമ്മാവിനെയും, അന്തരകപ്രകൃതികളെയും, ലോഭത്തിനാൽ താൻ ഭയത്താൽ താൻ സാമവായികന്മാരോടുകൂടി ഇരുന്നവനെയും, വിജിഗീഷു തന്നെ[18] ഭയപ്പെട്ടു സാമവായികന്മാരോടുകൂടി ഇരുന്നവനെയും, വിജിഗീഷുവിന്റെ രാജ്യപ്രതിസംബന്ധനെയും†[19], സാമവായികന്മാരോടുകൂടി ഇരുന്ന മിത്രത്തെയും[20], ഉത്സാഹയിതാവു മുതലായുള്ളവരിൽ മേൽമേൽ ഓരോന്നവരില്ലാകിൽ കീഴ്ക്കീഴുള്ളവരെ‡ സാധിപ്പിപ്പൂ[21] എന്റെവാറു, ഉത്സാഹയിതാവും സ്ഥിരകർമ്മാവുമെന്നിവരിൽ സ്ഥിരകർമ്മാവില്ലയാകിൽ ഉത്സാഹയിതാവിനെ സാധിപ്പിപ്പൂ. സ്ഥിരകർമ്മാവുളനാകിൽ അവനെയേ സാധിപ്പിപ്പൂ [illegible]വൻ സ്ഥിരകർമ്മാവാകിന്റമയാൽ യാതവ്യനെന്നു§ ഉപേക്ഷിച്ചുനിന്നു കഴിയാ[22]. ഉത്സാഹയിതാവു യാതവ്യനെ സാധിപ്പതും ചെയ്യും; കഴിവതും¶ ചെയ്യും[23]. ആകിന്റമ

---

* –ല്ലാകിൽ G.

† രാജ്യസമ്പ്രതിബന്ധനെയും M, G.

‡ –ില്ലാകിൽ കീഴോള്ളവരെ M.

§ അവൻ യാതവ്യനെ M, G.

¶ ചെയ്യുമെന്നൊഴിവ്വും G.

17a ആവർത്തനം ഭാഷാസൗകര്യമായി ഗണിക്കണം.

18. വിജിഗീഷുവിനെ എന്നർത്ഥം.

19. വിജിഗീഷുവിന്റെ രാജ്യസംബന്ധി.

20. ചിലമിത്രത്തെ ഇവിടെ വിട്ടിരിക്കുന്നു. വശീകരണമാർഗ്ഗം താഴെ പറയുന്നുണ്ട്.

21. പിമ്പപിമ്പു (മേൽമേൽ) പറഞ്ഞവരില്ലെങ്കിൽ മുമ്പുമുമ്പു പറഞ്ഞവരെ സാധിക്കണം—വശത്താക്കണം.

22. നശിപ്പിക്കാതെ അടങ്ങുകയില്ല.

23. വിരമിക്കുകയും ചെയ്യും.

യാൽ സ്ഥിരകർമ്മാവിനെയെ സാധിപ്പിതു[24]. ഇവ്വണ്ണം മേൽ മേൽ ഇല്ലാകിൽ കീഴം കീഴം കണ്ടുകൊൾക.

സാധിക്കുമാറാവിതു:—ഉത്സാഹയിതാവിനെ ആത്മനിസർഗ്ഗമാകിന്റ[24a] സാമവിശേഷംകൊണ്ടു സാധിപ്പിതു. ആത്മനിസർഗ്ഗമെന്റവാറു ഉത്സാഹയിതാവിനെ നോക്കി വിജിഗീഷു ചൊല്ലുവിതു:—'നീ എന്നെ എന്തിനഭിയോഗിക്കിന്റിതു? ഞാനും, എന്നമാത്യരും, മക്കളും, ധനവും, ഇത്തനയും നിന്നുടയിതു. എന്നെക്കൊണ്ടു നിനക്കിഷ്ടമായവ ഒക്ക ചെയ്യിപ്പുകൊൾക†. ഇവരൊട്ടുകൂടി അഭിയോഗിക്കവേണ്ടാ[25]—എന്റിങ്ങനെ ചൊന്നവാറെ ഉത്സാഹയിതാവു ശൗര്യപ്രധാനനാകിന്റമയാൽ സാധ്യനാം[25a]. സ്ഥിരകർമ്മാവായുള്ളവനെ സാന്ത്വപൂർവ്വമായുള്ള പ്രണിപാതംകൊണ്ടു സാധിപ്പിതു എന്റവാറു—'നീ സാക്ഷാൽ വിഷ്ണുഭഗവാനോടൊക്കും. എന്റാൽ ഞാൻ തോറ്റേൻ. നീ പോവിതു' എന്റു ചൊന്നാൽ, മാനോന്നതനാകിന്റമയാൽ സാധ്യനാം. അന്തരകപ്രകൃതികനായുള്ളവനെ കന്യാദാനം[25b] താൻ കന്യായാചനം[26] താൻ ഒന്റു ചെയ്‌വിതു. 'ശ്ലാഘ്യനായുള്ള സംബന്ധി നീ എന്നുടെ പെൺ കൊൾവിതു താൻ, തരുവിതു താൻ ഒന്റു

---

† കൊൾവിതു G.

24. വശത്താക്കണം. ഉത്സാഹയിതാവിനെക്കാൾ കൂടുതൽ പ്രയോജനം സ്ഥിരകർമ്മാവിനെക്കൊണ്ടാണെന്നു പറയുന്നു.

24a. നിസർഗ്ഗം—ത്യാഗം.

25. ആക്രമിക്കേണ്ടതില്ല.

25a. വശീകൃതനാകും.

25b. ആദാനം—സ്വീകരണം.

26. യാചനം—അയയ്ക്കൽ; കൊടുക്കൽ എന്നു താല്പര്യം.

ചെയ്ക. ഞാൻ നിന്നിൽ സാനുരാഗൻ. നീ എന്നെ അഭിയോഗിക്കാവുണ്ടോ എന്റു ചൊന്നാൽ പ്രകൃതിവൈരാഗ്യം വരും ഭയത്താൽ† സംബന്ധം ചെയ്യും. പൂർവ്വമേനച്ചൊല്ലുവിതു:—'നിനക്ക് അഭിയോക്താവു തരിൻറതിൽ ഇതുമടങ്ങു തരുവൻ; നീയൊഴി'[26a]—എന്റു ചൊന്നാൽ, മുന്നമും ധനലോഭി[27]നാലെ പ്രവൃത്തനായിരുന്നവൻ, ഇതുമടങ്ങു കൊണ്ടാൽ അഭിയോഗമൊഴിയും. സാമവായികരെ ഭയപ്പെട്ടു അവരോടുകൂടി നിൻറവരെ പടയും പണ്ടാരവും കൊടുക്കുമാറു ചൊല്ലിത്താൻ അവന്നു തുണയാമാറു ചൊല്ലിസ്സാധിപ്പിതു. തന്നെ ഭയപ്പെട്ടവരോടുകൂടി നിൻറവരെ വിശ്വാസം ചെയ്തു സാധിപ്പിതു:—'നീയെന്നെ ഭയപ്പെടാതെ! ഞാൻ നിന്നെ ഒൻറു(ം) ചെയ്യേൻ[27a]. അതുക്ക് അവനമിവനം പുണ്',[28] എന്റു സാധിപ്പിതു. രാജപ്രതിസംബന്ധരെ ഏകീഭാവോപഗതരെക്കൊണ്ടു സാധിപ്പിതു എൻറവാറു, 'നീയും ഞാനുമെല്ലാം ഒൻറല്ലയോ? എന്നുടെ [പരാ]ഭവം നിന്നുടെ പരാഭവ[29]മല്ലയോ? നീ ഇവരോടു കൂട നിൻറു എന്നെ അഭിയോഗിക്കപ്പെറവുമോ?'—എൻറിങ്ങനെ ചൊല്ലിസ്സാധിപ്പിതു. മിത്രരെ ഇതവർക്കും പ്രിയഹിതങ്ങളായുള്ള കാര്യങ്ങളെ ചൊല്ലി സാധിപ്പിതു. ഉപകാരത്യാഗം ചൊല്ലുവിതു. ഉപകാരത്യാഗമെൻറവാറു, മിത്രരെ നോക്കി, 'നീ

---

† ഭയവു (?) M. V. G.

26a. ഒഴിഞ്ഞാപ്പോ!

27. ലോഭം. *cf.* ലുബ്ധ് < ലുബ്ധം.

27a. ചെയ്യയില്ല.

28. ജാമ്യം. പുണൈ-Pledge (T. Lex.). 'പിണ'യുടെ രൂപഭേദമാണു് 'പുണ'.

29. തോല്വി.

ഉപക്ഷീണദ്രവ്യനെന്നറിഞ്ഞിരിക്കുന്നേൻ. നീ ഇൻറു തുടങ്ങി എനക്ക ആട്ടം[30] തണ്ടമുതു തരാവെണ്ടാ. ഇതു ശപഥം', എൻറു ചൊല്ലുവിതു. ചലാമിത്രനെ ചൊല്ലുവിതു ശപഥപൂർവ്വമായ്, 'നിനക്ക ഞാൻ അപകാരം ചെയ്യേൻ. ഉപകാരം ചെയ്'വൻ†. നീയെന്നെ അഭിയോഗിക്കുമതൊഴികെ', എൻറു ചൊല്ലി സാധിപ്പിതു.

യോ വാ യഥായോഗം ഭജേത, തം തഥാ സാധയേൽ.
സാമദാനഭേദദണ്ഡൈർവ്വാ യഥാƒപത്സു വ്യാഖ്യാസ്യാമഃ.

വ്യസനോപഘാതത്വരിതോ വാ കോശദണ്ഡാഭ്യാം
ദേശേ കാലേ കാര്യേ വാവധൃതം സന്ധിമുപേയാൽ.
കൃതസന്ധിർ ഹീനമാത്മാനം പ്രതികുർവ്വീത.

അൻറിയെ യാവനൊരുത്തനെ യാതൊൻറു ചെയ്ത്താൽ വിജിഗീഷുവിനെ ഭജിപ്പിതു, അവനെ അവ്വണ്ണം സാധിപ്പിതു. അൻറിയെ സാമഭേദദാനങ്ങളെക്കൊണ്ടു മേൽ 'ആപത്തിൽ' ചൊല്ലിൻറ ജാതി[31] സാധിപ്പുതുമമയും.

അൻറിയെ തനക്ക വരിൻറ വ്യസനം കെടുപ്പാനഴറുവുടയനാകി[ൽ] പടയും ഭണ്ഡാരവും കൊണ്ടു, ഇന്ന ദേശത്തിന്ന കാര്യം ചെയ്യു

---

† ചെയ്യേൻ (ചെയ്യേൻ?) M, V.

30. ആണ്ടുതോറും. cf. ആട്ടപ്പിറന്നാൾ, ആട്ടപ്പാട്ടം, ആട്ടവിശേഷം (കൊല്ലംതോറുമുള്ള ഉത്സവം). 'ആട്ടം കൊള്ളും നെൽ' TAS V. പേ. 177. 'ആട്ടൈട്ടണ്ടാറ്' —Ibid. II, പേ. 44.

31. മേലെ അഭിയാസ്യത്കർമ്മാധികരണത്തിലെ (IX) ആപൽപ്രകരണങ്ങളിൽ (143–146) പറഞ്ഞപോലെ എന്നർത്ഥം.

തരുവിരുതെൻറു ചൊല്ലി, സത്യശപഥാദികളെക്കൊണ്ടു ദൃഢീകരിച്ചു, സാമവായികന്മാർ തന്മേൽ വരിൻറവരൊളൊട്ടു[32] സന്ധു ചെയ്തു, ഹീനനായിരുന്നവൻ തനക്കു ശക്തിപൂരണം ചെയ്തുകൊൾവിതു.

**പക്ഷേ ഹീനോ ബന്ധുമിത്രപക്ഷം കുർവീത; ദുർഗമവിഷഹ്യം വാ. ദുർഗമിത്രപ്രതിസ്തബ്ധോ ഹി സ്വേഷാം പരേഷാം ച പൂജ്യോ ഭവതി.**

**മന്ത്രശക്തിഹീനഃ പ്രാജ്ഞപുരുഷോപചയം വിദ്യാവൃദ്ധസംയോഗം വാ കുർവീത. തഥാ ഹി സദ്യഃ ശ്രേയഃ പ്രാപ്നോതി.**



പക്ഷമൂലമായ്[33] ശക്തിയുടയ പെരുമയിരിപ്പിതു. അതുകിൻറമയാൽ പക്ഷം ചൊല്ലിൻറിതു. പക്ഷമില്ലാത്തവൻ ബന്ധുമിത്രപക്ഷ വഴിമേൽ ചെയ്തുകൊൾവിതു[34]. അൻറിയെ അവിഷഹ്യ[35]മായിരുള്ള ദുർഗ്ഗം ചെയ്താലും അമയും. ദുർഗ്ഗമിത്രപ്രതിസ്ത..ബ്ധനായിരുന്നവൻ[36] തന്നുടയ പക്ഷത്തിനും പിറർക്കും പൂജ്യനായിരുക്കും.

ഇനി മൂൻറു ശക്തികളിൽ മന്ത്രശക്തി പൂരണം ചെയ്യുമാറു മുന്നം ചൊല്ലിൻറിതു. മന്ത്രഹീനനെൻറവാറു പ്രജ്ഞാബലഹീനനെൻറവാറു.

---

32. തന്റെ നേക്ക വരുന്ന സാമവായികരോട്.

33. സഹായത്തെ ആശ്രയിച്ചത്.

34. മറ്റു പക്ഷം (സഹായികൾ) ഇല്ലെങ്കിൽ ബന്ധുമിത്രാദികളെ പക്ഷമാക്കണം.

35. ശത്രുക്കൾക്ക അസഹ്യം.

36. ദുർഗ്ഗം, മിത്രം ഇവയാൽ സംരക്ഷിതനായവൻ.

അവൻ പ്രാജ്ഞന്മാരെയോ പുരുഷർ പ്രകാരമോ വൃത്തികൾകൊണ്ടുവിന്നു- വിദ്യാവൃദ്ധസംയോഗം ചെയ്‌വിൻ എന്നവർ നീതിശാസ്ത്രജ്ഞന്മാരെ നയം കേട്ടു കൊണ്ടുവിന്നു[36a]. ഇങ്ങനെ ചെയ്താൽ[36b] നന്മയിലെന്ന പ്രാപിക്കും.

പ്രഭാവഹീനഃ പ്രകൃതിയോഗക്ഷേമസിദ്ധൗ യതേത. ജനപദഃ സർവകർമ്മണാം യോനിഃ, തതഃ പ്രഭാവഃ.

തസ്യ സ്ഥാനമാത്മനശ്ച ആപദി ദുർഗം.

സേതുബന്ധഃ സസ്യാനാം യോനിഃ. നിത്യാനുഷക്തോ ഹി വർഷഗുണലാഭഃ സേതുവാപേഷു.

വണിക്പഥഃ പരാതിസന്ധാനസ്യ യോനിഃ, വണിക്പഥേന ഹി ദണ്ഡഗൂഢപുരുഷാതിനയനം ശസ്ത്രാവരണയാനവാഹനക്രയശ്ച ക്രിയതേ. പ്രവേശോ നിർണയനം ച.

ഖനിഃ സംഗ്രാമോപകരണാനാം യോനിഃ.

ദ്രവ്യവനം ദുർഗകർമ്മണാം, യാനരഥയോശ്ച.

ഹസ്തിവനം ഹസ്തിനാം.

ഗവാശ്വഖരോഷ്ട്രാണാം ച വ്രജഃ.

---

36a. ശാസ്ത്രജ്ഞന്മാരോടു നയം ചോദിച്ചറിയണം. 'കേൾക്കുക'യ്ക്കു തമിഴിൽ Hear എന്നും Ask എന്നും അർത്ഥമുണ്ട്. രണ്ടാമത്തെ അർത്ഥത്തിൽ മലയാളത്തിൽ ഇപ്പോൾ പ്രയോഗമില്ലെങ്കിലും പണ്ടുണ്ടായിരുന്നു. cf. 'നിന്നോടൊരു നല്ലതു കേട്ടു' —രാ. ച. V. 11.

36b. സദ്യഃ (ഉടനെ) എന്നതു വിട്ടു.

ഇനി പ്രഭാവശക്തിപൂരണം ചൊല്ലിന്റിതു. പ്രഭാവഹീനനായൊളുവൻ പ്രകൃതികളുടയ യോഗക്ഷേമം സാധിപ്പാൻ ഉത്സാഹിപ്പിതു. പ്രകൃതികളിലും ജനപദം പ്രധാനമാകിന്റിതു‡. എന്തിനെന്റാൽ[37] ദുർഗ്ഗാദികർമ്മങ്ങളെല്ലാററിനും ജനപദം യോനി ആകിന്റമയാൽ. കർമ്മങ്ങളിൽനിന്റു പ്രഭാവം. പ്രഭാവമെന്റു, കോശദണ്ഡോല്പത്തി. ആകിന്റമയാൽ മുന്നം ജനപദത്തിനുടയ യോഗക്ഷേമം സാധിപ്പാനുത്സാഹിപ്പിതു.*

പ്രഭാവത്തിനു[ം], രാജാവിനക്ക¶ ആപത്തു വന്നപ്പോഴും സ്ഥാന[ത്തും]§ ദുർഗ്ഗമാകിന്റമയാൽ[38] പ്രഭാവാർത്ഥിയായൊരുളുവൻ ദുർഗ്ഗത്തിനു യോഗക്ഷേമങ്ങളും സാധിക്കവേണ്ടും.

സേതുബന്ധം സസ്യങ്ങൾക്കെല്ലാം യോനി. എന്തിനെന്റാൽ, 'നിത്യാനുഷക്തം വർഷഗുണലാഭം സേതുവാപേഷു'‖[39]. ആകിന്റമയാൽ സേതുബന്ധനത്തിനു യോഗക്ഷേമം ചെയ്യവേണ്ടും.

---

‡ ആകിന്റിതു M. G.

* ഉത്സാഹി M. G.

¶ രാജാവിനു G.

§ സ്ഥാന M. V. —നം G.

‖ സേതുബന്ധ(വാ?)പത്തിൽ M. V. G.

37. എന്തുകൊണ്ടെന്നാൽ.

38. പ്രഭാവത്തിനു സ്ഥാനമായിട്ടുള്ളതും, രാജാവിനു ആപൽക്കാലത്തു രക്ഷാസ്ഥാനമായിട്ടുള്ളതും ദുർഗ്ഗമാകയാൽ എന്നാണ് വിവക്ഷ.

39. 'ചിറയിൽനിന്നു വെള്ളം തിരിച്ചു നനയ്ക്കുന്ന വയലുകളിൽ വർഷംകൊണ്ടുണ്ടാകുന്ന ഗുണം നിത്യവും ലഭിച്ചുകൊണ്ടിരിക്കും.'

വണിക്പഥം പരാതിസന്ധാനത്തിന്നു[40] കാരണം. വാണിയരെക്കൊണ്ടു് പടയും ഒററാക്കളെയും ഒളിച്ചു ശത്രുദേശത്തിലെന്നയിക്കാം. ആയുധം, ആവരണം, യാനം, വാഹനം എന്റിജ്ജാതികൾ വില്ക്കുവും വിലെക്കു കൊള്ളുവുമാം. പരദേശത്തൊള്ള ചരക്കു് സ്വദേശത്തിൽ പുകമാവും†; സ്വദേശത്തൊള്ള ചരക്കു് പരദേശത്തിൽ‡ കൊടുത്തു പോക്കവുമാം[41]. ആകിൻറമയാൽ വണിക്പഥത്തിന്നു യോഗക്ഷേമം ചെയ്യുവേണ്ടും.

ഖനികൾ* പടെക്കു വേണ്ടുമുപകരണങ്ങൾ[ക്കു] യോനി.[42] ആകിൻറമയാൽ അതിന്നും യോഗക്ഷേമം ചെയ്യുവേണ്ടും.

ദ്രവ്യവനം, ദുർഗ്ഗകർമ്മങ്ങൾ—പ്രതോളീഗോപുരാട്ടാലികങ്ങൾക്കും[43]—യാനരഥങ്ങൾക്കും യോനി. ആകിൻറമയാൽ അതിന്നും യോഗക്ഷേമം ചെയ്യുവേണ്ടും.

ഹസ്തിവനം ഹസ്തികൾക്കു യോനി.

---

† പുക്കമാറു M. —മാറും G.

‡ ദേശാന്തരത്തിൽ G.

* ഖനികൾ (?) M.

40. ശത്രുവധേന.

41. 'പോക്കമാറും ആം' എന്നാവേണ്ടതാണ്.

42. 'ഉപകരണങ്ങൾ യോനി' എന്ന പകർപ്പുകളിൽ കാണുന്നതു ശരിയാണെങ്കിൽ അതിനെ ഒരു സമസ്തപദമാക്കണം. അങ്ങനെ യുക്തമായിത്തോന്നുന്നില്ല.

43. ദുർഗ്ഗകർമ്മങ്ങളുടെ വിവരണമാണിതു്. 'ദുർഗ്ഗകർമ്മങ്ങൾക്കും' എന്നു വായിച്ചാൽ അർത്ഥം വ്യക്തമാകും. പ്രതോളീ—തെരുവു്.

വൃക്ഷം ഗവാശ്വഖരോഷ്ട്രങ്ങൾക്കു[44] യോനി.

ഇവകൊണ്ടു പടയും ഭണ്ഡാരവും പെരുക്കാം. ആകിൻറമയാൽ അവിററിന്നു യോഗക്ഷേമം വേണ്ടും.

**തേഷാമലാഭേ ബന്ധുമിത്രകുലേഭ്യഃ സമാർജ്ജനം.**

**ഉത്സാഹഹീനഃ ശ്രേണീപ്രവീരപുരുഷാണാം ചോര–ഗണാടവികമ്ലേച്ഛജാതീനാം, പരാപകാരിണാം, ഗൂഢ–പുരുഷാണാം ച യഥാലാഭമുപചയം കുർവീത.**

**പരമിശ്രഃ പ്രതീകാരം ആബലീയസം വാ പരേഷു പ്രയുഞ്ജീത.**

ഇച്ചൊന്നവില്ലായ്കിൽ മിത്രബന്ധുകുലത്തിൽ വേണ്ടി[45]ക്കൊൾവിതു.

ഇനി ഉത്സാഹശക്തിപൂരണം ചൊല്ലിൻറിതു. ഉത്സാഹഹീനൻ ശ്രേണീപുരുഷരെയും, പ്രവീരപുരുഷരെയും, കള്ളരെയും, ആടവികരെയും, മ്ലേച്ഛജാതികളെയും, ശത്രുക്കൾക്ക നിത്യാപകാരിയായൊള്ളവരെയും, ഗൂഢപുരുഷർ—സത്രി, തീക്ഷ്ണ,രസദാദികളെയും[46]—എന്നിവരെ തനക്കു വിക്രമം പെരുക്കുവാനായ്ക്കൊണ്ടു കൂട്ടിക്കൊൾവിതു.

---

44. പശു, കുതിര, കഴുത, ഒട്ടകം ഇവറ്റ്.

45. മിത്രാദികുലങ്ങളിൽനിന്നു സമ്പാദിയ്ക്കണം.

46. ഗൂഢപുരുഷരുടെ വിവരണം. സത്രി...ദികൾ, ഇവരെയും. വീണ്ടും 'എന്നിവരെ' എന്നതു ഭാഷാസ്വഭാവം.

അൻറിയെ പരമിത്രപ്രതീകാരം†[47] ആബലീയസം[48] മേൽ ചൊല്ലുവാനിരിക്കിൻറവ്വ[49] ശത്രുക്കളെ നോക്കി പ്രയോഗിച്ചാലുമമയും.

ശ്ലോകം:—

ഏവം പക്ഷേണ മന്ത്രേണ
ദ്രവ്യേണ ച ബലേന ച
സമ്പന്നഃ പ്രതിനിർഗച്ഛേൽ
പരാവഗ്രഹമാത്മനഃ.

ശ്ലോകാർത്ഥം:—ഇവ്വണ്ണം കീഴ്ച്ചൊന്ന മിത്രാദിപക്ഷം കൊണ്ടും വിദ്യാവൃദ്ധസംയോ[ഗാദിയായ]*[50] മന്ത്രംകൊണ്ടും, ദുർഗ്ഗാദികർമ്മസമൃദ്ധി¶

---

† മിത്രാപ്രതീ- M. G.

* സംയോതീയിനാൽ (?) M. V. സംയോഗിനാൽ (?) G.

¶ സമൃദ്ധാന M. G.

47. 'പരമിത്രഃ' എന്നു മൂലം. സന്ധികൊണ്ടു ശത്രുവിനോടു ചേർന്നവൻ എന്നർത്ഥം. വ്യാഖ്യാതാവിൻെറ മൂലപാഠം 'പരമിത്രപ്രതീകാരം' എന്നാണ്. ആ നിലയ്ക്ക് 'പരമിത്ര'ന്ന സന്ധികൊണ്ടു ശത്രുവിനെ മിത്രമാക്കിയവൻ എന്നർത്ഥമെടുക്കണം.

48. ആബലീയസമായ—ആ പേരുള്ള അധികരണത്തിൽ പറയുന്ന—പ്രതീകാരം എന്നർത്ഥം. (അധി. 12. പ്രക. 166–170).

49. പ്രതീകാരമാർഗ്ഗങ്ങൾ ബഹുവിധമാകയാൽ 'ഇരിക്കിൻറവ്വ' (ബ. വ.).

50. പകർപ്പുകളിലെ പാഠങ്ങൾ ഊഹാന്തരങ്ങൾകൊണ്ടു 'സംയോഗാദിയായ' എന്നു തിരുത്തിയിരിക്കുന്നു.

മായിരുന്ന ദ്രവ്യംകൊണ്ടും, ശ്രേണീപ്രവീരപുരുഷാദിബലംകൊണ്ടും[51] ആപ്യായിതശക്തികനാ[52]യിരുന്നവൻ പരാരിയോഗത്തിനു പ്രതിവിധാനം ചെയ്യും[53], അവ്യസനിയായയോളള വിജിഗീഷു.

[ഹീനശക്തിപൂരണമാകിന്റ സൂത്രവും പതിന്നാലാമധ്യായവും മുടിഞ്ഞിതു.]




51. 'ഉം' വാക്യത്തിലെല്ലായിടത്തും ലോപിച്ചിരിക്കുന്നതായിരിക്കുന്നു.

52. ശക്തി വർദ്ധിച്ചവൻ. 'ആപ്യായിതശക്തി' എന്ന മതി.

53. cf. 'പക്ഷം, മന്ത്രം, ബലം, ദ്രവ്യ-
മിവതൻ തികവീ വിധം
സമ്പാദിച്ചു പുറപ്പെട്ടു
പോരു പരനോടേൽക്കവാൻ'

കെ. വി. എം., പേ. 547.

# പ്രക. 119—120. ബലവതാ വിഗൃഹ്യോപരോധഹേതവഃ, ദണ്ഡോപനതവൃത്തം ച.

## [1. ബലവതാ വിഗൃഹ്യോപരോധഹേതവഃ.]

**ദുർബലോ രാജാ ബലവതാഭിയുക്തഃ തദ്വിശിഷ്ടബലമാശ്രയേത, യം ഇതരോ മന്ത്രശക്ത്യാ നാതിസന്ദധ്യാൽ.**

**തുല്യബലമന്ത്രശക്തീനാം ആയത്തസമ്പദോ വൃദ്ധസംയോഗാദ് വാ വിശേഷഃ.**

'ബലവതാ വിഗൃഹ്യോപരോധഹേതവഃ'[1] എന്നിതു സൂത്രം. ബലവാനായുള്ള ശത്രുവിനോടു വിഗ്രഹം ചെയ്തു ദുർഗ്ഗപ്രവേശത്തിന്നു കാരണങ്ങളെ ചൊല്ലിൻറിതെന്നിതു സൂത്രാർത്ഥം. സംബന്ധമാവിതു, കീഴ് ഹീനനായുള്ളവൻ സന്ധി ചെയ്തു തനക്കു ശക്തിപൂരണം ചെയ്യുമാറു ചൊല്ലീതു. ശത്രു ബലവാനായിട്ടു സന്ധി ചെയ്യാതൊഴിവോനാകിൽ ഇവൻ ചെയ്യുമാറു ചൊല്ലിൻറിതെന്നിതു സംബന്ധം.

ബലവാനായുള്ള രാജാവിനാൽ അഭിയുക്തനായിരുന്ന ദുർബലൻ അഭിയോഗിക്കിൻറവനിൽ [കാട്ടിൽ][1a] വിശിഷ്ടബലവാനെ ആശ്രയിപ്പിതു. യാവനൊരുത്തനെ അഭിയോക്താവു മന്ത്രശക്തികൊണ്ടു ചതിക്കില്ലാതൊഴിവിതു[2], അവനെ ആശ്രയിച്ചിരിപ്പിതു.

---

1. *cf.* കാമ. X. 1–44.

1a. പാഠം പകർപ്പുകളിൽ വിട്ടുകാണുന്നു.

2. ചതിപ്പാൻ കഴിയാതിരിക്കുന്നു.

തുല്യബലമന്ത്രശക്തികരം പലതുളരാകിൽ യാവനൊരുത്തനുടയ മന്ത്രികളും മന്ത്രശക്തി ഉടയരാ ഇരിപ്പിതു, അവനെ ആശ്രിപ്പിതു. മന്ത്രശക്തി ഉടയ മന്ത്രികളുമുടയരായ് തങ്ങളും മന്ത്രശക്തിയുടയരായിരിപ്പോർ പലതുളരാകിൽ, അവരിൽ യാവനൊരുത്തൻ വൃദ്ധസംയോഗിയാകയാലുള്ളാൻ അവനെ ആശ്രിപ്പിതു.

**വിശിഷ്ടബലാഭാവേ സമബലൈഃ തുല്യബലസംഘൈർവാ ബലവതഃ സംശ്രയ തിഷ്ഠേൽ, യാവന്ന മന്ത്രപ്രഭാവശക്തിഭ്യാം അതിസന്ദധ്യാൽ.**

**തുല്യമന്ത്രപ്രഭാവശക്തീനാം വിപുലാരംഭതോ വിശേഷഃ.**



ഇനി അഭിയോക്താവിൽകാട്ടിൽ† വിശിഷ്ടബലർ മററില്ലയാകിൽ മന്ത്രപ്രഭാവോത്സാഹബലങ്ങളും അഭിയോക്താവിനോട്‡ യാവ ചിലക്കൊത്തിരിക്കിൻറില്ല—[അൻറിയെ പട ഒത്തിരിക്കിലുമമയും]—, അങ്ങനെ ഒത്തിരുന്നവരും പലരെ കൂട്ടിക്കൊണ്ടു വിജിഗീഷു ബലവാനായുള്ള രാജാവഭിയോഗിക്കിൻറവനോടെതിൎത്തു നില്പിതു. അഭിയോഗിക്കിൻറവൻ തന്നുടയ മന്ത്രപ്രഭാവശക്തികളെക്കൊണ്ടു വിജിഗീഷുവിനോടുകൂടി നിൻറ രാജാക്കളെ ഭേദിച്ചു തന്നോടു കൂട്ടി*ക്കൊള്ളാതൊഴിയുമളവും എതിൎത്തു നില്പിതു. കൂട്ടി*ക്കൊൾവാനുപായം കീഴും ചൊല്ലീതു.[4]

---

† —വക്കാട്ടിൽ G.

‡ —നോടു കൂട G.

* കൂടി M. V. G.

4. വശീകരിക്കുന്നവിധം കഴിഞ്ഞ പ്രകരണത്തിൽ പറഞ്ഞിട്ടുണ്ടു്.

മന്ത്രപ്രഭാവശക്തി തുല്യമായിരുന്നതിനെ ഉടയോർ പലർ ഉളരാകിൽ അവരളിൽ വിപുലാരംഭനെ ആശ്രയിപ്പിതു. വിപുലാരംഭനാവോൻ യാത്രാസാധനമായിരുന്ന കോശവും ഉപകരണവും ഉടയവൻ. അവനെ ആശ്രയിച്ചാൽ അവനുടയ പരമേകൊരു കേടു മിൻറിയേ† ഇരിക്കും.

സമബലാഭാവേ ഹീനബലൈഃ ശുചിഭിഃ ഉത്സാഹിഭിഃ പ്രത്യനീകഭൂതൈർ ബലവതഃ സംശ്രയ തിഷ്ഠേൽ, യാവന്ന മന്ത്രപ്രഭാവോത്സാഹശക്തിഭിഃ അതിസന്ധ്യാൽ. തുല്യോത്സാഹശക്തീനാം സ്വയുദ്ധഭൂമിലാഭാദ് വിശേഷഃ. തുല്യഭൂമീനാം സ്വയുദ്ധകാലലാഭാദ് വിശേഷഃ. തുല്യദേശകാലാനാം യുഗ്യശസ്ത്രാവരണതോ വിശേഷഃ.

ഇനി സമബലരില്ലാകിൽ‡ ഹീനബല[രുമായ്] ശുചികളുമായ്,[5] അഭിയോഗിക്കിൻറവന്ന പ്രത്യനീകഭൂത[6]രുമായിരിക്കുമവരരും പലരെ കൊണ്ടു വിജിഗീഷു അഭിയോഗിക്കിൻറ ബലവാനൊടെതിരുത്തു നില്പിതു, അഭിയോക്താവു മന്ത്രപ്രഭാവശക്തികളെക്കൊണ്ടിവ[ർ]കളെ

---

† മിൻറി G.

‡ കിൽ M.

5. 'ഹീനബലശുചികളുമായ്'' എന്ന മാതൃകകളിൽ.

6. ശത്രുഭൂതർ.

തന്നോടു കൂട്ടിക്കൊള്ളാതൊഴിയുമല്ലൊ. കൂട്ടിക്കൊൾവാനാകിൽ[7] ദുർഗ്ഗമാശ്രിപ്പൂ[7a]തെന്നഭിപ്രായം†. തുല്യോത്സാഹശക്തികൾ പലർ ആശ്രയഭൂതരായ് ഉളരാകിൽ അവർകളിൽ യാവനൊരുത്തന്നു പററിക്കൊൾവാൻ[8] നിലം നല്ലിതു, അവനെ ആശ്രിപ്പിതു. നിലം നല്ലാരിടവും, പലരാശ്രയഭൂതരായു[ള്]ളരാകിൽ, യാവനൊരുത്തന്നു പററിക്കൊൾവാൻ കാലം നല്ലിതു, അവനെ ആശ്രിപ്പിതു. ദേശകാലങ്ങൾ പലർക്കുമൊക്കില്, അവരിൽ യാവനൊരുത്തന്നു ആന, കുതിര, ആയുധങ്ങൾ, കരുവി[9] എന്നിഞ്ഞാതി‡ പെരുക ഉള്ളിതു[9a], അവനെ ആശ്രിപ്പിതു,

*

സഹായാഭാവേ ദുർഗ്ഗമാശ്രയേത, യത്രാമിത്രഃ പ്രഭൂതസൈന്യോപി ഭക്തയവസേന്ധനോദകോപരോധം ന കുര്യാൽ, സ്വയം ച ക്ഷയവ്യയാഭ്യാം യുജ്യേത.

---

† മാശ്രിപ്പൂതെന്നഭിപ്രായം M. -ആശ്രിപ്പിതെന്നു അഭിപ്രായം G.

‡ എന്നിവ M.

7. =കൊൾവാൻ. പാൻ, വാൻ എന്നിവ ഭാവിപ്രത്യയത്തിൽ (പ, വ) പുരുഷപ്രത്യയം (ആൻ) ചേർത്തുണ്ടാക്കിയ നാമരൂപങ്ങളാണ്. തന്മൂലം കൊൾവാനെ ഇടങ്ങിയ രൂപം തമിഴിൽ സിദ്ധിക്കുന്നു. മലയാളത്തിൽ 'ആൻ' പിൻവിനയെച്ചമായി ഗണിക്കപ്പെട്ടതിനാൽ വിഭക്തിപ്രത്യയം ചേർക്കാൻ പാടില്ലാതെ വന്നു. വിനയെച്ചവുമായി മാറാതിരിപ്പാൻ കൊൾവാൻ, കേൾപ്പാൻ ഇങ്ങനെ 'ഓൻ' (< അവൻ) ചേർത്തായിത്തീർന്ന ഭാഷയിൽ പ്രയോഗം. തമിഴ്സമ്പ്രദായം പ്രകൃതത്തിലെ 'കൂട്ടിക്കൊൾവാനാകിൽ' എന്നിടത്തു നിലനില്ക്കുന്നുവെന്നു കരുതുകയാണ് അതു് തെറ്റാണെന്നു കരുതുന്നതിനെക്കാൾ ഭേദം. എല്ലാ പകർപ്പിലും 'കൊൾവാൻ' എന്നുതന്നെ കാണുന്നു.

7a. 'പ്പൂ' എന്ന ദീർഘമില്ലുകയും പതിവാണ്. cf. 'തിന്നോട്ടു പൂതു പൊരുവതു'—പ്രാ. ഗ. മാ., പേ. 2. 'ഗൃഹത്തിലിട്ടുവൂതും ചെയ്തു'—ഉ. രാ., പേ. 44. 'അവൻ കേൾക്കപ്പാവൂതും ചെയ്തു.' ഭാഗ. ഭാ., പേ. 5.

8. യുദ്ധം നടത്തുവാൻ.

9. ഉപകരണം.

9a. cf. നല്ലിതു. ക(ഉ)ള്ളതു എന്ന സാധാരണ രൂപം.

**തുല്യദുർഗ്ഗാണാം നിചയാപസാരതോ വിശേഷഃ. നി-ചയാപസാരസമ്പന്നം ഹി മനുഷ്യദുർഗ്ഗമിഷ്ടം ഇതി കൗടല്യഃ.**

ആശ്രിപ്പാനാവോർ ആരുമില്ലാകിൽ ദുർഗ്ഗമാശ്രിപ്പിതു. എങ്ങനെ ഒത്തിരുന്ന ദുർഗ്ഗമാശ്രിപ്പിതെൻറാൽ, യാതൊരു ദുർഗ്ഗത്തെ ആശ്രിച്ചാൽ പൊരുതായിരുന്ന പടയുടയനാകിലും, അരിയാകതാവു കൊററവും, കുഴം[10], നീരും, വിറകും മുട്ടിക്കക്കില്ലിതൊഴിവിതു[11], അരിയോകതാവു തനക്കും ക്ഷയവ്യയങ്ങളും പൊരുതായുളവാവിതു, അങ്ങനെയൊത്ത ദുർഗ്ഗമാശ്രിപ്പിതു.

അങ്ങനെ ഒത്തിരിക്കും ദുർഗ്ഗങ്ങൾ* പലവുളവാകിൽ, യാതൊരു ദുർഗ്ഗത്തിൽ നിചയാപസാരങ്ങളിരണ്ടുമൊക്കുളിതു, അതിനെ ആശ്രിപ്പിതു. നിചയം സ്നേഹലവണാദികൾ മനുഷ്യർക്ക് വേണ്ടുമവു പെരുക ക്കൂട്ടി ഇരിക്കുമതു. അപസാരമാവിതു കൊററവും കുഴം അറുകിൽ വിജിഗീഷുവിനു ദുർഗ്ഗം വിട്ടുപോവാനുള്ള വഴി. അവിരണ്ടുമൊണ്ണായിരിക്കും ദുർഗ്ഗം ആശ്രിപ്പിതു എൻറാചാര്യന്മാർ പക്ഷം. നിചയവും അപസാരവുമൊണ്ണായ് പടയും പെരുക നിറുത്തിക്കൊള്ളും ദുർഗ്ഗം[12] ആശ്രിപ്പിതു എൻറു കൗടല്യൻ പക്ഷം.

---

* ദുർഗ്ഗം G.

10. ചോറു. 'കൊററും കുഴം മുടക്കുക' എന്നു മൈഥിലി. ('കൊററും കുഞ്ചനീ(ന്നീ)രും' എന്നു G യിൽ കാണുന്നതു ഴ, ഞകളുടെ ഉച്ചാരണസാമ്യം കാണിക്കുന്നു. ഞകാരമെല്ലാം ഴകാരമായും ടകാരമായും മാറുന്നതു സാധാരണയാണല്ലോ.). മൂലത്തിലെ യവസം (പുല്ലു) വിട്ടിരിക്കുന്നു.

11. മുട്ടിക്കാൻ ശക്തനല്ലാതിരിക്കുമോ.

12. നിറുത്തിക്കൊള്ളാവുന്ന ദുർഗ്ഗം. മനുഷ്യദുർഗ്ഗം. (cf. 'എണ്ണിക്കൊള്ളാംപടയിലെഴുനള്ളത്തു' ഉ. സ. I. 16). 'മനുഷ്യദുർഗ്ഗം ഇച്ഛിപ്പിതാം' എന്നു മൂലം. മനുഷ്യദുർഗ്ഗം—മനുഷ്യപ്രധാനമായ ദുർഗ്ഗം. cf. ജലദുർഗ്ഗം.

തദേഭിഃ കാരണൈരാശ്രയേത—

'പാർഷ്ണിഗ്രാഹ മാസാരം മധ്യമമുദാസീനം വാ പ്രതിപാദയിഷ്യാമി. സാമന്താടവികതത്കുലീനാപരുദ്ധാനാം അന്യതമേനാസ്യ രാജ്യം ഹാരയിഷ്യാമി, ഘാതയിഷ്യാമി വാ. കൃത്യപക്ഷോപഗ്രഹേണ വാഽസ്യ ദുർഗേ രാഷ്ട്രേ സ്കന്ധാവാരേ വാ കോപം സമുത്ഥാപയിഷ്യാമി. ശസ്ത്രാഗ്നിരസപ്രണിധാനൈ രൗപനിഷദികൈ വാ യഥേഷ്ടമാസന്നം ഹനിഷ്യാമി. സ്വയമധിഷ്ഠിതേന വാ യോഗപ്രണിധാനേന ക്ഷയവ്യയമേനം ഉപനേഷ്യാമി. ക്ഷയവ്യയപ്രവാസോപതപ്തേ വാഽസ്യ മിത്രവർഗേ സൈന്യേ വാ ക്രമേണോപജാപം പ്രാപ്സ്യാമി, വീവധാസാരപ്രസാരവധേന വാഽസ്യ സ്കന്ധാവാരാവഗ്രഹം കരിഷ്യാമി. ദണ്ഡോപനയേന വാഽസ്യ രന്ധ്രമുത്ഥാപ്യ സർവസന്ദോഹേന പ്രഹരിഷ്യാമി. പ്രതിഹതോത്സാഹേന വാ യഥേഷ്ടം സന്ധിമവാപ്സ്യാമി. മയി പ്രതിബദ്ധസ്യ വാ സർവതഃ കോപാഃ സമുത്ഥാസ്യന്തി. നിരാസാരം വാഽസ്യ മൂലം മിത്രാടവീദണ്ഡൈ രുദ്ഘാതയിഷ്യാമി. മഹതോ വാ ദേശസ്യ യോഗക്ഷേമം ഇഹസ്ഥഃ പാലയിഷ്യാമി. സ്വവിക്ഷിപ്തം മിത്രവിക്ഷിപ്തം വാ മേ സൈന്യം ഇഹസ്ഥസ്യൈകസ്ഥമവിഷഹ്യം ഭവിഷ്യതി. നിമ്നഖാതരാത്രിയുദ്ധവിശാരദം വാ മേ സൈന്യം പഥ്യാബാധമുക്തം ആസന്നേ കർമണി കരിഷ്യതി. വിരുദ്ധദേശകാല മിഹാഗതോ വാ സ്വയമേവ ക്ഷയവ്യയാഭ്യാം ന ഭവിഷ്യതി. മഹാക്ഷയവ്യയാഭിഗമ്യോഽയം ദേശോ ദുർഗാടവ്യപസാരബാഹുല്യാൽ, പരേഷാം വ്യാധിപ്രായഃ

**സൈന്യവ്യായാമാനാം അലബ്ധഭൗമശ്ച, തം ആപദ്ഗതഃ പ്രവേക്ഷ്യതി. പ്രവിഷ്ടോ വാ ന നിർഗമിഷ്യതി' ഇതി.**

ഇനി ദുർഗ്ഗമാശ്രയിക്കുമ്പോഴും ഇങ്ങനെ ഉള്ള കാരണങ്ങളും ഉളവാകിൽ ആശ്രയിപ്പൂ:—

(i) അഭിയോക്താവിന്ന പ്രതിയായ്[13] പാർഷ്ണിഗ്രാഹനെത്താൻ, ആസാരനെത്താൻ, മദ്ധ്യമനെത്താൻ, ഉദാസീനനെത്താൻ[14] കൊണ്ടു പട എടുപ്പിക്കലാമെന്റു തോന്റുകിലും;

(ii) അന്റിയെ സാമന്തൻ, ആടവികൻ, അഭിയോക്താവിൻ കുലത്തിലൊള്ള രാജപുത്രൻ, അപരുദ്ധൻ എന്റിവരുളിൽ ഒരുത്തനെക്കൊണ്ടു രാജ്യം പറിപ്പിക്ക താൻ, കെട്ടുചുട്ട† ചെയ്ക[14a] താൻ ഒന്റു ഉണ്ടാമെന്റു തോന്റുകിലും;

(iii) അന്റിയെ അഭിയോക്താവിന്റെ കൃത്യപക്ഷത്തെ[15] സാമദാനഭേദങ്ങളെക്കൊണ്ടു‡ സ്വീകരിച്ചു അഭിയോക്താവിന്റെ ദുർഗ്ഗത്തി[ൽ താൻ][15a] രാഷ്ട്രത്തിൽ താൻ പടവീട്ടിൽ താൻ ബാഹ്യാഭ്യന്തര ലക്ഷണമായൊള്ള കോപം ചെയ്യിക്കലാമെന്റു തോന്റുകിലും;

---

† ചുട M. ചുട്ട(ട്?) G.

‡ -ഭേദമാന- G.

13. എതിരായി.

14. പാർഷ്ണിഗ്രാഹാദികളുടെ വിവരണത്തിന്ന് അധി. 6 നോക്കുക.

14a. ചെയ്യിക്ക എന്നാണ് വേണ്ടതു്.

15. അമാത്യാദികൾ.

15a. 'ദുർഗ്ഗത്തിലും' എന്നു മാതൃകകളിൽ.

(iv) അന്റിയെ ശസ്ത്രാഗ്നിരസപ്രണിധികളെക്കൊണ്ടും ഔപനിഷദത്തിൽ[16] ചൊല്ലിന യോഗങ്ങളെക്കൊണ്ടും വാനിച്ചുവണ്ണം അനുസന്നനായിരുന്ന ഇവനെക്കൊന്റുകളയാമെന്റു തോന്റുകിലും;

(v) അന്റിയെ എന്നാലധിഷ്ഠിതരായിരുന്ന യോഗപുരുഷരെക്കൊണ്ടു വിട്ടു ഇവനെ ക്ഷയം ചെലുത്താ[16a]മെന്റു തോന്റുകിലും;

(vi) അന്റിയെ അഭിയോക്താവിനുടെ മിത്രൻ താൻ പട താൻ ക്ഷയവ്യയപ്രയാസങ്ങളുളവായ് ക്ലേശപ്പെട്ടിരുന്നവരെ[17], സ്വഭാവമായ് ക്രമത്താലേ മെലിച്ചുകൊള്ളാമെന്റു തോന്റുകിലും;

(vii) അന്റിയെ അഭിയോക്താവിനുടെ വീവധം, ആസാരം* [പ്രസാരം][17a] എന്നിവറ്റെ ചെറുത്തു ഇവനുടെ പടവീട്ടിനുപരോധം ചെയ്യാമെന്റു തോന്റുകിലും[18]— [വീവധമാവിതു തന്നുടെ ദേശത്തുനിന്നു വരും ചോറുമുപകരണവും. ആസാരമാവിതു മിത്രബലം. പ്രസാരമാവിതു ഘാസവും[19] ഇന്ധനവുമെന്റിത്യാദികം—ഇവ ചെറുത്തു പടവീട്ടിനുപരോധം ചെയ്യാൽ കടകസന്ധി ചെയ്തുകൊള്ളാമെന്റു തോന്റുകിലും];

(viii) അന്റിയെ ദുർഗ്ഗമായിരുന്ന പട അഭിയോക്താവിൻ പടവീട്ടിൽ കൊടുത്തു പോക്കി അവനോടു രന്ധ്ര[19a]മൊണ്ടാമപ്പോഴം

---

* ആസാരം M. V.

16. ഇവയെല്ലാം ഔപനിഷദികാധികരണത്തിൽ (XIV) പറയുന്നു.

16a. ഇവനെ ക്ഷയം വരുത്താം.

17. ക്ലേശപ്പെട്ടിരുന്ന മിത്രാദികളെ എന്നർത്ഥം.

17a. പകർപ്പുകളിൽ കാണുന്നില്ല. വ്യാഖ്യാനം താഴെ വരുന്നുണ്ട്.

18. ഇതിന്റെ വിവരണമാണ് ഇനി വലയത്തിൽ വരുന്ന ഭാഗം.

19. പുല്ല്.

19a. ഛിദ്രം. അപകടത്തിന്ന താൽപര്യം.

മററൊഴിഞ്ഞ പട എനിക്കുള്ളതെല്ലാം കൂട്ടിക്കൊണ്ട് ദുർഗ്ഗത്തിൽനിന്നു പുറപ്പെട്ടു പററിക്കൊണ്ടു അഭിയോക്താവിനെ പ്രഹരിക്കാമെൻറു തോൻറുകിലും;

(ix) അൻറിയെ അഭിയോക്താവിൻെറ ഉത്സാഹം പ്രതിഹതമാക്കി യഥേഷ്ടം സന്ധി ചെയ്തുകൊൾവൂ*എൻറു തോൻറുകിലും;

(x) അൻറിയെ അഭിയോക്താവു തന്നിൽപ്പട്ടിരിക്കെച്ചെയ്യേ[20] മററൊഴിഞ്ഞ ശത്രുക്കൾ എല്ലാടത്തുമുള്ളവരുടെ കോപം ഇവന്നുണ്ടാം; അതിവന്നു പിഴപ്പുവരുമെന്നു തോൻറുകിലും;

(xi) അൻറിയെ നിരാശാസാരമായിരുന്ന അഭിയോക്താവിൻെറ മൂലബാധാനം മിത്രാടവികന്മാരുടെ പടകൊണ്ടു കെടുപ്പനെന്നു തോൻറുകിലും;

(xii) എനിക്കു പിന്നൽ മഹാനായുള്ള ദേശത്തിന്നു യോഗക്ഷേമം ദുർഗ്ഗത്തിലിരുന്നു ചെയ്തുകൊൾവനെന്നു തോൻറുകിലും;

(xiii) അൻറിയെ എന്നുടെ കാര്യത്തിന്നായും എൻമിത്രകാര്യത്തിന്നായും വിക്ഷിപ്തമായിരുന്ന[21] എന്നുടെ പട, ഞാൻ ഈ ദുർഗ്ഗത്തിലിരുന്നാൽ എനിക്കു ഒരുത്തിരിയായ്[22] കൂട്ടവിളും ചെയ്യു ശത്രുതോൽ പീഡിക്കരുതെന്നുവണ്ണവുമാം എൻറു തോൻറുകിലും;

---

* സന്ധി ചെയ്‌വ G.

20. തന്നോടു യുദ്ധം നടത്തിക്കൊണ്ടിരിക്കെ.

21. അയയ്ക്കപ്പെട്ട.

22. ഒരു ലിപ്പിയിൽ. പല ലിപ്പിയിലും വന്നിട്ടുണ്ട്. 'എനിക്കു പട ഒരുത്തിരി' എന്നാണ് പകർപ്പുകളിൽ. അർത്ഥബോധത്തിനു വിഘാതമാകയാൽ 'പട' വിട്ടിരിക്കയാണ്.

ചെയ്യും; പടപാറി* ക്കൊൾവാനായ്ക്കൊണ്ടു നില്ക്ക നന്നല്ല; അകിന്റ മയാൽ ഇതിനിൽ വരുംപോഴേക്† ആപൽഗതനായ് വന്റു പുകവിതു; പുക്കാലെൻറും പിന്നെ പുറപ്പെടുവതരുതു, എന്റു തോന്റുകിലും;— എന്റിച്ചൊന്ന കാരണങ്ങൾ തോന്റുകിൽ ദുർഗ്ഗം പുക്കിരിപ്പിതു.

കാരണാഭാവേ ബലസമുച്ഛ്രയേ വാ പരസ്യ ദുർഗ-മുത്സൃജ്യാപഗച്ഛേൽ. അഗ്നിപതംഗവദമിത്രേ വാ പ്രവിശേൽ. അന്യതരസിദ്ധിർ ഹി ത്യക്താത്മനോ ഭവതി' ഇത്യാചാര്യാഃ.

മൂലം: നേതി കൌടല്യഃ. സന്ധേയതാം ആത്മനഃ പരസ്യ [illegible]ഭ്യ സന്ധീയേത. വിപര്യയേ വിക്രമേണ സിദ്ധിം [illegible]പസാരം വാ ലിപ്സേത.

ചൊന്ന‡ കാരണമില്ലാകിലും ദുർഗ്ഗത്തിലിരുന്നുകൊള്ളരുതാത ളവ് അമിത്രോഗനാവിനുക്ക പട പെരുതെന്റു തോന്റുകിലും ദുർഗ്ഗം വിട്ടുപോവിതു. അൻറിയെ തീയിൽ പതംഗം പായുന്നതാകരെക്കണക്കെ[25] ശത്രുപ്പടയിൽ ചെൻറു ചാവിതു. പായുന്നാൽ ശത്രുവിനുക്ക താൻ തനക്കു താൻ ഒരുത്തൎക്ക് സിദ്ധി വരും എൻറു. വിളക്കു കെടുക താൻ ചാക താൻ വരും; അക്കണക്കെ ഒരുത്തൎക്ക് സിദ്ധിവരും—എൻറു ആചാര്യന്മാർപക്ഷം.

* ചെയ്യും പാറി G.

† വരുമ്പൊഴന്ന(പൊൾ?) M. V.

‡ ഇച്ചൊന്ന G.

25. പാറന തീയിലെയ്ക്കു പായുമ്പോലെ.

അതല്ലെൻറു കൗടല്യൻ പക്ഷം. തനക്കും പരനും സന്ധേയതയെ* പ്രതിപത്തി[25a] ചെയ്യു, [സന്ധേയത എൻറവാറു, തനക്കു ഒരു ദോഷമില്ലാമയും, പരൻ ധർമ്മവിജയി എന്നതുമും പ്രതിപത്തി ചെയ്യു], സന്ധിചെയ്യിതു. വിപരീതമാകിൽ എൻറവാറ, താൻ പെരുക അപരാധി ആവിതു താൻ, അവൻ[25b] അധർമ്മവിജയി†യാവിതു താൻ ചെയ്യിൽ വിക്രമംകൊണ്ടു സിദ്ധി[26] നിനൈപ്പിതു താൻ, വേങ്ങിപ്പോവിതു[26a] താൻ ഒൻറു ചെയ്'വിതു.

[എൻറു ബലവതാ വിഗൃഹ്യോപരോധഹേതവഃ എൻറും സൂത്രം മുടിഞ്ഞതിതു.]

## [2. ദണ്ഡോപനതവൃത്തം.]

സന്ധേയസ്യ വാ ദൂതം പ്രേഷയേൽ. തേന വാ പ്രേഷിതം അർത്ഥമാനാഭ്യാം സൽകൃത്യ ബ്രൂയാൽ—'ഇദം രാജ്ഞഃ പണ്യാഗാരം, ഇദം ദേവീകുമാരാണാം ദേവീകുമാരവചനാൽ, ഇദം രാജ്യം അഹം ച ത്വദർപ്പണഃ' ഇതി.

ലബ്ധസംശ്രയഃ സമയാചാരികവൽ ഭർത്തരി വർത്തേത. ദുർഗ്ഗാണി ച കർമ്മാ,ണ്യാവാഹ,വിവാഹ,പുത്രാഭിഷേ-

* സന്ധേയതയെ M. V. G.

† അന്യവിജയി! M, V. അന്യവിജയിനീ! G.

25a. സന്ധിയുണ്ടാക്കുന്നതിനു വഴിയുണ്ടാക്കി.

25b. പരൻ.

26. മൂലത്തിൽ സന്ധി എന്നു പാഠാന്തരം.

26a. ഒഴിഞ്ഞുപോകിക.

കൎശനപണ്യ,ഹസ്തിഗ്രഹണ,സേതു,യാത്രാ,വിഹാരഗമനാനി ചാനുജ്ഞാതഃ കുർവീത. സ്വഭൂമ്യവസ്ഥിതപ്രകൃതിസന്ധിം ഉപഘാതം അപസൃതേഷു വാ സമനുജ്ഞാതഃ കുർവീത. ദുഷ്ടപൗരജാനപദോ വാ ന്യായവൃത്തിരന്യാം ഭൂമിം യാചേത. ദൂഷ്യവദുപാംശുദണ്ഡേന വാ പ്രതികുർവീത. ഉചിതാം വാ മിത്രാൽ ഭൂമിം ദീയമാനാം ന പ്രതിഗൃഹ്ണീയാൽ മന്ത്രി,പുരോഹിത,സേനാപതി,യുവരാജാനാമന്യതമം, അദൃശ്യമാനേ ഭർത്തരി പശ്യേൽ. യഥാശക്തി ചോപകുര്യാൽ. ദൈവതസ്വസ്തിവാചനേഷു തൽപരാ ആശിഷോ വാചയേൽ സർവത്രാത്മനിസർഗം ഗുണം ബ്രൂയാൽ.

'ദണ്ഡോപനതവൃത്ത'മെന്നിതു സൂത്രം. ദണ്ഡിനാൽ അധഃകൃതനായിരുന്നവനുടെ അനുഷ്ഠാനം ചൊല്ലിന്റിതെന്നിതു സൂത്രാർത്ഥം. സംബന്ധമാവിതു, ജ്യായാൻ സന്ധിം ചെയ്യാതൊഴിവോനാകിൽ ദണ്ഡോപനതവൃത്തം താൻ ആത്മബലിയനുയോഗം താൻ ഒന്റു ചെയ്യിതു [എന്റു] കീഴ് ചൊല്ലിതു.[27] ദണ്ഡോപനതവൃത്തത്തെ ചൊല്ലീതില്ല. അതിപ്പോൾ† ചൊല്ലിന്റിതെന്നിതു സംബന്ധം.

---

† പ്പോൾ V.

27. 'ചെയ്യിതു കീഴ് ചൊല്ലിതു' എന്നു എല്ലാ മാതൃകകളിലും കാണുന്നു. പാഠം 'ചെയ്യുതു' എന്നാകിലാൽ 'എന്റു' കൂടാതെ കഴിയും.

അഭിയോഗിക്കിന്റവൻ ധർമ്മവിജയി, സന്ധേയനെന്റു തോന്റുകിൽ, അവന്ന ഉത്തരത്തെയും കൊടുത്തു പോക്കവിതു. അവൻ പക്കൽ നിന്റു വന്നിന്റ ഉത്തമനെ ധനം കൊടുത്തും സൽക്കാരം ചെയ്തും കൊണ്ടൊടിച്ചെച്ചൊല്ലുവിതു—'ഇതു രാജാവിന്ന പ്രാകടം[28] ഞാൻ കൊടുത്തു പോകിന്റിതു*. എന്നുടെ ദേവിയും മക്കളും രാജാവിനുടെ ദേവികം മക്കൾക്കും കൊടുത്തു പോകിന്റ† പ്രാകടം ഇവ്വു. രാജ്യവുമെന്നായും രാജാവിന്ന കൊടുത്തേൻ. കണ്ടുകൊൾക' എന്റു ചൊല്ലി പ്രാകടവും കൊടുത്തു സന്ധി ചെയ്തു സംശ്രയം ലബ്ധമാക്കിയാൽ§, അനന്തരം സമയാചാരിക[29]ത്തിൽ ചൊല്ലിന്റവണ്ണം സ്വാമിയെ പ്രതി[29a] ഭൃത്യൻ ഇരിക്കമാറിരിപ്പിതു. ഇരിക്കുമാറാവിതു:—ദുർഗ്ഗാദികർമ്മങ്ങൾ, ആവാഹവും, വിവാഹവും[29b], പുത്രാഭിഷേകം, കുതിര വിലെക്കു കൊൾകയും, ആനകെട്ടമും, സത്രവും [അതാവിതു യാഗാർത്ഥമായൊരു ദീക്ഷയും], യാത്രയും, വിഹാരമാവിതു മാൻ അവി എന്റിത്യാദിയും[30]—ദുർഗ്ഗാ

---

* പോകിന്നിതു M, V. —ന്റിതു G.

† പോകന്ന M, V. പോകിന്റ G.

§ ലബ്ധമായാൽ M, V, G.

28. സമ്മാനം. (പണ്യാഗാരം എന്ന മൂലം. അതിലുള്ള വിശിഷ്ടമെന്നു എന്ന താൽപര്യം.) *cf.* 'ഞാൻ നൽകിന പാകമെന്തെന്റതു ചൊല്ലേൻ്താൻ'—ഭാ. ച. 131-11.

29. അധി. 5, പ്രക. 93.

29a. *cf.* 'ഇവ്വണ്ണത്തെ പ്രതി നോക്കിനിന്റു'—ഉ. പ്ര., ദേ. 57.

29b. ആവാഹം കന്യാസ്വീകരണം. വിവാഹം കന്യാദാനം.

30. അവി—ആട്ട്. മാൻ, ആട്ട് മുതലായവയെ വേട്ടയാടൽ എന്നാണാശയം.

ളാ[35a] പ്രലോഭനത്തെദ്ദേശത്താൻ‡ കാൺപിച്ചു രാജാവിനെക്കാണ്മാൻ അവസരമില്ലയാകിൽ*[36]. തന്നുടയ ശക്തിക്ക തക്കളവു ധനവും രാജാവിന്നു കൊടുപ്പിച്ചു. ദേവാരാധനത്തിലും ബ്രാഹ്മണരെ ഊട്ടി സ്വസ്തിവാചനം ചെയ്യുമേടത്തും, ബ്രാഹ്മണരെക്കൊണ്ടു രാജാവിന്നു ആശി ചൊല്ലിപ്പിച്ചു. എല്ലാടത്തും ആത്മനിസർഗ്ഗം[37] ചൊല്ലുവിച്ചു എൻറവാറ്, സ്നാനഭോജനാദികൾ ചെയ്താൽ, 'സ്വാമി സ്നാനഭോജനാദികൾ ചെയ്യപ്പോൾ[38] ഞാൻ സ്നാനഭോജനാദികൾ ചെയ്‌വൻ' എൻറു†[38a] ചൊല്ലുവിച്ചു ഇങ്ങളും സ്തുതിപ്പിച്ചു.

ഇനി ശ്ലോകം—

സംയുക്തബലവത്സേവീ
വിരുദ്ധഃ ശങ്കിതാദിഭിഃ
വർത്തേത ദണ്ഡോപനതോ
ഭർത്തര്യേവമവസ്ഥിതഃ.

---

‡ ഞാനും M, V.

* —ക്കിൽ M, V.

† ചെയ്യുന്റു G.

35a. എന്നിവരിൽ.

36. മന്ത്രി മുതലായവരെ സ്വാമി കാൺകെ സന്ദർശിപ്പാൻ പാടില്ല എന്നാണു മൂലത്തിൽ.

37. ആത്മസമർപ്പണം.

38. ചെയ്യുമ്പോൾ അഥവാ ചെയ്തുകഴിഞ്ഞാൽ എന്നർത്ഥത്തിൽ.

38a. 'ചെയ്യുന്റു' എന്ന G പാഠം ശരിയാണെങ്കിൽ അതു കാലസാമീപ്യം കാണിപ്പാൻ വ്യവഹാരത്തിൽ ഭൂതപ്രയോഗമാണെന്നു കല്പിക്കണം. 'സ്വാമി...ചെയ്യപ്പോൾ' എന്ന പ്രയോഗം ഈ ഊഹത്തെ ബലപ്പെടുത്തുന്നു. M, V കൾ 'ചെയ്യൻ' എന്നാണു എഴുതുന്നതു. 'ഞാൻ' V യിൽ കാണുന്നില്ല.

ശ്ലോകാൎത്ഥമാവിതു— സംയുക്തരാവോർ യൗനമൗഖാദി* സംബന്ധവഴിമേൽ[39] സംബദ്ധരായുള്ളവർ†. ബലവത്തുക്കളാവോർ ശക്തിസമ്പന്നരായുള്ള മഹാമാത്രർ[39a]. അവരാൽ അനുഗ്രഹീതനായിട്ടിരിപ്പിതു. അവസ്ഥിതനായി[40] ദണ്ഡോപനതൻ സ്വാമിയിനെ പ്രതി[41] വൎത്തിപ്പിതു.

[ദണ്ഡോപനതവൃത്തമാകിന്റ സൂത്രവും പതിനഞ്ചാമധ്യായവും മുടിഞ്ഞിതു.]



---

* യൗവനമൗഖാദി (?) M, V, G.

† സംബന്ധമായുള്ളവർ M. V. –രായുള്ളവർ G.

39. യോനിബന്ധം, പാരമ്പര്യബന്ധം എന്നിവ വഴി. യോനി > യൗനം. മുഖം > മൗഖം.

39a. സ്വാമിയെ സംബന്ധിച്ചവരാണ് ഒരു കൂട്ടം.

40. ഇപ്രകാരം സ്ഥിതിചെയ്തു എന്നർത്ഥം. 'ഉപഹിതനായ' വിശേഷിപ്പ്' എന്ന മൂലഭാഗം വിട്ടിരിക്കുന്നു.

41. നേര്. cf. സം. പ്രതി (സം.).

# പ്രകരണം 121. ദണ്ഡോപനായിവൃത്തം.

---

**അനുജ്ഞാതസ്സ്വധീരണ്യോർദ്ദേശകരം ബലവാൻ വിജിഗീഷമാണോ, യതഃ സ്വഭൂമിഃ സ്വർത്തുവൃത്തിശ്ച സ്വസൈന്യാനാം അദുർഗാപസാരഃ ശത്രുപാർഷ്ണിരനാസാരശ്ച, തതോ യായാൽ. വിപര്യയേ കൃതപ്രതീകാരോ യായാൽ.**

'ദണ്ഡോപനായിവൃത്തമെന്നിതു' സൂത്രം. പടകൊണ്ടു് അനന്തരൈകാന്തര[ര]ായുള്ള[1] പ്രകൃതികളെ ഒതുക്ക*മവൻ ദണ്ഡോപനായി ആവോ.[2] അവന്റെയ അനുഷ്ഠാനം ചൊല്ലിൻറിതെന്നിതു സൂത്രാർത്ഥം. സംബന്ധമാവിതു, വിജിഗീഷു ദണ്ഡോപനതനാം നാറ്† അനുഷ്ഠിക്കുമാറു ചൊല്ലി; [ഇപ്പോൾ ദണ്ഡോപനായിയായ്][2a] അനുഷ്ഠിക്കുമാറു ചൊല്ലിൻറിതെന്നിതു സംബന്ധം.

---

* ഒക്കുമവൻ M. V. G യിൽ ഇതെഴുതി വണക്കുമവൻ എന്നു തിരുത്തിക്കാണുന്നു.

† —നതനായാൽ M. V.

1. അനന്തരർ—അനന്തരദേശത്തുള്ളവർ (ശത്രുക്കൾ). ഏകാന്തരർ—ഒന്നിടവിട്ട ദേശത്തുള്ളവർ (മിത്രങ്ങൾ). 'ഏകാന്തരായുള്ള' എന്നു പകർപ്പുകളിൽ.

2. ശത്രുക്കളെ ബലാൽക്കാരേണ പിടിച്ചുകൊണ്ടുവരുന്നവൻ എന്നും അർത്ഥം കാണുന്നു.

2a. സന്ദർഭം നോക്കിച്ചേർത്തതാണു്; മാതൃകകളിൽ ഇല്ല.

വിജിഗീഷു, യാതവ്യനാൽ§ പൊന്നിന്നു കൊടുത്തുപോക്കിയവൻ, താമേ[2b]ന്നേറ്റു അവനാൽ അനുജ്ഞാതനായവൻ, ഇന്നു കൊടുത്തു പോക്കിയ പൊൻ തനിക്കു കൊണ്ടെല്ലാതൊഴിഞ്ഞതിന്നു തക്കവ്വ യാതവ്യനുപഭോഗം വരുമേ, ബലവാനായിരുന്ന വിജിഗീഷു യാതവ്യനൊത്തൊരുത്തനെ യാതൊരുപായത്താൽ സാധിപ്പിതു, അവനെ അവ്വണ്ണം സാധിപ്പാൻ ഇച്ഛയുള്ളോനാ[യ്] യാതവ്യന്മേൽ പട എടുപ്പിതു[3]. പല യാതവ്യരുളരാകിൽ, യാവനൊരുത്തന്മേൽ പട എടുക്കമ്പോഴും തന്നെയ ഭൂമിയുടെ പോകലാവിതു, നല്ല കാലത്തു പോകാവിതു, കൊററവും ക്ഷയം[4] കുറവിൻറിയെ പോകലാവിതു*[4a]—ഇങ്ങനെയായ്ത്ത യാതവ്യന്മേൽ പട എടുപ്പിതു. അതെയുമല്ല, യാതവ്യനക്കു ദുർഗ്ഗവും അപസാരമുമിൻറിയെ[5] ഇരിപ്പിതു, വിജിഗീഷുതനക്കു പാർഷ്ണിഗ്രാഹനും യാതവ്യനും ആസാരമിൻറിയെ ഇരിപ്പിതു യാവനൊരുത്തന്മേൽ പോയാൽ, അവ[നെ] നോക്കി പട എടുപ്പിതു. സ്വഭൂമിയുടെ, നല്ല

---

§ യാതവ്യനെ M. V. G.

* –ലാവിതു(ം) ചെയ്തു M. V. G.

2b. താമേ, തന്നവൻ എന്ന വിവക്ഷിതത്തിലാണ്. സാധാരണ നിഷേധാർത്ഥമാണല്ലോ. cf. 'താമോനോ തമമോ', ലി. ഉ. പ. 151. G യിൽ 'താമൻ' എന്ന് എഴുതി 'താമാൻ' തിരുത്തിയിരിക്കുന്നു. 'താമൻ' എന്നതിനെ 'തമൻ' എന്നാക്കി യാലും ഫലം ഒന്നുതന്നെ. പുരുഷപ്രത്യയമേ ഉള്ളൂ, നിഷേധപ്രത്യയം അന്തർഭവിച്ചിട്ടില്ല എന്ന കല്പിക്കണം.

3. വളരെ ക്ലിഷ്ടമായ വാക്യഘടന. 'സന്ധിപ്രകാരം ഹിരണ്യം കൊടുക്കാമെന്നു സമ്മതിച്ചിട്ട് പിന്നെ അതു കൊടുക്കാതെ തന്നിട്ടു വെറുപ്പുണ്ടാക്കിയ ശത്രുവിനെ ജയിപ്പാൻ ഇച്ഛിക്കുന്ന ബലവാനായ വിജിഗീഷുവിനെപ്പററിയാണ് പറയുന്നത് (cf. കെ. വി. എം., പേ. 553). വിജിഗീഷു, യാതവ്യൻ ഈ പദങ്ങളുടെ ആവർത്തനമാണ് അധികം കഷ്ടപ്പെടുത്തുന്നത്.

4. ശൈലി നോക്കുക. ക്ഷയം കക്ഷണാർത്ഥകം തന്നെ.

4a. 'ചെയ്തു' എന്നിവിടെ മാതൃകകളിൽ കാണുന്നത് വിട്ടിരിക്കുന്നു.

5. കടന്നുപോകാനുള്ള മാർഗ്ഗമില്ലാതെ.

കാലത്തു്, എൻറിച്ചൊന്ന ജാതി പോവാനതാകിൽ† ഭൂമ്യാദികം [ങ്ങം] പാർഷ്ണിഗ്രാഹാദികൾക്കും പ്രതികാരം ചെയ്യപ്പോവിതു.

**സാമദാനാഭ്യാം ദുർബ്ബലാനുപനമയേൽ. ഭേദദണ്ഡാഭ്യാം ബലവതഃ.**

**നിയോഗവികല്പസമുച്ചയൈശ്ചോപായാനാം അനന്തരൈകാന്തരാഃ പ്രകൃതീഃ സാധയേൽ.**

**ഗ്രാമാരണ്യോപജീവിവ്രജവണിക്പഥാനുപാലനം ഉജ്ഝിതാപസൃതാപകാരിണാം ചാർപ്പണം ഇതി സാന്ത്വമാചരേൽ.**

**ഭൂമിദ്രവ്യകന്യാദാനം അഭയസ്യ ചേതി ദാനമാചരേൽ.**

യാതവ്യന്മാരെ വണക്കുവാൻ[5a] ഉപായങ്ങൾ ചൊല്ലിൻറിതു. ദുർബ്ബലരായുള്ളവരെ സാമദാനം കൊണ്ടു വണക്കുവിതു. ബലവത്തുക്കളെ ഭേദദണ്ഡം കൊണ്ടു വണക്കുവിതു. സമരെയും ദാനഭേദം‡ കൊണ്ടു വണക്കുമാറു ഉദ്യമിച്ചുകൊൾക.

---

† പോവതാകിൽ G.

‡ സാമഭേദം G.

5a. (പ്രയോ.) കീഴിലാക്കുവാൻ. < വണങ്ങ് 'കുനിയ്'—(ക. ബഗ്ഗു) To bend, yield, worship—T. Lex.). ആദ്യാന്താർത്ഥം കമ്പിട്ടിരുന്നതിൽനിന്നു വന്നതു.

ഇനി ഉപായങ്ങളുടെ നിയോഗം, വികല്പം, സമുച്ചയം എൻറി മൂൻറുംകൊണ്ടു അനന്തരൈകാന്ത[ര]രായുള്ള പ്രകൃതികളെയും സാധിപ്പിതു. നിയോഗമാവിതു, ഒരുപായമേ നിയമിച്ചു നിയോഗിക്കുമതു. വികല്പം [ഇതു]താൻ† മറ്റൊൻറു താൻ പ്രയോഗിക്കുമെൻറവാറു[6]. പുരുഷസ്വഭാവങ്ങളുക്കു തക്കവാറു ഒരുത്തനിൽ സാമമേ പ്രയോഗിപ്പിതു. ഒരുത്തനിൽ സാമം താൻ ഭേദം താൻ പ്രയോഗിപ്പിതു. ഒരുത്തനിൽ സാമഭേദംകൊണ്ടു സാധിപ്പിതു അനന്തരൈകാന്ത[ര]രായുള്ളവരെ.

ഇനി സാമരൂപം ചൊല്ലിൻറിതു. ദുർബ്ബലനായുള്ള വിജിഗീഷു യാതവ്യൻ കളഞ്ഞുപോയ ഗോമഹിഷാദികളെയും, താമേ[7] പോയ ദാസീദാസാദികളെയും, യാതവ്യനു അപകാരം ചെയ്തിട്ടു പോയ ദൂഷ്യാദികളെയും യാതവ്യനെ[8] കൊടുപ്പിതു. ഇതു സാമം.

ദാനമാവിതു—ഭൂമി കൊടുപ്പിതു. അശ്വം കൊടുപ്പിതു. പൊൻ കൊടുപ്പിതു. ദ്രവ്യം കൊടുപ്പിതു.

**സാമന്ത,ാടവിക,തത്കുലീന,ാവരുദ്ധാനാം അന്യത–**
**മോപഗ്രഹണേ കോശദണ്ഡഭൂമിദായയാചനമിതി ഭേദ–**
**മാചരേത്.**

---

† വികല്പം താൻ M, V, G.

6. വികല്പം എന്നാൽ ഏതെങ്കിലും ഒന്നു പ്രയോഗിക്കുക എന്നർത്ഥം.

7. താനേ (എ. വ.).

8. യാതവ്യപദത്തിന്റെ ആവർത്തനം ഉപേക്ഷണീയമായിരിക്കുന്നു. സർവ്വനാമങ്ങളുടെ പ്രയോഗം വാക്യങ്ങളിൽ കുറെ ചുരുക്കമാണ്. (cf. f. n. 3).

**പ്രകാശ,കൂട,തൂഷ്ണീംയുദ്ധ,ദുർഗ്ഗലംഭോപായൈഃ അമിത്രപ്രഗ്രഹണമിതി ദണ്ഡമാചരേൽ.**

ഭേദമാവിതു—യാതവ്യന്റെ സാമന്താടവികർ, തൽകുലീനൻ[9], അവരുദ്ധൻ[10] എന്നിവ[ർ]കളിലൊരുത്തനെ[11] സ്വീകരിച്ചു ഭണ്ഡാരവും, പടയും, ഭൂമിയും, ദായവും അവരെക്കൊണ്ടു യാതവ്യനെ വേണ്ടുവിതു[12]. അവയിൽ ദായം തൽകുലീനനെയും, അവരുദ്ധനെയും കൊണ്ടു വേണ്ടുവിതു.

ദണ്ഡം പ്രയോഗിക്കുമാറാവിതു—പ്രകാശയുദ്ധം, കൂടയുദ്ധം, ദുർഗ്ഗലംഭോപായം[12a] മേൽ ചൊല്ലിന്റവകൊണ്ടു ശത്രുവിനെ വലിയ[13]പ്പിടിച്ചു കൊൾവിതു. എന്റിവണ്ണം വണക്കപ്പെട്ടിരുന്ന യാതവ്യന്മാരെക്കൊണ്ടുപയോഗിക്കുമാറാവിതു.[14]

**ഏവമുത്സാഹവതോ ദണ്ഡോപകാരിണഃ സ്ഥാപയേത്, സ്വപ്രഭാവതഃ കോശോപകാരിണഃ, പ്രജ്ഞാവതോ ഭൂമ്യുപകാരിണഃ.**

---

† -ന്നിവകളാ G.

9. അവന്റെ കുടുംബക്കാരൻ.

10. യാതവ്യന്റെ പുത്രാദികൾ (നിയന്ത്രിക്കപ്പെട്ടവർ).

11. ഇവരിൽ ഒരാളെ.

12. യാചിക്കണം.

12a. കോട്ടപിടിക്കാനുള്ള ഉപായം. തൂഷ്ണീംയുദ്ധം വിട്ടു.

13. ബലാൽക്കാരമായി.

14. യാതവ്യന്മാരെ കീഴടക്കാനുള്ള ദണ്ഡാചരണമാണിതു് എന്നാണു് മൂലത്തിലെ ആശയം. വ്യാഖ്യാതാവിന്റെ പാഠം വ്യത്യസ്തമായിരുന്നു.

തേഷാം പണ്യപത്തനഗ്രാമഖനിസഞ്ജാതേന രത്നസാരഫൽഗുകുപ്യേന ദ്രവ്യഹസ്തിവനവ്രജസമുത്ഥേന യാനവാഹനേന വാ യദ് ബഹുശ ഉപകരോതി, തച്ചിത്രഭോഗം; യദ് ദണ്ഡേന കോശേന വാ മഹദുപകരോതി തന്മഹാഭോഗം; യദ് ദണ്ഡകോശഭൂമിഭിരുപകരോതി, തത് സർവ്വഭോഗം.

യദമിത്രമേകതഃ പ്രതികരോതി, തദേകതോ ഭോഗി. യദമിത്രം ആസാരം ചാപകരോതി, തദുഭയതോഭോഗി. യദമിത്രാസാരപ്രതിവേശാടവികാൻ സർവതഃ പ്രതികരോതി, തത് സർവതോഭോഗി.

ഇവ്വണ്ണം സാമാദികളാൽ വണക്കപ്പെട്ടിരുന്ന ഉത്സാഹമുടയ യാതവ്യന്മാരെ ദണ്ഡോപകാരികളാക്കി നിറുത്തുവിതു, എൻറവാറു വിക്രമസാധ്യമായുള്ള കാര്യത്തിൽ നിറുത്തുവിതു. പ്രഭാവമുള്ളവരായുള്ളവരെ ധനോപകാരികളാക്കി നിറുത്തുവിതു. പ്രജ്ഞാവത്തുക്കളെ ഭൂമ്യുപകാരികളായ് നിറുത്തുവിതു.[15]

ദണ്ഡോപനതന്മാർക്ക് ഉപകാരഭേദവഴിമേൽ സംജ്ഞാഭേദം ചൊല്ലിന്റിതു. ദണ്ഡോപനതന്മാരിൽ യാവനൊരുത്തൻ പണ്യപത്തനത്തിലും ഖനിയിലും ഉണ്ടാകിന്റ രത്നം, സാരം[16], ഫൽഗു[17], കുപ്യം[18]

---

15. യാതവ്യന്മാരെ സ്വഭാവം നോക്കി സൈന്യം, ധനം, ഭൂമി ഇവകൊണ്ടു തനിക്കുപകാരികളാക്കി നിർത്തണം.

16. ചന്ദനാദികൾ.

17. ശംഖാദികൾ.

18. വസ്ത്രാദികൾ.

എന്നിവയും, ദ്രവ്യവനം ഹസ്തിവനം, വ്രജം എന്നിവററിൽ ഉളവാകിന്റ യാനവാഹനങ്ങ[ളും] കൊണ്ട്† പലമുറയായ് കൊടുത്തുപകരിപ്പോൻ, (i) ചിത്രഭോഗമിത്രൻ[19] അവനക്ക പേർ. യാവനൊരുത്തൻ പടയും ഭണ്ഡാരവും കൊടുത്തു പെരിക ഉപകരിപ്പോൻ, അവൻ (ii) മഹാഭോഗമിത്രൻ എന്മോൻ[19a]. യാവനൊരുത്തൻ പടയും, ഭണ്ഡാരവും, ഭൂമിയും, കൊടുത്തുപകരിപ്പോൻ, അവൻ (iii) സർവ്വഭോഗമിത്രനെന്മോൻ.‡

യാവനൊരുത്തൻ അമിത്രനൊരുത്തനെ ചെറുപ്പോൻ, അവൻ (iv) ഏകതോഭോഗി. യാവനൊരുത്തൻ വിജിഗീഷുവിനുടെ അമിത്രനെയും ആസാരനെയും[20] ചെറുപ്പോൻ, അവൻ (v) ഉഭയതോഭോഗി. യാവനൊരുത്തൻ അമിത്രനെയും, അവനുടെ ആസാരനെയും പ്രതിവേശനെയും[21] ആടവികന്മാരെയും എണ്മും ചെറുപ്പോൻ, അവൻ (vi) സർവ്വതോഭോഗി.[22]

---

† -നങ്ങൾകൊണ്ടു M. V. G.

‡ എന്നോൻ M. V.

19. പലതരത്തിൽ അനുഭവം—ഉപയോഗം—ഉള്ള മിത്രം എന്നർത്ഥം.

19a. എന്നു പറയുന്നവൻ. > എന്മോൻ.

20. ശത്രുവിന്റെ മിത്രം.

21. പാർശ്വസ്ഥനായ ശത്രു.

22. ഏകതോഭോഗി, ഉഭയതോഭോഗി, സർവ്വതോഭോഗി എന്നിവയ്ക്കു ഒരിടത്തും, രണ്ടിടത്തും, എല്ലാടത്തും ഉപയോഗമുള്ളത് എന്ന ക്രമത്തിൽ അർത്ഥം.

**പാർഷ്ണിഗ്രാഹശ്ചാടവികഃ ശത്രുമുഖ്യഃ ശത്രുർവാ ഭൂമിദാനസാധ്യഃ കശ്ചിദാസാദ്യേത, നിർഗ്ഗുണയാ ഭൂമ്യൈനമുപഗ്രാഹയേൽ, അപ്രതിസംബദ്ധയാ ദുർഗ്ഗസ്ഥം, നിരുപജീവ്യയാടവികം, പ്രത്യാദേയയാ തൽകുലീനം, ശത്രോരപച്ഛിന്നയാ ശത്രോരപരുദ്ധം, നിത്യാമിത്രയാ ശ്രേണീബലം, ബലവൽസാമന്തയാ സംഹതബലം, ഉഭാഭ്യാം യുദ്ധേ പ്രതിലോമം, അലബ്ധവ്യായാമയോത്സാഹിനം, ശൂന്യയാരിപക്ഷീയം, കർശിതയാപവാഹിതം, മഹാക്ഷയവ്യയനിവേശയാ ഗതപ്രത്യാഗതം, അനപാശ്രയയാ പ്രത്യപസൃതം, പരേണാനധിവാസ്യയാ സ്വയമേവ ഭർത്താരമുപഗ്രാഹയേൽ.**

ഇനി ദാനപ്രയോഗത്തിൽ ഭൂമി കൊടുക്കുമാറു ചൊല്ലിന്റിതു. ഇന്നപ്പോൾ, ഇന്നവാറു, ഇന്ന ഭൂമി കൊടുപ്പു† എന്റവുള്ളടം ചൊല്ലിന്റിതു. പാർഷ്ണിഗ്രാഹൻ, ആടവികൻ, ശത്രുമുഖ്യൻ [എന്റവാറു ശത്രുവിന്റെ അമാത്യാദി],[22a] ശത്രു, ഇവരില്ലാമൊരുത്തൻ ഭൂമിദാനസാധ്യനാകിൽ നിർഗ്ഗുണയാമതൊള്ള‡ ഭൂമി കൊടുപ്പിതു. ദുർഗ്ഗസ്ഥനായൊള്ളവനു അവനൊടെ ദുർഗ്ഗത്തിന്നകന്റു[23] ദേശാന്തരവ്യവഹിതയാമയാ

† കൊടുപ്പു M.

‡ മായൊള്ള M, V.

22a. മുഖ്യനായ ശത്രുവെന്ന തെറ്റിദ്ധരിക്കാതിരിപ്പാനാണ് വിവരണം.

23. ദുർഗ്ഗത്തിൽനിന്നകന്ന്. നിന്ന് > ഇന്ന് (നലോപവും ഇകാരദൈർഘ്യവും) > ഇന്ന്. cf. 'മലയിന്ന ചരിലവാറു വീണ ഉടഞ്ഞി'—ഭാഗ. ഭാ. I. പേ. 27. 'ദുർഗ്ഗത്തിന്ന്' എന്നതിനെ ഉദ്ദേശികയായും ഗണിക്കാം. cf. അതിന്നുള്ളു, അതിന്നകമെ. (cf. f. n. 24, പേ. 424).

ഷണ്ഡു കൊടുപ്പിതു. ആടവികനു നിരപസ്രിവ്യായാമയൊള്ളൊന്നു† കൊടുപ്പിതു. നിരപസ്രിവ്യ എന്റവാറു അല്പഫലയായയൊള്ളതു കൊടുപ്പിതു. ശത്രുവിനയെ അവതമനാകിൽ ശത്രുവിടെ[23a] പ്പറിച്ചുകൊണ്ടതേ കൊടുപ്പിതു. ശ്രേണീബലത്തിനു[24] നിത്യാമിത്രയായയൊള്ള ഭൂമി കൊടുപ്പിതു. നിത്യാമിത്രലക്ഷണം[25] കീഴ്ം ചൊല്ലീതു. സംഘബലത്തിനു ബലവൽസാമന്തയായയൊള്ള ഭൂമി കൊടുപ്പിതു. [ശ്രേണീബലത്തൊടു സംഘബലത്തൊടു ഭേദമാവിതു[26]—മുഖ്യരഹിതയായയൊള്ള[26a] കൂട്ടപട ശ്രേണീബലം; സംഘബലമാവിതു, നായകമും[26b] ഉണ്ടായ് ക്ഷത്രിയപ്രായമുമായിരിപ്പിതു]. യുദ്ധത്തിൽ, പ്രതിലോമനാവോൻ കൂടയുദ്ധം വല്ലുമവനു[27], ബലവൽസാമന്തയുമായ് നിത്യാമിത്രയായയൊള്ള ഭൂമി കൊടുപ്പിതു. മഹോത്സാഹിയായയൊള്ളവനു അലബ്ധവ്യായാമയായയൊള്ള ഭൂമി കൊടുപ്പിതു. അലബ്ധവ്യായാമ എന്റവാറു പടൈവ്യായാമമരിയ[27a] ഭൂമി. അരിപക്ഷീയനായയൊള്ളവനു ശൂന്യയാ

---

† ഷണ്ഡു G.

23a. ശത്രുവിൽനിന്ന്. പാഠം 'ശത്രുവിനിടെ' എന്നായിരുന്നെന്നില്ല.

24. നായകനില്ലാത്ത ജനസൈന്യം.

25. ചോരാടവികാദികളാണ് നിത്യശത്രുക്കൾ.

26. രണ്ടും തമ്മിലുള്ള ഭേദമിതാണ്. ഇത്തരം പ്രയോഗങ്ങൾ പല ദിക്കിലും വന്നിട്ടുണ്ട്.

26a. വിശേഷ്യമായ കൂട്ടപടയെ സ്ത്രീലിംഗമായി ഗണിച്ചിരിക്കുന്നു. (സംസ്കൃതത്തിലെ സേനയെ ഓർമ്മിച്ചുകൊണ്ടാകാം). എല്ലാ പകർപ്പിലും 'രഹിതയായയൊള്ള' എന്നുതന്നെ കാണുന്നു.

26b. നായകത്വം, നായകസൽഭാവം. 'ദണ്ഡനായകം കൊടുപ്പിതു' തുടങ്ങിയ പ്രയോഗങ്ങൾ നോക്കുക.

27. വല്ലുമവൻ, അവന് എന്നാകണമാണ്.

27a. സൈന്യവ്യായാമത്തിനു വിഷമമായ. 'പടൈവ്യായാമം' മൂലാനുസാരം.

യൊളള ഭൂമി കൊടുപ്പിക്ക, അവന്റെയ ഉപചയപ്രതിഷേധാൎത്ഥം[28]. അപവാഹിതനായൊളളവന്നു കൎശിതയായൊളള ഭൂമി കൊടുപ്പിക്ക. അപവാഹിതനാവോൻ യുദ്ധം ചെയ്തു ഉപതാപിയായൊളളവൻ*[29]. മഹാക്ഷയവ്യയനിവേശയായൊളള ഭൂമി കൊടുപ്പിക്ക ഗതപ്രത്യാഗതനായൊളളവന്നു[30]. അനപാശ്രയമെൻറവാറു, ദുൎഗ്ഗരഹിതയായിരുന്നു† ഭൂമി കൊടുപ്പിക്ക പ്രത്യപസൃതന്നു. പ്രത്യപസൃതനാവോൻ ശത്രുഭയത്തിനാൽ തന്റെയ ദേശം വിട്ടുപോയവൻ. ഇനി മററു ചിലരാൽ വാഴ്വൊല്ലാത ഭൂമി അ[31]ഭൂമിയുടെയവനെ കൊടുപ്പിക്ക.

**തേഷാം മഹോപകാരം നിൎവ്വികാരം ചാനുവൎത്തയേൽ. പ്രതിലോമം ഉപാംശുനാ സാധയേൽ. ഉപകാരിണം ഉപകാരശക്ത്യാ തോഷയേൽ. പ്രയാസതശ്ചാൎത്ഥമാനത ഷ്ഠാൽ. വ്യസനേഷു ചാനുഗ്രഹം. സ്വയമാഗതാനാം യഥേഷ്ടദൎശനം പ്രതിവിധാനം ച കുൎയ്യാൽ. പരിഭവോപഘാതകുത്സാതിവാദാംശ്ചൈഷു ന പ്രയുഞ്ജീത. ദത്വാ ചാഭയം പിതേവാനുഗൃഹ്ണീയാൽ. യശ്ചാസ്യാ–**

---

* ചെയ്തു പ്രതാപി– M. V.

† അനപാശ്രയമെന്നവാറു ദുൎഗ്ഗരഹിതമായിരുന്ന M. V. G.

28. വൃദ്ധി തടയുവാൻ.

29. 'അപവാഹിത'ന്ന നാട്ടിൽനിന്നു നീക്കപ്പെട്ടവൻ, യുദ്ധംകൊണ്ടു വിഷമിച്ചവൻ, സന്ധിഭ്രംശിതൻ—ഇങ്ങനെയുള്ള അൎത്ഥങ്ങളും കാണുന്നു. ഉപതാപി—ദുഃഖിതൻ.

30. ശത്രുവിനെ സേവിച്ചു മടങ്ങിവന്നവന്നു വലിയ പുരുഷനാശവും ധനവ്യയവും ആവശ്യമുള്ള ഭൂമി കൊടുക്കണം.

31. cf. 'ഇ വിദുരൻ വിവാദശീലനാകയും'—ദൂ. വാ., പേ. 34. 'ഇ വിശേഷമറിഞ്ഞു'—Ibid. പേ. 35.

**പക്ഷാൽ തദ്ദോഷമഭിവിഖ്യാപ്യ പ്രകാശമേനം ഘാതയേൽ. പരോദ്വേഗകാരണാദ്വാ ദണ്ഡകാർമ്മികവൽ ചേഷ്ടേത. ന ച ഹതസ്യ ഭൂമിദ്രവ്യപുത്രദാരാൻ അഭിമന്യേത. കുല്യാനപ്യസ്യ സ്വേഷു പാത്രേഷു സ്ഥാപയേൽ. കർമ്മണി മൃതസ്യ പുത്രം രാജ്യേ സ്ഥാപയേൽ. ഏവമസ്യ ദണ്ഡോപനതാഃ പുത്രപൗത്രാൻ അനുവർത്തന്തേ.**

ഇനി ദണ്ഡോപനതന്മാരിൽ യാവനൊരുത്തൻ മഹോപകാരനായിരിപ്പോനും†, നിർവ്വികാരനായിരിപ്പോനും, അവനെ പിഴ ചെയ്യാതെ ഒഴിവിതു. പ്രതിലോമനെ ഉപാംശുദണ്ഡം കൊണ്ടു സാധിപ്പിതു.[32] പ്രകാശവധം ചെയ്കിൽ മറെറാഴിഞ്ഞ ദണ്ഡോപനതന്മാർക്കു ഉദ്വേഗം വരും. ഉപകരിക്കിന്റവർക്കു ഉപകാരശക്തിക്കു തക്കവാറു പ്രീതിപ്പെടുവിതു[33]. അവരുടെ പ്രയാസങ്ങൾക്കു തക്കവാറു ധനം കൊടുപ്പിതും കൊണ്ടാടുവിതും ചെയ്വിതു. ഇവർക്കു വ്യസനമുണ്ടാകിലനുഗ്രഹം ചെയ്വിതു പുത്രദാരമരണാദി[കളിൽ][34]. അനാഹൂതരായേ തങ്ങളെ സേവിപ്പാൻ വരുമവർക്കു യഥേഷ്ടമായ് കാഴ്ച കൊടുപ്പിതും[35], ആത്മരക്ഷാപ്രതിവിധാനവും ചെയ്വിതു. അന്തരാഗാരത്ഥ

† -യിരിപ്പോനാ M. V. G.

32. പ്രതികൂലനെ രഹസ്യമായി വധിക്കണം.

33. ഉപകരിക്കുന്നവരെ അർഹിക്കുംവിധം പ്രീതിപ്പെടുത്തണം.

34. 'മരണാദി' എന്നേ മാതൃകകളിൽ ഉള്ളൂ.

35. കാണാൻ സേവകർക്കും നൽകുക എന്നർത്ഥം. 'കൂടിക്കാഴ്ചയാണ്', സമ്മാനമല്ല വിവക്ഷ.

മായും അപായപ്രതിഷേധാർത്ഥമായും അവിരണ്ടും ചെയ്‌വിതു. പരിഭവം, ഉപഘാതം†, കുത്സ, അതിവാദമെൻറിവ ദണ്ഡോപനതന്മാരിൽ പ്രയോഗിയാതെയുമൊഴിവിതു. പരിഭവം അവജ്ഞ. ഉപഘാതം† അവനുടെ ദോഷം ചൊല്ലുമതു. കുത്സ ശരീരശ്രുതവൃത്താദികളുടയ നിന്ദ. അതിവാദം അതിസ്തുതി. ഇവെല്ലാമൊഴിവിതു, അവർക്കു ഉദ്വേഗവും ശങ്കയും വാരാതൊഴിവാനായ്. ഇവർക്കു അഭയം കൊടുത്തു തമ്പുരാൻ‡ മക്കളെ അനുഗ്രഹിപ്പോരെക്കണക്കെ അനുഗ്രഹിപ്പിതു. യാവനൊരുത്തൻ വിജിഗീഷുതനക്കു അപകാരം ചെയ്‌വാൻ[35a], അവനുടയ അപരാധം [ഉൽഘോഷിച്ചു പ്രകാശമേ ഹനിപ്പിതു][36]. മറ്റൊഴിഞ്ഞ ദണ്ഡോപനതന്മാർക്കു ഉദ്വേഗം പരിഹരിപ്പാനായ് ദാണ്ഡകർമ്മികത്തിൽ ചൊന്നവണ്ണം ചേഷ്ടിച്ചാലുമമെയും[37]. അങ്ങനെ ഹതനായവനുടെ പുത്രകളത്രാദിദ്രവ്യം, സ്വമൃദിവ[37a] താൻ കൊൾവാൻ നിനയാതെ ഒഴിവിതു. കൊണ്ടാൽ ദോഷം മേൽ ചൊല്ലുവിതു.[37b] അങ്ങനെ മക്കളില്ലാത്തവർ കുലത്തിലുള്ളവരെത്തന്നെ വാഴിപ്പിതു. ഇവൻറെ കർമ്മത്തിനായ് പോയ് പട്ടമവനുടെ[38] മക്കളെത്തമ്പുരാനുടെ

† ഉൽഘാതം M, V, G.

‡ തമ്പ്രാൻ M, V.

35a. ചെയ്യുന്നവൻ. (എല്ലാ പകർപ്പിലും "ചെയ്‌വാൻ" എന്നുതന്നെ).

36. പകർപ്പുകളിൽ ഇല്ല.

37. ഉപാംശുദണ്ഡം നടത്തിയാലും മതി എന്ന സാരം.

37a. സ്വം—സംപത്ത്, സ്വന്തവസ്തു. തൊമ്മ് എന്ന തത്ഭവം ശാസനങ്ങളിൽ കാണുന്നു. *cf.* 'പട്ടാര(കർ)ക്കൊള്ളു തൊമ്മിനും ശ്രീകോവിൽക്കും'—കിളി. ശാ. (TAS V. ഭാ. 63 *ff.*) ല. 30.

37b. അടുത്ത പേജ് നോക്കുക.

38. വിജിഗീഷുവിനുവേണ്ടി യുദ്ധം ചെയ്തു മരിക്കുന്നവന്റെ.

രാജ്യം വാഴിപ്പിന്നു. ഇങ്ങനെ ചെയ്താൽ ദണ്ഡോപനതന്മാർ വിജിഗീഷുവിന്റെയ പുത്രപൗത്രന്മാരെയും അനുവർത്തിപ്പർ.

യസ്ത്വുപനതാൻ ഹത്വാ ബദ്ധ്വാ വാ ഭൂമിദ്രവ്യപുത്രദാരാൻ അഭിമന്യേത, തസ്യോദ്വിഗ്നം മണ്ഡലം അഭാവായോത്തിഷ്ഠതേ. യേ ചാസ്യാമാത്യാഃ സ്വഭൂമിഷ്വായത്താഃ തേ ചാസ്യോദ്വിഗ്നാ മണ്ഡലമാശ്രയന്തേ. സ്വയം വാ രാജ്യം, പ്രാണാൻ വാസ്യാഭിമന്യന്തേ.

യാവനൊരു വിജിഗീഷു ദണ്ഡോപനതന്മാരെ കൊൽവിട്ടും കെട്ടിവിട്ടും ചെയ്തു അവരുടെയ പുത്രദാരങ്ങളെയും, ഭൂമിയും, ദ്രവ്യവും കൊൾവാൻ നിനെക്കുന്നു, അവനോടു ഉദ്വിഗ്നമായി എല്ലാ രാജമണ്ഡലവും അവന്റെ മേൽ പട എടുക്കും. വിജിഗീഷുവിന്റെയ അമാത്യന്മാരും തന്റെയ ഭൂമികളിൽ കർമ്മനിയുക്തരായിരിക്കുമവരും, ഇവനെ ഭയപ്പെട്ടു മറ്റൊഴിഞ്ഞ മണ്ഡലങ്ങളെ[38a] ആശ്രയിപ്പർ. അന്റിയെ തങ്ങളെ രാജ്യം വാങ്ങ കൊൾവിന്നു താൻ, അവനെക്കൊൽവാൻ നിനെപ്പിന്നു താൻ ഒന്റു ചെയ്‌വാർ[39]. ആകിന്റമയാൽ ഉപനതന്മാരെ കൊൽവിട്ടും കെട്ടിവിട്ടും ചെയ്തു ഭൂമ്യാദികളെ പറിക്കുമതൊഴിവിതു.

ശ്ലോകം—

സ്വഭൂമിഷു ച രാജാന–
സ്തസ്മാൽ സാമ്നാനുപാലിതാഃ
ഭവന്ത്യനുഗുണാ രാജ്ഞഃ
പുത്രപൗത്രാനുവർത്തിനഃ.

---

38a. രാജമണ്ഡലങ്ങളെ.

39. ചെയ്യർ.

പൊരുളാവിതു:—രാജാക്കൾ ഭൂമി വാഴിൻറവരെല്ലാം, വിജിഗീഷു കൊടുത്തു അവനിടൈപ്പെറു[40] ഭൂമി* വാഴിൻറവരെല്ലാം സാമംകൊണ്ടു അനുപാലിക്കപ്പെട്ടാൽ അനന്തരമായി വിജിഗീഷുവിനുടയ മക്കൾ മക്കളെ എല്ലാം അനുവർത്തിപ്പർ.‡

[പതിനാറാമധ്യായവും ദണ്ഡോപനായിവൃത്തമാകിൻറ സൂത്രവും മുടിന്തതു.]



* അവനിടെപ്പെറ്റും ഭൂമി G.

‡ പ്പാർ M.

40. അവനിൽനിന്നു വാങ്ങി.

# പ്രക. 122—123. സന്ധികർമ്മ, സന്ധിമോക്ഷങ്ങൾ.

## [1. സന്ധികർമ്മ.]

**ശമഃ സന്ധിഃ സമാധിരിത്യേകോऽർത്ഥഃ. രാജ്ഞാം വിശ്വാസോപഗമഃ ശമഃ സന്ധിഃ സമാധിരിതി.**

'സന്ധികർമ്മ'മെന്നിതു സൂത്രം[1]. സന്ധിയുടെയ കർമ്മമാമെന്നിതു, ശപഥാദികൊണ്ടു സന്ധിയുടെയ ദൃഢീകരണം. അതു ചൊല്ലിൻറിമെന്നിതു† സൂത്രാർത്ഥം. സംബന്ധമാമെന്നിതു‡—പണബന്ധം സന്ധി എൻറു കീഴ്ച ചൊല്ലീതു. സന്ധി ചൊല്ലുകിലും അതിനു ദൃഢീകരണം ചൊല്ലാക്കാൽ അകൃതമെഞ്ഞും[1a]—എൻറിട്ടിപ്പോൾ ദൃഢീകരണം ചൊല്ലിൻറിമെന്നിതു സംബന്ധം.

ശമമെൻറും [സന്ധിയെൻറും][1b] സമാധി എൻറും ഒൻറേ പൊരിൾ, എൻറു[2] സന്ധിക്കു ദൃഢീകരണഹേതുവിനെച്ചൊല്ലുവിതു.

---

† തെൻറിതു M. V.

‡ പണബന്ധ- (?) M. G.

1. cf. കാമ. IX. 1—79.

1a. ചെയ്യാത്ത പദമാകം. cf. ചാതം, ഭവം.

1b. മാതൃകകളിൽ വിട്ടുകാണുന്നു.

2. എന്നു കരുതി.

ളെട്ടൊട്ടു വിശേഷമൊണ്ടു്. വിശേഷമാവിതു—രാജാക്കളുടെയ വിശ്വാസോപഗമം ശമമാവിതു എൻറവാറു, കൃതയുഗത്തിൽ നളനഹുഷാദി രാജാക്കൾ വാങ്മാത്രത്താലേ 'നമ്മിലൊന്റെ’ൻറു*[2a] ചൊല്ലിച്ചെയ്യു‡ സന്ധു ഒരു പിഴ ഇൻറിയെ ഇരിക്കമതു ശമമാവിതു.

'സത്യം ശപഥോ വാ ചലഃ സന്ധിഃ. പ്രതിഭൂഃ പ്രതിഗ്രഹോ വാ സ്ഥാവരഃ' ഇത്യാചാര്യാഃ.

നേതി കൗടല്യഃ. സത്യം ശപഥോ വാ പരത്രേഹ ച സ്ഥാവരഃ സന്ധിഃ, ഇഹാർത്ഥ ഏവ പ്രതിഭൂഃ പ്രതിഗ്രഹോ വാ ബലാപേക്ഷഃ.

സന്ധിയും സമാധിയും ചൊല്ലിൻറിതു:—സത്യംകൊണ്ടും ശപഥംകൊണ്ടും സന്ധുചെയ്യുമതു സന്ധിയാവിതു. അതു ചലമാവിതു മൊണ്ടു്. സമാധിയാവിതു പ്രതിഭൂവും പ്രതിഗ്രഹവും ഒണ്ടാ[യ്] ചെയ്യുമതു[2b]. പ്രതിഭൂവാവിതു പുണയിട്ടമതു[2c]. പ്രതിഗ്രഹമാവിതു

* നമ്മിലൊന്റു ചൊല്ലി G. —ലൊന്നു ചൊല്ലി V.

‡ ചെയ്തു M. G.

2a. 'ഒന്റുതൽ' എന്നതിന്നു to unite, agree എന്നെല്ലാമർത്ഥം. 'ഒന്റെന്റു' എന്നായാൽ കൂടുതൽ നന്നായിരുന്നു.

2b. 'ഒണ്ടാച്ചെയ്യുമതു സമാധിയാവിതു' എന്നു മാതൃകകളിൽ. ഭാഷാസംഗതമാണെങ്കിലും അനാവശ്യമാകയാൽ നടുവിലെ 'സമാധി' വിട്ടുകളഞ്ഞിരിക്കുന്നു.

2c. ജാമ്യക്കാരനെ നിർത്തിയ സന്ധിയെന്നാണു വിവക്ഷ; അതുകൊണ്ടു 'ഇട്ടതു' എന്ന നപുംസകപ്രയോഗം.

കൈച്ചിറ[3] വെക്കമത്ത്. ഇവിരണ്ടും സമാധി ആവിതു. ഇതു സ്ഥാവരം എന്റു ആചാര്യന്മാർ ചൊല്ലുവിതു.[4]

'അല്ല'വെന്റു കൗടല്യൻ പക്ഷം. സത്യശപഥങ്കളും* സ്ഥാവരം, ജന്മാന്തരത്തിനും[4a]. ജന്മാന്തരത്തിൽ സത്യലംഘനത്താൽ നരകപാതം വരും. ഇജ്ജന്മത്തും ലോകർക്ക് വ്യവഹാരക്ഷമനല്ലെൻറു† തോന്റും. പ്രതിഭൂപ്രതിഗ്രഹങ്ങളെ ഉപേക്ഷിച്ചാൽ ഇജ്ജന്മത്തു വിശ്വാസമൊഴിയും എന്റുമുളവെ[5]. അതെയുമല്ല, പ്രതിഭൂ ബലവാനുമായി, കൈച്ചിറ‡ വെച്ചുവൻ സ്നേഹപാത്രവുമായിരിക്കിൽ ഇതിനു ഉറെപ്പുളളിതു. അല്ലയാകാൽ ഉറെപ്പില്ല. ആകിൻറമയാൽ സത്യശപഥങ്കൾ [സ്ഥാവരങ്കൾ][6a] എന്റു കൗടല്യൻ പക്ഷം. എൻറിവണ്ണം ശമം, സന്ധി, സമാധി എൻറിമ്മൂൻറിന്റെയ ലക്ഷണം ചൊല്ലീതു.



---

* സത്യവും ശപഥങ്കളു M. V. G.

† നല്ലവെന്റു G.

‡ കച്ചിറ M, V.

3. ഈട് (Hostage). ചിറൈ (< ഇറു)—guard, watch, restraint, jail (T. Lex.). പദം പല ദിക്കിലും വന്നിട്ടുണ്ട്.

4. സമാധി മാത്രം സ്ഥിരമാണെന്നും സത്യശപഥങ്ങൾ ചലമാണെന്നും ആചാര്യന്മാർ പറയുന്നു.

4a. ജന്മാന്തരത്തിലും എന്നർത്ഥത്തിൽ. പരലോകമെന്നാണ് ജന്മാന്തരത്തിനു വിവക്ഷിച്ച അർത്ഥം; അടുത്ത ജന്മമെന്നല്ല. താഴെ വരുന്ന 'ഇജ്ജന്മം' നോക്കുക.

5. എന്നിരിക്കും. സത്യശപഥങ്ങൾ ഇഹത്തിലും പരത്തിലും ഉപകരിക്കും; പ്രതിഭൂപ്രതിഗ്രഹങ്ങൾ ഇഹത്തിലേ ഉപകരിയ്ക്കു എന്നാശയം.

6a. മാതൃകകളിൽ പദം വിട്ടിരിക്കുന്നു.

'സംഹിതാഃ സ്മഃ' ഇതി സത്യസന്ധാഃ പൂർവേ രാജാനഃ സത്യേന സന്ദധിരേ.

തസ്യാതിക്രമേ ശപഥേന അഗ്ന്യു,ദക,സീതാ,പ്രാകാരലോഷ്ട,ഹസ്തി,സ്കന്ധ,ാശ്വപൃഷ്ഠ,രഥോപസ്ഥ,ശസ്ത്ര,രത്ന, ബീജ,ഗന്ധ,രസ,സുവർണ്ണ,ഹിരണ്യാ,ന്യാലേഭിരേ— ഹന്യുരേതാനി ത്യജേയുശ്ചൈനം യഃ ശപഥമതിക്രാമേൽ'—ഇതി.

സത്യശപഥപ്രതിഗ്ര[പ്രതി][7]ഗ്രഹങ്ങളുടെയ ലക്ഷണം ചൊല്ലിൻറിതു. 'നാം തമ്മിലൊൻെറ' എൻറു ചൊല്ലി* സത്യസന്ധരായൊള്ള പഴയ രാജാക്കൾ സത്യംകൊണ്ടു സന്ധുചെയ്തിതു.

യുഗദോഷത്താൽ സത്യം ലംഘിക്കുമ്പോളടങ്ങിയപ്പിന്നെ ശപഥം കൊണ്ടു സന്ധുചെയ്വർ ഇടെ ഉള്ള രാജാക്കൾ. ശപഥം ചെയ്യുമാറാവിതു—തീ, നീർ, വിളഭൂമി, മതിൽഇട്ടിക, ആനക്കഴുത്തു, കുതിരപൃഷ്ഠം, തേർത്തട്ടു, ആയുധം, രത്നം, നെൽ, ഗന്ധം, നെയ്, പൊൻ, വെള്ളി, ചെമ്പു എൻറിജ്ജാതികൾ തൊട്ടു പൂഴവിതു[8].

* തമ്മിലൊൻെറൻറു ചൊല്ലി G. തമ്മിലൊരെന്ന എന്ന M. ('ൻറ' ഇല്ല)

7. ഒരു 'പ്രതി' അധികമായിരിക്കാം 'പ്രതിഗ്രഹങ്ങൾ' എന്നാണു പകർപ്പുകളിൽ.

7a. ആകെ 14 ആണു മൂലത്തിൽ. ഹിരണ്യ(സ്വർണ്ണാന്യ)ത്തെ 'വെള്ളിയും ചെമ്പും' ആക്കിയിരിക്കുന്നു.

8. സത്യം ചെയ്യണം. cf. പൂഴ്. പൂഴ്-തൽ, പൂഴുതൽ (<പൂഴ്+ഉരു) കന്ന. സൂതളിസു. To swear, take oath. പൂഴറവു (പൂഴരവു്)—Oath. മലയാളിയെ ആശ്രയിച്ചു ഗുണ്ടർട്ടു 'പൂഴറുക' എന്നതിനു സത്യംചെയ്യു എന്നർത്ഥം പറയുന്നു. തമിഴിലെ 'പൂളറുക' ഉണ്ടായിരിക്കുന്നതെന്നു. പഴയ ഗ്രന്ഥങ്ങളിൽ ദീർഘം ചേർക്കുന്നതു ദുർല്ലഭമായിരുന്നതിനാൽ 'പൂഴറുക' യഥാർത്ഥത്തിൽ 'പൂഴറുക' എന്നായിരിക്കണം. തമിഴ് ശപഥത്തിൻെറ രൂപാന്തരമായി കൊടുക്കപ്പെട്ടതായ രൂപം ഭാഷയിൽ നടപ്പിൽ വന്നതാണു. cf. കൊള്ളു് (ത). കോൾ (മ). ക്രമത്തിൽ ഉരുവലിന്ന പകരം കൂടുതൽ പ്രസിദ്ധമായ അറുതൽ (അറുക്കൽ) വന്നു കൂടിയിരിക്കണം.

G യിൽ ഇവിടെയും അടുത്ത താഴത്തു ഒരു ടിപ്പിയും 'പൂഴറു' എന്നു കാണുന്നുണ്ടെങ്കിലും മറ്റു പകർപ്പുകളിൽ 'പൂഴറു' എന്നാണു. രണ്ടു രൂപവും പഴയതായിരിക്കണം. cf. 'പൂഴറുന്നൊരമ്മേ'—ശി. ഉ. പ. 192. 'പൂഴറവുകൊണ്ടു'—രാ. ക. II. പ. 252. (cf. Gundert).

പൂഴവുമാറാവിതു—'ഇച്ചൊന്ന അന്യൂനാധികം കൊൾവിതു; ഒന്നുമ്യാധികം ഇല്ലയാവിതു[8a], വല്ലഭം പൂഴറിൻറവന്ന്' എൻറു ശപഥം ചെയ്‌വിതു.

**ശപഥാതിക്രമേ മഹതാം തപസ്വിനാം മുഖ്യാനാം വാ പ്രാതിഭാവ്യബന്ധഃ പ്രതിഭൂഃ. തസ്മിൻ യഃ പരാവഗ്രഹസമർത്ഥാൻ പ്രതിഭുവോ ഗൃഹ്ണാതി, സോऽതിസന്ധത്തേ. വിപരീതോऽതിസന്ധീയതേ.**

**ബന്ധുമുഖ്യപ്രഗ്രഹഃ പ്രതിഗ്രഹഃ. തസ്മിൻ യോ ദൂഷ്യാമാത്യം ദൂഷ്യാപത്യം വാ ദദാതി, സോऽതിസന്ധത്തേ. വിപരീതോऽതിസന്ധീയതേ. പ്രതിഗ്രഹഗ്രഹണവിശ്വസ്തസ്യ ഹി പരഃ ഛിദ്രേഷു നിരപേക്ഷഃ പ്രഹരതി.**

യുഗവഴിമേലും പുരുഷമൊഷവഴിമേലും ശപഥം അതിക്രമിക്കുന്നു ഒക്കിലവരുന്നു, മഹത്തുക്കളായും തപസ്വികളായും [ഉള്ള][9] മുഖ്യരെ താൻ പുണൈക്കൊള്ളുമതു പ്രതിഭുവാവിതു. അതിനിൽ യാവനൊരുത്തൻ, അമത്തുള്ള ചെയ്യാത്തവരെ നിഗ്രഹിപ്പാൻ സമർത്ഥരായോരുള്ളവരെപ്പുണകൊള്ളുമിൻറാൻ, അവൻ ചതിക്കിൻറാൻ; വിപരീതൻ ചതിപ്പടിൻറാൻ.

പ്രതിഗ്രഹമാവിതു—പരനെയെ ബന്ധുമുഖ്യന്മാരെ[ക്ക]ക്കച്ചിറ* കൊള്ളുമതു. അതിനിൽ യാവനൊരുത്തൻ ദൂഷ്യരായോരുള്ള അമാത്യ

---

* കച്ചിറ M. V. G.

8a. ഇല്ലാതിരിക്കട്ടെ.

9. പകർപ്പുകളിൽ പാഠമില്ല.

മെരത്താൻ ധൃഷ്യനായൊള്ള മകനെത്താൻ [കൈ]കച്ചിറ വെയ്പ്പാൻ, അവൻ ചതിക്കിൻറാൻ; വിപരീതൻ ചതിപ്പെടിൻറാൻ. അവൻ ചതിക്കിൻറവാറെങ്ങനെ എൻറാൽ, 'കൈകച്ചിറകൊണ്ടേ'നെൻറു വിശ്വസിച്ചിരിൻറവൻമിത്രത്തെ[10] പ്രാപിച്ചു നിരപേക്ഷനായ്[10a] പ്രഹരിക്കുമാറായിട്ടു.[10b]

അപത്യസമവായേ തു—കന്യാപുത്രദാനേ ദദത് തു കന്യാമതിസന്ധത്തേ. കന്യാ ഹ്യദായാദാ പരേഷാമേവാർത്ഥായ ക്ലേശായ ച. വിപരീതഃ പുത്രഃ.

പുത്രയോരപി ജാത്യം പ്രാജ്ഞം ശൂരം കൃതാസ്ത്രമേകപുത്രം വാ ദദാതി, സോ/തിസന്ധീയതേ. വിപരീതോ/തിസന്ധത്തേ. ജാത്യാദജാത്യോ ഹി ലുപ്തദായാദസന്താനതാദ് ആധാതും ശ്രേയാൻ. പ്രാജ്ഞാദ് അപ്രാജ്ഞോ മന്ത്രശക്തിലോപാൽ. ശൂരാദ് അശൂര ഉത്സാഹശക്തിലോപാൽ. കൃതാസ്ത്രാദ് അകൃതാസ്ത്രഃ പ്രഹർതവ്യസമ്പല്ലോപാൽ ഏകപുത്രാദ് അനേകപുത്രോ നിരപേക്ഷതാൽ.

മക്കളെ കൈകച്ചിറ വെക്കുമെടത്തു മകളെ വെപ്പിതോ മകനെ വെപ്പിതോ എന്നു മെലിക്കിൻറവൻ[11] [മകളെ വെപ്പിപ്പു][12]. എന്തി

---

10. സമ്പ്രദം, വിശ്വസിച്ചിരുന്നവന്റെ മിത്രത്തെ.

10a. പ്രതിഗ്രഹനിരപേക്ഷനായി എന്നർത്ഥം. താൻ കൊടുത്ത ജാമ്യക്കാർ ദൂഷ്യരാകയാൽ അവരിൽ പിന്നെ താൽപര്യമുണ്ടാവില്ലല്ലോ.

10b. പ്രഹരിക്കുന്നതുകൊണ്ട്.

11. സംശയിക്കുന്നവൻ, പരീക്ഷിക്കുന്നവൻ.

12. പകർപ്പുകളിൽ കാണുന്നില്ല.

നെൻറാൽ മ[കം]ക്ക ഭായം കൊള്ളപ്പെടാ ഇങ്ങനിട്ട[12a]. പിറക്ക് കൊടുക്കവേണ്ടു. തമ്പുരാന്മാരെയ ധനാദിവഴിമേൽ ക്ലേശപ്പെടുപ്പിയും ചെയ്യും. പുത്രനാകിൽ ഇതിന [വിപരീതം][13]. ആകിൻറമയാൽ* പുത്രനെ വെയ്ക്കമതിൽ[13a] പുത്രിയെ വെയ്ക്കമള്ള നൻറു.[13b]

പുത്രന്മാരെ കൊടുക്കമെടത്തും, സമാനജാതീയനം, വിജാതീയനമാമെടത്തു ജാത്യനെ കൊടുക്കമവൻ ചതിപ്പടിൻറാൻ†. പ്രാജ്ഞനം അപ്രാജ്ഞനമാമെടത്തു, പ്രാജ്ഞനെ കൊടുക്കമവൻ ചതിപ്പടിൻറാൻ. ശൂരനം അശൂരനമാമെടത്തു ശൂരനെ കൊടുക്കമവൻ ചതിപ്പടിൻറാൻ. കൃതാസ്ത്രനം അകൃതാസ്ത്രനമാമെടത്തു കൃതാസ്ത്രനെ കൊടുക്കമവൻ ചതിപ്പടിൻറാൻ. ജാത്യനം അജാത്യനമാമെടത്തു് അജാത്യനെ വെയ്ക്കമള്ള നൻറു. ജാത്യനെ വെച്ചാൽ അവന്ന പിഴ വരിൽ രാജ്യം വാഴ്വോളമിൻറി സന്താനവുമില്ലയാം[14]. പ്രാജ്ഞനിൽകാട്ടിൽ അപ്രാജ്ഞനെ[14a] നൻറു. അവന്ന മന്ത്രശക്തി ഇല്ലയാകിൻറമയാൽ. ശൂരനിൽകാട്ടിൽ അശൂരനെ വെയ്ക്കമള്ള നൻറു. അവന്ന ഉത്സാഹശക്തി ഇല്ലയാകിൻറമയാൽ. കൃതാസ്ത്രനെക്കാട്ടിൽ അകൃതാസ്ത്രനെ

---

* പുത്രനാകിലിത്രയുമാകിൻറമയാൽ M. V.
-ലിത്ത(തിന്?...)മാകിൻറമയാൽ G.

† [illegible] G. (വിലോപത്തു 'പടി'യെന്നം).

12a. സ്വാതന്ത്ര്യാവകാശം ഇല്ലാത്തതുകൊണ്ട്.

13. പാഠം വിട്ടിരിക്കുന്നു.

13a. 'കാട്ടിൽ' പാഠം വിട്ടതാകാം.

13b. പെൺകുട്ടികളെപ്പറ്റിയ മതിപ്പു ശ്രദ്ധേയം.

14. മരണത്തിനാളകാവില്ല; സന്താനവിച്ഛേദവും വരും.

14a. 'വെയ്ക്കമള്ളു' എന്ന് അധ്യാഹാര്യം.

വെക്കമത്തു നൻറു്. അവനു പ്രഹർത്തവ്യസമ്പത്തി[15] ഇല്ലായാകിൻറമയാൽ. തന്നുടയ മകനെ[15a] വെക്കമതിൽ കാട്ടിൽ പല മക്കളുടയവനൊരു മകനെ വെക്കമത്തു നൻറു. അവനു പിഴ വരിലും മററു ചില തുളരാകിൻറമയാൽ.*

ജാത്യപ്രാജ്ഞയോഃ ജാത്യമപ്രാജ്ഞം ഐശ്വര്യപ്രകൃതിരനുവർത്തതേ. പ്രാജ്ഞമജാത്യം മന്ത്രാധികാരഃ. മന്ത്രാധികാരേപി വൃദ്ധസംയോഗാത് ജാത്യഃ പ്രാജ്ഞമതിസന്ധത്തേ

പ്രാജ്ഞശൂരയോഃ പ്രാജ്ഞമശൂരം മതികർമ്മണാം യോഗോഽനുവർത്തതേ. ശൂരമപ്രാജ്ഞം വിക്രമാധികാരഃ. വിക്രമാധികാരേഽപി ഹസ്തിനമിവ ലുബ്ധകഃ പ്രാജ്ഞഃ ശൂരമതിസന്ധത്തേ.

ശൂരകൃതാസ്ത്രയോഃ ശൂരമകൃതാസ്ത്രം വിക്രമവ്യവസായോ നുവർത്തതേ. കൃതാസ്ത്രമശൂരം ലക്ഷ്യലംഭാധികാരഃ. ലക്ഷ്യലംഭാധികാരേഽപി സ്ഥൈര്യപ്രതിപത്ത്യസംമോഷൈഃ ശൂരഃ കൃതാസ്ത്രമതിസന്ധത്തേ.

ജാത്യനും പ്രാജ്ഞനുമാകമെടുത്തു, ജാത്യൻ അപ്രാജ്ഞനേയാകിലും അവനു പ്രഭുശക്തി ഉണ്ടായേ ഇരിക്കും. പ്രാജ്ഞൻ അജാത്യനാകിലും മന്ത്രശക്തി ഉണ്ടായിരിക്കും. മന്ത്രശക്തി അജാത്യനുടയനാകിലും,[16]

---

* ആകിന്നമ M. V. (എല്ലായിടത്തും).

15. പ്രഹരിപ്പാനുള്ള (പ്രഹരണ) ഗുണങ്ങൾ എന്നു വിവക്ഷ.

15a. ഏകപുത്രനെ എന്നു വിവക്ഷ.

16. അജാത്യനുണ്ടായിരുന്നാലും.

പ്രഭുശക്തി ഉടയവനായിരുന്ന ജാത്യൻ വൃദ്ധസംയോഗവഴിമേൽ പ്രാജ്ഞനെ അതിശയിക്കും[17] എൻറവാറ്[*]. പ്രജ്ഞയാവിതു വൃദ്ധസംയോഗവഴിമേൽ ചെയ്തുകൊള്ളാം ജാതി[18]—ആതാകിൻറമയാൽ ജാത്യൻ നല്ലൻ[18a]; അവനെ വെരക്കൊല്ലാ.

പ്രാജ്ഞനും ശൂരനുമാമെടത്തു, പ്രാജ്ഞൻ അശൂരനാകിലും ബുദ്ധികർമ്മവഴിമേൽ അവനു മന്ത്രശക്തിക്രിയായോഗമൊണ്ടായിരിക്കും. ശൂരൻ അപ്രാജ്ഞനായിരുന്നവനു ഉത്സാഹശക്തി ഉണ്ടായിരിക്കിലും, ആനയെ വേടൻ കൊൽവോരെക്കണക്കെ[19] പ്രാജ്ഞൻ ശൂരനെ അതിശയിക്കും. ആകിൻറമയാൽ പ്രാജ്ഞനിൽക്കാട്ടിൽ ശൂരനെ വെക്കമല്ല[†] നൻറു.

ശൂരനും കൃതാസ്ത്രനുമാമെടത്തു ശൂരൻ കൃതാസ്ത്രനായിരിക്കും. വിക്രമവ്യവസായമൊണ്ടായിരിക്കും. കൃതാസ്ത്രനായോള്ളവനു ലക്ഷലാഭാധികാരമൊണ്ടു"[19a] എൻറവാറ്. ലാഭ പിഴയാതെ എയ്യും. ലക്ഷലാഭാധികാരം അവനൊണ്ടാകിലും ധൈര്യം[‡], പ്രതിപത്തി, അസമ്മോഹം[20] എൻറിവകൊണ്ടു ശൂരൻ കൃതാസ്ത്രനെ അതിശയിക്കും. ആകിൻറമയാൽ കൃതാസ്ത്രനെക്കാട്ടിൽ ശൂരൻ നല്ലൻ.[20a]

---

* ജാത്യൻ എൻറവാറ് M, V, G.

† വെണ്ടുമല്ല M.

‡ ധൈര്യം M, V.

17. ജാത്യൻ വൃദ്ധസംയോഗംകൊണ്ടു മന്ത്രാധികാരവിഷയത്തിലും പ്രാജ്ഞനെ തോല്പിക്കും.

18. വൃദ്ധസംയോഗംകൊണ്ടു വർദ്ധിപ്പിക്കാവുന്നതാണെന്നു താൽപര്യം.

18a. നല്ലവൻ.

19. കൊല്ലുന്നതുപോലെ.

19a. 'ലക്ഷലംഭാധികാര' എന്നാണു മൂലം. വ്യാഖ്യാതാവിന്റെ മൂലപാഠം 'ലാഭാധികാര' എന്നാണെന്നു തോന്നുന്നു. അർത്ഥഭേദമില്ല.

20. 'അസമ്മോഹ' എന്നു മൂലം. അർത്ഥം ഒന്നു തന്നെ.

20a. അവനെ വെല്ലുന്നവനെന്നു ശേഷം.

**ബഹ്വേകപുത്രയോർ ബഹുപുത്ര ഏകം ദത്വാ ശേഷവൃത്തിംല്ലബ്ധ്വാ സന്ധിമതിക്രാമതി നേതരഃ.**

**പുത്രസർവ്വസ്വദാനേ സന്ധിശ്ചേൽ പുത്രഫലതോ വിശേഷഃ. സമഫലയോഃ ശക്തപ്രജനനതോ വിശേഷഃ. ശക്തപ്രജനനയോരപ്യുപസ്ഥിതപ്രജനനതോ വിശേഷഃ.**

**ശക്തിമത്യേകപുത്രേ തു ലുപ്തപുത്രോൽപത്തിരാത്മാനമാദധ്യാൽ, ന ചൈകപുത്രമിതി.**

ബഹുപുത്രനും ഏകപുത്രനുമാമേടത്തു, ബഹുപുത്രനായവനെല്ലാൻ ഒരുത്തനെ വച്ചാൽ പിന്നെ ശേഷിച്ചവരെ ആശ്രയിച്ചു സന്ധിക്കതിക്രമം ചെയ്യും. ഏകപുത്രനാക അതരില്ല[21]; പുത്രസർവ്വസ്വം കൊടുക്കിന്റമയാൽ.

ഇതവതം* ഏകപുത്രരാവിലും ചെയ്തുകള്ള മക്കളെ വെച്ചു സന്ധി ചെയ്യുമ്പോഴും പുത്രഫലവഴിമേൽ എൻറവാറു, മകനു മകനുളവാകിൽ മകനെ കൊടുക്കവും പാറും. അവനക്ക† പിഴ വരിൽ മകൻ മകനെകൊണ്ടു രാജ്യം വാഴിലാമെന്നതഭിപ്രായം‡. ഇരിവരുടയ മക്കൾക്കും മക്കളുളരാകിൽ ശക്തപ്രജ[നനാ]ൻ നല്ലൻ എൻറവാറു, പുത്രോൽപാദനസാമർത്ഥ്യമുടയൻ നല്ലൻ. അവനെ വെക്കലാകാ. ഇരുവർമക്കൾക്ക പുത്രോൽപാദനസാമർത്ഥ്യമൊണ്ടാകിൽ ഉപസ്ഥിത

---

* -വതം M. V. G.

† -ക്കം M, G. V.

‡ മെന്നത- M.

21. ഒറ്റമകൻ മാത്രമുള്ളവനു അതു സാധ്യമല്ല.

21a. അച്ഛനൊത്ത മകൻ; ആയാൾക്കൊത്ത മകൻ—ഇവ നിലയാണ് വിവക്ഷിച്ചുന്നതു. മൂലത്തിൽ 'ഇതവ'ത്തെ പ്രസ്താവനയില്ല.

പ്രധാനനാകയാമവൻ നല്ലൻ, എൻറവാറു ആസന്നമായിരുന്ന പ്രജനന സാമർത്ഥ്യമുടയൻ നല്ലൻ.

പുത്രോൽപാദനസാമർത്ഥ്യമുടയ മകൻ ഒരുത്തനേ ആകിൽ തനക്ക പുത്രോൽപത്തി ഇല്ല എൻറു തോൻറുകിൽ, മകളെ ഒഴിഞ്ഞു തമ്മെന്നെ[ഒ]ക്കച്ചിറ വെക്കവിളു‡.

സന്ധികർമ്മമാകിൻറ സൂത്രം മുടിഞ്ഞിതു.

## [2. സന്ധിമോക്ഷം.]

അദ്യ്ച്ഛീയമാനഃ സമാധിമോക്ഷം കാരയേൽ.

കുമാരാസന്നാഃ സത്രിണഃ കാരുശില്പിവ്യഞ്ജനാഃ കർ-മ്മാണി കുവ്വാ. സുരങ്ഗയാ രാത്രാവുപഖാനയിത്വാ കുമാരമപഹരേയുഃ. നട,നർത്തക,ഗായന,വാദക,വാഗ്ജീവന,കുശീലവ,പ്ലവക,സൗഭികാ വാ പൂർവപ്രണി-ഹിതാഃ പരമുപതിഷ്ഠേരൻ. തേ കുമാരം പരംപരയോ-പതിഷ്ഠേരൻ. തേഷാം അനിയതകാലപ്രവേശസ്ഥാന-നിർഗമനാനി സ്ഥാപയേൽ. തതസ്തദ്വ്യഞ്ജനോ വാ രാത്രൗ പ്രതിഷ്ഠേത.

‘സന്ധിമോക്ഷഃ’ എന്നിതു സൂത്രം സന്ധി എൻറു[22] ഉപചാര വഴിയെ [3] [ഒ]കച്ചിറ ഇരുന്നവരെച്ചൊല്ലിൻറിതു. അവരെച്ചിറ

---

‡ വൃകവിളു G.

22. 'ചൊല്ലിൻറിതു' എന്ന ഇവിടെ ചെയ്തുകാണുന്നതു പാഠം മൂലവിൽ വിട്ടും വരുന്നതുകൊണ്ടു വിട്ടിരിക്കുന്നത്.

23. അരക്കം കല്പിച്ച്.

യിൽനിന്റു വാങ്ങി[24]ക്കൊള്ളുമാറു ചൊല്ലിന്റിതെമ്പിതു സൂത്രാൎത്ഥം. സംബന്ധമാവിതു—മുന്നം സന്ധി ദൃഢീകരിക്കുമാറു ചൊല്ലീതു. ഇപ്പുറം സന്ധിമോക്ഷം ചൊല്ലിന്റിതെമ്പിതു സംബന്ധം.

സന്ധിവഴിമേൽ ഉപചിതശക്തിമാനായിരുന്നവൻ[25] സമാധിമോക്ഷം ചെയ്‌വിതു. സമാധി ആവിതു [കൈ]കച്ചിറ ഇരുന്നവൻ.

അവൻ പോരുമാറു ഉപായ*മാവിതു—[കൈ]കച്ചിറക്കാരനരികളു[26] കാരുവ്യഞ്ജനരായിരിക്കുന്ന† പുരുഷർ വാൻ അകന്നു[27] പാമ്പുടെ‡ രാജപുത്രനെ ഇരാ കൊണ്ടുപോയ് കഴിവിതു.[28] നടരായും, നൎത്തകരായും, ഗായകരായും, വാദകരായും[28a], വാഗ്ജീവനരായും[29], കുശീലവരായും[29a]



---

* പോരുവാൻപായ G.

† —രായുമിരിക്കുന്ന M. V. G.

‡ അകന്നു വാ(പാ)മ്പുടെ M. V. ('വ'യെ 'ബ'യാക്കംപോലെ 'ണ്ണ'യെ 'ന്ധ'യാക്കൽ പഴയ ചില എഴുത്തുകാരുടെ പതിവാണ്.)

24. മടക്കി എടുക്കുക. 'വെളുക്കയും' പാഠമുള്ള.

25. 'ഉപചിതശക്തിയായിരുന്നവൻ' എന്നു മതിയായിരുന്നു. ശക്തി വൎദ്ധിപ്പിച്ചവൻ എന്നൎത്ഥം. 'സന്ധിവഴിമേല്യുപചിതശക്തിവഴിമേൽ ഉപചിതശക്തിമാനായിരുന്നവൻ' എന്നു പകൎപ്പുകളിൽ.

26. ഇരുളുകൊടുത്ത രാജകുമാരന്റെ അടുത്തു. സമാസം നോക്കുക.

27. കരിച്ച്.

28. *cf.* കഴിവു < കഴി (ക. കളിവു)—Passing, as time: l..ving, as a place (T. Lex.).

28a. വാദ്യമിടുന്നവർ.

29. കഥ പറഞ്ഞു ജീവിക്കുന്നവർ.

29a. ശ്ലോകപാഠകർ.

[പ്ലവകരായുള്ളോർ തോൽപ്പാ കണ്ണു(മ)വരും[29b], കൊട്ടുമവരും[30], മറ്റൊഴിഞ്ഞവരെല്ലാം പ്രസിദ്ധർ][30a]—എന്റിവരും[ആയും][30b] വിജിഗീഷുവിനാൽ പ്രയുക്തരായ് ചെന്റു കൈപ്പുറംകൊണ്ടു രാജാവിനെ ഉവകവിപ്പൂ. അവരും തങ്ങളുടെയ വിദ്യകൊണ്ടു രാജാവിനെയും അമാത്യരെയും പ്രീതിപ്പെടുത്തു പരമ്പരാവഴിമേൽ* [കൈ]കപ്പുറ ഇതന്ന കുമാരനെ ഉളുങ്ങവിപ്പൂ†[31]. അനന്തരം കുമാരനും പ്രീതിപ്പെട്ടു എല്ലാ കാലത്തും എല്ലാ ദേശത്തും തന്നെക്കാൺമാൻ അവർക്കു പുകവും പുറപ്പെടവുമാമാറു ചെയ്തു കൊള്ളുവിപ്പൂ[32]. അനന്തരം നടിമികളുടെ രൂപം തന്നെ ചെയ്തുകൊണ്ടു നടിമികൾ പുറപ്പെട്ടു പോകിന്റതായ് പോവിപ്പൂ.

തേന രൂപാജീവാരാശ്ചാവ്യഞ്ജനാശ്ച വ്യാഖ്യാതാഃ.

തേഷാം വാ തൂര്യഭാണ്ഡഫേലാം ഗൃഹീത്വാ നിർഗച്ഛേൽ.

---

* പ്രീതിപ്പെടുത്തുവർ, ആ വഴിമേൽ G.

† ഉളുങ്ങവിപ്പൂ (?) M. V. G പാഠമാണ് സ്വീകരിച്ചിട്ടുള്ളത്.

29b. തോൽത്തുരുത്തി ഉണ്ടാക്കുന്നവർ. തോൽ എന്നതിനുതന്നെ bellows എന്നർത്ഥം കാണുന്നു. പ്ലാവകർ ചർമ്മശില്പികൾ എന്നു വ്യാഖ്യാനം.

30. G യിൽ പാഠമില്ല. 'വാദകർ' ഇതു വന്നിട്ടുണ്ട്. 'പ്ലവകസൗഭികാഃ' എന്നാണ് മൂലപാഠം. സൗഭികൻ കൊട്ടുകാരനല്ല. ഇന്ദ്രജാലക്കാരൻ, ആകാശസഞ്ചാരം കാട്ടുന്നവൻ എന്നെല്ലാമാണ് ആ പദത്തിനർത്ഥം.

30a. 'സൗഭികർ' മാത്രമേ ബാക്കിയുള്ളൂ. ആയവർ പ്രസിദ്ധന്മാരല്ല!

30b. പകർപ്പുകളിൽ ഇല്ല.

31. സമീപിപ്പിക്കണം, സേവിപ്പിക്കണം, ശൈലി ദ്രാവിഡം. cf. ഉളുങ്കൻ—One who hangs about for food (T. Lex.).

32. വരാനും പോകാനും ഉള്ള സൗകര്യം ഉണ്ടാക്കിക്കൊടുക്കണം.

സൂദ,ാരാളിക, സ്നാപക, സംവാഹക,ാസ്തരക, കല്പക,പ്ര സാധകേ,ാദകപരിചാരകൈ വാ ദ്രവ്യവസ്ത്രഭാണ്ഡഫല ശയനാസനസംഭോഗൈർ നിഹ്രിയേത.

പരിചാരകച്ഛദ്മനാ വാ കിഞ്ചിദ്രൂപവേലായാം ആരായ നിർഗച്ഛേൽ. സുരങ്ഗാമുഖേന വാ നിശോപഹാരേണ. തോയാശയേ വാ വാരുണം യോഗമാതിഷ്ഠേൽ.

വൈദേഹകവ്യഞ്ജനാ വാ പക്വാന്നഫലവ്യവഹാരേണാരക്ഷിഷു രസമവചാരയേയുഃ.

ഇവ്വണ്ണമെ രൂപാജീവാവ്യഞ്ജനനായും[33] ഭാൎയ്യാവ്യഞ്ജനനായും പുക്കുപ്പുട്ടുപോമാറു കണ്ടുകൊൾക.

അൎററിയ നടമികൾ കൂത്താടി മുടിഞ്ഞാൽ അവരുടയ മത്തളം, ഉടുക്ക് എൻറു ഒൻറു പുമന്നുപോകിൻറിതായ് പോയ്† അണികല[34] മിടുമ്പോൾ പുമന്നുപോവിതു.[35]

---

† പോകിന്നതായ്കാൽ (?) M. V.

33. വേശ്യാവേഷം ധരിച്ചവൻ.

34. അലങ്കാരം, ആഭരണം, പടക്കലം (ആയുധം) മരക്കലം (തോണി) ഇങ്ങനെ പലതിലും 'കലം' വരുന്നുണ്ട്. വെറും 'കല'ത്തിനു തന്നെ ഇപ്രകാരം അൎത്ഥമെല്ലാമുണ്ട്.

35. വാക്യഘടന ക്ലിഷ്ടം. വല്ല അക്ഷരത്തെറ്റുമുണ്ടോ എന്നറിഞ്ഞുകൂടാ. നടമികളുടെ വാദ്യപ്പെട്ടിയോ ആഭരണപ്പെട്ടിയോ കൊണ്ടുപോകുന്നതായി അഭിനയിച്ചുകൊണ്ടാണ് എന്നാണ് പറയുന്നതു്.

അൻറിയെ സൂദനായും, ആരാളികനായും[36], സ്നാപകനായും[37], സംവാഹകനായും[38], ആസ്തരകനായും[39], കല്പകൻ—കാവിതി[40]—ആയും, പ്രസാധകനായും[41], ഉദകപരിചാരകനായും ചെല്ലിൻറ പുരുഷർ തങ്ങളുടെയ ദ്രവ്യം, വസ്ത്രം, ഭാണ്ഡം എൻറിവു ഇടുവാനെന്നു പേഴ*യി[42]ലിട്ടുതാൻ, ഇരിക്കുംതോലിലിട്ടുതാൻ, പൊതിഞ്ഞുകൊണ്ടു പോയ്താൻ കടത്തുവിതു.

ഇച്ചൊല്ലിയവരുടെയ കയ്യാൽ എച്ചിൽ കളയപ്പോകിൻറതാക്കി, എച്ചിലിലയും കൊണ്ടു ഉത്തരിച്ചുറിയൊല്ലാത്ത കാലത്തു പോവിതു. അൻറിയെ ചാൽ അകത്തു വച്ചു പുറപ്പെടുമിടം വെളിപ്പെടാതെ വെച്ചു, ഇരാത്താൻ§[42a] നിയമസ്ഥനാ[യ്][42b], 'ഇൻറിരാ‡ സ്ത്രീമുദ്രാദികളെക്കാ

---

* പെ(പെ, പേ?)ഴിലിട്ടു M. V.

§ താൻ G.

‡ യിൻറിയെ രാജാ (?) G.

36. ഭക്ഷ്യകാരൻ.

37. കുളിപ്പിക്കുന്നവൻ.

38. അംഗമർദ്ദകൻ.

39. ശയനചിന്തകൻ.

40. ക്ഷുരകൻ.

41. അലംകരിപ്പിക്കുന്നവൻ.

42. കൊട്ട. പേടക < പേട—Chest, box, basket (T. Lex.). പേഴ്ക്കു തമിഴിൽ വലിപ്പം എന്നർത്ഥമുള്ളതായും പേഴ് എന്ന ഹ്രസ്വരൂപം അതിനുള്ളതായും കാണുന്നു. കൊട്ട എന്നർത്ഥത്തിലുള്ള 'പേഴ്'ക്കും, 'പേഠ' എന്ന രൂപസങ്കോചം വന്നുകൂടുന്നില്ല. M. Vകളിൽ 'ചെഴി(പേഴി)ലിട്ടു' എന്നാണ്. G യിൽ മുഴുവൻ രൂപമുണ്ട്.

42a. 'താൻ' സർവ്വനാമം.

42b. വ്രതം അനുഷ്ഠിക്കുന്നവൻ.

ണവെച്ചോ, അകല നില്ക്കവെൻറു നിവൃത്തി, സുരങ്ഗാമുഖത്തിൽ ഉപഹാരം[43] ചെയ്തു സുരങ്ഗാമുഖത്തൂടെ പൊയ്പ്പോവിതു. അൻറിയെ, വലിതായൊള്ള ആററിലാക, സദസ്സിലാക, കളിപ്പാൻ പോമവൻ വാരുണം യോഗം[44] ചെയ്‌വിതു എൻറവാറ, ഉതളിക[45][കൊണ്ടു]താൻ ജരായു[46] കൊണ്ടുതാൻ തലയെ വേഷ്ടിച്ചു നീർ പുകാതവാറു ചെയ്തു നീരൂടെ പൊയ്പ്പോവിതു.

അൻറി[യെ വൈദേഹകവ്യഞ്ജനരാ]യൊള്ള[47] പുരുഷർ വിജിഗീഷുവിനാൽ പ്രയുക്തരായിരുന്നവരും അപ്പുറം ഫലങ്ങളും പലനാറും വിററു തേറുവെണ്ണും ആക്കി പോനവർ† വിഷമിട്ടു വച്ചു രക്ഷിപുരുഷർ മോഹിച്ചവാറെ പൊയ്പ്പോവിതു.

**ദൈവതോപഹാരശ്രാദ്ധപ്രഹവണനിമിത്തം ആര-**
**ക്ഷിഷു മദനയോഗയുക്തം അന്നപാനരസം വാ പ്രയുജ്യാ-**
**പഗച്ഛേൽ. ആരക്ഷകപ്രോത്സാഹനേന വാ.**

---

† -പ്പോരനാർ M.

43. ഭൂതബലി.

44. ജലാന്തർഭാഗത്തുള്ള സഞ്ചാരം. ദുർഗ്ഗലംഭോപായത്തിൽ (അധി. XIII. പ്രക. 171) 'ഉദകവസ്തിനാ ജരായുണാ വാ ശിരോവച്ഛാദനാസ'—എന്നു തുടങ്ങുന്ന ഭാഗത്തു ഇതു വിവരിച്ചിട്ടുണ്ടു". വെള്ളം ഉള്ളിൽ കടക്കാത്ത ഉദകവസ്തികൊണ്ടോ ജരായു (ഗർഭപേശി) കൊണ്ടോ തലയും മുഖം മൂടിക്കെട്ടണം എന്നാണ് ഉദ്ധരിച്ച സംസ്കൃതഭാഗത്തിൻെറ അർത്ഥം.

45. =ഉതളി—വസ്തി (മൂത്രാശയം).

46. ഗർഭകോശം. 'ഉതളികതാൻ ജരായുകൊണ്ടു താൻ' എന്നാണ് മാതൃകകളിൽ.

47. കച്ചവടക്കാരുടെ വേഷം ധരിച്ചവർ. ബ്രാക്കററിലുള്ള ഭാഗം പകർപ്പുകളിൽ കാണുന്നില്ല.

നാഗരക,കുശീലവ,ചികിത്സക,ആപൂപികവ്യഞ്ജനാ വാ രാത്രൗ സമൃദ്ധഗൃഹാണ്യാദീപയേയുഃ. (ആരക്ഷിണാം?) വൈദേഹകവ്യഞ്ജനാ വാ പണ്യസംസ്ഥാമാദീപയേയുഃ.

അന്യദ്വാ ശരീരം നിക്ഷിപ്യ സ്വഗൃഹമാദീപയേദ് അനുപാതഭയാൽ. തതഃ സന്ധിച്ഛേദഖാതസുരങ്ഗാഭിരപഗച്ഛേൽ.

അന്റിയെ ദേവതോപസ്ഥാനം താൻ ശ്രാദ്ധം താൻ [പണ്ണി][47a], ശേഷിച്ച അന്നപാനരസങ്ങളും മദിക്കുംവണ്ണമൊള്ള ഔഷധങ്ങളും കൂട്ടി രക്ഷിപുരുഷന്മാൎക്കു കൊടുത്തു, അവരും മദിച്ചപ്പോൾ പോവിതു അവരും ബ്രാഹ്മണരാകിൽ[48]. അന്റിയെ രക്ഷിപുരുഷരെ പ്രൊത്സാഹിപ്പിച്ചു അങ്ങു പുക്കാമെന്നുള്ള പാഴ്വാക്കും ചൊല്ലി അവരൊടു കൂടപ്പോവിതു.

അന്റിയെ വിജിഗീഷുപ്രയുക്തരായൊള്ള പുരുഷർ, നാഗരികനായും, കുശീലവനായും, ചികിത്സകനായും, ആപൂപികനായും ഇരിക്കുമവരും ഇരാ പ്രസിദ്ധമായൊള്ള ഗൃഹങ്ങളിൽ തീ കൊളുത്തുവിതു. അതു കെടുപ്പാൻ രക്ഷിപുരുഷർ പോകച്ചെയ്യേ[48a] പോവിതു. അന്റിയെ വൈദേഹകവ്യഞ്ജനരായുള്ളവരും അങ്ങാടിയിൽ[49] തീ കൊളുത്തുവിതു. അതിനു പോകച്ചെയ്യേ പോവിതു.

---

47a. പദം പകർപ്പുകളിലില്ല. മൂലത്തിലെ 'പ്രവഹണം' (സദ്യ) വിട്ടിരിക്കുന്നു.

48. മൂലത്തിൽ ഇതില്ല.

48a. പോകുമ്പോൾ.

49. അങ്ങ്കാടി (ത. ക. അങ്ങഡി) ചിലപ്പതികാരത്തിൽ (14, 179) ഉണ്ട്. ത തമിഴ് 'കട്'ഞാണ' ഉപയോഗിച്ചു.

അൻറിയെ മറെറാരു ശവമിട്ടു താനിരിക്കിൻറ ഇല്ലത്തു* തീ കൊളുവിതു, തന്നെത്തുടരാതൊഴിവാനായ്ക്കൊണ്ടു്. അനന്തരം ചുവർ തുറിച്ചു താൻ, വിലമകന്നു താൻ, പോയ്ക്കഴിവിതു[49a].

കർചകംമമാണ്ഡമാരവ്യഞ്ജനോ വാ രാത്രൗ പ്രതിഷ്ഠേത. മുണ്ഡജടിലാനാം പ്രവാസനാന്യതമപ്രവിഷ്ടോ വാ രാത്രൗ തദ്വ്യഞ്ജനഃ പ്രതിഷ്ഠേത. വിരൂപവ്യാധികരണാരണ്യചരച്ഛദ്മനാം അന്യതമേന വാ. പ്രേതവ്യഞ്ജനോ വാ ഗൂഢൈർ നിർഹ്രിയേത. പ്രേതം വാ സ്ത്രീവേഷേണാനുഗച്ഛേൽ.

വനചരവ്യഞ്ജനാശ്ചൈനം അന്യതോഽപദിശേയുഃ, തതോന്യതോ ഗച്ഛേൽ. ചക്രചരാണാം വാ ശകടവാടൈരപഗച്ഛേൽ.

ആസന്നേ ചാനുപാതേ സത്രം വാ ഗൃഹ്ണീയാൽ. സത്രാഭാവേ ഹിരണ്യം രസവിദ്ധം വാ ഭക്ഷ്യജാതം ഉഭയതഃ പന്ഥാനമുത്സൃജേൽ. തതോഽന്യതോഽപഗച്ഛേൽ.

ഗൃഹീതോ വാ സാമാദിഭിരനുപാതമതിസന്ദധ്യാൽ. രസവിദ്ധേന വാ പഥ്യദാനേന.

വാരുണയോഗാഗ്നിദാഹേഷു വാ ശരീരമന്യദ് ആധായ ശത്രുമഭിയുഞ്ജീത—'പുത്രോ മേ ത്വയാ ഹത' ഇതി.

---

* ഇല്ലു G.

49a. കഴിയുക എന്നതിനെതന്നെ പൊറുകയെന്നതിലുള്ളതു് മുമ്പു പറഞ്ഞിട്ടുണ്ടു്. cf. 'പികമൊഴിയെക്കവർന്നിപ്പടിയെ കഴിവതൊഴിപ്പു'—രാ. ച. 140-6. 'പോയ്പ്പോവിതു', 'പോയ്ക്കഴിവിതു' ഇവിടങ്ങളിൽ സമാനാർത്ഥകങ്ങളായ [illegible] സംപൃക്തത സൂചിപ്പിക്കുന്നതാണു്.

അന്റിയെ കാഷ്ഠഭാരവ്യഞ്ജനനായ് താൻ, കുംഭഭാരവ്യഞ്ജനനായ് താൻ ഇരാ പോയ്കഴിവിതു. കാഷ്ഠഭാരവ്യഞ്ജനനാവോൻ പുല്ലും വിറകും ചുമക്കുമവൻ. കുംഭഭാരവ്യഞ്ജനനാവോൻ നീർ ചുമക്കുമവൻ. ഭാണ്ഡഭാരവ്യഞ്ജനനായും പോയ്കഴിവിതു. ഭാണ്ഡഭാരവ്യഞ്ജനനാവോൻ അശപാദിഭാണ്ഡങ്ങളെയുടയവൻ[49b]. അന്റിയെ വിജിഗീഷുപ്രയുക്തരായുള്ള മുണ്ഡജടിലന്മാരുടെ വീട്ടിന്ന അവരെ കാണപ്പോകിന്റതായി[50] പ്പോയി അവരുടെ വേഷം തനക്ക ചെയ്തുകൊണ്ടു അവരോടും പുറപ്പെട്ടു പോകിന്റതായ് പോവിതു. അന്റിയെ ഔപനിഷദികത്തിൽ ചൊല്ലിന്റ യോഗം കൊണ്ടു വൈരൂപ്യം ചെയ്തുതാൻ, കുഷ്ഠാദിവ്യാധി പണ്ണിത്താൻ, ആരണ്യചരവേഷം† പണ്ണിത്താൻ പുറപ്പെട്ടു പോവിതു. അന്റിയെ ഗൂഢപുരുഷർ ശവം കൊണ്ടുപോകിന്റതാക്കി‡ക്കെട്ടിക്കൊണ്ടു പോവിതു. അന്റിയെ ശവം കൊണ്ടുപോകിന്റതിൻ പിന്നെ[50a] സ്ത്രീവേഷം ചെയ്തു മുറ ഇട്ടു പോവിതു.

ഇജ്ജാതി ഉപായംകൊണ്ടു നഗരത്തിൽനിന്നു പുറപ്പെട്ടാൽ വനചരവ്യഞ്ജനരായുള്ള പുരുഷർ, ശത്രുപുരുഷർ വിചാരിച്ചപ്പോൾ[50b],

---

† ആരണ്യവേഷം G.

‡ താകി G.

49b. അശപാദികൾക്കുവേണ്ട ഉപകരണങ്ങൾ ചുമക്കുന്നവൻ.

50. അവരെ കാണാനെന്ന നാട്യത്തിൽ. 'വീട്ടിന്ന...പോയി' എന്ന പ്രയോഗം ശ്രദ്ധിക്കുക. മൂലത്തിലെ 'പ്രവാസനന്തി' എന്നതിനു 'പ്രവാസയൻ' എന്നും പാഠം കാണുന്നു.

50a. പിന്നാലെ എന്നർത്ഥത്തിൽ.

50b. അന്വേഷിച്ചപ്പോൾ. cf. 'രാവണൻ...പൃഛിച്ചു വിചാരിച്ചാൻ' ഇരു. ഖ., പേ. 40. 'അതതരം വിചാരിച്ചാൻ വാസുദേവൻ'—ഭാഗ., ഭാ. I., പേ. 20.

ഇവൻ പോയ വഴിയൻറിയെ മറെറാരു വഴി പോയവാറു ചൊല്ലുവിതു, ഇവനും പോയ വഴിയൻറിയെ മറെറാരു വഴി പോവിതു. അൻറിയെ ചക്രചരന്മാരുടെ[51] സമൂഹത്തിൽ പുക്കു പോവിതു.

ഇനി പോയാൽ പിന്നുടർന്നു വരും ജനം ചാർന്തായ്[52] തോൻറുകിൽ വനസങ്കട[52a]മായൊരുള്ള ദേശത്തിൽ ചെൻറു പുക്കു കാട്ടൂടെ പോവിതു. കാടില്ലയാകിൽ ഹിരണ്യം താൻ വിഷമിട്ടുള്ള ഭക്ഷ്യജാതം താൻ വഴിയിരണ്ടേടികിലിട്ടുവെച്ചു† പോവിതു. അതു പെറുക്കിനില്ലും മുന്നേ പോയ്ക്കഴിവിതു. പിന്നെ മറെറാരു വഴിയെ പോകുവിതു.

അൻറിയെ, പിടിച്ചുകൊള്ളപ്പട്ടകിൽ സാമാദ്യുപായംകൊണ്ടു അവരെളെ ചതിപ്പിതു. അൻറിയെ വിഷയുക്തമായിരുന്ന പഥ്യാശനംകൊണ്ടു അവരളെത്തീററി അവരും ചത്തപ്പോൾ പോവിതു.

ഇനി കീഴംചൊന്ന ചരണയോഗം‡[53], അഗ്നിദാഹം, ആളി[53a]ചെയ്തു ഒളിച്ചെടുത്തു വെച്ചു[54] മറെറാരു ശരീരമിട്ടു, വേകിൻറ ഇല്ലുത്തു ആഭരണമിട്ടു, അതു കണ്ട* ജനത്തിനു കമാരൻ ചത്താനെൻറു തോൻറുമാറു ചെയ്തു, 'എന്നുടയ മകനെ കൊൻറായ്'[55] എൻറു ചൊല്ലി പ്പട എടുപ്പിതു.

---

† ണ്ടേടിക G.

‡ ചരണം യോഗം G.

* കണ്ടു M. V. G.

51. വണ്ടികളുംകൊണ്ടു പോകുന്നവരുടെ.

52. cf. ചാർതലു് (ക. സാർ)—To reach, approach (T. Lex.).

52a. കാടു നിറഞ്ഞതു്.

53. മുകളിൽ 44-ാം അടിക്കുറിപ്പു നോക്കുക.

53a. 'ആഹാരി' എന്നു പകർപ്പുകളിൽ. അർത്ഥവ്യക്തമില്ലാത്ത ഒരു പദമായിരിക്കുന്നു.

54. കമാരൻ ഒളിച്ച അവസരത്തിൽ.

55. നീ കൊന്നു. (കൊൻറായ്).

ശ്ലോകം:—

ഉപാത്തച്ഛന്നശസ്ത്രാ വാ
തത്ര വിക്രമ്യ രക്ഷിഷു
ശീഘ്രപാതൈ രപസരേത്
ഗൂഢപ്രണിഹിതൈഃ സഹ.

ശ്ലോകാർത്ഥമാവിതു—ഒളിച്ചിരുന്ന ആയുധങ്ങളെ ഉടയനായ്, ഇരായ് രക്ഷികളെക്കൊന്റു ശീഘ്ര‡ങ്ങളായുള്ള യാനങ്ങളേറി ഗൂഢപുരുഷന്മാരോടു കൂടപ്പോയ്ക്കഴിവിതു. ഇവ്വുപായം[55] മററൊഴിഞ്ഞവററിനാൽ അരുതായ്കിൽ.

പതിനെട്ടാമധ്യായവും[56] സന്ധിമോക്ഷമാകിന്റ
സൂത്രവും മുടിഞ്ഞിതു.



‡ ശീഘ്രഗ G.

55a. ഇ+ഉപായം.

56. അധ്യായക്രമം മാതൃകയിലുള്ളതുകൊണ്ടു് പകർത്തിയിരിക്കുന്നു. എല്ലായിടത്തും അതു കാണുന്നില്ല.

# പ്രക. 124—126. മധ്യമചരിതോദാസീനചരിതമണ്ഡലചരിതാനി.[1]

---

## [1. മധ്യമചരിതം.]

**മധ്യമസ്യാത്മാ തൃതീയാ പഞ്ചമീ ച പ്രകൃതീ പ്രകൃതയഃ. ദ്വിതീയാ ച ചതുർത്ഥീ ഷഷ്ഠീ ച വികൃതയഃ. തച്ചേദുഭയം മധ്യമോऽനുഗൃഹ്ണീയാൽ, വിജിഗീഷുർമ്മധ്യമാനുലോമഃ സ്യാൽ. ന ചേദ് അനുഗൃഹ്ണീയാൽ, പ്രകൃത്യനുലോമഃ സ്യാൽ.**

മധ്യമചരിതമെന്നിതു സൂത്രം. മധ്യമനെ നോക്കി വിജിഗീഷു അനുഷ്ഠിക്കും പ്രകാരം ചൊല്ലിന്റിതെന്നിതു സൂത്രാർത്ഥം. സംബന്ധം— കീഴ് അരിമിത്രന്മാർവിഷയം[1a] അനുഷ്ഠിക്കുമാറു ചൊല്ലീതു. ഇപ്പോൾ മധ്യമനെ നോക്കി വിജിഗീഷു അനുഷ്ഠിക്കുമാറു ചൊല്ലിന്റിതെന്നിതു സംബന്ധം.

മധ്യമൻതനക്കു [താനും][2] മൂന്റാമവനും അഞ്ചാമവനും പ്രകൃതി എന്റിതു¶ പേർ[2a]. പ്രകൃതി എന്റവാറു പ്രകൃഷ്ടമായ് ഉപകരിക്കുമെന്റ

---

¶ എന്നിതു G.

1. cf. കൗ. VIII. 1—90.

1a. ശത്രുമിത്രങ്ങളുടെ കാര്യത്തിൽ. cf. 'മഹാദേവിയുടെ മായാകല്പിതം തിരശ്ശീലവിഷയം വരുവാനെന്റു'—ബ്രാ. ഗ. മാ., പേ. 30.

2. പകർപ്പുകളിൽ വിട്ടുകാണുന്നു.

2a. മധ്യമനു, താനും മൂന്നാമനും (മിത്രം), അഞ്ചാമനും (മിത്രമിത്രം) പ്രകൃതിയാണ്. വിവരണത്തിനു അധി. VI, പ്രക. 97 നോക്കുക.

വാരു; വികൃതി എൻറവാരു വിജ്ഞാചാരശീലൻ. മദ്ധ്യമനെൻറു ഉപലക്ഷണാർത്ഥം[3]. വിജിഗീഷുവിന്റെ ആത്മ,തൃതീയ,പഞ്ചമികൾ[3a] പ്രകൃതികളെന്നും, ദ്വിതീയാ,ചതുർത്ഥീ,ഷഷ്ഠീപ്രകൃതികൾ[4] വികൃതികളെന്നും കൊൾക. ഇവ്വണ്ണം പ്രകൃതിവികൃതികൾ ഇരണ്ടിനെയും മദ്ധ്യമൻ അനുഗ്രഹിപ്പൊനാകിൽ വിജിഗീഷു മദ്ധ്യമന്റെ അനുലോമനായിരിപ്പിതു. അനുഗ്രഹിയാതൊഴിവൊനാകിൽ മദ്ധ്യമനൊഴിഞ്ഞു പ്രകൃതികൾക്കനുലോമനാവിതു.†[5]

**മദ്ധ്യമശ്ചേദ് വിജിഗീഷോഃ മിത്രം മിത്രഭാവി ലിപ്സേത, മിത്രസ്യാത്മനശ്ച മിത്രാണ്യുത്ഥാപ്യ മദ്ധ്യമാച്ച മിത്രാണി ഭേദയിത്വാ മിത്രം ത്രായേത. മണ്ഡലം വാ പ്രോത്സാഹയേത്—'അതിപ്രവൃദ്ധോഽയം മദ്ധ്യമഃ സർവ്വേഷാം നോ വിനാശായ അഭ്യുത്ഥിതഃ, സംഭൂയാസ്യ യാത്രാം വിഹനാമ' ഇതി. തച്ചേന്മണ്ഡലം അനുഗൃഹ്ണീയാത് മദ്ധ്യമാവഗ്രഹേണാത്മാനം ഉപബൃംഹയേത്. ന ചേദ് അനുഗൃഹ്ണീയാത്, കോശദണ്ഡാഭ്യാം മിത്രമനുഗൃഹ്യ യേ മദ്ധ്യമദ്വേഷിണോ രാജാനഃ പരസ്പരാനുഗൃഹീതാ വാ ബഹവസ്തിഷ്ഠേയുഃ, ഏകസിദ്ധൌ വാ ബഹവഃ സിദ്ധ്യേയുഃ, പരസ്പരാദ് വാ ശങ്കിതാ നോത്തിഷ്ഠേരൻ, തേഷാം**

---

† പ്രകൃതികൾ തന്നനുലോമ(തന്നനുലോമ?)നാവിതു M.

3. ഒന്നു പറഞ്ഞതിൽനിന്ന് അതുപോലുള്ള മറ്റൊന്നിനെക്കൂടി ബോധിപ്പിക്കലാണ് ഉപലക്ഷണം. മദ്ധ്യമനെപ്പററിയുള്ളതു് വിജിഗീഷുവിനും ചേരുമെന്ന് ഇതു പറയുന്നു.

3a. മൂന്നാമവൻ മിത്രം, അഞ്ചാമവൻ മിത്രമിത്രം.

4. അരി, അരിമിത്രം, അരിമിത്രമിത്രം.

5. തന്റെ പ്രകൃതികൾക്ക (ആത്മാവു്, മിത്രം, മിത്രമിത്രം—ഇവക്ക്) മാത്രം അനുകൂലനായിരിക്കണം.

**പ്രധാനമേകം ആസന്നം വാ സാമന്താനാമത്യം ലഭേത. ദ്വിഗുണോ ദ്വിതീയം, ത്രിഗുണസ്തൃതീയം. ഏവമഭ്യുച്ചിതോ മധ്യമമവഗൃഹ്ണീയാൽ.**

മധ്യമൻ വിജിഗീഷുവിനുടയ മിത്രഭാവിയായയുള്ള മിത്രത്തെ പടൈ എടുപ്പാൻ നിനെക്കിൽ, അവൻ[5a] മിത്രന്മാരെയും തന്മിത്രന്മാരെയും കൂട്ടി പട എടുത്തു, മധ്യമൻമിത്രന്മാരെയും ഭേദിച്ചു മധ്യമനോടു വേറുപെടുത്തു, തന്മിത്രത്തെ രക്ഷിപ്പിതു[6]. അൻറിയെ മണ്ഡലം[7] പ്രോത്സാഹിപ്പിപ്പിതു. പ്രോത്സാഹിപ്പിക്കുമാറാവിതു[7a]:— 'അതിപ്രവൃദ്ധൻ ഈ മധ്യമൻ. നമ്മെ എല്ലോരെയും* കെടുപ്പാനിവനൊരുമ്പെട്ടിതു. അതുകിൻറമയാൽ നാമെല്ലാം† കൂടി ഇവനുടെ യാത്രാവിഘാതം‡ ചെയ്‌വോം'—എൻറു ചൊല്ലുവിതു. ചൊല്ലിയാൽ രാജമണ്ഡലം വിജിഗീഷുവിനു അനുഗ്രഹം ചെയ്കിൽ മധ്യമനെ നിഗ്രഹിച്ചു തനക്കു പ്രതാപം പെരുക്കുവിതു. മണ്ഡലം ഇവൻ ചൊല്ലിയതു ചെയ്യാതൊഴികിൽ, മേൽചെല്ലപ്പടിൻറ[7b] മിത്രനക്കു പടയും പണ്ടാരവും കൊടുത്തു

---

* മധ്യമരെയെല്ലാരെയും M, V.

† —ൻറമയാലുമെല്ലാരും G.

‡ യാത്രവിഘാതം (!) M, V, G.

5a. വിജിഗീഷു.

6. 'ക്ലിഷ്ടം. മധ്യമൻ വിജിഗീഷുവിൻെറ മിത്രഭാവിയായുള്ള മിത്രത്തെ നിഗ്രഹിപ്പാൻ പുറപ്പെട്ടാൽ, വിജിഗീഷു തൻെറയും മിത്രത്തിൻെറയും മിത്രങ്ങളെ ഉത്സാഹിപ്പിക്കുകയും, മധ്യമൻെറ മിത്രങ്ങളെ അവനിൽനിന്ന് ഭേദിപ്പിക്കുകയും ചെയ്തു തൻെറ മിത്രത്തെ രക്ഷിക്കണം'—കെ. വി. എം., ഭാ., 565.

7. രാജമണ്ഡലം.

7a. പ്രോത്സാഹിപ്പിതു, പ്രോത്സാഹിക്കുമാറാവിതു ഇങ്ങനെയാണ് പകർപ്പുകളിൽ. പരിപാഠം വരുത്തിയ ഒരു ലേഖകൻ തെറ്റുതിരുത്തുവാൻ ഉള്ള വിഷമംകൊണ്ടു ഒന്നു വിട്ടതാണെന്നു തോന്നുന്നു.

7b. ആദ്യമുള്ളപ്പെടുന്ന പകർപ്പുകളിൽ 'ചെല്ലപ്പടിൻറ' എന്നാണ്.

അനുഗ്രഹിച്ചുവെച്ചു, യാവർ* ചിലർ രാജാക്കൾ മധ്യമനാക ശത്രുക്കളായൊരെല്ലൂർ, അവരെ തങ്ങളിൽ അകന്നൊരുത്തനെത്താൻ† അനുഗ്രഹം ചെയ്തു പലർകൂടി ഇരിപ്പോർ[8], അവരുള്ളിൽ[8a] ഒരുത്തൻ കൂടിയെടുത്തു മററവർകളും കൂടവന്നമിരിപ്പോർ§. മധ്യമദ്വേഷികൾ യാവർ ചിലർ പരസ്പരം ശങ്കിച്ചു മധ്യമനോടു പട എടുക്കക്കില്ലാതെ ഇരിപ്പോർ, അവർകളിൽ ആസന്നനായിരിപ്പൊരൊരുത്തനെത്താൻ പ്രധാനനായൊരെല്ലൂരൊരുത്തനെത്താൻ സാമദാനങ്ങ[ളാൽ] കൂട്ടി‡ച്ചെയ്തു കൊൾവിതു[8b]. അവനോടു കൂടെ ഇരട്ടി ആയിരുന്നവൻ ഇരണ്ടാമവരെയും കൂട്ടിക്കൊൾവിതു. അവനോടു മുമ്മടങ്ങിച്ചിരുന്നവൻ മൂന്നാമവനെക്കൂട്ടിക്കൊൾവിതു. എന്റിവണ്ണം ക്രമത്താൽ അവരെല്ലെ എല്ലാം കൂട്ടിക്കൊണ്ടു തനക്ക ശക്തി പെരുകിയപ്പോൾ മധ്യമനെ നിഗ്രഹിപ്പിതു.

---

* യാവ G.

† അവരുടെ തങ്ങളിൽ അകന്നു ഒരുത്തനെത്താൻ G.

§ കൂടംവള്ളുമിരിപ്പോർ G.

‡ -മാനങ്ങൾകൂടി M. V. G.

8. 'പരസ്പരാനുഗൃഹീതാഃ' എന്നതിന്റെ വിവരണമാണ്. അകന്നിരുന്നാലും പരസ്പരം അനുഗ്രഹിച്ചു കൂടിയിരുന്നവർ എന്നർഥം. 'അവരെ' എന്നതിനെ 'യാവർ ചിലർ' എന്നാക്കി മാററിയാൽ കുറച്ചുകൂടി അർഥം വ്യക്തമാകും.

8a. = യാവർ ചിലരിൽ.

8b. 'സാമദാനങ്ങൾ കൂട്ടിച്ചെയ്തു കൊൾവിതു' എന്ന പകർപ്പുകളിൽ കാണുന്നു യോജിപ്പിക്കാൻ പ്രയാസം.

വ്യാഖ്യാനം മൂലത്തെക്കാൾ ദുർഗ്രഹമായിരിക്കുന്നു. *cf.* 'മധ്യമനെ ദ്വേഷിക്കുന്നവരായും പരസ്പരം സഹായിക്കുന്നവരായും ഉള്ളവരോ., മധ്യമദ്വേഷികളായ വളരെ പേരിൽ ഒരുവനെ അനുകൂലിച്ചാൽ വളരെപ്പേർ അനുകൂലിക്കുമെന്ന നിലയിലുള്ളവരോ, മധ്യമദ്വേഷികളാണെങ്കിലും പരസ്പരശങ്ക നിമിത്തം ഒരുമിച്ചു പുറപ്പെടാത്തവരോ ആയിരിക്കുന്ന രാജാക്കന്മാരിൽ പ്രധാനനായ ഒരുവനെയോ, തന്റെ രാജ്യത്തിനടുത്ത ഒരുവനെയോ സാമദാനങ്ങൾകൊണ്ടു സ്വാധീനിക്കണം'—കെ. വി. എം., പേ. 566.

ദേശകാലാതിപാതേന വാ സന്ധായ മദ്ധ്യമേന മിത്രസ്യ സാചിവ്യം കുര്യാൽ. ദൂഷ്യേഷു വാ കർമ്മസന്ധിം.

കർശനീയം വാഽസ്യ മിത്രം മദ്ധ്യമോ ലിപ്സേത, പ്രതിസ്തംഭയേദേനം—'അഹം ത്വാ ത്രായേയ', ഇത്യാകർശനാൽ. കർശിതമേനം ത്രായേത. ഉച്ഛേദനീയം വാഽസ്യ മിത്രം മദ്ധ്യമോ ലിപ്സേത, കർശിതമേനം ത്രായേത മദ്ധ്യമവൃദ്ധിഭയാൽ.

ഉച്ഛിന്നം വാ ഭൂമ്യനുഗ്രഹേണ ഹസ്തേ കുര്യാദ് അന്യത്രാപസാരഭയാൽ.

അന്റിയെ ദേശകാലാതിപാതം വരുമെന്റു തോന്റുകിൽ എന്റവാറു, മദ്ധ്യമനപേക്ഷികളായുള്ള രാജാക്കളെ കൂട്ടിക്കൊണ്ടുവതിൻ മുന്നെ* മിത്രത്തെ ഉച്ഛേദിക്കുമെന്റു തോന്റുകിൽ, മദ്ധ്യമനോടു വിജിഗീഷു താൻ സന്ധി ചെയ്തു മിത്രന്നു സാചിവ്യം ചെയ്‌വിതു. സാചിവ്യം ചെയ്യുമാറാവിതു മിത്രന്ന്:—മദ്ധ്യമനോടു സന്ധി ചെയ്‌വിതു[9]. അന്റിയെ മദ്ധ്യമൻ വിജിഗീഷുവിനോടു സന്ധി ചെയ്യാതെ ഒഴിവോനാകിൽ മദ്ധ്യമന്റെയ ദൂഷ്യരോടു[9a] കർമ്മസന്ധി ചെയ്‌വിതു എന്റവാറു, 'ഞാൻ യുദ്ധം ചെയ്യുമളവു നിങ്ങളും ചെന്റു ചെറുപ്പിൻ[9b]; അല്ലാക്കാൽ അതിവൃദ്ധനായാൽ നിങ്ങളെയും ഉച്ഛേദിക്കു'മെന്റു ചൊല്ലി

---

* മുന്നം M.

9. മിത്രത്തിന്നു സാചിവ്യം ചെയ്ക എന്നാൽ മദ്ധ്യമനോടു വിജിഗീഷു സ്വയം സന്ധിചെയ്ക എന്നു താൽപര്യം.

9a. രാജദ്രോഹികളായ സാമന്തമുഖ്യരോടു്.

9b. 'ഞാൻ ഇവന്റെ യുദ്ധം ആക്രമിക്കുമ്പോൾ നിങ്ങൾ [illegible] നടക്കുവിൻ.'

കർമ്മസന്ധി ചെയ്‌വിതു. എൻറിങ്ങനെ വിജിഗീഷുവിനായ* മിത്രഭാവിയായുള്ള മിത്രനേൽ മധ്യമൻ പട എടുക്കുമ്പോൾ വിജിഗീഷു അനുഷ്ഠിക്കുമാറു ചൊല്ലീതു.

ഇപ്പോൾ കർശനീയനായുള്ള മിത്രനേൽ മധ്യമൻ പട എടുക്കുമ്പോൾ അനുഷ്ഠിക്കുമതു ചൊല്ലിൻറിതു. കർശനീയനായുള്ള മിത്രനേൽ മധ്യമൻ പട എടുക്കുമ്പോൾ† അവനെ പ്രതിസ്തംഭിപ്പിതു. ഞാൻ നിന്നെ രക്ഷിപ്പൻ, ഭയപ്പെടാതെ[9a]—എൻറു ചൊല്ലുവിതു മധ്യമൻ കർശിക്കുമളവും[10]. കർശിതനാനെന്നു തോന്നിയപ്പോൾ അവനെ രക്ഷിപ്പിതു. മധ്യമനുടെ വൃദ്ധി ഒഴിപ്പാനായ്, വിജിഗീഷുവിനു ഉച്ഛേദനീയനായുള്ള മിത്രനേൽ മധ്യമൻ ചെൽകിൽ അവൻ കർശിതനായപ്പോൾ രക്ഷിപ്പിതു.[10a]

അവറിലെ ഉച്ഛേദനീയനായപ്പോൾ ഭൂമി കൊടുത്തു സംഗ്രഹിപ്പിതു മററൊരിടത്തവൻ പോകാതവണ്ണം.

**കർശനീയോച്ഛേദനീയയോശ്ചേന്മിത്രാണി മധ്യമസ്യ സാചിവ്യകരാണി സ്യുഃ, പുരുഷാന്തരേണ സന്ധീയേത. വിജിഗീഷോ ർവാ തയോഃ മിത്രാണ്യവഗ്രഹസമർത്ഥാനി സ്യുഃ, സന്ധിമുപേയാൽ.**

---

* —ഷുവാനായ G.

† എടുക്കിൽ G.

9a. ഭയപ്പെടേണ്ട.

10. ക്ഷീണിക്കും വരെ

10a. ആ മിത്രം ക്ഷീണിച്ചപ്പോൾ അവനെ രക്ഷിക്കണം; അല്ലെങ്കിൽ മധ്യമൻ ശക്തനായെങ്കും.

**അമിത്രം വാസ്യ മധ്യമോ ലിപ്സേത, സന്ധിമുപേയാത്. ഏവം സ്വാർത്ഥശ്ച കൃതോ ഭവതി, മധ്യമസ്യ പ്രിയം ച.**

**മധ്യമശ്ചേൽ സ്വാമിത്രം മിത്രഭാവി ലിപ്സേത, പുരുഷാന്തരേണ സന്ദധ്യാത്. സാപേക്ഷം വാ, 'നാർഹസി മിത്രമുച്ഛേത്തും' ഇതി വാരയേത്. ഉപേക്ഷേത വാ— 'മണ്ഡലമസ്യ കുപ്യതു സ്വപക്ഷവധാത്' ഇതി.**

കർശനീയോച്ഛേദനീയന്മാരുടെ മിത്രന്മാരുടെ[10b] മിത്രന്മാരായുള്ള രാജാക്കന്മാർ മധ്യമന്നു സാചിവ്യം ചെയ്‌വോരാകിൽ പുരുഷാന്തരനെക്കൊണ്ടു സന്ധി ചെയ്‌വിതു[11]. കർശനീയോച്ഛേദനീയന്മാരുടെ മിത്രന്മാരുടെ മിത്രന്മാർ[11a] മധ്യമനെക്കൊണ്ടു ചൊല്ലുവിതു—'നീ യാവചിലരെ അഭിയോഗിക്കിന്റിതു, അവരും വിജിഗീഷുവിന്നു കർശനീയരും ഉച്ഛേദനീയരുമായിരിക്കുന്നു. അവരെ കർശിച്ചാലും ഉച്ഛേദിച്ചാലും വിജിഗീഷുവിന്നു കാര്യം ചെയ്യോരിൽ പടുവിതു. ആകിന്റ

10b. () യിൽ ഇവിടെ ഈ പദം കാണുന്നില്ല; എന്നാൽ അടുത്ത വാക്യത്തിലുണ്ട്.

11. സേനാപതി, രാജകുമാരൻ ഇവരെ ഇടയിൽവെച്ചു മധ്യമനുമായി വിജിഗീഷു സന്ധിചെയ്യണം. 'പുരുഷാന്തരസന്ധിയ്ക്കു' അധ്യാ. 7. പ്രക. 102 നോക്കുക.

11a. 'മിത്രന്മാരുടെ മിത്രന്മാർ' എന്ന ഈ വാക്യത്തിലും മുൻവാക്യത്തിലും കാണുന്നു. മൂലാനുസാരിയായ തർജ്ജമ ഇതാണ്:—"മേൽപറഞ്ഞ കർശനീയനോടും ഉച്ഛേദനീയനോടും മിത്രങ്ങൾ മധ്യമനെ സഹായിക്കുന്നവരായിരിക്കുന്നപക്ഷം മധ്യമനുമായി വിജിഗീഷു പുരുഷാന്തരസന്ധി ചെയ്യണം. അവരുടെ മിത്രങ്ങൾ വിജിഗീഷുവിനെ സഹായിക്കുന്നതിന്നു ശക്തിയുള്ളവരാണെങ്കിലും വിജിഗീഷു മധ്യമനോടു സന്ധിചെയ്യണം"—കെ. വി. എം., പേ. 567. cf. 'കർശനീയോച്ഛേദനീയയോഃ ബലാശ്രയയോഃ സ്വാമിത്രയോഃ, മിത്രാണി, മധ്യമസ്യ സാചിവ്യകരാണി സ്യുഃ (ഗണ. അർഥ. II. പേ. 361).

മയാൽ വിജിഗീഷുവിനെ അഭിയോഗിക്ക; ഇവരെല്ലെ ഒഴിക്കവേൻറു ചൊല്ലുവോരാകിൽ, വിജിഗീഷു മധ്യമനോടു പുരുഷാന്തരസന്ധി ചെയ്‌വിതു. മധ്യമനോടു ചൊല്ലുവിതു:—'ഇവരൾ തങ്ങൾക്കായ്‌ നിന്നെ ഭേദിക്കിന്റാർ. നീ അവരുമേൽ പട എടു. ഞാൻ നിനക്ക സേനാപതിയെത്താൻ കുമാരനെത്താൻ പോതരിന്റേൻ'[12], എന്റു ചൊല്ലി പുരുഷാന്തരസന്ധി ചെയ്‌വിതു. അന്റിയേ കർശനീയരുച്ഛേദനീയന്മാരുടെയ മിത്രന്മാർ കൂടി മധ്യമനെ ഒഴിച്ചു വിജിഗീഷുവിന്മേൽ, 'ഇവൻ മധ്യമനെക്കൊണ്ടെങ്ങൾമിത്രന്മേൽ പട എടുപ്പിച്ചോൻ' എന്റു ചൊല്ലി വിജിഗീഷുതന്മേൽ പട എടുപ്പോരാകിൽ ആത്മരക്ഷാർത്ഥമായ്‌ വിജിഗീഷു മധ്യമനോടു സന്ധി ചെയ്‌വിതു. അവരെല്ലെ കർശിച്ചോരിലും പടും. തന്നെ കർശിച്ചോരിലും പടും.[12a]

ഇനി വിജിഗീഷുവിനുടെയ ശത്രുവിന്മേൽ മധ്യമൻ പട എടുപ്പോനാകിൽ മധ്യമനോടു സന്ധി ചെയ്‌വിതു. സന്ധി ചെയ്യാൽ സ്വാർത്ഥം പണ്ണിയോരിലും പടും.[13]

ഇനി മധ്യമനുടെയ മിത്രഭാവിയായുള്ള മിത്രന്മേൽ പട എടുപ്പോനാകിൽ മധ്യമനോടു പുരുഷാന്തരസന്ധി ചെയ്‌വിതു[14]. മധ്യമൻ

---

12. ഞാൻ തന്നെ. cf. പോതരുവു്.

12a. തന്നെ=മധ്യമനെ. 'നീ യാവചിലരെ' എന്ന മുതൽക്ക്‌ ഇതുവരെയുള്ള ഭാഗം മൂലത്തിന്റെ വിസ്‌തൃതവ്യാഖ്യാനമാണ്‌. ഒടുവിലത്തെ രണ്ടു വാക്യങ്ങൾ മൂലത്തിലെ അടുത്ത ഖണ്ഡികയുടെ അന്ത്യഭാഗത്തോടു തുല്യമാക്കിയിരിക്കുന്നു.

13. 'മധ്യമനു പ്രിയം ചെയ്യാതിരിക്കിലും പടും' എന്നുകൂടി വേണ്ടതാണ്‌ മൂലപ്രകാരം. കർശിച്ചോരിൽ പടുക, പണ്ണിയോരിൽ പടുക എന്നീ പ്രയോഗങ്ങൾ ശ്രദ്ധേയം. കർശിച്ചപോലെയാവുക, അനുഷ്ഠിച്ചപോലെയാവുക—ഇങ്ങനെ അർത്ഥം.

14. വിജിഗീഷു എന്ന ശേഷം.

തന്നുടയ മിത്രത്തിൽ സാപേക്ഷനെന്ന്; ഉച്ഛേദിപ്പൊല്ല എന്റു തോന്റുകിൽ, 'നിന്നുടയ മിത്രത്തെ ഉച്ഛേദിക്കലാകാ നീ' എന്റു† വിലക്ഷവിളു—താൻ ആപ്തനെന്റു തോന്റുവാൻ. അന്റിയെ ഉപേക്ഷിപ്പൂ. 'മണ്ഡലം ഇവനോടു കോപിക്കും, തന്മിത്രത്തെത്താനേ കെടുക്കിന്റാൻ എന്റു ചൊല്ലി'—എന്റു നിനച്ചുപേക്ഷിപ്പൂ.[14a]

**അമിത്ര മാത്മനോ വാ മധ്യമോ ലിപ്സേത, കോശദണ്ഡാഭ്യാം ഏനം അദൃശ്യമാനോഽനുഗൃഹ്ണീയാൽ.**

**ഉദാസീനം വാ മധ്യമോ ലിപ്സേത—'ഉദാസീനാൽ ഭിദ്യതാം' ഇതി. മധ്യമോദാസീനയോശ്ച മണ്ഡല-സ്യാഭിപ്രേത,സ്തമാശ്രയേത.**

അന്റിയെ മധ്യമൻ തന്നുടയ ശത്രുവിന്മേൽ പട എടുപ്പോനാകിൽ പടയും ഭണ്ഡാരവും മധ്യമന്നുടയ ശത്രുവിന്നാതമറിയാതെ കൊടുത്തു ഒളിച്ചുനിന്റനുഗ്രഹിപ്പൂ.

ഇനി മധ്യമൻ ഉദാസീനന്മേൽ പട എടുപ്പോനാകിൽ, മധ്യമന്നക്ക സാഹായ്യം ചെയ്‌വിളു, ഉദാസീനനോടു ഭേദിപ്പാനായ്. അന്റിയെ മധ്യമോദാസീനന്മാരിരുവരിലും, യാവനൊരുത്തനോടു മണ്ഡലത്തിന്നനുരാഗമൊള്ളൂ, അവനെ ആശ്രയിപ്പൂ.

മധ്യമചരിതമാകിന്റ സൂത്രം മുടിഞ്ഞിതു.

---

† ചൊന്ന M. V. —ചൊന്റു G.

14a. 'മിത്രത്തെ കെടുക്കുന്നവനാണെന്ന പറഞ്ഞു ഇവനോടു സമമണ്ഡലം കോപിക്കും' എന്ന കരുതി ഉപേക്ഷിക്കണം.

## [2. ഉദാസീനചരിതം.]

**മധ്യമചരിതേനോദാസീനചരിതം വ്യാഖ്യാതം. ഉദാസീനശ്ചേന്മധ്യമം ലിപ്സേത, യതഃ ശത്രുമതിസന്ദധ്യാൽ, മിത്രസ്യോപകാരം കുര്യാൽ, മധ്യമമുദാസീനം വാ ദണ്ഡോപകാരിണം ലഭേത, തതഃ പരിണമേത.**

'ഉദാസീനചരിത'മെന്നിതു സൂത്രം. സൂത്രാൎത്ഥവും സംബന്ധവും മദ്ധ്യമചരിതത്തിൽ ചെപ്പുളെക്കണക്കെ[14b] ഇതും കണ്ടുകൊൾക. മദ്ധ്യമചരിതംകൊണ്ടേ ഉദാസീനചരിതവും ചൊല്ലിയോരിൽ പട്ടിതു.§[15] ഉദാസീനനു താനും, തൃതീയപ്രകൃതിയും, അഞ്ചാം പ്രകൃതിയും, പ്രകൃതികൾ; രണ്ടാം പ്രകൃതിയും, നാലാം പ്രകൃതിയും, ആറാം പ്രകൃതിയും വികൃതികൾ—എൻറിവണ്ണം മദ്ധ്യമനു ചൊന്നതെല്ലാം ഉദാസീനനുമാക്കം.

ഉദാസീനൻ മദ്ധ്യമനേൽ പട എടുപ്പാനാകിൽ, മദ്ധ്യമോദാസീനന്മാരിൽ യാവനൊരുത്തനോടു കൂടിയാൽ വിജിഗീഷുവിനു* ശത്രുവിനെ നോക്കി അതിസന്ധാനവും[16], മിത്രത്തെ നോക്കി ഉപകാരവും

---

§ പട്ടിതു എൻറവാറു G.

* വിജിഗീഷു തനു G.

14b. ചെപ്പുളപ്പോലെ (പറഞ്ഞുളപ്പോലെ).

15. പറഞ്ഞുകഴിഞ്ഞു.

16. വഞ്ചന, ദ്രോഹം.

ചെയ്യാവിതു, അവനൊടു കൂടുവിതു. അൻറിയെ വിജിഗീഷുതാൻ തന്നുടെയ യാതവ്യന്മേൽ പോമ്പോൾ മധ്യമോദാസീനന്മാരിൽ യാവനൊരുത്തനിടെ പടവേണ്ടികൊൾവിതു, അവനൊടു കൂടുവിതു.

ഉദാസീനചരിതമാകിൻറ സൂത്രം മടിന്തതു.

## [3. മണ്ഡലചരിതാനി.]

**ഏവമുപഗൃഹ്യാത്മാനം അരിപ്രകൃതിം കർശയേൽ. മിത്രപ്രകൃതിം ചോപഗൃഹ്ണീയാൽ**

**സത്യപ്യമിത്രഭാവേ തസ്യാനാത്മവാൻ, നിത്യാപകാരീ, ശത്രുഃ, ശത്രുസഹിതഃ, പാർഷ്ണിഗ്രാഹോ, വാ, വ്യസനീ, യാതവ്യോ, വ്യസനേ വാ നേതുരഭിയോക്തേത്യരിഭാവിനഃ**

'മണ്ഡലചരിതമെന്നിതു' സൂത്രം. അരിമിത്രമായിരുന്ന മണ്ഡലം നോക്കി വിജിഗീഷുവിനുടെയ ചരിതം ചൊല്ലിൻറിതെന്നിതു സൂത്രാർത്ഥം. സംബന്ധം—കീഴ് മധ്യമോദാസീനന്മാരെ [നോക്കി][17] അനുഷ്ഠിക്കുമാറു ചൊല്ലീതു. ഇപ്പോൾ വിജിഗീഷു [അരിമിത്ര]മണ്ഡലം[17a] നോക്കി അനുഷ്ഠിക്കുമാറു ചൊല്ലിൻറിതെന്നിതു സംബന്ധം.

ഇവ്വണ്ണം തനക്കു പ്രതാപശക്തി പെരുക്കി വിജിഗീഷു തന്നുടെയ അരിപ്രകൃതിയിനെ കർശിപ്പിതു. മിത്രപ്രകൃതിയിനെ സാമദാനം കൊണ്ടു സ്വീകരിപ്പിതു.

ഇനി (a)അരിഭാവികളും, (b)മിത്രഭാവികളും, (c)ഭൃത്യഭാവികളും ആയിരിക്കുമവരെച്ചൊല്ലിൻറിതു:—

---

17. പാഠം മാതൃകകളിൽ കാണുന്നില്ല.

17a. പകർപ്പുകളിൽ 'വിജിഗീഷു മണ്ഡലം' എന്നേ ഉള്ളൂ.

(a) വിജിഗീഷുവിന്നനന്തരരായുള്ളവരാം ശത്രുക്കളാകിലും[18],

(i) യാവനൊരുത്തൻ അനാത്മവാനായിരിപ്പോൻ[19], അവനും,

(ii) നിത്യാപകാരിയായുള്ളവനും,

(iii) ശത്രുവായുള്ളവനും—[ശത്രുവാവോൻ നിമിത്തമിൻറിയെ ദ്വിഷിപ്പിതും,* ദ്വിഷിക്കപ്പെടുവതും ചെയ്യുമവൻ; അവനും],

(iv) ശത്രുവിനോടു കൂടി നിൻറവനും,

(v) പാർഷ്ണിഗ്രാഹകനും,

(vi) മിത്രാമിമരണവഴിമേൽ† വ്യസനിയായുള്ളവനും[20],

(vii) യാതവ്യനും,

(viii) വിജിഗീഷുവിന്റെ വ്യസനമൊന്നായെടുത്തു വിജിഗീഷുവിന്മേൽ ചെല്ലുമവനും—എൻറിവരും എന്നവർ വിജിഗീഷുവിൻ ദേശത്തോടൊത്തൊള്ള§ അരിഭാവികളായോർ.¶

---

* ദ്വിഷിപ്പിതു V.

† മരണവഴിമേൽ M. V.

§ ദേശത്തോടുള്ള M, V.

¶ -ളെന്നോർ M. V.

18. തൊട്ടുള്ള ഭൂമിയിലുള്ളവരാകയാൽ പൊതുവിൽ അരികളാരാണെങ്കിലും, അതിലും ഏതു വിശേഷങ്ങളുണ്ടെന്നു പറയുന്നു. (ആകെ അരിഭാവികൾ എട്ടു്).

19. ഇന്ദ്രിയജയമില്ലാത്തവൻ.

**ഏകാർത്ഥാഭിപ്രയാതഃ, പൃഥഗർത്ഥാഭിപ്രയാതഃ, സംഭൂയയാത്രികഃ, സംഹിതപ്രയാണികഃ, സ്വാർത്ഥാഭിപ്രയാതഃ, സാമുത്ഥായികഃ, കോശദണ്ഡയോരന്യതരസ്യ ക്രേതാ വിക്രേതാ, ദ്വൈധീഭാവിക ഇതി മിത്രഭാവിനഃ.**

(b) മിത്രഭാവികളെന്നവർ:—

(i) ഏകാർത്ഥാഭിപ്രയാതനായവൻ[20], വിജിഗീഷു യാതൊരർത്ഥത്തെ സാധിപ്പാൻ പോകുന്നുവോ അതുതന്നെ സാധിപ്പാൻ മറെറാരു വഴിയെ പോമവൻ [അവനും];[20a]

(ii) പൃഥഗർത്ഥാഭിപ്രയാതനായവൻ†[21], വിജിഗീഷു കൂടാതെ വിജിഗീഷുവിനാൽ പ്രേഷിതനായ് താനേ യാതവ്യന്മേൽ പോമവൻ, [അവനും];

(iii) സംഭൂയയാത്രികനായവൻ വിജിഗീഷുവിനോടു കൂടപ്പോമവൻ, അവനും;

(iv) സംഹിതപ്രയാണികനായവൻ, വിജിഗീഷുവിനോടു സന്ധി ചെയ്തു, 'നീ ഇങ്ങു പോ, ഞാനിങ്ങു[21a] പോകുന്നേൻ' എന്നു ചൊല്ലിപ്പോമവൻ, സന്ധായയാനം പണ്ണുമവൻ[22], അവനും;

---

† പ്രയുക്തനായവൻ M, V, G.

20. ഒരേ കാര്യം സാധിപ്പാൻ പോകുന്നവൻ.

20a. ഈ പാഠം ഇവിടെയും താഴത്തെ (ii), (vi) ഇവയുടെ ഒടുവിലും പൊരുത്തം നോക്കിച്ചേർത്തതാണ്; മാതൃകകളിൽ ഇല്ല.

21. തന്റെ ഉദ്ദേശ്യങ്ങൾ വെച്ചു പോകുന്നവൻ. വിജിഗീഷു ക്ഷണിച്ചാലെങ്കിൽ, മറെറയാൾ ധനത്തിന്".

21a. 'ഞാനങ്ങു' എന്നായിരിക്കാം പഴയ പാഠം.

22. ഇതു മാതൃകകളിൽ സ്ഥാനം തെററിച്ചേർത്തു കാണുന്നു. 'സ്വാർത്ഥാഭിപ്രയാതനായവൻ സന്ധായയാനം പണ്ണുമവനും തനിക്കായവനും'—ഇങ്ങനെ.

(v) സ്വാർത്ഥാഭിപ്രയാതനായവൻ തനിക്കായവനും;[22a]

(vi) സാമുത്ഥായികനായവൻ കർമ്മസന്ധി പെട്ടവൻ[23] [അവനും];

(vii) പടയോ ഭണ്ഡാരമോ ഒന്നു വില്ക്കുമവനും, വിലയ്ക്കു കൊള്ളുമവനും;

(viii) ദ്വൈധീഭാവികനും [ദ്വൈധീഭാവമാകുന്ന ഗുണത്തിന്നു ഉപയോഗിയായിട്ടുള്ളവൻ][24]—ഇച്ചൊന്നവരും മിത്രഭാവികളായിട്ടുള്ള സാമന്തകരും[25] എൻറവാറു, ശത്രുക്കളാകിലും മിത്രൻ ചെയ്യുമതു ചെയ്യുവർ.†

സാമന്തോ ബലവതഃ, പ്രതിഘാതോ,ഽന്തർധിഃ, പ്രതിവേശോ വാ, ബലവതഃ പാർഷ്ണിഗ്രാഹോ വാ, സ്വയമുപനതഃ, പ്രതാപോപനതോ വാ, ദണ്ഡോപനത ഇതി ഭൃത്യഭാവിനഃ സാമന്താഃ.

തൈർ ഭൂമ്യേകാന്തരാ വ്യാഖ്യാതാഃ.

ഇനി (൭) ഭൃത്യഭാവികളെച്ചൊല്ലിന്റിതു:—

(i) ബലവാനായുള്ളവനോടെ അനന്തരത്തിരിക്കുമവനും, [അവൻ ബലവാനെന്ന പേടിപ്പെട്ടു വിജിഗീഷുവിന്നു ഭൃത്യഭാവിയാം];

---

† ചെയ്യും G.

22a. വിജിഗീഷുവിന്റെ കാര്യം സാധിപ്പാൻ പോയവൻ എന്നു വിവക്ഷ.

23. ശത്രുനിവേശനം മുതലായ കർമ്മങ്ങൾ ഒരുമിച്ചു ചെയ്യാമെന്നു കരാറു ചെയ്യുവൻ.

24. സന്ധിചെയ്ത പാർഷ്ണിഗ്രാഹാദികളാണു ലക്ഷ്യം.

25. 'ക' ലോപം. താഴെയും ഇതു ആവർത്തിപ്പകാണാം. cf. അമാത്യകരും, ഭൃത്യകരും.

(ii) ബലവാനുക്ക പ്രതിഘാതിയായുള്ളവനും, [എന്റവാറ്, ബലവാനെച്ചെറുക്കുമവൻ];

(iii) ബലവാനുക്ക അന്തർധി[26]യായുള്ളവനും;

(iv) ബലവാനു പ്രതിവേശനായുള്ളവനും, [അവനാവോൻ[27] പിന്നാലും മുന്നാലുമന്റിയെ പക്കത്തിരിക്കുവൻ];

(v) ബലവാനുടെ പാർഷ്ണിഗ്രാഹനും†;

(vi) താനേ വന്ന വിജിഗീഷുവിനെ സേവിക്കുമവനും;

(vii) പ്രതാപോപനതനും;

(viii) ദണ്ഡോപനതനും—ഇവരും ഭൃത്യഭാവികളായുള്ള സാമന്തകരും.

സാമന്തകളെക്കൊണ്ടേ ഭൂമ്യേകാന്തരരെയും[27a] ചൊന്നോരിൽ പട്ടിയ എന്റവാറ്, മിത്രനും, അരിമിത്രനും, മിത്രമിത്രനും[27b] എന്റിവരല്ലും, അരിഭാവിയും, മിത്രഭാവിയും, ഭൃത്യഭാവിയും എന്റു മൂന്റു ജാതി ആമാറു‡ കണ്ടുകൊൾക.

ശ്ലോകം[28]—

തേഷാം ശത്രുവിരോധേ യ-
ന്മിത്രമേകാർത്ഥതാം വ്രജേൽ
ശക്ത്യാ തദനുഗൃഹ്ണീയാൽ
വിഷഹേത യയാ പരം.

---

† —ഹികനും G.

‡ —മാറു G.

26. ശത്രുവിന്റെയും വിജിഗീഷുവിന്റെയും നടുക്കുള്ള ദുർബ്ബലസാമന്തൻ.

27. 'അവൻ' പകർപ്പുകളിൽ ഇല്ല.

27a. 'ഭൂമ്യേകാന്തരം' എന്നു മതി.

27b. ഈ മൂന്നു പദങ്ങളുടെയും സമുച്ചയം വിട്ടാൽ കൂടുതൽ നന്നു".

28. ചില പകർപ്പുകളിൽ താഴെ വരുന്ന ചില പദ്യങ്ങളുടെ മുമ്പിൽ മാത്രം 'ശ്ലോകം' എന്നെഴുതിക്കാണുന്നുണ്ട്". പറയേണ്ടുക ആവശ്യമില്ലായ്കയാൽ ആ കുറിപ്പുകൾ വിട്ടുകളഞ്ഞിരിക്കുന്നു.

ശ്ലോകാൎത്ഥമാവിതു:—ഉഭയൈകാന്തരരായുള്ള മിത്രന്മാരിൽ യാവനൊരു മിത്രൻ ശത്രുവിനോടു വിരോധിപ്പിച്ചുവച്ചു, തനക്കു ശക്തി ഇല്ലയായിട്ടു ശത്രുവിനോടു കൂടുവാൻ[29], അവനു ശക്തി ചെയ്തു കൊടുപ്പിതു; യാതൊരു ശക്തി ചെയ്താൽ അവൻ ശത്രുവിനോടു എതിൎക്കില്ലിതു[30] അങ്ങനെയൊത്തുള്ളതു ചെയ്തു കൊടുപ്പിതു.[31]

പ്രസാദ്യ ശത്രും യന്മിത്രം
വൃദ്ധം ഗച്ഛേദവശ്യതാം
സാമന്തൈകാന്തരാഭ്യാം തൽ
പ്രകൃതിഭ്യാം വിരോധയേൽ.

തൽകുലീനാവരുദ്ധാഭ്യാം
ഭൂമിം വാ തസ്യ ഹാരയേൽ
യഥാ വാ ഽനുഗ്രഹാപേക്ഷം
വശ്യം തിഷ്ഠേൽ തഥാ ചരേൽ.

പൊരുളാവിതു—വിജിഗീഷുവിന്റെ യാവനൊരു മിത്രൻ തന്റെ ശത്രുവിനെ സാധിച്ചു തനക്കു വൃദ്ധി ചെയ്തു കൊണ്ടിട്ടു വിജിഗീഷുവി

---

29. =കൂടുവാൻ.

30. =കില്ലിതു.

31. 'എന്റെ മിത്രം ശത്രുവേൽക്കം-
താന്തമായ് സന്ധി ചെയ്യുമോ
അവന്നരിയെ വെന്നിടാൻ
തക്ക സാഹായ്യമേകിടു.'

കെ. വി. എം., ശ്ലോ. 569.

നക്ക അവശ്യനായവൻ, അവനെ സാമന്തപ്രകൃതിയെക്കൊണ്ടും, പ്രത്യന്തരപ്രകൃതിയെക്കൊണ്ടും വിരോധിപ്പിപ്പൂ. അൻറിയെ തൽകുലീനനെക്കൊണ്ടുതാൻ, അവരുദ്ധനെക്കൊണ്ടുതാൻ, അവനെയെ ഭൂമി പറിച്ചു വാഴിപ്പൂ. അൻറിയെ യാതൊരു കർമ്മത്തിനാൽ തന്നുടെയ[നു]ഗ്രഹം അപേക്ഷിച്ചു വശ്യനായ് നില്പൂ എങ്കിലവ്വണ്ണം ചെയ്വൂ.

**നോപകുര്യാ ദമിത്രം വാ**
**ഗച്ഛേദ് യദതികർശിതം**
**തദഹീനമവൃദ്ധം ച**
**സ്ഥാപയേന്മിത്ര മർത്ഥവിൽ.**

യാവനൊരു മിത്രൻ അതികർശിതനായിട്ടു വിജിഗീഷുവിനു ഉപകാരം ചെയ്യക്കില്ലാതൊഴിവിതു താൻ, ശത്രുവിനോടു കൂടുവാൻ തെമ്പട്ടുവിതു താൻ ചെയ്യോൻ, അവനെ വൃദ്ധവിതും പൊതക്കവിതും ചെയ്യാതെ മദ്ധ്യമാവസ്ഥയിൽ ചമനാ[യ്][32] നിറുത്തുവിതു സ്വാർത്ഥ[33]മറിയുമവൻ.

**അർത്ഥയുക്ത്യാ ചലം മിത്രം**
**സന്ധിം യദ്ദപഗച്ഛതി**
**തസ്യാപഗമനേ ഹേതും**
**വിഹന്യാൽ ന ചലേദ് യഥാ**

സ്വാർത്ഥയോഗാവഴിമേൽ ചലനായൊള്ള മിത്രൻ ശത്രുവിനോടു സന്ധി ചെയ്യോനാകിൽ അവൻ വിജിഗീഷുവിനെ വിട്ടുപോകാതവാറു, പോവാനുള്ള വിതൊ[33a] കെടുപ്പിതു. ചലനെൻറവാറു, വിജിഗീഷുശക്തി ച്യുതകകിൽ ശത്രുവിനോടു കൂടുവിതു.

---

32. —നാകനായ്.

33. തന്റെ കാര്യം. (അകാര്യമല്ല).

33a. പോവാൻ കാരണമായ വിഷയം ഇല്ലാതാക്കണം. വിനാശ [illegible] പുറമെ പ്രവൃത്തി, പ്രയതം തുടങ്ങിയ അർത്ഥങ്ങളും ഉണ്ട്.

അരിസാധാരണം യദാ
തിഷ്ഠേൽ തദരിതഃ ശഠം
ഭേദയേൽ ഭിന്നമുച്ഛിന്ദ്യാൽ
തതഃ ശത്രുമനന്തരം.

ശ്ലോകാൎത്ഥമാവിതു— അരിസാധാരണനാവോൻ വിജിഗീഷുവിനെ ശത്രുവിന്മേൽ ചെല്ലവും, ശത്രുവിനെ വിജിഗീഷുവിന്മേൽ ചെല്ലവും ഒട്ടായ്കൊള്ളുമവൻ[34]. അങ്ങനെ ശഠനായിതന്ന മിത്രനെ ശത്രുവിൽ നിൻറു ഭേദിപ്പിതു. അനന്തരം ശത്രുവിനെയും ഉച്ഛേദിപ്പിതു.

ഉദാസീനം ച യൽ തിഷ്ഠേൽ
സാമന്തൈസ്തദ് വിരോധയേൽ
തതോ വിഗ്രഹസന്തപ്ത-
മുപകാരേ നിവേശയേൽ.

ഉദാസീനനാവോൻ വിജിഗീഷുവിന്ന ഉപകാരാപകാരാദികൾ ഇരണ്ടും ചെയ്യാത മിത്രൻ. അവനെ സാമന്തകളെക്കൊണ്ടു വിരോധിപ്പിപ്പിതു. വിഗ്രഹവഴിമേൽ സന്തപ്തനായപ്പോൾ, 'നീ എനക്കാട്ട[35]മിത്തന ധനം താ. നിന്നെ ഞാൻ രക്ഷിപ്പൻ'† എൻറു ചൊല്ലി വിജിഗീഷു തനക്കുപകാരം ചെയ്യുമാറു‡ ചെയ്വിതു.

† ഒപ്പൻ M. V.

‡ ചെയ്വു G.

34. വിജിഗീഷു ശത്രുവിനെയും, ശത്രു വിജിഗീഷുവിനെയും ആക്രമിക്കുന്നതു തടുക്കുന്നവൻ. ചെല്ലവും—ചെല്ലുകയും. ഒട്ടായ് കൊള്ളുക—സമ്മതിക്കാതിരിക്കുക.

35. എനക്ക + ആട്ടം—എനിക്കു കൊള്ളാവോളം (ആട്ട < ആണ്ട്).

**അമിത്രം വിജിഗീഷും ച**
**യൽ സഞ്ചരതി ദുർബ്ബലം**
**തദ് ബലേനാനുഗൃഹ്ണീയാദ്**
**യഥാ സ്യാൽ ന പരാങ്മുഖം.**

അമിത്രനെയും വിജിഗീഷുവിനെയും ആശ്രയിപ്പാൻ യാവനൊരുത്തൻ, താൻ ദുർബ്ബലനായിട്ടു, അവൻ ശത്രുവിനോടു കൂടാതവണ്ണം ശക്തി ചെയ്തു കൊടുപ്പിതു.[35a]

**അപനീയ തതോഽന്യസ്യാം**
**ഭൂമൌ വാ സന്നിവേശയേൽ**
**നിവേശ്യ പൂർവം തത്രാന്യം**
**ദണ്ഡാനുഗ്രഹഹേതുനാ.**

അൻറിയെ കീൾ ചൊന്നവനെ[35b] തന്നെയ ഭൂമിയിലൻറിയെ മറൊറാത ഭൂമിയിൽ വെപ്പിതു. ആ ഭൂമിയിൽ മുന്നമെ പകരണ ചെയ്യാനായ്ക്കൊണ്ടു മറൊറാതത്തനെ വെച്ച്, പിന്നെ ചില കാലം കഴിഞ്ഞു ചൊല്ലുവിതു:—'ഇ ഭൂമി ചാൻറിരിക്കൈ[35c] അപായവും പെരുതു. നിന്നെ രക്ഷിക്കവും വേണ്ടും. ആകിൻറമയാൽ ഇവൻ ഭൂമി സാധിക്കമളവെക്ക[36] മറൊറാതത്തിലി ഇരുക്ക'വെൻറു‡[36a] ചൊല്ലിക്കൊണ്ടുപോയ് വെപ്പിതു.[36b]

---

‡ –തലിരിക്കവെൻറു M. –തലിരിക്കം V.

35a. ശത്രുവിനോടു സന്ധി ചെയ്യാൻ ഇടയാകാത്ത വിധം അവനു ശക്തി കൂട്ടണം.

35b. മുമ്പു പറഞ്ഞ മിത്രത്തെ.

35c. ഈ ഭൂമിയെ ആശ്രയിച്ചു; ഇതിലുള്ള. ചാർ-തൽ—to be associated with, to unite (T. Lex.). cf. ചേർ.

36. സ്വാധീനമാക്കം വരെ.

36a. മറെറാരു ദിക്കിൽ ഇരിക്കുക എന്ന്.

36b. ഇങ്ങനെ പറഞ്ഞു മുമ്പത്തെ ആളെ ഒഴിപ്പിച്ചു ഈ മിത്രത്തെ സ്ഥാപിക്കണം.

**അപകൃത്വാൻ സമർത്ഥം വാ**
**നോപകുര്യാദ് യദാപദി**
**ഉച്ഛിന്ദ്യാദേവ തന്മിത്രം**
**വിശ്വാസ്യാങ്കമുപസ്ഥിതം.**

യാതൊരുത്തനാത മിത്രൻ അപകാരം ചെയ്തിരു താൻ, ആപത്തിലായിട്ട് ഉപകാരം ചെയ്യാതെയുമൊഴിവോൻ37, അവനെ വിശ്വസിപ്പിച്ചു അകപ്പെട്ടപ്പോൾ ഉച്ഛേദിപ്പിതു.‡

**മിത്രവ്യസനതോ വാരി–**
**രുത്തിഷ്ഠേദ് യോ/നവഗ്രഹഃ**
**മിത്രേണൈവ ഭവേത് സാധ്യഃ**
**ഛാദിതവ്യസനേന സഃ.**

വിജിഗീഷുവിനുടയ മിത്രവ്യസനംവഴിക്കേ യാവനൊരു ശത്രു ചെറുക്ക ഇൻറിയെ വൃദ്ധിയിലെനെഴുച്ചുവ്വോൻ, ആ ശത്രുവിനെ മിത്രനെക്കൊണ്ടേ സാധിപ്പിതു37a, മിത്രനുടയ വ്യസനം കെടുത്തിട്ടു38.

---

‡ ഛേദിപ്പിതു M.

37. വിജിഗീഷു ആപത്തിൽ പെട്ടപ്പോൾ ശക്തനാണെങ്കിലും സഹായിക്കാതിരിക്കുന്നവൻ എന്നു താൽപര്യം.

37a. ജയിക്കണം.

38. വ്യാഖ്യാനം ക്ലിഷ്ടം.

cf. 'മിത്രത്തിൻ വ്യസനത്തിങ്കൽ–
ഉത്ഥാനം ചെയ്ത ശത്രുവെ
വ്യസനച്ഛാദനം ചെയ്ത
മിത്രത്താലേ ജയിച്ചിടൂ.'

കെ. വി. എം., പേ. 570–71.

**അമിത്രവ്യസനാന്മിത്ര-**
**മുത്ഥിതം യദ്വിരജ്യതി**
**അരിവ്യസനസിദ്ധ്യാ തൽ**
**ശത്രുണൈവ പ്രസിദ്ധ്യതി.**

വിജിഗീഷുവിന്റെ യാവനൊരു മിത്രൻ[38a] അമിത്രവ്യസനവഴി മേൽ വൃദ്ധനായിട്ട് വിജിഗീഷുവിനോട് വിരക്തനാവോൻ, അവനെ ശത്രുവിന്റെ വ്യസനം കെട്ടുള്ള ശത്രുവിനൊടൊന്നിച്ചാണെ സാധിപ്പിളു.[39]

**വൃദ്ധിം ക്ഷയം ച സ്ഥാനം ച**
**കർശനോച്ഛേദനം തഥാ**
**സർവോപായാൻ സമാദധ്യാദ്***
**ഏതാൻ യശ്ചാർത്ഥശാസ്ത്രവിൽ.**[39a]

**ഏവമന്യോന്യസഞ്ചാരം**
**ഷാഡ്ഗുണ്യം യോനുപശ്യതി**
**സ ബുദ്ധിനിഗളൈർ ബ്ബദ്ധൈ-**
**രിഷ്ടം ക്രീഡതി പാർത്ഥിവൈഃ.**

---

38a. ഇതിനശേഷം 'എന്നുടെ മിത്രൻ' എന്ന M. Vകളിൽ.

39. ഒളുക്കണം.

39a. ഈ പദ്യത്തിനു വ്യാഖ്യാനം മാതൃകകളിൽ കാണുന്നില്ല. വ്യാഖ്യാതാവിന്റെ മൂലഗ്രന്ഥത്തിൽ ഒരുപക്ഷേ ഇല്ലായിരിയ്ക്കാം. ഒരു പ്രക്ഷിപ്തമായ പദ്യത്തിന്നില്ലായ്കയുമില്ല. വ്യാഖ്യാനിച്ചിട്ടില്ലെങ്കിലും കാര്യമൊന്നും നഷ്ടപ്പെട്ടിട്ടില്ലെന്നു കാണാം.

cf. 'വൃദ്ധിക്ഷയസ്ഥിതികളും
കർശനോച്ഛേദനങ്ങളും
ഉപായങ്ങളുമീവണ്ണം
ചെയ്വു ശാസ്ത്രജ്ഞനാം നൃപൻ'

കെ. വി. എം., പേ. 571.

# അനുബന്ധം—എ.

### പഴയ കാലത്തെ തൂക്കം, അളവ് മുതലായവ.

## തൂക്കം:

ഇന്ത്യയിൽ പഴയ കാലത്ത് പലേടത്തും പലതരം തൂക്കങ്ങൾ നിലവിലിരുന്നിട്ടുണ്ട്. രക്തിക (കുന്നിക്കുരു) ആയിരുന്നു മൗലികമായ ഘനമാനവസ്തു. 1.83 ഗ്രെയിൻ (.118 ഗ്രാം) ആയിരുന്നു ഇതിന്റെ സാധാരണത്തൂക്കം. എഴുത്തുകാർ ഭിന്നാഭിപ്രായക്കാരാണെങ്കിലും അധികം പ്രചാരത്തിലിരുന്നതായിത്തോന്നുന്ന സമ്പ്രദായമാണ് താഴെ ചേർക്കുന്നത്.

| | | |
|---|---|---|
| 5 രക്തിക | = | 1 മാഷം. |
| 16 മാഷം | = | 1 കർഷം, തോലകം (സുവർണ്ണം). |
| 4 കർഷം | = | 1 പലം. |
| 10 പലം | = | 1 ധരണം. |

ഒരു പലം ഏതാണ്ട് 1⅓ ഔൺസ് (37.76 ഗ്രാം) വരും.

കൂടുതൽ വലിയ തൂക്കങ്ങൾ:

| | | |
|---|---|---|
| പ്രസ്ഥം | = | 16 പലം. |
| ദ്രോണം | = | 16 പ്രസ്ഥം. |

പ്രസ്ഥം ഏതാണ്ട് 21 ഔൺസും ദ്രോണം 21⅓ റാത്തലും ആയിരിക്കും. മാഷാദികളെപ്പററിയ കൗടല്യന്റെ വിവരണത്തിന് കെ. വി. എം.—കൗ. അ. പേ. 103 നോക്കുക.

Ancient Indian Weights by Edward Thomas (Marsdlu's Numismata Orientalia Pt. I (1874) തുടങ്ങിയവയിൽ കൂടുതൽ വിവരണം കാണാം.

## ദൂരത്തിൻെറ അളവ്:

| | | |
|---|---|---|
| 8 യവം | = | 1 അംഗുലം (¾"). |
| 12 അംഗുലം | = | 1 വിതസ്തി (9"). |
| 2 വിതസ്തി | = | 1 ഹസ്തം. |
| 2 ഹസ്തം | = | 1 ദണ്ഡം (ധനുസ്സ്—6 അടി). |
| 2,000 ധനുസ്സ് | = | 1 ക്രോശം (ഗോരുതം — പശു അമറിയാൽ കേൾക്കുന്ന ദൂരം—2¼ മൈൽ). |
| 4 ക്രോശം | = | 1 യോജന (ഏതാണ്ട് 9 മൈൽ). |

ക്രോശം 2,000 ദണ്ഡമാണ് പലക്കും. അർത്ഥശാസ്ത്രപ്രകാരം 1,000 ദണ്ഡമേ ഉള്ളൂ. 4½ നാഴിക (4 എന്ന സാധാരണപക്ഷം)യും 9 പാദികവും ചേരുന്നതു കല്പിച്ചിരുന്നതിൽ ആദ്യത്തേതിന്നായിരുന്നു കൂടുതൽ പ്രചാരം.

## നാണ്യങ്ങൾ:

വെള്ളികൊണ്ടുണ്ടാക്കിയ കാർഷാപണം അല്ലെങ്കിൽ പണം ആയിരുന്നു അടിസ്ഥാനനാണ്യം. തൂക്കം 57.6 ഗ്രെയിൻ. മാഷം (മാഷകം, മാഷികം) ഇതിൻെറ 1/16 (3.6 ഗ്രെയിൻ). അര മാഷം തുടങ്ങി 20, 30 മാഷം അടങ്ങിയ നാണ്യങ്ങളുണ്ടായിരുന്നു.

താമ്രമാഷത്തിന് 9 ഗ്രെയിനും താമ്രകാർഷാപണത്തിന് 144 ഗ്രെയിനും ആണുണ്ടായിരുന്നതു്. കാൽമാഷം അഥവാ കാകണി (കാകിണി)യും നിലവിലിരുന്നു. 20-45 താമ്രമാഷമടങ്ങിയ നാണ്യങ്ങൾ കാണുന്നുണ്ട്.

ബി. സി. 6-ാം ശതകം മുതൽ 180 ഗ്രെയിൻ തൂക്കം വരുന്ന 'ശതമാനം' എന്നൊരു വെള്ളിനാണ്യം നടപ്പിൽ വരികയുണ്ടായി. കുഷാൻ കാലത്തിൽ (എ. ഡി. 1-ാം ശതകം) ദീനാരം (< റോമൻ ദീനേരിയസ്) അഥവാ 'സുവർണ്ണം' നടപ്പിലായി. തൂക്കം 124

ഗ്രെയിൻ. ഇരട്ടദീനാരങ്ങളും കാൽദീനാരങ്ങളുമുണ്ടായിരുന്നു. ചെമ്പുദീനാരങ്ങളും കാണുന്നുണ്ടു്. എ. ഡി. 5-ാം ശതകത്തിൽ ദീനാരത്തിന്റെ തൂക്കത്തിൽ മാററം വരികയുണ്ടായി. ഗുപ്തന്മാരുടെ വെള്ളിനാണ്യം 'രൂപക'മായിരുന്നു. 32-36 ഗ്രെയിൻ തൂക്കമുള്ളതും ഉജ്ജയിനിയിലെ ശകന്മാരുടെ നാണ്യത്തെ അനുകരിച്ചുകൊണ്ടുള്ളതുമായിരുന്നു ഇതു്. രൂപകത്തിന്റെ തുടർച്ചയാണ് നമ്മുടെ ഉറുപ്പിക.

പഴയ അളവു്, തൂക്കം തുടങ്ങിയവയെപ്പററിയ കൂടുതൽ വിവരത്തിനു്: A. L. Basham, The Wonder that was India (1954). Pp. 503–505.

നാണ്യവിവരണത്തിനു്: Jean Filliozat [illegible] Political History of India from the Earliest Times to the 7th cent. A. D. (Translated by Philip Spratt, Calcutta, 1957) Pp. 69–70.



# അനുബന്ധം—ബി.

---

**കൗടല്യൻ സ്മരിച്ച പൂർവ്വാചാര്യന്മാർ:—**

1. മാനവന്മാർ—മനുവും ശിഷ്യന്മാരും.
2. ബാർഹസ്പത്യന്മാർ—ബൃഹസ്പതിയും ശിഷ്യന്മാരും.
3. ഔശനസന്മാർ—ശുക്രനും ശിഷ്യന്മാരും.
4. ഭാരദ്വാജൻ—ദ്രോണർ.
5. വിശാലാക്ഷൻ—(വിശ്വരൂപാചാര്യർ ഉദ്ധരിച്ചിട്ടുണ്ട്; കൂടുതൽ അറിവില്ല.)
6. പരാശരൻ—(പ്രസിദ്ധൻ).
7. പിശുനൻ—നാരദൻ.
8. കൗണപദന്തൻ—ഭീഷ്മർ.
9. വാതവ്യാധി—ഉദ്ധവൻ.
10. ബാഹുദന്തീപുത്രൻ—ഇന്ദ്രൻ.

(ഗണ. അർഥ. I. ഇം. അവ. പേ. 10.)

ഇന്നത്തെപ്പോലെ ആചാര്യനും ശിഷ്യന്മാരുമടങ്ങിയ 'സ്കൂളുകൾ' ഓരോ ശാസ്ത്രശാഖയിലും പണ്ടുണ്ടായിരുന്നു. മുകളിലെ പട്ടികയിൽ കാണാംപോലെ പ്രസിദ്ധമായ പേരുകൾക്കു പകരം അപ്രസിദ്ധമായ പേരുകൾ (*cf.* കൗണപദന്തൻ, പിശുനൻ) നമ്മുടെ ഗ്രന്ഥകാരൻ ഉപയോഗിച്ചിട്ടുള്ളതിന്റെ കാരണം വ്യക്തമല്ല.

---

| | പേജ് |
|---|---|
| അരുംപണി—കഠിനമായ ജോലി (*cf.* അരിയ). | 115 |
| അവരൾ—അവർ (< അവർകൾ). | 2 |
| **അവിരൈറ—അവറാ.** | 259 |
| *cf.* 'അവിററിൽ'. | 251 |
| അവ്വ—അവ (*cf.* ഇവ്വ). | 14 |
| **അളവുടയവൻ—അളക്കുന്നവൻ** (*cf.* നിറവുടയവൻ). | 193 |
| അഴകപ്പെട്ടിരിക്കുക—ഭംഗിയായിരിക്കുക. | 262 |
| അഴിച്ചുരായുക—വീണ്ടും വിചാരണ നടത്തുക. | 98 |
| **അഴിവു** — ചിലവു്, കറവു്. | 27 |
| നാശം('അഴിക ഒല്ലാതിളു'). | 308 |
| അഴെക്ക—അയയ്ക്കുക (കെട്ടയയ്ക്കുക—Slacken). | 135 |
| അറവെ—മൂഢവൻ. | 31 |
| **അറുക്കുക**—തീർത്തുകളക ('പണയം വെപ്പിച്ചറുപ്പിച്ചു കൊണ്ടിതു്.'). | 60 |
| അൻറി— അല്ലാതെ. √അല്. *cf.* ഇൻറി. അല്, ഇല് ഇവയെപ്പററിയ Pope ൻെറ നോട്ട് നോക്കുക. Naladiyar Transl. (1893) P. 282. 296. 'Neither അല് nor അല് has primarily a negative meaning.' Ibid. P. 282. | 271 |
| **അൻറിയെ—√അല്.** ഇല്ലാതെ, **അല്ലാതെ.** | 6 |

| | പേജ് |
|---|---|

## ആ

| | |
|---|---|
| ആം—< ആകും. | 216 |
| ആടയാണിയർ—നെയ്ത്തുകാർ, വസ്ത്രവ്യാപാരികൾ. | 171 |
| ആട്ടം—കൊല്ലംതോറും. | 407 |
| **ആയമ്പാടി** (ആയ്പാടി)—അമ്പാടി, ഇടയഗ്രാമം. | 53 |
| ആരാട്ടു—അന്വേഷണം. | 354 |
| ആവന—ആണ് ('ആവതി'ൻെറ ബ. വ.). | 86 |
| ആവോ—ആകുന്ന, ആകുന്നതു്. | 28 |
| ആശി—ആശിസ്സ് (ആശി ചൊല്ലിപ്പിതു). | 430 |
| ആശ്രിക്കുക—< ആശ്രയിക്കുക.* (വളരെ പ്രചുരമായ പദമാണ് ഈ ഗ്രന്ഥത്തിൽ). | 46 |
| ആറു—വിധം, വഴി ('എൻറ വാറു' ഇടങ്ങിയപോലെ സമാസിച്ച പ്രയോഗമുള്ള.). | 2 |

## ഇ

| | |
|---|---|
| ഇടത്തുകളയുക—മുറിച്ചുകളയുക (ഇടക്ക—to split—Gundert). | 118 |
| ഇടമിടയുക—Commingle, കൂടിച്ചേരുക (ഇട+മിട). (*cf.* 'പൊയ്യോടിടമിടന്ത ചൊൽ'—നാലടി. 80). | *220 |
| ഇടിക്കുക—ഇടുവിക്കുക, കൊടുക്കുക (ചൊറിടിപ്പിതു). | 33 |

---

* പേ. 220ലെ f. n. ഇതനുസരിച്ചു തിരുത്തുക.

## ഈ



## ഉ

പേജ്

കുരെപ്പലാവണകൾ—< കുശ്രൂവണകാരകർ cf. ചെലാവികൾ)—ഇല്ലാത്ത സംഗതി പറഞ്ഞു ധരിപ്പിക്കുന്നവർ. 43

കൂടിയാട്ടം—കൂട്ട്, സംസർഗ്ഗം. 212

കൂട്ടം—കൂട്ട് ('അതിനോടുള്ള കൂട്ടം'). 275
തൊഴിൽയോഗം (സമവായം). 74

കൂത്തർ—നൃത്തക്കാർ. 34

കൂലി—പ്രതിഫലം. 129
വാടക ('പാറക്കൂലി'). 27

കൂൾ—വഞ്ചന. 5

കൂൾ (കുഴ) മാനം—(cf. മനമാനം). 'കുഴമാനം വച്ചുകൊണ്ടാണാൽ'. 5
(തൂലിതന സംബന്ധിച്ചിട്ടെന്താണും കണ്ടറിപ്പുതെ ചെയ്താണ്ട് പൊതുക്കം വന്നതു്).

കൂൾ—ഭക്ഷണം ('കുഴിയക്കവും പടാ'). 379
cf. 'കൊറവ്വാ കുഴ'. 419

കെട്ടുക—നശിക്കുക ('യാതൊന്നും കെട്ടു'). 16

കെട്ടിച്ചുറ്റ പട്ടുക—കൊള്ളയും കൊള്ളിവെപ്പും മററും നടത്തുക. 163

കെട്ടിവെക്കുക—തടങ്ങലിൽ ഇടുക. 228

കെട്ടുപിണയുക—ബന്ധപ്പെടുക. 148

കെല്ലുക—√കെല്. കഴിയുക. ('നിഗ്രഹിക്കവും കെററിരിപ്പീല'). 281

പേജ്

കേൾക്കുക—ചോദിക്കുക ('സമ്പരായ്യക്കമതെനക്കേട്ട്'). 25
('ചോദിക്കുക എന്നർത്ഥവും സാധാരണം.)

കൈക്കൂലി—അയ്പ്പാതിഹതം. ('വാങ്ങിയ കൈക്കൂലി കൊടുപ്പിച്ചു'). 123
(കോഴ എന്നർത്ഥത്തിലും വരുന്നതു്).

കൈച്ചിറ—ഇരുട്, ഭയം ('കൈച്ചിറ നകാമകൻ'). 451
(cf. ചിറ—തള്ളു, തറ്റു്).

കൈവലസ്സ്—കൈയിന്റെ സാമർത്ഥ്യം ('കൈവലസ്സിനാൽ ചെയ്തുകൊള്ളവല്ലകിൽ'). 24
(cf. വലസ്സ് < വലത്തു്. 'താൻ വലസ്സചെയ്തു കൊള്ളലാകാ') 374
ഭാ. പ. 24ലെ f. n. 24 പരിശോധിക്കുക.

കൈക്കൂ—< കർഷം (16 മാഷം). 19

കൊൾക—ഗ്രസ്സിലാക്കുക. 71
(വാങ്ങുക എന്ന സാധാരണാർത്ഥവും ഉണ്ടു്).

കൊടിയൻ—കോപിച്ചവൻ. 130

കൊട്ടകെട്ട്—വലിയ നാശം. 306

കൊട്ടുണ്ടുപോക്കുക—അയയ്ക്കുക ('പൊന്നിന്റെ കൊട്ടുണ്ടു പോക്കിയവൻ'). 433

കൊട്ടുണ്ടുവിടുക—കാറ്റിലേല്ലിപ്പിയ്ക്കുക. 223

കൊട്ടുക—അടിക്കുക, ശുദ്ധീകരിക്കുക. To card out as

പേജ് | പേജ്

ചൊമ്മേ—നേരെ ('ചൊമ്മേ തൊറുമലും കീഴ്ക്കാംപാടു തൊറുമലും'). 86

ചെയ്നന്നിറിക്കൊൾക—കൃതജ്ഞത പ്രദർശിപ്പിക്കുക. 254
(*cf.* ചെയ്നന്നികേട്, ചെയ്ന്നന്നി കൊല്ലൽ. ചെയ്പ്പ് benefit എന്നർത്ഥം പറയുന്നു. നാലടി. പ. 111.).

ചെയ്യിന്മ—ചെയ്യുന്നതു. 1
*cf.* ചെയ്യുമ. 400

ചെലാവട്ടം—< ശിലാപട്ടം, വെണ്ണക്കൽപ്പലക. 7

ചെലാവിക്കുക—< ശ്രാവ്. പറഞ്ഞു കേൾപ്പിക്കുക, ധരിപ്പിക്കുക. ('ചെലാവിച്ച സാക്ഷിയെ'). 98
ചോദിക്കുക (?) 'ഇന്നോരനെ ചെലാപ്പിതു'). 62
*cf.* കുടച്ചെലാവണകൾ.

ചെറിയ നാൾ—കുട്ടിക്കാലം. 151

ചെറുമി—ദാസി 103

ചേവകൻ—< സേവകൻ, പട്ടാളക്കാരൻ (> ചേകവൻ > ചേകോൻ). 120

ചേവിക്കുക—< സേവിക്കുക. 226

ചൊരിക്കുക—പുരണ്ടിക്കുക. 86

ചോല്ലുക — സ്വാതന്ത്ര്യമാക്കുക, മടക്കി എടുക്കുക. 'ചോൾറു കൊൾവാൻ' (*cf.* ചോല്ലുതൽ—To redeem. T. Lex.). 334

## ഞ

ഞാങ്ങൾ—> ഞങ്ങൾ. 161

ഞാറുക—√ ഞാല്. ഇളക്കുക. 70

ഞെരുക്കു—തിരക്ക്. 138

ഞെറിക്കുക—കൊയ്യുക ('പൂരികം ഞെറിച്ചും'). 222

## ത

തകക്കുക—അടിക്കുക ('ദണ്ഡു കൊണ്ടു തകർത്തു'). 85

തടവുക—തലോടുക. 220

തടി—വടി. 71

തണ്ട്—< ദണ്ഡം. 135

തണ്ടുക—ശേഖരിക്കുക. 159

തണ്ടായം—(< തണ്ട് < ദണ്ഡ്)
നീണ്ട വടി. 86
കൊടിൽ (?) 45

തന്താന്തങ്ങൾ—താന്താങ്ങൾ. 18

തന്നിൽ പട്ടിരിക്കുക—താന്മയായി സ്വയം നടത്തിക്കൊണ്ടിരിക്കുക. 423

തമരക്കം—കാരിയം. 13

തമപ്പൻ—അപ്പൻ. 123

തമ്മപ്പൻ—അപ്പൻ. 140

തമ്മായി—അമ്മായി. 140

തലനില്ക്കുക—ആശ്രയിക്കുക ('അതിനെ തലനിന്റു'). 248
*cf.* 'പാദപാതാദിവേഷമെ തലെനിന്റു, ഇവ്വേഷത്താ

പേജ്

ചെ പ്പൻ്റൊപ്പാടു്—കൗ. ഭാ. I, പേ. 62. cf. തമിഴിൽ To join. T. Lex.).

തലകാപ്പ്—തലകാവൽ. 'തല കാപ്പു കൊടുപ്പിതു'. (വിഷ പരീക്ഷാർത്ഥം ആദ്യം ഭക്ഷ ണം കൊടുത്തുനോക്കുന്നതാണ് പ്രകൃതം). 156

തവപ്പെടുക—താപസവൃത്തി സ്വീകരിക്കുക. 141

തള—ചങ്ങല (തമി. തള ഇടുക-ബന്ധനത്തിലാക്കുക). 234

താ—ശമ്മ (cf. നാ, കാ, ഭാ, വാ). 118

താൾക്കഴ—തഴു് (കഴ—പട്ടു് —Gundert). 64

താറുക—അടിക്കുക, ശിക്ഷി ക്കുക ('വാൾകൊണ്ടു താറുക' —ശകാരിക്കുക). 84

തിരിഞ്ഞുവരിക—തിരിച്ചുവ രിക. 345

തിറ—നികുതി, വരി (തിറ ചെയ്ക, ഇടുക). 36

തിറക്കുക—>തുറക്കുക ('കൺ തിറന്ന'). 70

തീയവാറ—ചിതയായവ. 8

തുരൈ—പ്രാവശ്യം. 57

തുന്നകാരർ—തുന്നൽക്കാർ. 9

തുയിൽ പടുക—മരിക്കുക. 232

തുയില്ലാട്ടു്. 231

(cf. തുയിൽ—മരണം, ഉറക്കം T. Lex.).

തുതത്തി—ഉല. 45

തുന്റുക—ആശ്രയിക്കുക ('കമ്മ രനെത്തുന്റുവിതു'). 458

തുയം—അറാം ('പുല്ലിൻ തുയം'). 87

തെതുളുക—തിരളുക. 124

cf. 'തെരിളുക'. 123

തേവത്തൂട്ട്—അമ്പലത്തിലെ ഊട്ട്. 184

തേർപ്പാവാൻ—തേരാളി. 191

തേറപ്പെട്ടവർ—വിശ്വസ്തർ. 8

തേറം—വിശ്വാസം. 157

തോൽത്തുരുത്തു്—ഉല. 30

തോൽപാ—തോൽത്തുരുത്തി. 458

തോൽവിതു—നഷ്ടപ്പെടണം. 126

(cf. തോല്തൽ, തോറാൽ —To lose. T. Lex.).

തോൻറുക-ഉറക്കുക, പ്രത്യക്ഷമാ വുക ('തോൻറിക്കിടക്കിൽ'). 64

## ദ

ദണ്ഡു്—<ദണ്ഡം (സൈന്യം). 331

ദയപ്പെടുക—ദയതോന്നുക. 324

## ധ

ധനം പടുക-വ്യയം സഹിക്കുക. 205

## ന

നകം—നഖം. 67

നകരം—<നഗരം. 180

നടുവത്തു്—നടുവിൽ. 154

പേജ്

നരമ്പ് — ഞരമ്പ്. 108

നലം — നന്മ. 12

നല്ലൻ — നല്ലവൻ. 454

നൻറു — √നല്. നല്ലതു്. 370

നാ — നായ. 35

നാകർ — < നാഗർ. 177

നായകം — ആധിപത്യം, മേൽനോട്ടം ('നായകം ചെയ്യുമവൻ'.). 191

നിയതപ്പടി — ദിവസേനയുള്ളതു്. 24-25

നിറ — ഉടക്കം. 21

നിറയുടയവൻ — സാധനങ്ങൾ സൂക്ഷിക്കുന്നവൻ (*cf.* അളവുടയവൻ). 193

നേരിതു — നേരിയതു്. 8

## പ

പകക്കുക — മാറുക ('ആൻ പകക്കിൽ'). 5

പടുക്കുക — വിരിക്കുക ('ശയ്യം പടുത്തു'). 87

പഞ്ചി — പഞ്ഞി. 170

പട പാറുക — യുദ്ധം ചെയ്ക, ആക്രമിക്കുക. 425
(പാറുക മാത്രമായും കാണാം).

പടവീട് — സൈന്യത്താവളം. 422

പടവാർത്ത — (< പടുവാർത്ത) സംഭാഷണം. 220

പടിവം-പ്രതിമ (*cf.* 'വടിവം) 143

പടുക — മരിക്കുക. ('പടുമവനരടെ'). 443

പടുകല — ക്രൂരമായ വധം ('പടുകല കണ്ടുമതും'). 57
'പടുകൊല' തമിഴ് രൂപം.

പടുകലൈക്കാരർ — കൊലപാതകികൾ. 116

പടുവാരിതിരം — പായ ('പടുത്തിരിക്കയും കെടുന്നു'). 100

പട്ടാന്ത് — പന്തം. 79

പട്ടിനം — പട്ടണം. 263

പാറുക — യുദ്ധം ചെയ്ക ('മുന്നിൽപാറികൊള്ളുമെവ്വേ'). 396

പണ്ട് — സാധാരണ ('പണ്ടിലുള്ള പെൺറിയത്രുമവനം'). 132
പടയ (പടതലസേനാ പതി). 394

പണാരം — < ഭണ്ഡാരം ('പടയും പണ്ടാരവും'). 406

പണ്ഡിതകൾ — പണ്ഡിതന്മാർ. 260
*cf.* ഭൃത്യകൾ, അമാത്യകൾ.

പണിയാൾ — പണിക്കാരൻ. 116

പണിതുണ — സഹായം. 331

പണ്ണുക — ചെയ്യുക ('പണം കൊണ്ടു പണ്ണിൻറ'). 13

പണ്ണുക — തയ്യാറാക്കുക, അലങ്കരിക്കുക ('കുതിര പണ്ണിക്കൊണ്ടുവന്ന്'). 194
(*cf.* പണ്ണുതൽ — To fit out, adorn. പണ്ണുവാൻ — കുതിരക്കാരൻ. പണ്ണുതൽ — To

പേജ്

become ready. പല്ലുറുത്തൽ —To yoke, furnish with trappings. T. Lex.).

പതവാരം—പത്തിലൊന്ന ('പതവാരം കൊടുപ്പിതു'). 173

പതികൻ— < പദികൻ, കാലാൾ. 189

പത്താൻറു —പത്തിലൊന്ന് 12 (cf. അരൈയാൻറു, ആരൊൻറു).

പന്തിപിടിയ്ക്കുക—ഭാഗം പിടിയ്ക്കുക, സഹായിയ്ക്കുക ('പന്തി പിടിയ്ക്കുമവനെയും'). 115

പയിറുക—അഭ്യസിയ്ക്കുക. 51

പയിച്ച്—< പയൽ. വിശന്ന്. 83

പരിമാറുക—പെരുമാറുക. 34

പറക്കങ്ങൾ—പറക്കണതായവ. 9

പലവ്യ—പലതു് (ബ. വ.). 67

പലാതി—അപരാധി (?). 161
പാവം ('ഇപ്പലാതി ബ്രാഹ്മണൻ'). 225

പളുവ്—പളു. 32

പറ കൊട്ടിക്കളയുക—പെരുമ്പറയടിച്ചു നാട്ടിൽനിന്നു പുറത്താക്കുക. 94

പറിയ്ക്കുക—തെളിപ്പറിയ്ക്കുക. 120
മാറുക ('പറിച്ച വാഴിപ്പിതു'). 483

പഴയൻ—പഴയവൻ. 225

പാകടം—സമ്മാനം. 428
വഴിപാട്. 178

(?)പാച്ചുക—√പായ് (?) ഉഴിയുക (?) ('മാനാവി പാച്ചുവിതു'). 32

പാടിയ്ക്കുക—√പാടു. വിഴ്ത്തുക ('കവറു പാടിയ്ക്കുക'—പകിട വീഴ്ത്തുക). 109-110

പാടിരിയ്ക്കുക—കിട്ടിയെ തീരു എന്നു ശഠിച്ചിരിയ്ക്കുക. 150

പാട്ടുകിടക്കുക—(പാടിരിയ്ക്കുക നോക്കുക). 181

പാണർ—പാട്ടുകാർ ('പാണരെയും കൂത്തരെയും'). 34

പാപ്പാൻ—ബ്രാഹ്മണൻ. 225

പാൽ—ഭാഗം ('പാൽപുരക്കാർ'). 81

പാവ്—വടി. 36

പാവാൻ-(< പാവ്) പാപ്പാൻ. 135 (cf. 'മതിൽപാവാൻ, ആനപ്പാവാൻ).

പാറുവലി—തോണിവലി (പാറ്—തോണി. T. Lex.). 27 (27ാം പേജിലെ f. n. 34 തിരുത്തുക).

പാഴ്—ശൂന്യസ്ഥലം ('പാഴകരി ...'). 198

പിടിച്ചുനിയ്ക്കുക—ആശ്രയിയ്ക്കുക ('സഭ ഒന്നിനെ പിടിച്ചു നിൽറു'). 382

പിന്നെ—പിന്നാലെ ('ശവം കൊണ്ടുപോകിൻറതിൻ പിന്നെ'). 464

പിന്നൽ—പിന്നിൽ. 85

പിശകുക—തർക്കിയ്ക്കുക. 61

പേജ്

മേൽചെല്ലുക—ആക്രമിക്കുക ('ശ്രുതവ്യസനനെ സ്വയമായ് മേൽചെല്ലുവാം') 356

## ര

രാജകലവർ—രാജകുലത്തിൽ ജനിച്ചവർ. 223

റായ്—രാവിൽ. 150
(ഇരായ് എന്നും പ്രതികളിൽ).

## ല

ലോള—<ലോലം. 406

## വ

വടിവം—പ്രതിമ (=പടിവം). 178

വട്ടലോഹം—പഞ്ചലോഹം. 12

വണക്കുക—കീഴിലാക്കുക. 434
(√വണങ്ക്കുതൽ—To bend, yield. T. Lex.).

വണികർ—കച്ചവടക്കാർ. 18

വയിറു—വയറ് (*cf.* കയിറു). 70

വലസ്സ്—സാമർത്ഥ്യം (*cf.* വലത്തു <വലം. T. Lex.) കൈവലസ്സ് നോക്കുക. 374

വലിഞ്ഞു—ബലാൽക്കാരമായി. 95
(*cf.* വലി—Power, arrogance. വലിതിൻ-by force. T. Lex.).

വലിയ—('വലിഞ്ഞു' നോക്കുക) 96

വല്ലാക്കാൽ—√വല്. വയ്യെങ്കിൽ. 15

വശിപ്പിച്ചു—വശീകരി(പ്പി)ച്ച്. ('സ്ത്രീകളെ വശിപ്പിച്ചു') 50

പേജ്

വള്ളസ—വാണ (<വള്ളതം...) 43

വളെക്കുക—പിടിക്കുക; തടയുക ('വളെച്ചുവനൊക്കെ ൻറാൻ'). 181-82

വള്ളൂരം—<വല്ലൂരം. പച്ചമാംസം. 170

വഴക്കാളുക—വഴക്കു കൂടുക. 180

വാ—വായ. 222

വാക്കാരി—സ്തുതിപാഠകൻ, ചാട്ടുഭാഷി. 83

വാങ്ങിക്കൊള്ളുക—മടക്കിയെടുക്കുക (=വാങ്ങിക്കൊള്ളുക). 457

വായ്—(ആധാരികാപ്രത്യയം) *cf.* 'ഭോജനായിൻ വായ്'. 195
(പേ. 195 f. n. 26a നോക്കുക. പേ. 25, രണ്ടാം പാ. ൽ. 'പറന്തതിവാ', പറന്തതിവാ(യ്) ആയിരിക്കാം.

വായിയലുക—(വാ+ഇയലുക)
പറയുക. 82
സമ്മതിക്കുക. 61
ചോദിക്കുക, സമ്മതം വാങ്ങുക. 168

വായിയിൻമ—പറയൽ. 78

വാസിച്ചവണ്ണം—ശോച്ചുപോലെ (<വാതിച്ചു?). 422

വിചാരിക്കുക—അന്വേഷിക്കുക ('വിളിച്ചു വിചാരിക്കുമാറു'). 75
(ചിന്തിക്കുക എന്നർത്ഥവും സ്ഥലം).

വിരനെ—ദുഃഖം. 483

# അനുബന്ധം—ഡി.

---

തിരുവനന്തപുരത്തുനിന്ന പ്രസിദ്ധപ്പെടുത്തിയ കൌടലീയം ഭാഷയുടെ മൂന്ന ഭാഗങ്ങളിൽ കാണുന്ന ചില അപപാഠങ്ങളും അവയുടെ ശുദ്ധപാഠങ്ങളും (ബ്രാക്കറ്റിൽ) താഴെ ചേർക്കുന്നു. മൂലവും M, V, G, Hകളും ഒരുപോലെയിരിക്കുന്ന വ്യാഖ്യാനവുമാണ് തിരുത്തുകൾക്കവലംബം. തെറ്റിപ്പോയതായേക്കാവുന്ന ചില്ലറ പ്രായേണ അക്ഷരത്തെറ്റ് തിരുത്തിയിട്ടുള്ളൂ. സ്ഥലച്ചുരുക്കത്താൽ പലേടത്തും സൂചനകൾ മാത്രം നൽകിയിട്ടുള്ളൂ. ചതുരവലയം വിട്ട ഭാഗം കാണിച്ചിട്ടുള്ളതാണ്. പ്രത്യേകം പറഞ്ഞിട്ടില്ലെങ്കിൽ വിടവുകൾ എല്ലാ മാതൃകയിലും ഒരുപോലെയാണെന്ന ധരിക്കുക. ഈ തിരുത്തൽപട്ടിക സ്ഥലച്ചുരുക്കത്താൽ സമ്പൂർണ്ണമല്ല.

## ഒന്നാം ഭാഗം.

---

പു. 1. വ. 4-5, 6. അറുതാകിൻറമയാൽ (അരുതാ- M). 18. നമസ്സുണ്ടും തൊട്ടുള്ള (-തൊടുള്ള V). 20. ശബ്ദത്തിൻറു (· റു V).

2 11. ദേവതെക്കപ്പതേ (ദേവതകൾ, ഉളരായിരിക്കപ്പെട്ടേണ്ടു M. V). 15. നമസ്കരിപ്പിതും (· V). 22-23. മായിരിപ്പാനായി (മറിയിപ്പാ- V).

3 6. പരിതാകിൻറമയാൽ (പൊരുതാ- V). 8. ഒരുതാകാകിൻറമയാൽ (ല്ലോതാ- M). 14. ചൊല്ലപ്പെട്ടേർ (-പ്പെട്ടോ M). 15. പെരുകെല്ലാം (-കെല്ലാം M). 20. ശാസ്ത്രങ്ങളപ്പലവറ്റിനങ്ങും (-ങ്ങൾ പലവിററി- M). 21. അറുതാവാൻ (-തതാവാൻ M).

5 19. രക്ഷിച്ചതമ്മെദ്യയവനങ്ങ (രക്ഷിച്ചതാൻ മേദ്യമവനങ്ങ-?). 22. അറുതാകിൻറമ (അതു-). 27. വരാതെ (വാ- M).

6 8. രക്ഷമാവിതു (യാവിതു V). 8-9. ഉഷ്ണീം ദണ്ഡകരപ്പുറത്തുവച്ചു (-കർ. പുറത്തുവച്ചു?). 16. രാജപുതൻകൾ (പുത്രന്മർ). 27. -പ്പൊംപ്പിച്ചു (പ്പോൻ വെപ്പിച്ചു. 'പ്പൊംബൈ'- M).

പേ. 7. വ. 1. കാലാത- (കാലാൾ-). 15-16. ആരണെവ കണ്ടു (ആരവെ കണ്ടു-? *cf.* ധേനുവിനെയും...വച്ചു Pt. I. P. 106). 24. ഒളടിൽ (ഒളുട്ടിൽ M).

9 12. മീളുന്നു (മുതിർന്നു?). ചെല്ലാതവണ്ണം (ചെല്ലൊല്ലാ- M). 15. പരമ്പുരി (പാംപുരി M. *cf.* low mud border. ഗുണ്ടർട്ട്). കിടക്കമൊട്ടാരലെയും (കിടക്കമുട്ടാരലെയും ?). 16. അറുത്തുട്ടി (അറുത്തുട്ടി M. V. <അറുത്തുകൂട്ടി?). 22. ഉാകരത്തിൻ നിൻറു മുർക്ക (-ത്തിൽനിൻറുമുർക്ക ?).

11 5. മിശിഖ (വിശിഖ V).

12 9. ഉടകുത്തുള്ളവൃതിററി (-ത്തുള്ളവൃ. ?). 19. അവരളനൊല്ലാത (അവരളൊല്ലാത ?).

13 3. ഉളജ്ജാതി മുനിമെയും (?). 4. വെട്ടിനായകൻ (-നായൻ? M. V. G. *cf.* മതിൽനായൻ). 24. അകംപുക്ക (-പുക).

14 1. -പ്പെറുമാറവാൻ (പതമാറവാൻ). 3. മേയ് പാരിട്ടിരിക്ക (മേയ്യുവാൻ വിട്ടിരിക്ക V). 17. മാററാകളുത്തമകന്ത പേർ മവർകളിൽനിൻറു (മാററാക്കളുമയമെന്നു പതമാറുമവർകളിൽനിൻറു-?). 27-28. ഉരടെയിടെ ചൊല്ലിയതായിട്ട (-യിടൈച്ചൊല്ലിതായിട്ട V).

15 20-21. അപാകരണ (അപാകരം ?). 26-27. കൊടുക്കമാകില്ലം കൊള്ളുമാകില്ലം (-മാററില്ലം...മാററില്ലം V).

17 3. വെൻറിളമൈ (?). 5. കവികാരി, കവിതാരി (?). 9. നിശ്ചീക്ക- (നിശ്ചയിക്ക V). 16. ആയകർ (അയകർ M). 21. പ്രസിദ്ധരായൊള്ളർ (-യൊള്ള [കള്ളർ] V).

18 8. മുടത്തതും (-മുട- V). 9. ഉതക്കറന്നു (ഉതപ്പകർന്നു?).

22 17. ചെല്ലതില്ലാത്തവരാൾ (ചെല്ലകില്ലാ- M).

23 3. ആർമേച്ചെല്ലിതെന്നും ആരാട് (ആർമേൻ ചെൻവിതെന്നു മാരാഴ്ച M). 23. ചെയ്യാനയും (ചെയ്യ. ഞാനും ?).

24 29. പുക്കവാൻ (പുകവാൻ?)

26 18. ശക്തിക്കി (ശക്തിക്ക M). 28. കടവിതാരാൾ (കടവിയരൾ).

29 5. മാറിലുള്ള (മാററി-v). അവററി (അവററിൽ).

30 3. സംഗ്രാമനല്ലവാറു (സംഗ്രാമത്തുക്ക നല്ലവാറു ?).

32 6. കെട്ടവാറു (കെട്ടവാറു ?).

34 8. വതൾ (വെതൾ ?).

36 8. പടിത്തും (പട്ടിത്ത V).

37 5-6. അറിയിച്ച്യ (-യിച്ച്യ V). 21. വേദങ്ങളെ (-ളെ). 27. തന്താന്താമുടെയ (തന്താന്ത- V. G-).

39 5. പലയിടത്തും (-വിടത്തും M).

40 18. അന്താണധ- (അദ്ദണധ ? M).

41 10. -പ്പോല്‌വിത്ത (പോദ്യം? *cf.* പരിവ്രാജകാനാപി- ക്ര.).

42-43 32. അവനികളദാതൊഴി(വിത്ത). (അവന്യന്നിലിരാതൊഴിവിത്ത).

43 9. ഉപനിച്ചാ- (ച്ചാൻ-v). 10. അതിൽനിൻറു (ആരിൽനിൻറു v).

46 31. ആശ്രയിത്തു (ആശ്രിത്തു M).

48 1. വശ്യേന്ദ്രിയനാ (-നായ്). 27. ഭ്രണാ. (ഭ്രണായ്).

51 16. പല്ലക്കഴാമത്താ (-കഴാമത്ത M. കഴാം-ക്കൂട്ടം). 31. ശകൻ (ശക്രൻ).

52 15. -പകഷ്ങളാ (-ങ്ങളാം. ?). 22-23. കർമ്മഫിതിമെന്നും (-മിത്തിമെന്നും V).

53 20-21. പാശിയുന്നാത്തുപരിയും (പശിയുന്നാത്തുവരിയും ? നാത്തുവരി-ദാഹം? *cf.* ഉവർ- തൊതക). -ത്തുലരി M. V.

57 30. നിന്നിടെ (നിന്നടെ. മററവിടേയും കാണാവുന്നതാൻ അക്ഷരത്തെററാകണം).

58 23. നിറെപ്പട്ടമണ്ണുമുള്ള (നിറപ്പട്ടംവെണ്ണ-. 'മണ്ണ' V).

59 14 മൊതപടെ (മൊതപൊടെ G).

61 10. അൻറിക്കെ (-യെ).

62 7. കേൾകില്ലം (-ക്കില്ലം V).

63 17. ചെയ്യിൻറ ([താൻ] ചെയ്യിനാ V. G). 23-24. പ്രവൃത്തിക്ഷീണൻ (വൃത്തി-. *cf.* ക്ര.).

പേ. 64. വ. 9. ന്നാൻറിക്കെ (–യെ. *cf.* 61-10). 24. പൃഷ്യചകടിതൈച (പൃഷ്ഠശകടികൈ? *cf.* ഗണ. I. പേ. 54). 28. ചിറുള (ചിലവു V).

69 8. എൻറവാറു (എൻറു V). 20. തച്ചാരൈശെയ്യുടയവൻ (തച്ചായ് ചെയ്യുടയവൻ ? *cf.* കമ്മാന്തികൻ- മു.). 32. മറു പാട്ടമാറു- (മാറുപട്ടമാറു ?).

70 13-14. വതപാകം (പതമാറാം ?). 21. -മറിഞ്ഞ്യ പുകുള വാനാവർ (-മറിഞ്ഞകുള പുകവാനാവർ ?). അടുത്ത വാക്യം നോക്കുക.

71 3. കാവിളു (-വിതി). *cf.* കല്ലുകൻ- മു. 18-19. എത്താക്കൾ (എത്താ-). 26. ശിഷ്യകൾ (ശിഷ്യർ തങ്ങൾ M. V. G.).

72 12. പെറിഞ്ഞു (ചെറിഞ്ഞു M. *cf.* ചെറിതൽ To mix. T. Lex.). 14. വാള്ളിവു- (?).

76 24. ഉലരിപ്പടവാത്ത (അലരിപ്പടവാത്ത ? ). *cf.* അലരി <അലർ—To spread. T. Lex. പടവാത്ത > പടാത്ത—കിം വദന്തി.

79 23. വധോതവതമാകിൻറമയാൽ (വധോദ്യുപമാകിൻറമയാൽ ?).

80 19. ദണ്ഡപാളമു- (ദണ്ഡപാതമു- ? *cf.* അത്യാഘാത- മു.).

81 26. കൊട്ടുളുകളവൈ (കെട്ടുളുകളൈവൻ M. V.).

82 10. അവരെ (അവനെ M).

83 27. പക്ഷികൾക്ക വേവിളു (കൾക്കമേവിളു ? -മേ+ഉളു).

84 24. ഉവിററി (-ററിൽ).

86 18-19. പരകെച്ച (വരൈകെഞ്ഞ്യ M. വകയുക—വിഭജിയ്ക്കുക).

87 30. കിടങ്കവതില്യഞ്ചെയ്യിളുൻറിവ (കിടങ്കും മതില്യം ചെയ്യിതെൻറിവ ?).

88 1. അകടളുവർ (അകൾളുവർ. അകഴുക—കഴിയ്ക്കുക). 2. ഇട്ടിയെ (ഇട്ടിയ). 12. നിയമാനാ(?)വ്യവസ്ഥ (നിയമവ്യവസ്ഥ ?).

പേ. 91. വ. 31. ഇവണ്ണ (ഉവണ്ണ M).

92 5. കരപ്പോനായുതം (കരെപ്പാൻ ആയുധം M. കറുക്ക—കൊല്ലുക). 6. ചൊല്ലിപ്പോന്തറിതെ (-പ്പോന്തന്നിതെ M. പോന്തരിക—To give. T. Lex.). 9, 10. നാൻ (ഞാൻ ?) പൊതുവിൽ ഈ രൂപമാണ് എല്ലായിടത്തും.

93 29. പോന (പോന്ന M).

94 13. -സമുദ്രാനമിവെളുട്ടവിതെൻറ (-സമുദ്രാനമിവൻ കൂട്ടവിതെൻറ ?). 20. നൃപതനാവാ (നൃപതനാൻ താൻ ?).

95 6. പുരം- (പുരം- V). 8. പുരംകളുവിളു (പുരം കളുവിളു. cf. 'പരാക്രമം' ദ്ര.).

96 18-19. തെമ്പതറിഞ്ഞുതാൻ (-തറിഞ്ഞാൻ V). 25. നാളുനീളുകടായ് പിന്നിൽ (-നീളുകടായ്. പിന്നൽ ?) cf. കടായ്, കടാ—കൊററനാട്. (cf. കിടാവ്). പോർക്കടാ—Fighting ram. T. Lex. 'ഔരഭ്രകം'—ദ്ര.

97 16. സംഗ്രഹിപ്പിച്ചു (സംഗിപ്പിച്ചു ? V).

99 23. യാതൊന്നതിക്കിൽ (-തിലിനി M. G. -തിൽ V).

101 2. പുറപ്പെടുകിപ്പട (പുറപ്പെടുക്കപ്പട).

102 11, 12. ആശ്രയി- (ആശ്രി- M).

103 2. ചാരത്തുപോയിറ്റുകലമോട്ടം (ചാർന്നുപോയിട്ടുകലമോട്ടം. cf. സാന്ദ്രയാനപാത്രാണി- ദ്ര.). 3. -പ്പോഴായ (-പ്പോഴായ്). 28-29. നിനാക്കി (നിലക്കി).

104 9. പൊതവിളു (പോതവിളു. [ഇരാ] V). cf. രാത്രൗ- ദ്ര.

105 9 ഇളകര (ഇളകര M).

106 18. പള്ളികരിരിപ്പു (-കരിപ്പു M). 19. -യെഴപ്പു (-യെഴച്ചി? -ഴച്ചു M. cf. പള്ളിയെഴച്ചി—ഉണർത്തുപാട്ട T. Lex.).

109 26. പു- -വർ കറിയാതവാറു (പു[റത്തുള്ള]വർക്കറിയാതവാറു ?).

110 1. കുഴായിരിപ്പിതു (കുടാ- ? cf. 'പിധാന'-ദ്ര. 22-23. ചുഴൻറാല ഗ്രഹത്തെ (ചുഴൻറാൻ അഗ്രഹത്തെ).

4 12. നീർ പോവാൻ ([ഭൂമിയും] നീർപോവാൻ V). *cf.* 'ഭൂമി മാസ്ത്വൃക്ഷ'—ഋ.) 13. പുല്ല (പുല്ല് M).

പേ. 5. വ. 1-2. പെരുകെ വൃദ്ധൻ (പെരുക. വൃദ്ധൻ). രണ്ടും മൂന്നും വരികൾ കഴിഞ്ഞ പേജിൽ വന്നതാകയാൽ വിടാം.

6 20. കെട്ടിക്കകുത്തും (കെട്ടിത്തകുത്തും M. തകർക്ക—അടിക്കുക).

8 6. അകഴന്തി- (അകർന്തി- G). 11. വെതൈച്ച (വെതർച്ച V).

9 20. ആനയിറണ്ടം (-യിരണ്ടം M. ഇലണ്ടവും ശരിതന്നെ. ആനപ്പിണ്ടം അത്ഥം). 23. വരൈപൊന്ന (വരപൊന്ന M. V.).

11 9. കളന്താറാൻ (കളത്തിറാൻ താൻ v). 10. -ഒപ്പാഴിച്ചിരിക്കമതും (-ഒപ്പാഴിച്ചിരി- v. പൊഴിക്ക—ഉളുക്കുക).

12 5. ഊൻറു- (ഊൻറ- M). 16. തൊൻറകഴവിതു (തൊൻറ അകർവിതു). 28. -കൊണ്ടമൈക്കവരക്ക (-ണ്ടമൈക്കം വരൈക്കം. വരൈ—മതിൽ. ചിറ്റുവരമ്പു- T. Lex.).

13 3–4. കിടങ്കഴകിൻറ (കിടങ്കകർകിൻറ V).

14 14. എയ്യുംപൊഴ മറവാ (എയ്യുമ്പോൾ മറവാൻ v).

15 4. പൂതലാമല്ലും (പൂർതലാംവല്ലും ?).

17 13. ഇന്ദ്രകീലമുണ്ടായ് നിലത്തിലുണ്ടായിരിപ്പിതു (ഇന്ദ്രകീല [മൊതമുളം നിളത്തി]ലുണ്ടായിരിപ്പിതു ?) *cf.* ശാരത്തിരിന്ദ്രകീലഃ—ശ്ല.

18 18. ഇതളുമളവായിരിപ്പിതൊരമരം (ഇതളുള മളവായിരിപ്പിതൊരു മരം ? *cf.* 'ശതഹസ്ത്രോച്ഛ്രിതസ്ഥൂലപ്രമാണമായുധം' ഗണ. I. 126 (താലം—ചാൺ).

19 5. കുറിട്ട (-ട്ടു M).

21 17. പീചപണ്ഡാരൈ (-പണ്ടാര) < ബീജഭണ്ഡാരം. *cf.* പീചം < ബീജം. T. Lex.).

22 1. ദളെ്ള (-ളെ്ള). 6. താന്താമുടയ (തന്താന- V).

23 4. കിരി (കരി). 7. പുതിയ വിട്ട (പുതിയവിട്ടു. അവു + ഇട്ട്).

24 18. കിഴന്തലം (കിഴ്ത്ത- V). 23. കിഴനിലൈ (കിൾ–). 28. പണ്ടാരമലൈയായ് (-യാൻ. *cf.* 'ഭാണ്ഡവാഹിനീപതി ക്ഷിപ്തം'—വ്യ).

പേ. 25. വ. 29. മറെറവിടമ്പ(മറെറവിടമ്പം V. അത്ഥം-കള്ളസ്. T. Lex.).

26 9. യകഴവിതു (യകൾ–).

27 18. ലോ(ലം? കം) പിഴൈക്കാറു (ലോകം പഴിക്കാറു ? *cf.* 'പരിഭാഷണം'—വ്യ).

28 20. താപടിപ്പകക്കമവനം (തപ്പടി കാക്കമവനം ? *cf.* തപ്പു തപ്പ്– പേ. 26). 22. വില്ലുറവരളം (-ല്ലിൻറവ- M).

29 5. മനി ഇറൈ (മനെ ഇറൈ ? വിട്ടനികുതിയാകാം).

32 22. വിഷയത്തിന് (-ത്തിന് ?). 24-25. അലക്ക ചെല്ലായ സപ്പടിന്റു (അലക ചെല്ലാനം പുറപ്പടിന്റു M. V. ശലക ചെല്ലു—പൊടിപ്പുക.). 28. അഥവാപ്പിതും (അഥവാ പ്പിതും ? അവ്+അറപ്പിതും). 31. വെട്ടിപ്പുരിക—വെട്ടി യാർക്ക. <വിഷ്ടി.

32 20. കൊട്ടകത്തിനെൻറു (-ത്തിനെൻറു V). 25. വൈയാശി (-യാവി V. G.).

34 11. മാന്നു (മറന്നു M. *cf.* 'അവന്ദ്യഷ്ട'—വ്യ.). 28-29. അധ്യക്ഷ (അധ്യക്ഷം ?) 'അധ്യക്ഷ്യ'. M.

35 8. നാളൊട്ടിയതു (-ളൊട്ടി- M). 10. ഇറൈപെട്ടം (ഇറപ്പെട്ടം?) 26. പാരപ്പൈണ്ണ (പര- V). 28. മറുതൾ കഴൈക്കതു വിററിൽ വരുവതു (മറുതാൾക്ക വില്ലുമതു വില്ലിൽ വരുമതു? ഉപമയുടെ വിവരണം. *cf.* വില്ലന നിഷേധിച്ച വസ്തുക്കൾ വിററുകിട്ടിയതു—കെ. വി. എം., പേ. 93).

36 വാരാമെ (വാരാതെ, വാരാമൽ ?).

38 14-15. സപ്പ്വ്യത്ഥത്തിനു (-ത്തിൻ V). 16. വിക്കം (വിളക്കം M). 23, 24. ഇന്നതിൽ (ഇന്നതിൽ).

39 3. ചെളാപ്പടിയെ ആദി (ചേളാ, പടി ആദി? *cf.* ചേളാകം —A kind of gunny bag. T. Lex.). 10. കുറൈയും (-റയും M).

40 19-20. ക്രേതാരെ (-ഞൊർക്കു M). 22. ചട്ടം (പട്ടം ? cf. 'അദ്ധ്യക്ഷം കയ്യാൽ'—ഴ്വ). 23. ഗുണകാൎയ്യയിറ്റുഴിമേൽ (ഗുണകീൎത്തികൾ വഴിമേൽ ? '-കാൎയ്യി-' M). 24. പിഡിച്ചാൽ (പിഡി- G).

പേ. 41. വ. 22-23. ചലവിപ്പിഉ (ചെലവ- M). 29-30. കറികൊളിലെ- (കറികോളില്ല-? cf. 'പ്രമാദം'—ഴ്വ.).

43 20. കണക്കവരെ (കണക്കരെ V).

44 4-5. എന്റവാറു അല്ലശേഷമായിരിപ്പിനി (എന്റവാറു [നിച്ചൽപടിക്കൊള്ളാറു വരുമതെ ചെയ്കിൽ. എന്താകില്ലയൊരു കാര്യമൊ(ഴ്) വരുമതെ ചെയ്കിൽ. ഒരു തിങ്കൾ പാപ്പിഉ. ഒരു തിങ്കൾ പാതിരു ഇരണ്ടാം തിങ്കളിൽ ഇരുനൂറു ഇരുനൂറു ദണ്ഡപ്പട്ടവിതെൻറവാറു]. അല്ലശേഷമായിരിക്കിൽ- V). cf. കൗ വ്യാ. II. പേ. 44. അടിക്കുറിപ്പിൽ വിട്ടതായി ഊഹിക്കുന്ന ഭാഗമാണ് ചതുരവലയത്തിൽ കാണുന്നത്.

45 3-4. ഉകയടക്കി (-യാക്കി M). 5. പരപക്ഷത്തിലും (അപര- V). 7-ാം വരിയിൽ അപരാപക്ഷം വരുന്നതു നോക്കുക. 17-18. ഇന്നോലോൻ മുന്നെ (ഇന്നോൻ [കൊല്ലവന്നോൻ] മുന്നെ M. V.). 22. ധനം എൻറും ചൊല്ലുവർ. ദായകനാവോൻ. (ധനം എൻറും ചൊല്ലുവർ. [ആയവ്യയിനായ സ്ഥാനാന്തരസംക്രാന്തിയെൻറും ചൊല്ലുവർ. പ്രമാണമാവിതു മുഖാദി ഉടെയുള്ള സംഖ്യ. തെറ്റപ്പട്ടം പുരുഷർ ധനം കുടി(ട്ടി?)ൻറവരളയും ചൊല്ലുവർ. പ്രത്യക്ഷാനമാന ആഗമങ്ങളെൻറും ചൊല്ലുവർ]. ദായകനാവോൻ etc. V). മൂലത്തിലെ അനാവൃത്തിപ്രമാണങ്ങളുടെ വിവരണം. മുഖാദി—മുഖോൽപന്നമെന്ന നേരെ മുകളിൽ പറഞ്ഞു. 22. ദായകനാവോൻ (ദാപക- ?) അടുത്തു താഴെ Vയിൽ 'ദായകൻ' വരുന്നു. സ്ഥാനം തെററിയതാകുമോ ? cf. 'ദായകദാപക'—ഴ്വ. 23. വൈപ്പിക്കുമവൻ. നിബന്ധകനാവോൻ... (വൈപ്പിക്കുമവൻ. [ദായകനാവോൻ ഇരണ്ടെരുമവൻ]. നിബന്ധകനാവോൻ... V). 'തെണ്ടു' 'തണ്ടു' ആവ്വാനാണ്

